ശ്രീ

മഹാരാജമാന്യവൈദ്യശ്രീ

# പി. എസ്സ്. വാരിയർ

അവർകളുടെ

# ഷഷ്ടിവാൎഷികചരിത്രം



പ്രസാധകൻ

ഇ. പി. കൃഷ്ണവാരിയര്

കോട്ടക്കൽ



1929



PRINTED AT

THE NORMAN PRINTING BUREAU, CALICUT.



വില 1-ക.

ശ്രീ

മഹാരാജമാന്യവൈദ്യശ്രീ

# പി. എസ്സ്. വാരിയർ

അവർകളുടെ

# ഷഷ്ടിവാർഷികചരിത്രം



പ്രസാധകൻ

ഇ. പി. കൃഷ്ണവാരിയര്

കോട്ടക്കൽ.

1929

PRINTED AT

THE NORMAN PRINTING BUREAU, CALICUT.

വില 1-ക.



പി. എസ്സ്. വാരിയരവർകൾ.

---

ലുപ്താമപ്താം വിധാത്രാ സകലജനിമതാ-
മായുരാരോഗ്യഹേതും
കേതും **പൂ**ർവ്വർഷികീർത്തേരപുഷദതിതരാം
സൽപഥൈഷപാദരാദ്യഃ
ആയുർവ്വേദാര്യകല്പദ്രുമകുസുമവനീ,-
മസ്മദാചാര്യവര്യഃ
സോയം 'വാര്യോ' മഹാത്മാ പുരുസുഖമധി
**പൂ**ർണ്ണായുഷാ ലാലസീതു.

# രണ്ടാംപതിപ്പിന്റെ

# മുഖവുര.

കേരളത്തിലെ വൈദ്യവിദ്യാധുരന്ധരനായ, കോട്ടക്കൽ, പി. എസ്സ്. വാരിയരവർകളുടെ ഷഷ്ടിപൂർത്തി അവസരത്തിൽ വൈദ്യവിദ്യാർത്ഥികളുടേയും മററും ഉത്സാഹത്തിൽ പ്രസിദ്ധപ്പെടുത്തിയ ജീവചരിത്രത്തിന്റെ പരിഷ്കരിച്ച പതിപ്പാണിത്.

ജീവിതചരിത്രം പ്രസിദ്ധപ്പെടുത്തണമെന്ന തീർച്ചപ്പെടുത്തിയതും എഴുതിയതും അച്ചടിപ്പിച്ചതും എല്ലാം അന്ന വളരെ ബദ്ധപ്പെട്ട നിലയിലായിരുന്നു. അതിനാൽ വിചാരിച്ചതുപോലെ അതു പൂർത്തിയാക്കുവാൻ കഴിഞ്ഞിരുന്നില്ല. ചില പ്രധാനവിഷയങ്ങളും അതിൽ വിട്ടുപോയിരുന്നു. അപ്രധാനങ്ങളായ ചില സംഗതികൾ അതിൽ സ്ഥലംപിടിക്കുകയും ഉണ്ടായി. അതിന്നു പുറമെ, പല ഭാഗങ്ങളും വാരിയരവർകളോടു ചോദിക്കുവാൻ സമയം കിട്ടാത്തതിനാൽ അച്ചടിപ്പിക്കുന്നവരുടെ യുക്തംപോലെ എഴുതിച്ചേർത്തിട്ടും ഭേദഗതിചെയ്തിട്ടും ഉണ്ടായിരുന്നു. ഇങ്ങിനെയുള്ള ധൃതിയിൽ ഇത്രയും ഭംഗിയായി അച്ചടിപ്പിച്ചു സമയത്തിന്നു എത്തിച്ചതുതന്നെ അതിൽ പ്രത്യേകം ഭാരം ഏല്പിക്കപ്പെട്ടിരുന്ന കെ. വി. രാഘവൻനായരവർകളുടേയും തൃശ്ശൂർ വിദ്യാവിനോദിനി പ്രസ്സുകാരുടേയും വിശേഷസാമർത്ഥ്യമായി കരുതേണ്ടതാകുന്നു.

ഇപ്പോൾ ആ പതിപ്പു മുഴുവൻ തീൎന്നതിനാലും ഒരം പ്രസിദ്ധീകരണം ഒരു ശരിയായ റിക്കാർട്ടായി വരണമെന്നും അധികം ലോകോപകാരമായിത്തീരണമെന്നും ഉദ്ദേശിക്കുന്നതി

നാലും ആ ചരിത്രത്തിൽത്തന്നെ കൂട്ടേണ്ടതു കൂട്ടിയും കുറക്കേണ്ടതു കുറച്ചും തിരുത്തേണ്ടതു തിരുത്തിയും വീണ്ടും പരിഷ്കരിച്ചു എഴുതി അച്ചടിപ്പിച്ചതാണ് ഈ പ്രകൃതപുസ്തകം. അതുകൊണ്ടിതിനെ പൂർവ്വാധികം ജനങ്ങൾ ആദരിക്കുമെന്നു വിശ്വസിക്കുന്നു.

എന്ന്,

കോട്ടക്കൽ,
10—10—1929.

ഇ. വി. കൃഷ്ണവാരിയർ.



# ഒന്നാം പതിപ്പിൻെറ

# മുഖവുര.

വിജ്ഞാനോത്സുകനായ വിദ്യാർത്ഥിക്കു പാഠയോഗ്യമല്ലാത്തതൊന്നും ലോകത്തിലില്ല. പരമാണുമുതൽ പരബ്രഹ്മംവരേയുള്ളതെല്ലാം താരതമ്യേന ആയാളുടെ ശ്രദ്ധയെ ആകർഷിക്കുന്നവയും ആകർഷിക്കേണ്ടവയുമായ വസ്തുക്കളാകുന്നു. എന്നാൽ പ്രാപഞ്ചികജീവിതത്തിൽ ഉൽക്കർഷകാമനായ മനുഷ്യന് ഇതിലെല്ലാററിലുംവെച്ചു പ്രയോജനപ്രദവും, രസകരവും പക്ഷേ ഏററവും ദുരൂഹവുമായ പാഠ്യവിഷയം മാനുഷജീവിതംതന്നെയാണ്. തന്നിമിത്തമത്രേ, ജീവചരിത്രങ്ങൾക്ക് ഉത്തമസാഹിത്യങ്ങളിൽ ഉന്നതസ്ഥാനം കല്പിച്ചിരിക്കുന്നതു്. എത്ര നിസ്സാരനായ മനുഷ്യൻെറ ജീവിതത്തിൽനിന്നും സാരമായ പാഠങ്ങൾ നമുക്കു പഠിക്കാനുണ്ടാവും. സംഭവങ്ങളെ സത്യമായും കൃത്യമായും രേഖപ്പെടുത്തുന്നപക്ഷം അവയെല്ലാം വായനക്കാൎക്ക് ഏറക്കുറെ രസകരങ്ങളായിരിക്കയും ചെയ്യും. എന്നാൽ നാനാകൎമ്മങ്ങളിൽ വ്യാപൃതമായ ലോകത്തിന് അതിനൊക്കെ അവസരം ലഭിക്കയില്ല. അതുകൊണ്ടു അനേകായിരം ജനങ്ങൾക്കു ഒന്നുപോലെ ജീവിതകാന്തിയും ഹൃദയശാന്തിയും നൽകുന്ന മഹാതേജസ്വികളും മഹനീയകൎമ്മാക്കളുമായ മഹാന്മാരുടെ ജീവചരിത്രങ്ങൾ രേഖപ്പെടുത്തുന്നതിലും പാരായണംചെയ്യുന്നതിലും മാത്രമേ ആധുനികന്മാർ ശ്രദ്ധിക്കാറുള്ളു.

മഹത്തുക്കളുടെ ജീവിതം ലോകത്തിൽ പരിവൎത്തനപരമായ ചലനമുണ്ടാക്കുന്നതാണ്. സാധാരണന്മാർ കാലവാഹിനിയുടെ ഒഴുക്കിലൂടെ കല്ലോലമാലകളിൽ അലഞ്ഞുലഞ്ഞും, വളഞ്ഞും പുളഞ്ഞുമുള്ള അതിൻെറ ഗതിയെ അനുസരിച്ചും വെ

റും പൊങ്ങുതടികളെപ്പോലെ ജീവിതയാത്ര ഒരുവിധം നിർവ്വഹിക്കുന്നു. എന്നാൽ മഹത്തുക്കളുടെ ജീവിതയാത്ര ആവിധമല്ല. അവർ ഒഴുക്കുമുറിച്ചു സഞ്ചരിക്കുന്നവരാണ്. കാലത്തിന്റെ നിയന്ത്രണശക്തിക്കു അവർ വഴിപ്പെടുകയില്ല; കർമ്മശക്തിയാൽ അവർ കാലത്തിന്നുതന്നെ പരിവർത്തനമുണ്ടാക്കുന്നു. അവർ കാലത്തിന്റെ കർത്താക്കളാണ്. കാലഗതിയെ അനുധാവനംചെയ്യുന്നവരല്ല.

കേരളത്തിലെന്നല്ല ദക്ഷിണഭാരതത്തിൽത്തന്നെ ആവിധമൊരു പരിവർത്തനമുണ്ടാക്കിയിട്ടുള്ള ഒരു മഹാന്റെ ജീവചരിത്രമാണ് പ്രകൃതപുസ്തകത്തിലെ പ്രതിപാദ്യവിഷയം. അദ്ദേഹം ജീവിതപന്ഥാവിൽ മന്ദമന്ദം പദംവെച്ചുകൊണ്ടു പിച്ചനടന്നുതുടങ്ങിയ കാലത്തു, ഋഷിപ്രണീതമായ ആയുർവ്വേദം—ആയുഷ്കാമന്മാരായ പുരാതനഭാരതീയർ നട്ടുനനച്ചു വളർത്തിപ്പടർത്തി സുഗന്ധപുഷ്പങ്ങളും അമൃതഫലങ്ങളും പൊഴിയുമാറാക്കിനിർത്തിയിരുന്ന ആര്യവൈദ്യകല്പവല്ലരി—വിദേശീയവൈദ്യസമ്പ്രദായങ്ങളുടെ ആക്രമണത്താലും ജനങ്ങളുടെ അവജ്ഞയാലും ഏതാണ്ടു നഷ്ടപ്രായമായിട്ടാണു കിടന്നിരുന്നതു്. അന്നു ആര്യവൈദ്യത്തിന്റെ അഭ്യുദയത്തിന്നായി യത്നിക്കാൻതന്നെ സാമാന്യക്കാർ ധൈര്യപ്പെട്ടിരുന്നില്ല. ജനങ്ങളുടെ പരിഹാസവും ഭരണാധികാരികളുടെ കോപവും അതിൽ ഒന്നുപോലെ ഭയപ്പെടേണ്ടതായിട്ടാണിരുന്നതു്. ശ്രീമാൻ പി. എസ്സ്. വാരിയരവർകൾ ആര്യവൈദ്യോദ്ധാരണത്തിന്നായി പരിശ്രമം തുടങ്ങിയപ്പോൾ ഉണ്ടായ പ്രബലതരങ്ങളായ പ്രതിബന്ധങ്ങളെക്കുറിച്ചു ഈ ഗ്രന്ഥത്തിൽച്ചെയ്തിട്ടുള്ള പ്രസ്താവനകൾതന്നെ അതിന്നു തക്കതായ ലക്ഷ്യങ്ങളാണ്. ധർമ്മധീരനും കർമ്മശൂരനുമായ ചരിത്രനായകന്റെ സുതീവ്രവും, സുദൃഢവും, സുസ്ഥിരവുമായ പരിശ്രമത്താൽ ആര്യവൈദ്യത്തിന്റെ ഇന്നത്തെ നില അന്നത്തേതിൽനിന്നു കേവലം വ്യത്യാസപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ആര്യവൈദ്യത്തെ ചവിട്ടിത്തേച്ചു കളവാനല്ല ധൈര്യം ഇന്നു ഗവ

മേറ്റുണ്ടിന്നപോലുമില്ല. അത്രയ്ക്കുമാത്രം അതിനിന്ന പ്രചാരവും ജനാനുകൂല്യവും സിദ്ധിച്ചുകഴിഞ്ഞിട്ടുണ്ട്. ആര്യവൈദ്യശാലയെ ഏറെക്കുറെ അനുകരിക്കുന്ന വൈദ്യശാലകളും ആര്യവൈദ്യസമാജത്തെ അനുധാവനംചെയ്യുന്ന വൈദ്യസമാജങ്ങളും ഇന്ന ദക്ഷിണഭാരതത്തിലെങ്ങും നിറഞ്ഞുകഴിഞ്ഞിരിക്കുന്നു. വൈദ്യവിഷയത്തിൽ ഉണ്ടായിട്ടുള്ള ഈ വിപുലമായ പരിവത്തനത്തിന്ന മിക്കവാറും ഹേതുഭൂതൻ ശ്രീമാൻ പി. സ്സ്. വാരിയരവർകളാണെന്നുള്ള വാസ്തവത്തെ അദ്ദേഹത്തിന്റെ പരമശത്രുക്കൾക്കുകൂടി നിഷേധിക്കുവാൻ സാധിക്കുമെന്ന തോന്നുന്നില്ല. ആ സ്ഥിതിക്ക കീത്തനീയചരിതന്മാരായ മററുള്ളവരുടെയിടയിൽ അദ്ദേഹത്തിന്നുള്ള ഉന്നതസ്ഥാനം അവിതക്കിതംതന്നെയാണല്ലോ. ഇതിനുപുറമേ ശ്രീമാൻ വാരിയരവർകൾ സ്വപ്രയത്നത്താൽ ഒരു കേരളീയന്ന ആശിക്കാവുന്ന സമ്പത്തും പദവിയും സുസ്ഥിരമായ യശസ്സും നേടിയ ഒരു മാന്യനും, പൊതുക്കാര്യങ്ങൾക്കും സാധുസംരക്ഷണത്തിന്നുമായി കൈയയച്ചു ധനവ്യയം ചെയ്തുപോരുന്ന ഒരു ദാനശീലനും, സംഗീതസാഹിത്യാദി ഹൃദ്യകലകളിൽ വാസനയും പാണ്ഡിത്യവും തികഞ്ഞ ഒരു സഹൃദയനും സർവ്വോപരി സത്യധർമ്മാദികളിൽ അചഞ്ചലമായ നിഷ്ഠയുള്ളൊരു മാതൃകാപുരുഷനുമാണ്. ഈവ്വിധങ്ങളായ ഗുണഗണങ്ങളാൽ അലംകൃതനായ ആ പുണ്യപുരുഷന്റെ ജീവചരിത്രം കേരളത്തിലെ ഭാവിപൌരന്മാർ സാഭിമാനം സബഹുമാനം പാരായണം ചെയ്തു ജന്മസാഫല്യം നേടാതിരിക്കയില്ല.

ദക്ഷിണഭാരതത്തിലെ ആയുഷ്മാന്മാരായ മഹാന്മാരിൽ ഏതുകൊണ്ടും അദ്വിതീയനായിശ്ശോഭിക്കുന്ന ശ്രീമാൻ പി. എസ്സ് വാരിയർ അവർകളുടെ ഉത്തമവും ഉൽക്കർഷോന്മുഖവുമായ ജീവിതത്തെ, ആ മഹാത്മാവിന്റെ ഔദാര്യഫലമായ ആര്യവൈദ്യകലാലയത്തിൽ വൈദ്യശാസ്ത്രം അഭ്യസിച്ചവരും അഭ്യസിക്കുന്നവരും അദ്ദേഹത്തിന്റെ ദൂരാനുഗാമികളായ അന്തേവാസികളുമായ യുവാക്കൾ, അന്ധകാരമകററി മാർഗ്ഗനിർദ്ദേശം ചെയ്തു

കൊണ്ടു നിതരാം നിലകൊള്ളുന്ന ഏതോ ദിവ്യതേജോഗോള ത്തെ ആസ്തിക്യബുദ്ധിയാൽ അലംകൃതരായ ജ്യൌതിഷികന്മാർ എന്നപോലെ ഉള്ളിൽക്കൊണ്ട ഭക്തിബഹുമാനങ്ങളോടുകൂടി ഉററു നോക്കിക്കൊണ്ട് ഇന്നും നടത്തിവരുന്ന "ഗുരുഭജന"രീതി യുടെ ആശാസ്യവും എന്നാൽ അപൂൎണ്ണവുമായ ഫലമാണ ഈ ചെറിയ പുസ്തകം. വാരിയരവർകളുടെ അനന്യസാമാന്യങ്ങ ളായ ഗുണഗണങ്ങളെ മുഴുവനും മാന്യവായനക്കാൎക്ക പ്രത്യേകം പ്രത്യേകമെടുത്തു വകതിരിച്ചു കാണിച്ചുകൊടുപ്പാനുള്ള പരി ശ്രമം ഇതിൽ ചെയ്തിട്ടില്ല. അദ്ദേഹത്തിൻെറ ജീവിതകഥയെ ആകപ്പാടെ ഒഴുക്കൻമട്ടിൽ ഒന്നു പറഞ്ഞു നിൎത്തുകമാത്രമെ ഇവിടെ ചെയ്തിട്ടുള്ളു. അതിനു വേണ്ടുന്ന സാമഗ്രികളെല്ലാം ഓ രോ സന്ദൎഭത്തിൽ അദ്ദേഹം ചെയ്തിട്ടുള്ള സ്വവൃത്തകഥനരൂപ മായ സംഭാഷണങ്ങളിൽനിന്നു സശ്രദ്ധം സംഗ്രഹിക്കപ്പെട്ടവയു മാണ്. വിദൂരസ്ഥമായ നക്ഷത്രത്തെ സൂക്ഷിച്ചു നിരീക്ഷണം ചെയ്വാൻ കുഴൽക്കണ്ണാടി മുതലായ ഉപകരണങ്ങളൊക്കെയുണ്ടാ യാലും ആ തേജോഗോളത്തിൽനിന്നു നിരൎഗ്ഗളം നിൎഗ്ഗളിക്കുന്ന കാന്തിപൂരത്തിൻെറ സഹായം പരിശോധകന്മാൎക്ക് ഒഴിച്ചുകൂ ടാത്തതാണല്ലൊ. അങ്ങിനെ ഈ ഗുരുപൂജയും അദ്ദേഹത്തിൽ നിന്നു പുറപ്പെട്ട അമോഘമായ ഗോപ്രസരത്താൽ മാത്രമാണ ഇത്രയും സഫലമായിതീൎന്നിട്ടുള്ളതു. ആ മഹോപകാരത്താൽ ശിഷ്യവൃന്ദത്തെയും ലോകത്തെയും അനുഗ്രഹിച്ചതിന്നു വിദ്യാ ൎത്ഥികളുടെ പ്രതിനിധിയുടെ നിലയിൽ ഞാൻ ഈ അവസര ത്തിൽ അദ്ദേഹത്തിന്നു ഹാൎദ്ദമായി നന്ദി പറഞ്ഞുകൊള്ളുന്നു.

സാഹിത്യഭംഗികൊണ്ടു വളരെയൊക്കെ ശ്ലാഘിക്കപ്പെടത്തക്ക വണ്ണം മെച്ചപ്പെട്ടതല്ലെങ്കിലും നിരാഡംബരവും നിസൎഗ്ഗസുന്ദ രവുമായ ഭാഷയിൽ രചിക്കപ്പെട്ടിരിക്കുന്ന ഈ ജീവചരിത്രഗ്ര ന്ഥം ജിജ്ഞാസുക്കൾ സശ്രദ്ധം വായിക്കാതിരിക്കയില്ലെന്നാണ എൻെറ എളിയ അഭിപ്രായം. ഇതിൽ ശ്രീമാൻ പി. എസ്സ്. വാരിയരവർകളുടെ ജീവചരിത്രത്തോടൊപ്പം കേരളത്തിലെ പു

രാതനവും പരമ്പരയാ നിലനിന്നുപോരുന്ന കുലവൃത്തിയിൽ അത്യന്തനിഷ്ഠയോടുകൂടിയതുമായ ഒരുൽകൃഷ്ടമരുമക്കത്തായതറവാടിന്റെ ചരിത്രവും അവിടത്തെ ഭരണകർത്താവായി ചരിത്രനായകൻ കാരവണന്മാൎക്കൊരു മാതൃകയാകത്തക്കവണ്ണം ചെയ്യുന്ന കൎമ്മങ്ങളുടെ വിവരണങ്ങളും മലയാളികളുടെയെല്ലാം ശ്രദ്ധയെ അർഹിക്കുമാറു പ്രതിപാദിച്ചിട്ടുണ്ട്. ചരിത്രനായകന്റെ മാതാവും മാതൃസോദരിയും കേരളീയമഹിളകളുടെ ഉത്തമമാതൃകകളാകുന്നു. അവരെക്കുറിച്ച് ഇതിൽ വളരെയൊന്നും പ്രതിപാദിക്കുവാൻ സാധിച്ചിട്ടില്ലെങ്കിലും അങ്ങുമിങ്ങുമായിക്കാണുന്ന ചില പ്രസ്താവങ്ങൾതന്നെ അവരുടെ അസാധാരണമായ ഓജസ്സും ശീലാചാരഗുണങ്ങളും എത്രയേറെ പ്രശംസനീയങ്ങളാണെന്നു വെളിവാക്കുന്നുണ്ട്. ചരിത്രനായകന്റെവിദ്യാഭ്യാസചരിതം ഉൽക്കർഷേച്ഛുവായ ഏതു വിദ്യാർത്ഥിയും സശ്രദ്ധം വായിക്കേണ്ടതാണ്. ദീർഘമായ ആ ഗുരുകുലക്ലേശം അദ്ദേഹത്തിനു വൈദ്യവിദ്യയ്ക്കു പുറമേ അസാമാന്യമായ സഹിഷ്ണുത, സത്യനിഷ്ഠ, സ്ഥിരോത്സാഹം, സ്ഥൈൎയ്യം, ധൈൎയ്യം തുടങ്ങിയ നിരവധി ഗുണങ്ങൾക്കു സവിശേഷമായ പോഷണവും നൽകിയിട്ടുണ്ടെന്നു നിർമ്മത്സരന്മാർ സമ്മതിക്കാതിരിക്കയില്ല.

ചുരുക്കത്തിൽ, "കൎമ്മണ്യേവാധികാരസ്തേ-മാഫലേഷുകദാചന" എന്ന ഭഗവദ്വാക്യത്തെ അക്ഷരംപ്രതി അനുഷ്ഠിച്ചു ഫലിപ്പിച്ചുപോരുന്ന ഒരുത്തമകൎമ്മയോഗിവൈദ്യന്റെ ജൈത്രയാത്രാചരിത്രമാണ് ഈ പുസ്തകമെന്നു പറയാം. മഹാകൎമ്മങ്ങൾ നിരന്തരം ചെയ്തുവരുന്ന ആ മഹാനുഭാവൻ ഫലദാനത്തിനുള്ള ഭാരം മുഴുവനും ദൈവത്തിൽ സമർപ്പിക്കയാണു ചെയ്തിരിക്കുന്നത്. അങ്ങിനെ കൎമ്മയോഗത്തിന്റെ മർമ്മമറിഞ്ഞു പ്രവൎത്തിക്കുന്നതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിന്ന് എന്നുമേതിലും അസാധാരണവും അത്ഭുതാവഹവുമായ വിജയം ലഭിക്കുന്നത്. അതു നിമിത്തംതന്നെയാണു ആൎയ്യവൈദ്യശാലയുടെ കഴിഞ്ഞ ജൂബിലി മഹോത്സവാവസരത്തിൽ,

"ആരംഭശ്ശൂരാഃ ഖലുകേരളീയാ
ഹന്തേതിരൂഢാം സുദൃഢാമകീർത്തിം
യാ വൈദ്യശാലാ പരിമാർഷ്ടിതസ്യൈ
ഭദ്രാസ്തുഭം ശാങ്കരദിവ്യതേജഃ"

എന്നൊരു വിദ്വൽശിരത്നം ചെയ്ത മംഗളാശംസയെ അത്ഥവത്താക്കിക്കൊണ്ടു വാരിയരവർകളുടെ യശസ്തംഭമായ ആ സ്ഥാപനവും അദ്ദേഹം ഏർപ്പെടുത്തീട്ടുള്ള മറെറല്ലാ സ്ഥാപനങ്ങളും ഒന്നുപോലെ പൂർവ്വപക്ഷചന്ദ്രനെപ്പോലെ അനുദിനം വളൎന്നുയൎന്നു ലോകാഹ്ലാദകരങ്ങളായി സ്ഥിരപ്രതിഷ്ഠ നേടിക്കൊണ്ടിരിക്കുന്നതും. ഈ വിധം പരാൎത്ഥം തന്നെ സ്വാൎത്ഥമായിക്കരുതി ലോകാനുഗ്രഹകരനായി വിളങ്ങുന്ന ആ മഹാത്മാവു ദീർഘായുരാരോഗ്യാദിസൎവ്വശ്രേയസ്സുകളോടുംകൂടി ഇനിയും വൈദ്യവൃത്തി തുടൎന്നുകൊണ്ടു ചിരകാലം വാഴുമാറാകുവാൻ ഈശ്വരനെ പ്രാൎത്ഥിക്കയും ഈ ജീവചരിത്രപ്രണേതാക്കളായ വിദ്യാൎത്ഥികൾക്കു വിജയമാശംസിക്കയും ചെയ്തുകൊണ്ടു തൽക്കാലം വിരമിച്ചുകൊള്ളുന്നു.

കോട്ടയ്ക്കൽ,
10-4-1929.

വൈദ്യവിശാരദൻ
പി. കെ. രാമുണ്ണിമേനോൻ
ഹെഡ്മാസ്റ്റർ, ആൎയ്യവൈദ്യപാഠശാല.

# വിഷയാനുക്രമണിക.

## പൂർവ്വഖണ്ഡം.

ഭാഗം.



## മദ്ധ്യമഖണ്ഡം.

## ഉത്തരഖണ്ഡം.

# അനുബന്ധം.



# ചിത്രാനുക്രമണിക



പി. എസ്സ്. വാരിയരവർകൾ 1929-ൽ തന്റെ ഷഷ്ടിപൂർത്തി സ്മാരകമായി പണിചെയ്യിച്ചതു്.

# പി. എസ്സ് വാരിയരുടെ

# ജീവിത ചരിത്രം.

## പൂവ്ഖണ്ഡം.

പന്നീമ്പള്ളി (പന്നിയിൻപള്ളി) വാരിയം എത്രയോ പുരാതനമായ തറവാടാണ്. ഇതു് ഇപ്പോഴത്തെ ഭരണവിഭാഗ പ്രകാരം കോഴിക്കോട്ട് (മുമ്പു കുറുമ്പ്രനാട്ടു) താലൂക്ക നന്മണ്ട അംശത്തിലുള്ള പന്നീമ്പള്ളി ക്ഷേത്രത്തിന്റെ അടുത്തു വടക്ക പടിഞ്ഞാറുള്ളതും, ഇപ്പോൾ പന്നീമ്പള്ളി ഭട്ടതിരിപ്പാടന്മാർ താമസിച്ചുവരുന്നതുമായ പറമ്പിലും, ഭവനത്തിലും ആയിരുന്ന സ്ഥിതിചെയ്തിരുന്നതു്. പണ്ടു ഈ കുടുംബക്കാർ സാമാന്യം സ്വത്തുള്ളവരും ഈ ക്ഷേത്രത്തിന്റെ ഊരാളരും ആയിരുന്നതിന്നപുറമെ, പരമ്പരയാ കുറുമ്പ്രനാട്ടു രാജാവിന്റെ 'പട്ടോലച്ച' സ്ഥാനം ഉള്ളവരും ആയിരുന്നു. ചിലർ കോട്ടയംരാജാവിന്റെ പടനായകസ്ഥാനം സ്വീകരിച്ചതായും തെളിവു കിട്ടീട്ടുണ്ടു. ഈ കുടുംബക്കാക്ക് ഏകദേശം 200 കൊല്ലംമുമ്പു മുതൽക്ക പുലക്കാരായി വേറെ യാതൊരു കുടുംബക്കാരും ഉള്ളതായി അറിയപ്പെട്ടിട്ടില്ല. എന്നാൽ പെററപുലക്കാരായി, അതായതു മരിച്ചാലും പെററാലും പെററപുലമാത്രം ആചരിക്കുന്നവരായി, അനേകം കുടുംബക്കാർ ഉണ്ടുതാനും. അവരൊക്കെ ഇവിടെനിന്ന എത്രയോ തലമുറമുമ്പു വിട്ടുപോയവരാണ് എന്ന ഇതുകൊണ്ടറിയാമല്ലോ. പണ്ടൊരുകാലത്തു ഈ കുടുംബത്തിൽ ഒരു സോദരനും ഒരു സോദരിയും മാത്രമായി ശേഷിച്ചു. ഈ സ്ത്രീക്ക ഇപ്പോഴുള്ള പന്നീമ്പള്ളി ഭട്ടതിരിയുടെ പൂർവ്വി

കനായ ഒരാൾ (അന്നു അവരുടെ ഇല്ലം അഞ്ചെട്ടുനാഴിക അകലെയായിരുന്നു) സംബന്ധം തുടങ്ങി. കുറെക്കഴിഞ്ഞപ്പോൾ സോദരൻ മരിച്ചു. അതിനാൽ വാരിയംവക എല്ലാ സ്വത്തുക്കളുടേയും, ഈ സ്ത്രീയുടേയും, അതിലുണ്ടായിരുന്ന സന്താനങ്ങളുടേയും ആകെ രക്ഷിതാവ് ആ ഭട്ടതിരിപ്പാടായിത്തീൎന്നു. ഈ വഴിക്കു ക്രമേണ കുടുംബങ്ങൾ കുറെ വൎദ്ധിച്ചിരിക്കുന്ന അവസരത്തിലാണു റിപ്പുസുൽത്താന്റെ പടയോട്ടം ഉണ്ടായതു്. അന്നു് എല്ലാവരും ഓടിയ കൂട്ടത്തിൽ ഈ കുടുംബക്കാരും തെക്കോട്ടു് ഓടിപ്പോയി. പരമ്പരയാ ബന്ധുക്കളായിരുന്ന മണലിൽ തൃക്കോവിൽ (ഇപ്പോൾ കൊയിലാണ്ടിക്കു സമീപം) വാരിയന്മാരും വാരസ്യാന്മാരും കൂടി ഈ കൂട്ടത്തിലുണ്ടായിരുന്നു. പന്നിയമ്പള്ളി ഭട്ടതിരിമാരും അന്തൎജ്ജനങ്ങളും ആ കൂട്ടത്തിലുണ്ടായിരുന്നുവോ എന്നു നിശ്ചയമില്ല. ഉണ്ടെങ്കിലും ബ്രാഹ്മണരുടെ കൂട്ടത്തിൽ വേറെ പോകുവാനാണു് അധികം സംഗതി. അന്നു് എല്ലാവരും തിരുവനന്തപുരത്തുചെന്നു അഭയം പ്രാപിക്കയാണല്ലൊ ചെയ്തതു്. അവിടെ താമസിക്കുന്ന കാലത്തു സംഗതിവശാൽ പൂൎവ്വികന്മാർ കിഴക്കെക്കോവിലകത്തു മനോരമത്തമ്പുരാട്ടിയായിട്ടും, ആഴവാഞ്ചേരിമനക്കൽ തമ്പ്രാക്കളായിട്ടും, മററു പല മഹാന്മാരായിട്ടും പരിചയത്തിന്നിടയായി. അന്നു് ഈ കുടുംബത്തിൽ പുരുഷന്മാർ ധാരാളമുണ്ടായിരുന്നു. അതിൽ അച്ചുതവാരിയർ, മാധവവാരിയർ എന്ന രണ്ടുപേർ ചിത്രമെഴുത്തിൽ അതിവിദഗ്ദ്ധന്മാരായിരുന്നു. അവരുടെ ഈ സാമൎത്ഥ്യത്തെ അഭിനന്ദിച്ചു തിരുവിതാംകൂർ മഹാരാജാവു പല സമ്മാനങ്ങളും അമ്പലപ്പുഴക്ഷേത്രത്തിൽ കഴകവും കൊടുത്തു. മേൽപറഞ്ഞ ക്ഷേത്രത്തിൽ ഇവർ അനേകം ചിത്രങ്ങൾ, പ്രത്യേകിച്ചും സ്വയംവരപാൎവ്വതിയുടെ പലേ നിലയിലുള്ളവ, എഴുതീട്ടുണ്ടെന്നാണു കേട്ടിരിക്കുന്നതു്. അവൎക്കു് അന്നു താമസിപ്പാൻ കൊടുത്ത സ്ഥലത്തിന്നു 'തെക്കേടത്തു വാരിയം' എന്നാണു പേർ. മണലിൽ തൃക്കോവിൽക്കാർ

അന്നും വിട്ടുപൊയിട്ടില്ല. അവക്കും അവിടെ 'വടക്കേടത്തു വാരിയം' എന്നോ, 'കിഴക്കേടത്തു വാരിയം' എന്നോ, മറേറാ പേരിൽ ഒരു സ്ഥാനവും കഴകവും കൊടുത്തു. അവിടെയുള്ളവർ ജ്യോതിഷത്തിലും മററും അന്നും വിദഗ്ദ്ധന്മാരായിരുന്നു. കുറച്ചുകാലം എല്ലാവരുംകൂടി അമ്പലപ്പുഴെ താമസിച്ചശേഷം അവിടെ അച്യുതവാരിയരുടെ താവഴിക്കാർമാത്രം താമസിക്കുകയും, വേറെ താവഴിക്കാർ വടക്കോട്ടുതന്നെ പോരികയുമാണുണ്ടായതു്. മണലിൽത്തൃക്കോവിൽക്കാരിൽ ചിലരും ഇവരെ അനുഗമിച്ചു. ഇതു ഏകദേശം കൊല്ലവഷം 970-ൽ ആകുന്നു. അതിൽപ്പിന്നെ വളരെക്കാലത്തേയ്ക്കു് അമ്പലപ്പുഴെ താമസിച്ചകൂട്ടരും വടക്കോട്ടു പോന്ന കൂട്ടരും തമ്മിൽ യാതൊരു ബന്ധത്തിന്നും, അന്യോന്യം വിവരം അറിയുവാനും ഇട വന്നിരുന്നില്ല. അന്നു ഇന്നത്തേപ്പോലെ തീവണ്ടി, തപാൽമുതലായ സൌകയ്യങ്ങളുമില്ലല്ലോ. ഒടുവിൽ അമ്പലപ്പുഴയിൽ വംശം മുടിയേണ്ടുന്ന ഘട്ടമായി. സ്ത്രീകളെല്ലാം മരിച്ചു. കൊച്ചുശങ്കരവാരിയർ എന്നൊരാൾമാത്രം ബാക്കിയായി. ഇദ്ദേഹം 1053-ലോ 54-ലോ കോട്ടയ്ക്കൽ വന്നു സ്ത്രീകളിലാരെങ്കിലും പോരണമെന്നാവശ്യപ്പെട്ടു. ഇവിടെയും അന്നു ആളുകൾ കഷ്ടിയായിരുന്നതിനാൽ അന്നത്തെ കാരണവരായ ഭരതവാരിയർ ഇവിടെനിന്നാരും വരാനില്ലെന്നു പറഞ്ഞു മടക്കി അയച്ചു. അതിൽപ്പിന്നെ കൊച്ചുശങ്കരവാരിയർ ദായാദിവർഗ്ഗത്തിൽപ്പെട്ട കിള്ളിക്കുറിശ്ശിമംഗലത്തുപോയി ആദ്യം അവിടെനിന്നും പിന്നെ പുത്തൂരിൽനിന്നും ആളുകളെക്കൊണ്ടുപോയി താമസിപ്പിച്ചു. ഇപ്പോൾ ഈ ഒടുവിൽപ്പറഞ്ഞ കൂട്ടരാണു അവിടെ അധികാരികളായിരിക്കുന്നതു്.

അമ്പലപ്പുഴെ താമസിച്ചതു കഴിച്ചു ബാക്കിയുള്ളവർ കുറച്ചുകഴിഞ്ഞപ്പോൾ ഏകദേശം 970-ൽ വടക്കോട്ടുതന്നെ പോന്നു എന്നു പറഞ്ഞുവല്ലോ. ആഴ്വാഞ്ചേരിമനക്കൽനിന്നു കഴിയുന്ന സഹായങ്ങൾ ചെയ്യാമെന്നു പറഞ്ഞതിനാലും, സ്വദേശ

ത്തേയ്ക്കു അടുപ്പാനുള്ള ആഗ്രഹത്താലും ആണിങ്ങനെ ചെയ്തു. ഇങ്ങോട്ടുപോന്ന കൂട്ടരുടെ തലവൻ രാഘവവാരിയർ എന്നൊരാളായിരുന്നു. അദ്ദേഹത്തിൻെറ മരുമക്കൾ 1. ഗോവിന്ദവാരിയർ, 2. പാർവ്വതിവാരസ്യാർ, 3. ഇട്ടിച്ചിരിവാരസ്യാർ, 4. അനന്തവാരിയർ ഇവരും, ഇവരുടെ ചില സന്താനങ്ങളും ആയിരുന്നു. മലബാറിൽ വന്ന ഉടനെ ആഴ്വാഞ്ചേരിമനവകയായി കോട്ടയ്ക്കലേക്കടുത്തു കോട്ടുരുള്ള സുബ്രഹ്മണ്യക്ഷേത്രത്തിൽ ഇവക്കൊരു കഴകംകൊടുത്തു. രാഘവവാരിയക്കാകട്ടെ 975-ൽ മനോരമത്തമ്പുരാട്ടി കോട്ടയ്ക്കൽ എത്തി സ്ഥിരതാമസമായ ശേഷം കോവിലകംവകയായുള്ള കാവതികളും ചേരിക്കല്ലിൻെറ കാര്യ്യവും കൊടുത്തു. രാഘവവാരിയക്ക് കാര്യ്യസ്ഥതയല്ലാതെ മററു വിഷയങ്ങളിൽ അറിവുണ്ടായിരുന്നുവോ എന്നു നിശ്ചയമില്ല. ഗോവിന്ദവാരിയർ ജ്യോതിഷത്തിൽ മുമ്പുതന്നെ പാണ്ഡിത്യമുള്ള ആളായിരുന്നു. വൈദ്യത്തിലും അറിവുണ്ടായിരുന്നു. അതു പിന്നീടു പഠിച്ചതോ മുമ്പുതന്നെ ഗ്രഹിച്ചിരുന്നതോ എന്നു തീർച്ചപറവാൻ പാടില്ല. അദ്ദേഹം പിന്നെ താമസിച്ചിരുന്നതു് അഷ്ടവൈദ്യനായ പുലാമന്തോൾ മൂസ്സിൻെറ ഇല്ലത്തായിരുന്നു. അവിടുത്തെ ശിഷ്യനും, ഉണ്ണികളുടെ ഗുരുനാഥനും ആയിക്കൊണ്ടാണു കാലം കഴിച്ചതു്. അനന്തവാരിയർ കുറേ കൊല്ലങ്ങൾക്കു ശേഷം പുരാതനസ്ഥലമായ പന്നിമ്പള്ളിക്കു പോയിനോക്കി. അവിടെ ചെന്നപ്പോഴേയ്ക്കു സ്വത്തുക്കളൊക്കെ അന്യന്മാർ കൈവശപ്പെടുത്തിയിരിക്കുന്നു. വാരിയം നിന്നിരുന്ന സ്ഥലവും അടുത്ത പരിസരങ്ങളും ഭട്ടതിരിപ്പാടിൻെറ കൈവശമാണു്. ഭട്ടതിരിപ്പാടു കലാപം കഴിഞ്ഞ ഉടനെ മുൻകൂട്ടി മടങ്ങിപ്പോന്നതിനാലാണീവിധം സാധിച്ചതു്. ബാക്കി ഭൂസ്വത്തുകൾ അടുത്തുള്ള പ്രമാണികളായ നായന്മാരും മററും കൈവശമാക്കിയിരുന്നു. അന്നു ശരിയായ ലക്ഷ്യങ്ങളും റജിസ്റ്ററും ഒന്നും ഉള്ള കാലമല്ലല്ലോ. കൈയ്യൂക്കുള്ളവൻ കാര്യ്യക്കാരൻ എന്ന നിലയാണന്നു

ണ്ടായിരുന്നതു. അതുകൊണ്ടു ഒന്നും വിട്ടുകിട്ടുവാൻ മാൎഗ്ഗമുണ്ടായിരുന്നില്ല.

പന്നീമ്പള്ളിക്ഷേത്രത്തിലെ ബിംബം കുളത്തിൽ ആരും അറിയാതെ താഴ്ത്തിയിട്ടാണു പൂൎവ്വന്മാർ പടയോടിപ്പോയിരുന്നതു്. ഇങ്ങനെ താഴ്ത്തിയിട്ടിരുന്ന ആൾ അന്നെക്കു മരിച്ചുപോയിരുന്നു. കുളം തൂൎന്നും പോയിരുന്നു. എന്നാൽ കുളത്തിലിട്ടിരിക്കുന്നു വെന്നുള്ള വിവരവും ഇട്ട ആൾക്കല്ലാതെ മററാൎക്കും ഉണ്ടായിരുന്നില്ല. അതുകൊണ്ടു ക്ഷേത്രവും അന്നില്ല. ഭട്ടതിരിപ്പാടും വലിയ പണക്കാരനല്ല. എങ്കിലും അനന്തവാരിയർ ചെന്നപ്പോൾ നാട്ടുകാർ ആദരിച്ചു് അടുത്തുള്ള നന്മണ്ടക്ഷേത്രത്തിൽ കഴകം കൊടുത്തു. അതിനാൽ അദ്ദേഹം അടുത്ത ഒരു വാരിയർ ഭവനത്തിൽനിന്നു ഒരു സ്ത്രീയെ സംബന്ധംചെയ്തുകൊണ്ടുവന്നു താമസിപ്പിച്ചു. പിന്നെ ഇടയ്ക്കിടയ്ക്കു കോട്ടക്കൽ വന്നുംപോയും ഇരുന്നുവെങ്കിലും സ്ഥിരതാമസം അവിടെതന്നെയായിരുന്നു. അദ്ദേഹം ഒടുവിൽ ഇങ്ങോട്ടുവന്നതു് 1026-ൽ കുഞ്ഞിക്കുട്ടിവാരസ്യാരുടേയും കുട്ടിവാരസ്യാരുടേയും കല്യാണത്തിന്നാണ്. 1056 ൽ മരിക്കുകയും ചെയ്തു. അദ്ദേഹം കുറച്ചൊക്കെ സ്വത്തുക്കൾ സമ്പാദിച്ചു. ഏതാനും മക്കൾക്കധീനപ്പെടുത്തിയിരുന്നു. ബാക്കി പിന്നെയും 2000-ത്തോളം ഉറുപ്പികയ്ക്കു സ്വത്തുകൾ ഉണ്ടായിരുന്നതു് ഔദാൎയ്യനിധിയായ അന്നത്തെ കാരണവൻ ഭരതവാരിയർ മക്കളോടുതന്നെ എടുത്തു് അനുഭവിച്ചുകൊൾവാൻ പറകയാണ് ചെയ്തതു്. അങ്ങോട്ടാരും ഈ സ്വത്തിനെ ഇച്ഛിച്ചുപോവുകതന്നെ ഉണ്ടായില്ല. ഇതിനിടയിൽ പന്നീമ്പള്ളി ഭട്ടതിരിപ്പാടു പ്രശ്നംവെപ്പിച്ചു മുമ്പത്തെ ബിംബം കണ്ടെടുക്കുകയും, ഉപായത്തിൽ ക്ഷേത്രം പണികഴിപ്പിക്കയും ചെയ്തിരുന്നു. അതു് അറിഞ്ഞതുമുതൽ കോട്ടയ്ക്കൽനിന്നു അവിടെ ഇടയ്ക്കു തൊഴുവാൻ പോകുന്നതും, വഴിവാടു കഴിക്കുന്നതും പതിവായി. ഇവിടെവെച്ചുതന്നെ ചില പൂജകളും ധൎമ്മദൈവപൂജയുടെ നിലയിൽ അതിന്നുമുമ്പു തന്നെ നടത്തിത്തുടങ്ങിയിട്ടും ഉണ്ടായി

രുന്നു. കോട്ടക്കുവന്ന കൂട്ടത്തിൽ മണലിൽ തൃക്കോവിൽക്കാരും ഉണ്ടായിരുന്നുവെന്നു പറഞ്ഞുവല്ലൊ. അവക്കും അതേക്ഷേത്രത്തിൽതന്നെ ആഴവാഞ്ചേരിമനക്കൽനിന്നു കഴകം കൊടുത്തു പ്രോത്സാഹിപ്പിച്ചു. കുറെക്കഴിഞ്ഞപ്പോൾ ഏതാനുംപേർ സ്വദേശത്തേയ്ക്കു പോയി. പിന്നെ അവർ അവിടെയും ഇവിടെയും ആയി പാർത്തുവരികയായിരുന്നു. എന്നാൽ അടുത്ത ചിലകൊല്ലങ്ങളായി അവരാരും കോട്ടരിൽ സ്ഥിരം പാർപ്പില്ലാ. കഴകവും പുരയും മററും വേറെ ഒരു കൂട്ടരെ ഏല്പിച്ചിരിക്കയാണ്.

കലാപംകഴിഞ്ഞു കോട്ടരുവന്നു താമസിക്കുന്ന കാലത്തു മനോരമത്തമ്പുരാട്ടിയുടെ ജ്യേഷ്ഠനായ, പന്നിയങ്കരയിൽ നിന്നു തീപ്പെട്ട മൂന്നാർപ്പാട്ട തമ്പുരാൻ കോട്ടയ്ക്കൽ കിഴക്കെകോവിലകത്തു വന്നു താമസിക്കുകയും കോട്ടയ്ക്കൽ പരിഷ്കരിക്കുന്ന കൂട്ടത്തിൽ വെങ്കിട്ടത്തേവരുടെ ക്ഷേത്രത്തിൽ കലശം കഴിപ്പിക്കുകയും ഉണ്ടായി. കലാപം കഴിഞ്ഞു വന്നശേഷം ഇത് ആദ്യം കഴിച്ചതാണ്. അന്നുമുതൽ അടിയന്തരാദികളും അധികം നടത്തുവാൻ തുടങ്ങി. അപ്പോൾ മുമ്പുള്ളവക്കു പുറമെ ഒരു കഴകക്കാരൻകൂടി ആവശ്യമായി വന്നു. രാഘവവാരിയർ തിരുവിതാംകൂറിൽവെച്ചു മനൊരമത്തമ്പുരാട്ടിയായും മററും പരിചയപ്പെട്ട ആളാണല്ലൊ. കോട്ടരാകട്ടെ രണ്ടു കഴകക്കാരുടെ ആവശ്യവും ഇല്ല. അതിനാൽ കലശത്തിന്നു തക്കവണ്ണം രാഘവവാരിയരും കുടുംബങ്ങളും കോട്ടയ്ക്കൽ വന്നു താമസമായി. ഈ കലശമുണ്ടായതു് 974-ൽ ആയിരുന്നു. ഇവർ ആദ്യം താമസിച്ചതു കോവിലകത്തിൻെറ കിഴക്കുവശം ഇപ്പോൾ കൊട്ടാരം നില്ക്കുന്ന സ്ഥലത്തായിരുന്നു. പിന്നെ 1000-ാമതിന്നു ശേഷം കൊട്ടാരം പണി ചെയ്യേണ്ടുന്ന ആവശ്യം വന്നപ്പോഴാണ് അവിടെനിന്നു വാരിയം പൊളിച്ചു് ഇപ്പോഴത്തെ തെക്കെവാരിയം നില്ക്കുന്ന സ്ഥലത്തെയ്ക്കു മാററിയതു്. കൊട്ടാരത്തിൽ ഗൃഹപ്രവേശം കഴിച്ചതു 1014-ൽ ആകുന്നു. അതിന്നു് എത്രകൊല്ലം മുമ്പാണു പണി ആരംഭിച്ചതെന്നു തീർച്ചപ്പെടുത്തുവാൻ പ്ര

യാസമാണ്. അതിനാൽ ഈ സ്ഥലമാററത്തിൻെറ കൃത്യമായ കൊല്ലം കണക്കാക്കുവാൻ കഴിയാതെയാണിരിക്കുന്നത്.

കോട്ടയ്ക്കൽ വരുന്നതിന്നു മുമ്പായിത്തന്നെ രണ്ടു വാരസ്യാന്മാരും പ്രസവിച്ചിരുന്നു. അതിൽ പ്രായംകുറഞ്ഞ ഇട്ടിച്ചിരി വാരസ്യാരാണ് ആദ്യം പ്രസവിച്ചത്. അവൎക്ക ശൂലപാണി, ശങ്കരൻ, മാധവൻ, അച്യുതൻ എന്നിങ്ങനെ നാലു പുരുഷസന്താനങ്ങൾ മാത്രമുണ്ടായി. ഇതിൽ സ്ത്രീസന്താനമില്ല. അധികം താമസിയാതെ അതായത് ഇട്ടിച്ചിരിവാരസ്യാരുടെ രണ്ടോ, മൂന്നൊ പ്രസവം കഴിഞ്ഞതിന്നു ശേഷം പാൎവ്വതിവാരസ്യാരും പ്രസവിച്ചു. ഇവരുടെ ഭൎത്താവു പുഴവായക്കാരൻ ഒഴാടി ഉണിക്കണ്ടവാരിയരായിരുന്നു. അദ്ദേഹം കുടുംബത്തിൽ ഏകനായിരുന്നതിനാൽ സ്ഥിരതാമസവും ഇവിടെത്തന്നെയായിരുന്നു. പാൎവ്വതിവാരസ്യാരുടെ സന്താനങ്ങളായി രാമൻ, ഭരതൻ, ലക്ഷ്മി, ഈശ്വരൻ എന്നു നാലുപേരുണ്ടായി. ഇവരുടെ ഒട്ടു വിലത്തെ ചില പ്രസവങ്ങൾ ഉണ്ടായതു് ഏതായാലും കോട്ടക്കൽ ആദ്യത്തെസ്ഥലത്തു വെച്ചാണ്. ബാക്കിയെല്ലാം കോട്ടരും ആദ്യത്തെ ഒന്നൊ, രണ്ടോ മാത്രം അമ്പലപ്പുഴെയു മാണുണ്ടായതു്. ഈ മക്കൾ എല്ലാവരും ഓരോ വിധത്തിൽ യോഗ്യന്മാരായിരുന്നു. ശൂലപാണിവാരിയർ വൈക്കരയും, ശങ്കരവാരിയർ പുലാമന്തോളും, മാധവവാരിയർ കുട്ടഞ്ചേരിയും പോയി വൈദ്യം പഠിച്ചു വിദഗ്ദ്ധന്മാരായി. അതിൽ ശൂലപാണിവാരിയർ അല്പായുസ്സായിപ്പോയി. മററു രണ്ടുപേരും ജീവാവസാനംവരെ വൈദ്യവൃത്തിയിൽ അസാമാന്യമായി ശോഭിച്ചുകൊണ്ടുതന്നെയാണു കാലംകഴിച്ചുകൂട്ടിയതു്. അന്നുള്ള സാമൂതിരിപ്പാട്ടു തമ്പുരാക്കന്മാരും മററനേകം പ്രഭുക്കന്മാരും വീരശ്ശൃംഖലമുതലായ പലതരം സമ്മാനങ്ങൾ ഇവൎക്ക കൊടുക്കുകയുണ്ടായിട്ടുണ്ടു. ഇവരുടെ വൈദ്യവിദഗ്ദ്ധതയെപ്പററി അനവധി ഉദാഹരണങ്ങൾ കാണിപ്പാനുണ്ടു. അതൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. അന്നുള്ള അഷ്ടവൈദ്യന്മാർകൂടി അവസാനം ഇ

വരെ സ്വന്തം കാരണവന്മാരെപ്പോലെയാണ് ആദരിച്ചിരുന്നതു് എന്നുമാത്രം പറയാം. അച്യുതവാരിയർ അധികമൊന്നും പഠിച്ചിട്ടില്ലെന്നു തോന്നുന്നു. മനോരമത്തമ്പുരാട്ടിയുടെ പുത്രനായ ശക്തൻസാമൂതിരിപ്പാട്ടിലെ ഒന്നിച്ചു താമസിച്ചുവന്നു. അവിടുന്നു സാമൂതിരിപ്പാടായി തീപ്പെടുന്നതുവരെ അദ്ദേഹം അവിടത്തെ വിശ്വസ്തനായ "പള്ളിയറയച്ചൻ" ആയിരുന്നു. രാമവാരിയർ രാഘവവാരിയരുടെ മരണശേഷം ആദ്യം കാവുതികളുംകാൎയ്യസ്ഥതയും, അവസാനം ചെറുകുന്നു ദേവസ്വം കാൎയ്യസ്ഥതയും ഏററു മരണപൎയ്യന്തം ആ നിലയിലായിരുന്നു. ഭരതവാരിയർ ജ്യോതിഷത്തിൽ വിദഗ്ധനായും കിഴക്കേക്കോവിലകത്തു അന്നുണ്ടായിരുന്ന വലിയ തമ്പുരാട്ടിയുടെ മുഖ്യാർ കാൎയ്യസ്ഥനായും ആണു കോവിലകത്തെ സേവിച്ചിരുന്നതു. അദ്ദേഹത്തിന്റെ സ്ഥിരതാമസംതന്നെ കോവിലകത്തായിരുന്നു. ലക്ഷ്മിവാരസ്യാരെ കുഞ്ചിവാരസ്യാർ എന്നായിരുന്നു സാധാരണ വിളിച്ചുവന്നിരുന്നതു. അവർ ആകൃതികൊണ്ടും പ്രകൃതികൊണ്ടും ഒരു മാതൃകാസ്ത്രീയായിരുന്നു. കാരണവന്മാർക്കു ഏററവും കീഴടങ്ങി, നല്ല ഒതുക്കത്തോടും മൎയ്യാദയോടുംകൂടി പെരുമാറുന്നതു് ഇവരുടെ സ്വഭാവവിശേഷമായിരുന്നു. പത്തുപന്ത്രണ്ടു വയസ്സായമുതല്ക്കുതന്നെ ഗൃഹഭരണസംബന്ധമായ പ്രവൃത്തികൾ മുഴുവനും നിൎവ്വഹിച്ചുതുടങ്ങിയതുകൊണ്ടു അധികമൊന്നും പഠിപ്പാൻ ഇടവന്നിട്ടില്ല. എങ്കിലും നല്ല തന്റേടമുള്ള സ്ത്രീയായിരുന്നു. ഇവരുടെ ആദ്യത്തെ ഭർത്താവു കരണത്തുകാലടി അപ്ഫൻനമ്പൂതിരിയും, രണ്ടാമതു് ചേന്നതു ദേശമംഗലത്തു സാക്ഷാൽ വിദ്വാൻ കൃഷ്ണവാരിയരും ആയിരുന്നു. വാരിയരുടെ അന്നത്തെ സ്ഥിതി കോവിലകംമുഴുവൻ അദ്ദേഹത്തിന്റെ ഭരണത്തിൽതന്നെ എന്നു പറയത്തക്കവണ്ണം അവരാൽ ബഹുമാനിക്കപ്പെട്ടുകൊണ്ടാണു്. പാണ്ഡിത്യംകൊണ്ടും, പ്രാപ്തികൊണ്ടും അദ്ദേഹം അത്ര്യുമാത്രം സമ്മതനായിരുന്നതുകൊണ്ടാണ് അതുവരെ കൂടിനടന്നിട്ടില്ലാത്ത ദേശമംഗലത്തു യോഗവുമായി സംബന്ധത്തിന്നു

കാരണവന്മാർ അനുവദിച്ചത്. എല്ലാററിലും അനുജനായ ഈ ശങ്കരവാരിയർ വലിയ ശാസ്ത്രജ്ഞനും, വൈദ്യനും ആയിരുന്നുവെങ്കിലും അവസാനം ബുദ്ധിക്കു നല്ല വെളിവില്ലാതായി. അതിനാൽ അദ്ദേഹത്തെക്കൊണ്ടു ജനങ്ങൾക്കൊ, തറവാട്ടെക്കൊ മതിയായ ഉപകാരം സിദ്ധിക്കുവാൻ ഇടയായില്ല.

കുഞ്ചിവാരസ്യാരാണല്ലോ ഇനി തറവാട്ടിൽ സന്തതിയുണ്ടാകേണ്ടതിന്നു ഏകനിദാനമായിരിക്കുന്നതു്. ഇവർ 1006-ൽ ഒന്നാമതായി ഒരു പുരുഷപ്രജയെ പ്രസവിച്ചു. ആ കുട്ടിക്കു കൃഷ്ണൻ എന്നു പേരിട്ടു. കുട്ടികൃഷ്ണൻ എന്നു വിളിപ്പാൻ തുടങ്ങി. പിന്നെ 1014-ചിങ്ങത്തിൽ പുണർതം നക്ഷത്രത്തിലും, 1018 മിഥുനത്തിൽ രോഹണി നക്ഷത്രത്തിലും ഓരോ സ്ത്രീ പ്രജയേയും പ്രസവിച്ചു. ഇവൎക്കു് ക്രമത്തിൽ പാൎവ്വതി എന്നും, ഇട്ടിച്ചിരി (ശ്രീദേവി) എന്നും മുത്തശ്ശിമാരുടെ പേരനുസരിച്ചു നാമകരണംചെയ്തു. കുഞ്ഞിക്കുട്ടിഎന്നും, കുട്ടിഎന്നും പേരുകൾ വിളിപ്പാനും തുടങ്ങി. കുഞ്ചിവാരസ്യാർ പിന്നെയും പ്രസവിച്ചിട്ടുണ്ടു. പക്ഷെ ഈ മൂന്നുപേർ മാത്രമേ ജീവിച്ചിട്ടുള്ളു. ഇവരെ മൂന്നുപേരേയും അച്ഛനമ്മമാർ ശരിയായി വിദ്യാഭ്യാസം ചെയ്യിച്ചു. കുട്ടികൃഷ്ണവാരിയർ സംസ്കൃതത്തിൽ വിദ്വാനായി. വൈദ്യവും പഠിച്ചു. കുഞ്ഞിക്കുട്ടിവാരസ്യാരും കുട്ടിവാരസ്യാരും സംസ്കൃതത്തിന്നു പുറമെ സംഗീതവും പഠിച്ചു വൈദഗ്ദ്ധ്യം സമ്പാദിച്ചു. അന്നു സ്ത്രീകളുടെ ഇടയിൽ, മലബാറിൽ വിശേഷിച്ചു, സംഗീതം വളരെ ദുർല്ലഭമായിരുന്നു. അതുകൊണ്ടു ക്ഷണത്തിൽ ഇവരുടെപേരുകൾ പുറത്തേയ്ക്കു കേൾക്കുവാനും പിൻകാലങ്ങളിൽ സംഗീതവിഷയത്തിൽ അനേകം ഭേദപ്പെട്ട സ്ത്രീകൾ ഇവരുടെ ശിഷ്യകളായിവരുവാനും ഇടയായിട്ടുണ്ടു. ഇവർ രണ്ടുപേരുടേയും കല്യാണം 1026-ൽ ആയിരുന്നു. ഇതിൽ കുഞ്ഞിക്കുട്ടിവാരസ്യാരെ ദേശമംഗലത്തു വാരിയരുടെ ശിഷ്യനും, അമ്മാമൻ രാമവാരിയരുടെ ഭാൎയ്യാസഹോദരനും ആയ മാരായമംഗലത്തു മങ്കുളങ്ങരെ വാരിയത്തു രാമവാരിയരെക്കൊണ്ടു കെട്ടിച്ചു; അ

ദ്ദേഹത്തെക്കൊണ്ടുതന്നെ സംബന്ധവും തുടങ്ങിച്ചു. കുട്ടിവാര സ്യാരെ കെട്ടിയതു കോട്ടൂരുമണലിൽ തൃക്കോവിൽവാരിയത്തു ശേഖരവാരിയരാണ്. അദ്ദേഹം പ്രായംകൊണ്ടു അനന്തരൃപന്നം, വേറെഭാൎയ്യയുള്ളവനും ആയിരുന്നു. കുട്ടിവാരസ്യാർ അന്നു കേവലം ഒരു ശിശുവും ആണല്ലൊ. അതുകൊണ്ടു പിന്നീടവൎക്ക സംബന്ധം ചെയ്യിച്ചതു വിദ്വാനും, അച്ഛൻ കൃഷ്ണവാരിയരുടെ മരുമകനും ആയ ദേശമംഗലത്തുശേഖരവാരിയരെക്കൊണ്ടാണ്. അന്നു സ്വജനം മാറി സംബന്ധം പാടില്ലെന്നു വളരെ നിൎബ്ബന്ധമുള്ള കാലമായിരുന്നു.

അമ്പലപ്പുഴെനിന്നു മടങ്ങിവന്നതുമുതല്ക്കു പന്നിമ്പള്ളിക്കാരുടെ സ്ഥിതി ആഴ്വാഞ്ചേരിയോഗത്തിലായിരുന്നു. എന്നാൽ ദേശമംഗലത്തു വാരിയർ കുഞ്ചിവാരസ്യാൎക്ക സംബന്ധം തുടങ്ങിയതോടുകൂടത്തന്നെ യോഗക്കാർ കുറേശ്ശ പിറുപിറുക്കുവാൻ തുടങ്ങി. അതു് ആദ്യം അത്ര സാരമായിരുന്നില്ലെങ്കിലും മക്കളുടെ കല്യാണമായപ്പോഴെക്കും സ്വജനക്കൂട്ടം മുഷികയും, മുൻകരുതലായി ക്രിയയ്ക്കു ദേശമംഗലം യോഗത്തിൽനിന്നു് ആളെ വരുത്തേണ്ടിവരികയും ചെയ്തു. ആഴ്വാഞ്ചേരി യോഗത്തിൽനിന്നു് അധികം പേരും കല്യാണത്തിന്നു വന്നില്ല. എന്നാൽ വാളക്കുളം, കോട്ടൂർ മുതലായി അടുത്തുള്ള കൂട്ടർ അന്നും വരാതിരുന്നതുമില്ല. ഇക്കാലത്തേയ്ക്കു രാഘവവാരിയർ, ഗോവിന്ദവാരിയർ, അച്യുതവാരിയർ, ആദ്യത്തെ പാൎവ്വതിവാരസ്യാർ, ഇട്ടിച്ചിരിവാരസ്യാർ, ശൂലപാണിവാരിയർ ഇവരെല്ലാം മരിച്ചിരിക്കുന്നു. കാരണവൻ ശങ്കരവാരിയരാണ്. അദ്ദേഹം കോട്ടയ്ക്കൽ കോവിലകം വൈദ്യനായും അടുത്തുള്ള സകലൎക്കും ഏററവും വിശ്വാസഭാജനമായും വസിക്കുന്നു. മാധവവാരിയർ ഇതുപോലെ കോഴിക്കോട്ടു പടിഞ്ഞാറെ കോവിലകത്തു വൈദ്യനായും അവിടെ എല്ലാവിധപൂജ്യതയോടും വാഴുന്നു. അദ്ദേഹത്തിന്റെ അനേകം ശിഷ്യന്മാരുടെകൂട്ടത്തിൽഇപ്പോഴത്തെ സാമൂതിരിപ്പാ

ട തമ്പുരാനവർകളും ഉൾപ്പെട്ടിട്ടുണ്ടെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണ്. ബാക്കിയെല്ലാം മുൻപറഞ്ഞതുപോലെയും ഇരിക്കുന്നു. ഈ രണ്ടു യോഗ്യവൈദ്യന്മാരും അവരുടെ ജ്യേഷ്ഠനായ ശൂലപാണിവാരിയരുംകൂടി വൈക്കര, പുലാമന്തോൾ, കുട്ടഞ്ചേരി ഈ മൂന്നു പ്രധാനപ്പെട്ട അഷ്ടവൈദ്യന്മാരുടെയും ചികിത്സാ സമ്പ്രദായങ്ങൾ പഠിച്ച് അനുഭവപ്പെട്ടത്തീട്ടുണ്ടെന്നു മാത്രമല്ല അനേകം ഗ്രന്ഥങ്ങൾ ശേഖരിച്ചു വെച്ചിട്ടുമുണ്ട്. രണ്ടുപേക്കും വയസ്സായിക്കഴിഞ്ഞു. പിന്നെ വൈദ്യം പഠിച്ചതിൽ ഒന്നു ഈശ്വരവാരിയരാണ്. അദ്ദേഹത്തിന്നു ബുദ്ധിക്കു സ്ഥിരതയില്ലാതെയും പോയി. കുട്ടികൃഷ്ണവാരിയരെ പഠിപ്പിച്ചു. അദ്ദേഹം പ്രകൃത്യാ ദീനക്കാരനായും വശമായി. ഹ! കഷ്ടം കുഡുംബത്തിലെ വൈദ്യപാരമ്പയ്യം നശിച്ചുപോകുമല്ലൊ എന്ന വിഷാദം അവരെ കലശലായി ബാധിച്ചുതുടങ്ങി. കുഞ്ഞിക്കുട്ടിവാരസ്യാക്കും കുട്ടിവാരസ്യാക്കും പ്രായം തികഞ്ഞു. സാമാന്യംപോലെയുള്ള ഭത്താക്കന്മാരും ഉണ്ടായിരിക്കുന്നു. പക്ഷെ രണ്ടുപേക്കും ഗർഭാരംഭം കാണ്മാനില്ല. ആണൊ, പെണ്ണൊ ഏതെങ്കിലും ഒരു കുട്ടി ഞങ്ങളിൽ ആക്കെങ്കിലും ഉണ്ടായാൽ മതിയായിരുന്നു എന്നായി അവർ രണ്ടുപേരുടെയും എപ്പോഴുമുള്ള വിചാരം. തറവാട് എന്നുവെച്ചാൽ അതിലും പ്രിയപ്പെട്ടതായി അന്നത്തെ കാരണവന്മാക്കു യാതൊന്നുമില്ല. തറവാട്ടു കുററിയററാൽ വേഗം ഉള്ളതു ഭാഗിച്ചു മക്കൾക്കു കൊടുക്കാമല്ലൊ എന്നല്ല അന്നത്തെ മിക്ക തറവാട്ടിലെയും കാരണവന്മാരുടെ വിചാരം. ദേശമംഗലത്തു വാരിയക്കും ഇതിലുണ്ടായ വ്യസനം ചില്ലറയല്ലായിരുന്നു. രണ്ടു മക്കൾ വെളുത്തു തടിച്ചു സംഗീതവും സാഹിത്യവും അഭ്യസിച്ച് അനേകനാളായി ഇരിക്കുന്നു. തുമ്പ് ഒന്നും കാണ്മാനില്ല. ഇതിൽപരം വല്ല കഷ്ടതയുമുണ്ടൊ? അതിനാൽ എല്ലാവരും ഇവക്കു സന്താനമുണ്ടാകേണ്ടതിന്നു അവരവരാൽ കഴിയുന്നതിലധികമായ സൽക്കമ്മങ്ങളും വഴിപാടുകളും ചെയ്യുവാൻ തുടങ്ങി. എന്നാൽ ഇവക്കു പ്ര

സവിക്കാതിരിക്കുക മാത്രം ചെയ്താൽ മതിയൊ? പോര. പരിഹാസപ്രിയന്മാരായ ചില നമ്പൂതിരിമാർ ഇവർ പ്രസവിക്കുന്ന കാലം കൈയിന്റെ ഉള്ളനടിയിൽനിന്നു രോമം പറിച്ചു തരാമെന്നും, കാക്ക വിലങ്ങത്തിൽ പറക്കുമെന്നും മററും വീരവാദം പറഞ്ഞു അധികം ഭയപ്പെടുത്തുവാനും തുടങ്ങീട്ടുണ്ടായിരുന്നു. അതിനാൽ ആകപ്പാടെ ദിനംപ്രതി എല്ലാവൎക്കും വിഷാദം വൎദ്ധിച്ചു വന്നുതുടങ്ങി. അന്നു പ്രസവിക്കാത്ത കൂട്ടത്തിൽ മുള്ളത്ത് കുഞ്ചിക്കോവിലമ്മ മുതലായവരും ഈ ദിക്കിൽ ഉണ്ടായിരുന്നു. അവരുടെ സ്ഥിതിയും ഇതുതന്നെ. ഇങ്ങിനെ കുഞ്ഞിക്കുട്ടി വാരസ്യാൎക്കു 24-ം, കുട്ടിവാരസ്യാൎക്കു 20-ം വയസ്സായിക്കഴിഞ്ഞു. തീണ്ടാരിനാറം തെററുകക്കൂടി അതുവരെ ഉണ്ടായിട്ടില്ല. അപ്പോഠം കോട്ടയ്ക്കൽ ശിവൻ ഉഗ്രമൂൎത്തിയാണെന്നും അതിന്റെ വലത്തു ഭാഗത്തു വാരിയമാകയാലും, കഴകപ്രവൃത്തിയാകയാലും ഇവിടെ ഇരുന്നാൽ സന്തതിയുണ്ടാകയില്ലെന്നും ചിലർ പറയുവാൻ തുടക്കി. വേറെ ചില പ്രവൃത്തിക്കാൎക്കും ഇങ്ങനെയുള്ള അനുഭവങ്ങഠം അന്നു കണ്ടുതുടങ്ങിയിരുന്നു. കുറെക്കഴിഞ്ഞപ്പോഠം അതും ഒന്നു പരീക്ഷിക്കാമെന്നു തീൎച്ചപ്പെടുത്തി. സ്ത്രീകളെ സ്ഥലം മാററി താമസിപ്പിപ്പാൻ നിശ്ചയിച്ചു. അതിനാൽ കുഞ്ഞിക്കുട്ടിവാരസ്യാരുടെ ഭൎത്താവായ രാമവാരിയൎക്കു കഴകമുള്ളതും, പൊന്നാനി താലൂക്ക് മെഴത്തൂരംശത്തിൽ സ്ഥിതിചെയ്യുന്നതുമായ മങ്കുളങ്ങരെ ക്ഷേത്രത്തിൽതന്നെ, പേരിന്നൊരു കഴകവും വാങ്ങി (വാരിയന്മാൎക്കു കഴകമില്ലാഞ്ഞാൽ പോരായ്മയാണെന്നായിരുന്നു അന്നത്തെ വിചാരം) അവിടെ കിഴക്കെവാരിയം എന്ന പേരിൽ പുതിയതായൊരു ഭവനം പണിചെയ്യിച്ചു. പണി മുഴമിക്കുന്നതിന്നു മുമ്പുതന്നെ കുഞ്ചിവാരസ്യാർ 1040 ധനുവിൽ ഉത്രാടം നക്ഷത്രംകൊണ്ടു നടപ്പുദീനത്താൽ മരിച്ചുപോയി. അതിനാൽ ദേശമംഗലത്തു വാരിയൎക്കു മക്കളുടെ കാൎയ്യത്തിൽ അധികം ശ്രദ്ധിക്കേണ്ടതായ്വന്നു. ഏതായാലും പണി മുഴമിച്ചു ഗൃഹപ്രവേശം കഴി

ഞ്ഞതിനാൽ 1040 മുതൽക്ക സ്ത്രീകളുടെ താമസം മങ്കുളങ്ങരെ ആയിത്തീൎന്നു. ദേശമംഗലത്തേയ്ക്കു അവിടെനിന്ന് അധികം ദൂരമില്ല. മുമ്പത്തെ സ്വജനമാററവും ഇവിടെ പുരപണിചെയ്യുന്നതിന്ന് ഒരു മുഖ്യകാരണം തന്നെയാണ്. മങ്കുളങ്ങരെ ചെന്നശേഷവും കുഞ്ഞിക്കുട്ടിവാരസ്യാൎക്കും, കുട്ടിവാരസ്യാൎക്കും കിട്ടുന്ന പണം മുഴുവനും സന്താനലാഭത്തിന്നുവേണ്ടി വഴിപാടായി ചിലവഴിക്കുകതന്നെയായിരുന്നു സ്വഭാവം. ഇതിനിടയ്ക്കു് അവിടെ അടുത്തുള്ള ഒരു ജന്മിയും സത്സ്വഭാവിയുമായ ചെറുകുളപ്പുറത്തു നമ്പൂതിരി കുട്ടിവാരസ്യാരുടെ ഭൎത്താവായി. ഗൃഹപ്രവേശം കഴിഞ്ഞു താമസം തുടങ്ങിയതിന്റെ ശേഷം പാഴൂരിൽ പോയി പ്രശ്നം വെപ്പിച്ചു. അതുപ്രകാരം അനേകം പ്രതിവിധികളും കല്പിച്ചു. അതെല്ലാം ഒന്നൊഴിയാതെ ചെയ്തു. ഒടുവിൽ കുട്ടിവാരസ്യാൎക്ക് ഒന്നാമതായി ഗൎഭമുണ്ടായി. 1042 എടവമാസം ചിത്രനക്ഷത്രത്തിൽ ഒരു സ്ത്രീപ്രജ ജനിച്ചു. ഹാ! എന്തു സന്തോഷം? വളരെക്കാലമായി ചെയ്തിരിക്കുന്ന സൽക്കൎമ്മങ്ങളും പ്രാൎത്ഥനകളും എല്ലാം ഫലിച്ചു. ഇനി വംശം വൎദ്ധിക്കാമെന്ന നിലയിലായല്ലോ എന്നു വിചാരിച്ച് എല്ലാവരും പരമാനന്ദത്തിൽ മുഴുകി. ഇങ്ങനെ കുറച്ചു കഴിഞ്ഞു, അപ്പോഴെയ്ക്കു് എല്ലാവൎക്കും മറെറാരു വിചാരം വന്നുതുടങ്ങി. സന്തതി നമുക്കുണ്ടായി. പക്ഷെ നമ്മുടെ കുലവിദ്യയെ കൊണ്ടുനടപ്പാൻ ആർ? വംശം രക്ഷിപ്പാൻ ആർ? എന്ന വിചാരം വീണ്ടും വൎദ്ധിച്ചുതുടങ്ങി. എന്നാൽ കുഞ്ഞിക്കുട്ടി പ്രസവിച്ചില്ലല്ലോ എന്നു മററുള്ളവൎക്കും, ഞാൻ പ്രസവിച്ചില്ലല്ലോ എന്ന് കുഞ്ഞിക്കുട്ടിവാരസ്യാൎക്കും ലേശംപോലും വിചാരം ഉണ്ടായിരുന്നില്ല. ആരു പ്രസവിച്ചാലും ഒരുതന്നെ. അത്രത്തോളം ഐകമത്യമാണ് അന്നെല്ലാവരും തമ്മിലുണ്ടായിരുന്നതു്. ഇതിനിടയിൽ ദേശമംഗലത്തു കൃഷ്ണവാരിയരും മരിച്ചു.

1043 ഒടുവായപ്പോഴെക്ക കുഞ്ഞിക്കുട്ടിവാരസ്യാൎക്കും ഗൎഭാരംഭലക്ഷണം കണ്ടുതുടങ്ങി. അന്നവൎക്ക് വയസ്സ 30 നടപ്പാണ്.

എന്താണ് സന്തോഷിക്കാതെ കഴിയുമൊ? ഗർഭമുണ്ടെന്നു തീൎച്ച യായപ്പോഠം തന്റെ ഉദ്ദേശം, അതായതു വൈദ്യവൃത്തിയെ നിലനിൎത്തുക ഇതുകൊണ്ടു സാധിക്കുമെന്ന മനസ്സമാധാനത്തോടു കൂടി വൈദ്യവൎയ്യനും, കാരണവരുമായ ശങ്കരവാരിയർ ഇഹലോകവാസം വെടിഞ്ഞു. (കണിയാൻ പറഞ്ഞിരുന്നത് നിശ്ചയിച്ച പ്രതിവിധികളെല്ലാം ചെയ്താൽ സന്തതിവിച്ഛേദം വരില്ലെന്നും, കുട്ടിവാരസ്യാർ വഴിക്കെ വംശം വൎദ്ധിക്കയുള്ളുവെന്നും, കുഞ്ഞിക്കുട്ടിവാരസ്യാൎക്ക് ഒരു പുരുഷസന്താനമുണ്ടാവുമെന്നും, അതു കൎമ്മസന്തതിയായി അനുഭവിക്കുമെന്നും, മുമ്പെ പ്രസവിക്കുന്നതു കുട്ടിവാരസ്യാരായിരിക്കുമെന്നും മററുമായിരുന്നു. അതു അപ്രകാരംതന്നെ ശരിയായി കണ്ടതുകൊണ്ടാണു മനസ്സമാധാനം വന്നത്.) 1044 മീനത്തിൽ കുഞ്ഞിക്കുട്ടിവാരസ്യാർ ഉദ്ദേശിച്ചതുപോലെ പ്രസവിച്ചു. ആൺകുട്ടിയുണ്ടായി. എന്നാൽ കുഞ്ഞിക്കുട്ടിവാരസ്യാർ പ്രസവിച്ച ഉടനെ പറഞ്ഞതെന്തെന്നാൽ "എനിക്ക് ഒരാൺകുട്ടി ഉണ്ടായതു സന്തോഷം തന്നെ. എന്നാൽ ലക്ഷ്മിയെ പ്രസവിച്ചപ്പോഠം ഉണ്ടായതുപോലെ ഒരു സന്തോഷം ഇതിന്നു മുമ്പു ഒരിക്കലും എനിക്കുണ്ടായിട്ടില്ല. ഇനി ഉണ്ടാവുകയുമില്ല" എന്നാണ്. അത്രക്കായിരുന്നു തറവാട്ടിനെപ്പററി അവൎക്കുണ്ടായിരുന്ന സ്ഥായി. തറവാടുണ്ടെങ്കിലല്ലാതെ അതു രക്ഷിക്കേണ്ടുന്ന ഭാരമില്ലല്ലൊ എന്നായിരിക്കും അവരുടെ വിചാരം. ഗൎഭാരംഭം കണ്ടു സമാധാനത്തോടെ ശങ്കരവാരിയർ മരിച്ചുവെന്നു പറഞ്ഞുവല്ലൊ. പുരുഷസന്താനം ഉണ്ടായിക്കണ്ട സന്തോഷത്തോടെ 1045-ൽ പിന്നെത്തെ കാരണവനും, വൈദ്യവൎയ്യനുമായ മാധവവാരിയരും മരിച്ചു. കുഞ്ഞിക്കുട്ടിവാരസ്യാർ പിന്നെ പ്രസവിക്കയുണ്ടായില്ല. കുട്ടിവാരസ്യാരാകട്ടെ പിന്നെ 1047 മകരത്തിൽ ഒരു സ്ത്രീപ്രജയേയും, 1052 എടവത്തിൽ ഒരു പുരുഷപ്രജയേയും, 1057 ധനുവിൽ വീണ്ടും ഒരു സ്ത്രീപ്രജയേയും പ്രസവിച്ചു. ഇവൎക്കു ക്രമ

ത്തിൽ മാധവി, കൃഷ്ണൻ, പാൎവ്വതി എന്ന പേരിട്ടു; മാധവിക്കുട്ടി, കുഞ്ഞുക്കുട്ടൻ, കുഞ്ചി എന്നിങ്ങനെ പേർ വിളിപ്പാനും തുടങ്ങി.

1049-ൽ രാമവാരിയർ, ഈശ്വരവാരിയർ, കുട്ടികൃഷ്ണവാരിയർ ഇവർ മൂന്നാളും മരിച്ചു. 1056-ൽ നന്മണ്ടവെച്ച് അനന്തവാരിയർ മരിച്ചു. 1057 ധനു 20-ാംനു- രോഹണിനക്ഷത്രത്തിൽ കാരണവനായി ബാക്കിയുള്ള ഭരതവാരിയരും ഇഹലോകവാസമുപേക്ഷിച്ചു. ലക്ഷ്മിവാരസ്യാരുടെയും മാധവിവാരസ്യാരുടെയും കൂടി കല്യാണം 1054-ൽ മങ്കുളങ്ങരെവെച്ചാണു കഴിച്ചതു്. ഇവരെ ക്രമത്തിൽ കുളങ്ങരെ ഗ്ഗക്കോവിൽ ഗോവിന്ദവാരിയരും, ദേശമംഗലത്തു നെടുമ്പുരക്കൽ ശേഖരവാരിയരും കെട്ടി. ലക്ഷ്മിവാരസ്യാരെ ദേശമംഗലത്തു വിദ്വാൻ കുഞ്ഞികൃഷ്ണവാരിയരും, മാധവിവാരസ്യാരെ തറക്കൽ ശങ്കുണ്ണിയും ആദ്യം സംബന്ധം ചെയ്തു. എന്നാൽ ശങ്കുണ്ണിയുടെ സംബന്ധം അധികം നിലനിന്നില്ല. അതിനാൽ പിന്നെ കോടനാട്ടു മനക്കൽ കുഞ്ചുണ്ണിനമ്പൂതിരിപ്പാടായിരുന്നു ഭൎത്താവു്. ഠരം നിലയിൽ ആ സ്ത്രീ രണ്ടു പ്രസവിച്ചു. കുട്ടികൾ രണ്ടും മരിച്ചുപോയി. ഒടുവിൽ സ്ത്രീയും 1070-ൽ മരിക്കുകയാണു ചെയ്തതു്. ലക്ഷ്മിവാരസ്യാരുടെ ഭൎത്താവായിരുന്ന ദേശമംഗലത്തു വിദ്വാൻകുഞ്ഞികൃഷ്ണവാരിയർക്ഷയരോഗത്താൽ 1060-ൽ മരിച്ചു. പിന്നെ കുറച്ചുകാലത്തിന്നുശേഷം നെല്ലായവാരിയത്ത രാഘവനുണ്ണിവാരിയർ അവർകൾ (ഇപ്പോഴത്തെ മൂപ്പിൽവാരിയർ) ആണു് സംബന്ധം ചെയ്തതു്. അതിൽ ഒരു സ്ത്രീസന്താനം മാത്രം ഉണ്ടായി. (ഈ പ്രസവം ഉണ്ടായതു 1061 കൎക്കിടകത്തിൽ രേവതിനക്ഷത്രത്തിലാണു്) ഇവൾക്കു ശ്രീദേവി എന്നു പേരിട്ടു കുട്ടി എന്നു വിളിക്കുവാൻ തുടങ്ങി. ലക്ഷ്മിവാരസ്യാർ പിന്നെ പ്രസവിക്കുകയുണ്ടായില്ല.

നെല്ലായരാഘവനുണ്ണിവാരിയരവർകളുടെ പ്രത്യേക ശ്രമത്തിൽ കുഞ്ചിവാരസ്യാരുടേയും, കുട്ടിവാരസ്യാരുടേയും കല്യാണം

1068-ൽ മങ്കുളങ്ങരെവെച്ചു് അതിഘോഷമായി കഴിച്ചു. അന്നു ചില സ്വജനക്കൂട്ടം, കക്ഷിവഴിക്കു മുതലായതെല്ലാം ഉണ്ടായിരുന്നു. അതിൽ ഒരു കക്ഷിയിലെ പ്രധാനി രാഘവനുണ്ണിവാരിയരവർകളായിരുന്നു. ദേശമംഗലത്തു വാരിയരെക്കൂടാതെ വളരെക്കാലത്തിനുള്ളിൽ ഒരു മംഗലകൎമ്മം നടത്തിയതു് അന്നായിരുന്നു. ഇതുപോലെ കുഞ്ഞിക്കുട്ടിവാരസ്യാരുടെ ഭൎത്താവായ രാമവാരിയരുടെ ശാഖയിൽപ്പെട്ട ചിലരെ ക്ഷണിപ്പാനും അന്നു സാധിച്ചില്ല. എതിർകക്ഷിയുടെ നേതൃത്വം അവരിൽ ചിലരാണു് വഹിച്ചിരുന്നതു. അവരെക്കൂടി ക്ഷണിപ്പാൻ സാധിക്കാത്തതുകൊണ്ടു കുടുംബങ്ങളിൽ പലൎക്കും .ഇച്ഛാഭംഗമുണ്ടായിരുന്നുവെങ്കിലും അന്നന്നത്തെ ചാർച്ചയുടെ ഗൌരവം വിചാരിച്ചു രാഘവനുണ്ണിവാരിരവർകളുടെ ഇഷ്ടത്തിന്നുവേണ്ടി മററുള്ളവർ അതനുസരിക്കേണ്ടതായിവന്നു. ഇതൊഴിച്ചു തല്ക്കാലം മററുതരക്കേടൊന്നും പ്രത്യക്ഷത്തിൽ ഉണ്ടായില്ല. കല്യാണം വളരെ കേമമായി. രാഘവനുണ്ണിവാരിയരവർകൾക്കു വിജയഭേരി അടിക്കുവാൻ സാധിക്കുകയും ചെയ്തു. എങ്കിലും അടുത്തു മാധവിവാരസ്യാരുടെ രണ്ടു കിടാങ്ങൾ ക്ഷയിക്കുകയും, അധികം താമസിയാതെ മാധവിവാരസ്യാർതന്നെ അകാലമരണം പ്രാപിക്കയുമാണു്, അനന്തരമായുണ്ടായ സംഭവങ്ങൾ. ഇതിനാൽ അധികം താമസിയാതെ ഈ കല്യാണം കഴിച്ച സ്ഥലത്തുവെച്ചു പരിതാപകരമായ പിണ്ഡം കഴിക്കേണ്ടി വരികയും, സ്ഥലംതന്നെ പൊളിച്ചു് എല്ലാവരും കോട്ടയ്ക്കലേയ്ക്കു പോരുവാൻ ഇടവരികയും ചെയ്തു.

കുഞ്ചിവാരസ്യാൎക്കു തല്പണ ശ്രീധരൻ നമ്പൂതിരി എന്നൊരു സുശീലബ്രാഹ്മണനാണു ഭൎത്താവായിത്തീൎന്നതു്. കുട്ടിവാരസ്യാൎക്കു പുലാക്കാട്ടു കൃഷ്ണവാരിയർ എന്ന നെല്ലായവാരിയത്തു ശങ്കുണ്ണിവാരിയരുടെ (കുട്ടിവാരസ്യാരുടെ അച്ഛന്റെ ജ്യേഷ്ഠന്റെ) മകനും രണ്ടു കൊല്ലത്തിനുശേഷം എൽ. എം. എസ്സ്.

പാസ്സാവുകയും ചെയ്തു ആളുമായ ദേഹം സംബന്ധം തുടങ്ങുക യും ചെയ്തു. ഇതു ഏതാണ്ടു സ്വയംവരസമ്പ്രദായത്തിലായിരു ന്നു. മരുമക്കത്തായത്തറവാട്ടിൽ സാധാരണമായി കാരണവ ന്മാർ ഭൎത്താവിനെ നിശ്ചയിക്കുകയും, വധു അതിനെ സമ്മ തിക്കുകയുമാണു പതിവു്. എന്നാൽ കാരണവന്മാരുടേയും അച്ഛൻേറയും ഈ വിഷയത്തിലുള്ള നിശ്ചയം വധുവിൻെറ മനസ്സിനെതിരായിട്ടുള്ളതായിരുന്നു. അതുകൊണ്ടവർ തിര ഞ്ഞെടുത്ത രണ്ടു വരന്മാരേയും വധു ധൈൎയ്യപൂൎവ്വം നിരസി ക്കയാണു് ചെയ്തതു. ഒടുവിൽഗത്യന്തരമില്ലെന്നായപ്പോൾഅച്ഛ നും മററും ഈ സംബന്ധം സമ്മതിക്കുകയും ചെയ്തു. ലക്ഷ്മിവാര സ്യാർ കുട്ടിവാരസ്യാരെ പ്രസവിച്ചതിന്നുശേഷം പിന്നെ വളരെ ക്കാലത്തേയ്ക്കു തറവാട്ടിൽ ആൎക്കും ഗൎഭമുണ്ടായില്ല. മാധവിവാര സ്യാർ മാത്രം രണ്ടു പ്രസവിച്ചു. ആ കുട്ടികൾ കഴിഞ്ഞുപോയി എന്നു മാത്രമല്ല, മാതാവും മരിച്ചുപോകയാണല്ലൊ ചെയ്തതു. അതുകൊണ്ടു സന്താനത്തിൻെറ കാൎയ്യത്തിൽ അന്നത്തെ കാര ണവരായ കുഞ്ഞിക്കുട്ടിവാരസ്യാൎക്കും മററും വീണ്ടും പരിഭ്രമം തുട ങ്ങി. അതിനാൽ പിന്നെയും ഈ ഉദ്ദേശത്തോടുകൂടി സൽ ക്കൎമ്മങ്ങൾ ചെയ്യുക പതിവായിത്തീൎന്നു. ഈ കൂട്ടത്തിൽ പല പ്രതിവിധികളും പ്രായശ്ചിത്തങ്ങളും, പ്രേതവേർപാ ടുകളുമെന്നല്ല രാമേശ്വരയാത്രയും കഴിച്ചു. ഇതിനാലൊക്കെ യായിരിക്കാം അധികം താമസിയാതെ അതായതു് 1078 കന്നിയിൽ അവിട്ടം നക്ഷത്രംകൊണ്ടു് കുഞ്ചിവാരസ്യാർ ഒരു പെൺകുട്ടിയെ പ്രസവിച്ചു. എല്ലാവരും സന്തോഷിച്ചു എന്നു മാത്രമല്ല ഇതു തൻെറ സൽക്കൎമ്മഫലമാണെന്നു കുഞ്ഞിക്കുട്ടി വാരസ്യാർ അഭിമാനിക്കയും ചെയ്തു. എന്നാലാക്കുട്ടി നാലാം വയസ്സിൽ കഴിഞ്ഞുപോകയാണു ചെയ്തതു്. ഇതു 1081 കൎക്കി ടകം 6-ാംനു-യാണു. ഈ സംഭവം ധൈൎയ്യശാലിനിയായിരുന്നു വെങ്കിലും കുഞ്ഞിക്കുട്ടിവാരസ്യാരെ വല്ലാതെ പീഡിപ്പിച്ചു. എ ന്നുമാത്രമല്ല ആ ആധിയാലെത്തന്നെ കിടപ്പിലുമായി. കിട

പ്പിലാവാൻ വേറെ സംഗതികൾ കൂടിയുണ്ട്. കുഞ്ചിവാരസ്യാക്കും അന്ന ദീനം കലശലായിരുന്നു. ലക്ഷ്മിവാരസ്യാരുടെ മകൾ കുട്ടിവാരസ്യാർ പ്രസവിക്കുന്ന കാൎയ്യം സംശയമാണെന്നു പല ജ്യോത്സ്യന്മാരും പറഞ്ഞിട്ടുണ്ടായിരുന്നു. അതുകൊണ്ടു വംശവൃദ്ധിയുണ്ടാവുന്നതിന്നു കുഞ്ചിവാരസ്യാർ തന്നെ പ്രസവിക്കണമെന്നായിരുന്നു അവരുടേയും മററും വിശ്വാസം. കുഞ്ചിവാരസ്യാരുടെ കുട്ടി കഴിഞ്ഞു എന്നു മാത്രമല്ല മാതാവിന്നു അത്യാസന്നദീനംകൂടി ആയപ്പോൾ തറവാട്, തറവാട്ടു എന്ന ഏകവിചാരത്തോടുകൂടി സന്തതിക്കും, സമ്പത്തിന്നും വേണ്ടി അനവരതം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന ഒരു യഥാൎത്ഥകാരണവൎക്കു ഇത്രയും അഗാധമായ ഒരു ഇച്ഛാഭംഗവും, വ്യസനവുമുണ്ടായതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ. അനുജത്തിയുടെ എല്ലാ മക്കളേയും തന്റെ മകനേക്കാൾക്കൂടി അധികം സ്നേഹിക്കുന്നുവെന്നു പറഞ്ഞാൽ ഒരു സമയം മററുള്ളവർ വിശ്വസിക്കയില്ലായിരിക്കാം. എന്നാലന്നത്തെ സംഭവം നേരിട്ടറിഞ്ഞവൎക്കു ഈ കാൎയ്യത്തിൽ യാതൊരു സംശയത്തിന്നും ഇടവരുന്നതല്ലെന്നു തീർച്ചപറയാം. അതുകൊണ്ടും ആയില്ല, മകനും ദീനം തുടങ്ങി. ആകപ്പാടെ എല്ലാംകൊണ്ടും പരിഭ്രമമായി. എങ്കിലും കുഞ്ഞിക്കുട്ടിവാരസ്യാർ മരിക്കുന്നതിന്നുമുമ്പു ബാക്കി എല്ലാവരുടേയും ദീനം മാറി. ചരിത്രനായകന്റെ ദീനം ഭേദമായെന്നു കുട്ടിവാരസ്യാർ ചെന്നുപറഞ്ഞപ്പോൾ "എന്നാൽ നിങ്ങളെ രക്ഷിപ്പാൻ ഒരാളായി" എന്നു വലിയ മനസ്സമാധാനത്തോടെ കുഞ്ഞിക്കുട്ടിവാരസ്യാർ പറകയുണ്ടായി. ഓരം വാക്കു പിന്നെ ഒരിക്കലും മിത്ഥ്യയാകാതെ കഴിച്ചുകൂട്ടുവാൻ ചരിത്രനായകൻ പ്രത്യേകം ശ്രദ്ധവെക്കുമാറുണ്ട്.

കുഞ്ചിവാരസ്യാൎക്ക് അന്ന് ആറുമാസം ഗൎഭമായിരുന്നു. അത് ഈ കൂട്ടത്തിൽ ചിദ്രിച്ചുപോയില്ല. അതുകൊണ്ടു സന്തതിവിഷയത്തിലും മരിക്കുന്നതിന്നുമുമ്പു കുറെ മനസ്സമാധാനം വന്നു. എന്നാലും ആദ്യം പററിയ ക്ഷീണവും, ഉടവും ഇതുകൊ

ണ്ടു ശമിച്ചില്ല. അവസാനം 1081 ചിങ്ങം 24-ാംനു- പകൽ 10 മണിക്ക് കാൎത്തിക നക്ഷത്രംകൊണ്ടു പരലോകം പ്രാപിക്ക യും ചെയ്തു.

അന്നു കുഞ്ചിവാരസ്യാൎക്കുണ്ടായിരുന്ന ഗൎഭം പൂൎണ്ണമായി 1082 ധനുവിൽ പ്രസവിച്ചു. സ്ത്രീപ്രജയാണ്. ഇതു കഴിഞ്ഞു അധികം താമസിയാതെ കുട്ടിവാരസ്യാൎക്കും ഗൎഭമുണ്ടായി. ആ ദ്യം ഒരാൺകുട്ടിയെ പ്രസവിച്ചു. ഇവർ രണ്ടുപേരും വീണ്ടും പ ലപ്രാവശ്യം പ്രസവിച്ചിട്ടുണ്ടു. അതിനാൽ കുഞ്ചിവാരസ്യാൎക്കു 2 ആൺകുട്ടികളും, 4 പെൺകുട്ടികളും, കുട്ടിവാരസ്യാൎക്കു 2 പു ത്രന്മാരും, 6 പുത്രികളും ഇപ്പോൾ ആയുസ്സോടുകൂടി ഇരിപ്പുണ്ട്. കുഞ്ചിവാരസ്യാരുടെ മൂത്തമകൾ ആദ്യം പ്രസവിച്ച ആൺകുട്ടി കഴിഞ്ഞുപോയി. പിന്നെ ഒരാൺകുട്ടിയും, ഒരു പെൺകുട്ടിയും ഇപ്പോൾ ഉണ്ട്. കുട്ടിവാരസ്യാരുടെ മൂത്ത മകളും ഇയ്യിടെ പ്ര സവിച്ചു. അതു ആൺകുട്ടിയാണ്; അതുകൊണ്ടു ചരിത്രനായ കനെക്കൂടാതെ കുടുംബത്തിൽ താഴെ പറയുന്ന 7 പുരുഷന്മാ രും, 15 സ്ത്രീകളുമാണിപ്പോൾ ഉള്ളത്.

1. ശ്രീദേവി എന്ന വലിയ കുട്ടിവാരസ്യാർ,—തറവാടി ന്റെ മൂലമാതാവ്. 1018 മിഥുനം രോഹിണി നക്ഷത്രത്തിൽ ജനനം. അതിനാൽ ഇപ്പോൾ 86-ാംവയസ്സാണ്. ദിനചൎയ്യ ക്കു തടസ്ഥം വരത്തക്ക രോഗങ്ങളൊന്നും ഇല്ല. ഭൎത്താവായ ന മ്പൂതിരി 1102-ൽ മരിച്ചതിനാൽ അന്നു മുതൽക്കു വിധവ. ഈശ്വരനെ സേവിച്ചും തറവാട്ടിലെ ഗൃഹഭരണം മേലന്വേഷ ണം ചെയ്തും സുഖമായിരിക്കുന്നു.

2. കുട്ടിവാരസ്യാരുടെ മൂത്തമകൾ ലക്ഷ്മിവാരസ്യാർ—ജന നം 1042 എടവത്തിൽ ചിത്ര നക്ഷത്രം. ഭൎത്താവായ നെല്ലാ യ മൂപ്പിൽ വാരിയരോടുകൂടി താമസിക്കുന്നു. ഇവർ കുഞ്ഞിക്കു ട്ടി വാരസ്യാരുടെ അടുക്കൽ സംഗീതവും ഗൃഹകൃത്യവും പ്രധാന മായി അഭ്യസിച്ചിട്ടുള്ളതിന്നു പുറമെ ആദ്യത്തെ ഭൎത്താവായ

ദേശമംഗലത്തു കുഞ്ഞികൃഷ്ണവാരിയരുടെ അടുക്കൽ സംസ്കൃതവും പഠിച്ചിട്ടുണ്ട്.

3. കുട്ടിവാരസ്യാരുടെ മകൻ പി. വി. കൃഷ്ണവാരിയർ—ജനനം 1052 എടവത്തിൽ അനിഴം നക്ഷത്രം. മട്രിക്കുലേഷൻ പാസ്സായിട്ടുണ്ട്. സംസ്കൃതത്തിൽ സാമാന്യം വ്യുല്പത്തിയുണ്ട്. കവിതാവാസനയുമുണ്ട്. അഷ്ടാംഗഹൃദയം പഠിച്ചിട്ടുണ്ട്. സാഹിത്യവിഷയത്തിലാണധികം പരിശ്രമിച്ചുകൊണ്ടിരിക്കുന്നതു. 1085 മുതൽക്കു "കവനകൌമുദി" എന്ന ഏക മലയാളപദ്യമാസികയുടെ പത്രാധിപത്യം വഹിച്ചുവരുന്നു. എങ്കിലും മററു വിഷയങ്ങളിലും ഉത്സാഹത്തിന്നു കുറവില്ല. മാങ്കുളങ്ങരെവാരിയത്തു കുഞ്ചിക്കുട്ടിവാരസ്യാരെ സംബന്ധംചെയ്തു. അവരിൽ 4 പുരുഷസന്താനവും 4 സ്ത്രീസന്താനവുമുണ്ട്.

4. കുട്ടിവാരസ്യാരുടെ ഒടുവിലത്തെ മകൾ കുഞ്ചി വാരസ്യാര്—ജനനം 1057 ധനുവിൽ ഭരണിനക്ഷത്രം. മലയാളം എഴുതുവാനും വായിപ്പാനും അറിയാം. സംസ്കൃതം അധികം പഠിക്കുവാൻ സാധിച്ചിട്ടില്ല. സംഗീതം കുഞ്ഞിക്കുട്ടിവാരസ്യാരുടേയും, കുട്ടിവാരസ്യാരുടേയും അടുക്കൽ പഠിച്ചിട്ടുണ്ടു. ഭർത്താവു തലപ്പണ ശ്രീധരൻനമ്പൂതിരി. പ്രവൃത്തി, ഗൃഹകൃത്യം, മാതൃശുശ്രൂഷ.

5. ചെറിയ കുട്ടിവാരസ്യാർ—ലക്ഷ്മിവാരസ്യാരുടെ ഏകസന്താനം. ജനനം 1061 കർക്കിടകത്തിൽ രേവതിനക്ഷത്രം. ഇംഗ്ലീഷിലും, സംസ്കൃതത്തിലും, തമിഴിലും സാമാന്യം അറിവുണ്ട്. ഭർത്താവായ സിവിൽസർജ്ജൻ പി. കെ. വാരിയരവർകളൊന്നിച്ചു താമസിക്കുന്നു.

സ്വജാതിയുടെ ദാമ്പത്യജീവിതത്തിൽ ഒട്ടാകെയും വിവാഹവിഷയത്തിൽ പ്രത്യേകിച്ചും പരിഷ്കാരം വരുത്തുന്നതിൽ തന്നാൽ കഴിയുന്നതും ശ്രമിച്ചുകൊണ്ടാണിവർ കഴിച്ചുകൂട്ടുന്നതു.

ഉഭയഥാ അബദ്ധാതപം നിമിത്തം ഉദ്ദേശം മുഴവൻ സാധിച്ചുകഴിഞ്ഞിട്ടില്ലായിരിക്കാം. എങ്കിലും തന്റെ സ്ഥിരനിശ്ചയത്തെ ഇതുവരെ ഇളക്കീട്ടില്ല. അതുകൊണ്ടിപ്പോൾ പരിഷ്കാരം പ്രസംഗിക്കുകയും മററു വിധത്തിൽ പ്രവൎത്തിക്കുകയും ചെയ്യുന്ന പുരുഷന്മാരെക്കാൾ ഭേദമായിട്ടു തന്നെയാണിവരെക്കരുതേണ്ടതു.

6. കുഞ്ഞിക്കുട്ടിവാരസ്യാർ—കുഞ്ചിവാരസ്യാരുടെ മൂത്തമകൾ. ജനനം 1082 ധനുമാസം പൂരോരുട്ടാതി നക്ഷത്രത്തിൽ. ഭൎത്താവു കെ. വി. ശങ്കരവാരിയരവർകളായിരുന്നു. അദ്ദേഹം 1104 കുംഭം 24-ാംനു- വ്യാഴാഴ്ച മരിച്ചുപോയി. അതിനാൽ വിധവ. കോട്ടയ്ക്കൽ സ്വഗൃഹത്തിൽ താമസിക്കുന്നു. സംസ്കൃതവും, സംഗീതവും കുറെ പഠിച്ചിട്ടുണ്ടു.

7. ശങ്കരവാരിയർ (ഉണ്ണി)—ചെറിയ കുട്ടിവാരസ്യാരുടെ ആദ്യസന്താനം. ജനനം 1084 കന്നിമാസം ആയില്യം നക്ഷത്രത്തിലാകുന്നു. ഇയ്യിടെ Intermediate) പരീക്ഷ പാസ്സായി. ഇംഗ്ലീഷുവൈദ്യം പഠിക്കുവാൻ ശ്രമിക്കുന്നു.

8. മാധവവാരിയർ—കുഞ്ചിവാരസ്യാരുടെ മകൻ. ജനനം 1085 കന്നിമാസത്തിൽ പൂരം നക്ഷത്രം. സംസ്കൃതം സാമാന്യം പഠിച്ചിട്ടുണ്ടു. അത്യാവശ്യം ഇംഗ്ലീഷും അറിയാം. ഇപ്പോൾ ആയുൎവ്വൈദ്യ പാഠശാലയിൽ ചേൎന്നു് ഒടുവിലത്തെ ക്ലാസ്സിൽ പഠിച്ചുവരുന്നു.

9. ലക്ഷ്മിക്കുട്ടിവാരസ്യർ—ചെറിയ കുട്ടിവാരസ്യാരുടെ ദ്വിതീയസന്താനം. ജനനം 1086 കന്നിമാസത്തിൽ ആയില്യം നക്ഷത്രം. സംസ്കൃതവും ഇംഗ്ലീഷും പഠിച്ചിട്ടുണ്ട്. നെല്ലായിവാരിയത്തു ശേഖരനുണ്ണിവാരിയരവർകൾ (ബി എ. എൽ. ടി) ആണു വിവാഹം ചെയ്തിരിക്കുന്നതു്.

10. മാധവിക്കുട്ടിവാരസ്യാർ—ചെറിയ കുട്ടിവാരസ്യാരുടെ തൃതീയസന്താനം. ജനനം 1087 മിഥുനമാസത്തിൽ പൂ

യംനക്ഷത്രം. സംസ്കൃതവും ഇംഗ്ലീഷും പഠിച്ചിട്ടുണ്ട്. പുലാക്കാട്ടു വാരിയത്തു രാമൻകുട്ടിവാരിയരവർകൾ (എൽ. എം. പി.) യാണ വിവാഹം ചെയ്തിരിക്കുന്നതു.

11. പാറുക്കുട്ടിവാരസ്യാർ—ചെറിയ കുട്ടിവാരസ്യാരുടെ 4-ാമത്തെ സന്താനം. ജനനം 1089 മകരമാസത്തിൽ ഉത്രാടം നക്ഷത്രം. സംസ്കൃതവും ഇംഗ്ലീഷും പഠിച്ചിട്ടുണ്ട്. പൊങ്ങണത്തു മാധവവാരിയർ, (എൽ. എം. പി. ഡി.; ഡി. എസ്സ്.) ആണ വിവാഹം ചെയ്തിരിക്കുന്നതു്.

12. ശ്രീദേവിവാരസ്യാർ—കുഞ്ചിവാരസ്യാരുടെ നാലാമത്തെ സന്താനം. ജനനം 1089 മകരമാസത്തിൽ പൂയം നക്ഷത്രം. ദേശമംഗലത്തു രാമവാരിയർ, (വ്യാകരണശിരോമണി) ആണ സംബന്ധം ചെയ്തിരിക്കുന്നതു്.

മേൽവിവരിച്ചവക്കു പുറമെ കുഞ്ചിവാരസ്യാക്കു കുഞ്ഞിലക്ഷ്മി, മാധവിക്കുട്ടി, കൃഷ്ണൻ എന്ന മൂന്നു കുട്ടികളും കുട്ടിവാരസ്യാക്കു പത്മാവതി, ജാനകി, നാരായണിക്കുട്ടി, രാഘവൻ എന്ന നാലുകുട്ടികളും കുഞ്ഞിക്കുട്ടിവാരസ്യാക്കു ശങ്കരൻ എന്നൊരാൺകുട്ടിയും, പേരിടാത്ത ഒരു പെൺകുട്ടിയും, ലക്ഷ്മിക്കുട്ടിവാരസ്യാക്കു പേരിടാത്ത ഒരാൺകുട്ടിയും ആണുള്ളതു്.



P. S. VARIER.
PROPRIETOR AND PHYSICIAN IN CHARGE,
ARYA VAIDYA SALA, KOTTAKAL

# മ ദ്ധ്യ മ ഖ ണ്ഡ ം.

ചരിത്രനായകന്റെ ജനനം കൊല്ലവഷം 1044-ാമതു മീനമാസം 4-ാംനു- അസ്തമിച്ചു 5-ാംനു- [ഇംഗ്ലീഷ് വഷം 1869 മാർച്ച് 16-ാംനു-] ചൊവ്വാഴ്ച, പുലരുവാൻ 10 നാഴികയുള്ള പ്പോൾ, അശ്വതിനക്ഷത്രം, പ്രഥമപാദം, ശുക്ലപക്ഷത്തിൽ തൃതീയ, ധനുരാശിയുടെ അന്ത്യദ്രേക്കാണംകൊണ്ടാകുന്നു. പിതാവായ മാരായമംഗലത്തു മങ്കുളങ്ങരെ വാരിയത്തു രാമവാരിയർ അദ്ദേഹത്തിന്റെ 24-ാം വയസ്സിൽ ചരിത്രനായകന്റെ മാതാവായ പന്നിയമ്പള്ളിവാരിയത്തു കുഞ്ഞിക്കുട്ടിവാരസ്യാരെ അവരുടെ 12-ാംവസ്സിൽ കോട്ടക്കൽവെച്ചു വിവാഹംചെയ്തു. ഇദ്ദേഹം .സത്യം, കൃത്യം, ഈശ്വരഭക്തി ഇവയിൽ അനിതരസാധാരണമായ നിഷ്ഠയുള്ള ആളും, സ്വഭാവേന തന്റെ എതിരാളികളെ ഭയപ്പെടാത്ത ആളും ആയിരുന്നു. അതിനാൽ സത്യത്തിന്ന് എതിരായി പ്രവൎത്തിക്കുന്നവർ ആരു തന്നെയായാലും അവരോടു കീഴടങ്ങുന്ന സ്വഭാവം അദ്ദേഹത്തിന്നില്ല. തന്റെ മനസ്സാക്ഷിയെത്തന്നെ വിശ്വസിച്ചിരിക്കും. അതുകൊണ്ടു സത്സ്വഭാവികൾക്ക് ഇദ്ദേഹത്തിന്റെ നേരെ വളരെ സ്നേഹവും, ദുസ്സ്വഭാവികൾക്കു ഇദ്ദേഹത്തിന്റെ നേരെ വലിയ ഭയം അല്ലെങ്കിൽ അസൂയയും ഉണ്ടായിക്കൊണ്ടിരുന്നു. എന്നാലും തന്റെ സത്യനിഷ്ഠ, ഈശ്വരവിശ്വാസം ഇവ കൊണ്ടു കാൎയ്യങ്ങൾ മിക്കതും സ്വേച്ഛാദ്ദേശ്യംപോലെ സാധിച്ചും ജയിച്ചുംകൊണ്ടുതന്നെയാണ് അവസാനംവരെകഴിച്ചുകൂട്ടിയതു. മാതാവായ കുഞ്ഞിക്കുട്ടിവാരസ്യാർ സംഗീതസാഹിത്യങ്ങളിൽ ഒരുപോലെ നൈപുണ്യം സമ്പാദിക്ക മാത്രമല്ല ചെയ്തിട്ടുള്ളു. 1040 ധനുവിൽ ഉത്രാടം നക്ഷത്രത്തിൽ അവരുടെ മാതാവുകൂടി മരിച്ചുപോയശേഷം ഗൃഹഭരണം മുഴവൻ അവരുടെ തലയ്ക്കായി. കാരണവന്മാരായ പുരുഷന്മാരുടെ മേലന്വേഷണമുണ്ടെ

ങ്കിലും അതെല്ലാം പുറമെനിന്നു മാത്രമായിരുന്നു. അതുകൊണ്ടു തറവാടിന്റെ ആകെയുള്ള ചുമതല മുഴവൻ അന്നുമുതൽക്ക് ഇവർതന്നെ വഹിക്കേണ്ടിവന്നു. തറവാട്ടിന്റെ നല്ല പേരിന്നും, ചീത്തപ്പേരിന്നും ഉത്തരവാദി ഇവരുടെ പ്രവൃത്തിയായിരുന്നു. എന്നാൽ ചുരുങ്ങിയ കാലത്തിന്നുള്ളിൽ അവർ നല്ല തന്റേടമുള്ള സ്ത്രീയാണെന്നും, കാര്യപ്രാപ്തികൊണ്ടും, സ്വഭാവഗാംഭീര്യംകൊണ്ടും ഇവർ സ്ത്രീകളിൽവെച്ചു പുരുഷനാണെന്നും, സത്യം, ധർമ്മം, ദയ ഇവ പൂർത്തിയായുള്ളവരാണെന്നും ഉള്ള ഖ്യാതി സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാൽ ഇവരെ പരക്കെ ബഹുമാനവും സ്നേഹവും ഉണ്ടായിത്തീൎന്നു. ഇവരുടെയും അനുജത്തിയായ കുട്ടിവാരസ്യാരുടേയും നിരന്തരമായ ഈശ്വരഭജനം അന്നു സന്തത്യുല്പാദനം ഉദ്ദേശിച്ചുതന്നെയായിരുന്നു. 1042-ൽ കുട്ടിവാരസ്യാൎക്ക് ഒരു സ്ത്രീസന്താനം ഉണ്ടായതുകൊണ്ടു തറവാടിന്റെ വിച്ഛേദംകൂടാതെ കഴിഞ്ഞു എന്നുള്ള മനസ്സമാധാനവും, സന്തോഷവും കുട്ടിവാരസ്യാരെക്കാൾപോലും അധികം ഉണ്ടായതു കുഞ്ഞിക്കുട്ടിവാരസ്യാൎക്കാണ്. എങ്കിലും ആകാര്യം സാധിച്ചതിന്നുശേഷം കുഞ്ഞിക്കുട്ടിവാരസ്യാർ തന്റെ പിണ്ഡകൎത്താവായിട്ടുകൂടി ഒരു പുത്രനുണ്ടായാൽ കൊള്ളാമെന്നുദ്ദേശിച്ചു പ്രത്യേകമായ ഭജനങ്ങളും വഴിപാടുകളും തുടങ്ങി. അങ്ങിനെയിരിക്കുന്ന കാലത്താണ് അവൎക്ക് ഗൎഭമുണ്ടായതും, പ്രസവിച്ചതും. ഇതു രണ്ടും പൊന്നാനിത്താലൂക്ക മേഴത്തൂരംശത്തിലുള്ള മങ്കുളങ്ങരെ ഉണ്ടായിരുന്ന കിഴക്കേവാരിയത്തു വെച്ചാണുണ്ടായതു്. പ്രസവം അടുത്തപ്പോഴേക്കും ഭരതവാരിയർ മുതലായ കാരണവന്മാരെല്ലാം അവിടെച്ചെന്നു താമസമായി. പ്രസവിച്ചുകണ്ടപ്പോൾ നല്ല വെളുത്തു തടിച്ച ഒരാൺകുട്ടിയായിരുന്നു. അപ്പോൾ എല്ലാവൎക്കും ഇത്രയാണെ സന്തോഷമുണ്ടായതെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. കുട്ടി സാമാന്യം വലുതായതിനാൽ കാണാൻ വന്നവരൊക്കെ "സാരമായുണ്ടായ കുട്ടി കാണാൻ മാത്രമുണ്ടെ"ന്നു സന്തോഷമായി പ

റഞ്ഞതായി കേട്ടിട്ടുണ്ട്. അച്ഛനമ്മമാരുടെ സ്വഭാവഗുണം കൊണ്ടും, 30-ാം വയസ്സിൽ ആദ്യപ്രസവം ഉണ്ടാവുക എന്നതു ഏററവും അപൂൎവ്വമായ സംഗതിയാകയാലും ഈ സംഭവം നാട്ടുകാൎക്കും, വീട്ടുകാൎക്കും ഒരുപോലെ സന്താഷത്തിന്നും അത്ഭുതത്തിന്നും ഇടയാക്കിത്തീൎത്തു. എന്നു മാത്രമല്ല, അനേകം അനുമോദനങ്ങളും, ആശീൎവ്വാദങ്ങളും അന്നു പൊതുജനങ്ങളിൽ നിന്നു സിദ്ധിക്കുകയും ചെയ്തു. ഈ ശിശുവിനെ മേലിൽ വൈദ്യം പഠിപ്പിക്കണമെന്നുദ്ദേശിച്ചിരുന്നതുകൊണ്ടും, എത്രയും യോഗ്യവൈദ്യൻ എന്ന പേരു കേട്ടിരുന്ന ശങ്കരവാരിയർ അടുത്ത കാലത്തു മരിച്ചുപോയതുകൊണ്ടും ചരിത്രനായകനു ശുഭമുഹൂൎത്തത്തിൽ ശങ്കരൻ എന്നു പേരിട്ടു. 'ശങ്കുണ്ണി' എന്നും ചിലർ 'കുട്ടൻ' എന്നും ഓമനപ്പേർ വിളിക്കുവാൻതുടങ്ങി. ചോറൂണ് മുതലായ ക്രിയകൾ കഴിഞ്ഞ ഉടനെ കോട്ടക്കൽ കൊണ്ടുവന്നു തൊഴുവിക്കുകയും, വേണ്ടതായ വഴിപാടുകൾ കഴിക്കുകയുമുണ്ടായി. ഇതുപോലെ വയ്ക്കം, ഗുരുവായൂർ, പുരമുണ്ടെക്കാട്ട് മുതലായ ക്ഷേത്രങ്ങളിലും കൊണ്ടുപോയി തൊഴുവിക്കുകയും, പല വഴിപാടുകളും കഴിക്കയുമുണ്ടായിട്ടുണ്ട്. ചരിത്രനായകൻ ജനിച്ചതിൽ പിന്നെ അധികകാലം കുഞ്ഞിക്കുട്ടിവാരസ്യാൎക്കു മങ്കുളങ്ങരെ സ്ഥിരമായിതാമസിക്കുവാൻസാധിച്ചില്ല. അതിന്നു കാരണം ജ്യേഷ്ഠനായ കുട്ടികൃഷ്ണവാരിയൎക്കു രോഗം തുടങ്ങിയതുതന്നെയായിരുന്നു. അതുകൊണ്ടു പിന്നത്തെ താമസം കോട്ടക്കലും മങ്കുളങ്ങരെയും ആയി ഇടക്കിടക്കു മാറിക്കൊണ്ടിരുന്നു.

മരിച്ചുപോയ ശങ്കരവാരിയരെ കോട്ടക്കൽ നാട്ടുകാർ എല്ലാവരും ഒരു കാരണവരെപ്പോലെയാണ് അവസാനം വിചാരിച്ചിരുന്നത്. അതുകൊണ്ടു നാട്ടുകാർ സന്തോഷമായി ചരിത്രനായകനേയും ആ പേർ വിളിക്കുവാനും കഷ്ടിച്ച് സംസാരിച്ചു തുടങ്ങിയപ്പോൾ "എന്താണ് ശങ്കരമ്മാൻ, തലക്കുത്തു വല്ലാതെയുണ്ട്, എന്താണു വേണ്ടതു? വയററിൽ വേദനപ്പെട്ടിട്ട് പൊറു

തിയില്ല. മരുന്ന വല്ലതും തരണം" എന്നും മററും നേരമ്പോക്കായി ചോദിപ്പാൻ തുടങ്ങി. എന്നാലതിന്നൊക്കെയും ചരിത്രനായകൻ ഗൌരവത്തിൽ മുത്തങ്ങ നെററിക്കരച്ചിട്ടുവാനൊ, ചുക്കച്ചുട്ടരച്ച് കാച്ചിയമോരിൽ കുടിക്കുവാനൊ, ഇതുപോലെ മററു വല്ലതുമൊ മറുപടി പറഞ്ഞിരുന്നതായി കേട്ടിട്ടുണ്ട്.

മൂന്നാംവയസ്സിന്റെ അവസാനത്തിൽ ചരിത്രനായകനെ എഴുത്തിനുവെച്ചു. അമ്മാമൻ കുട്ടികൃഷ്ണവാരിയരാണീക്രിയ നടത്തിയതു. കുറെക്കാലം അദ്ദേഹംതന്നെ പഠിപ്പിക്കയുംചെയ്തു. ഇതു അധികവും മങ്കുളങ്ങരെ വെച്ചാണ്. അന്ന സഹപാഠികൾ അച്ഛനായ രാമവാരിയരുടെ വാരിയത്തുള്ള ആൺകുട്ടികളും പെൺകുട്ടികളുമായിരുന്നു.

അഞ്ചാംവയസ്സിൽ അതായതു 1049 വൃശ്ചികം 17-ാംനു- തിങ്കളാഴ്ച അശ്വതി നക്ഷത്രത്തിൽ ചരിത്രനായകന്റെ വലിയമ്മാമൻ രാമവാരിയർ മരിച്ചു. ടി. മേടം 5-ാംനു- വ്യാഴാഴ്ച, അശ്വതിനക്ഷത്രത്തിൽ അദ്ദേഹത്തിന്റെ രണ്ടാമത്തെ അനുജൻ ഈശ്വരവാരിയർ മരിച്ചു. ഇവരുടെ രണ്ടുപേരുടേയും കൂടി ദീക്ഷ അമ്മാമൻ കുട്ടികൃഷ്ണവാരിയരാണാരാഭിച്ചതു്. അദ്ദേഹം സ്വതേതന്നെ രോഗിയായിരുന്നു. ടി. മിഥുനം 31-ാംനു- തിങ്കളാഴ്ച പുണർതം നക്ഷത്രത്തിൽ അദ്ദേഹവും മരിച്ചു. പിന്നെ കാരണവന്മാരിൽ ബാക്കിയുള്ളത് രാമവാരിയരുടെ നേരെ അനുജനായ ഭരതവാരിയർ മാത്രമായിരുന്നു. അദ്ദേഹം വൃദ്ധനും അശക്തനുമാണ്. അതുനിമിത്തം ഇവരുടെ മൂന്ന ദീക്ഷയുംകൂടി ഒന്നിച്ചു ചരിത്രനായകൻതന്നെ വഹിക്കേണ്ടിവന്നു.

കുട്ടികൃഷ്ണവാരിയരുടെ മരണംകൂടി കഴിഞ്ഞപ്പോൾ കുഞ്ഞിക്കുട്ടിവാരസ്യാരുടെ സ്ഥിരതാമസം കോട്ടക്കലാക്കി. ദീക്ഷയും മററും ഇവിടെവെച്ചുതന്നെയാണു നടത്തിയതു്. സഹായത്തിന്ന കുട്ടിവാരസ്യാരുടെ ആദ്യപുത്രിയായ ലക്ഷ്മിവാരസ്യാരും പോന്നു. പിന്നെ ഇവർ പത്തുപന്ത്രണ്ടു കൊല്ലം കോട്ടയ്ക്കൽത

ന്നെയാണ താമസിച്ചതു്. അതുകൊണ്ടും, കുഞ്ഞിക്കുട്ടിവാരസ്യാർ അത്യന്തം സ്നേഹമായി വളൎത്തിയതുകൊണ്ടും ചരിത്രനായകനും ഇവരുംതമ്മിൽ കുറച്ചധികം സോദരീസോദരസ്നേഹം ഉണ്ടാവാനിടയായിട്ടുണ്ടു്. കുഞ്ഞിക്കുട്ടിവാരസ്യാരുടെ താമസം കോട്ടയ്ക്കലായി എങ്കിലും അധികം ആളുകൾ വേണ്ടുന്ന ക്രിയാദികൾ എല്ലാം പിന്നെയും മങ്കുളങ്ങരെ വെച്ചുതന്നെയാണ നടത്തുവാൻ നിശ്ചയിച്ചിരുന്നതു്. അതുകൊണ്ടു് അമ്മാമന്റെ മാസം കഴിച്ചതു മങ്കുളങ്ങരെ വെച്ചുതന്നെയാണ.

ദീക്ഷകഴിഞ്ഞു് അധികം താമസിയാതെ അന്ന കോവിലകത്തു താമസം ഉണ്ടായിരുന്ന കിളിമംഗലത്തു ഇക്കണ്ടത്തു കൃഷ്ണവാരിയർ എന്ന വിദ്വാന്റെ അടുക്കൽ വിദ്യാഭ്യാസംതുടങ്ങി. അമരംമുതൽ കുറെ കാവ്യങ്ങൾ കഴിയുന്നതുവരെ പിന്നെ അദ്ദേഹത്തിന്റെ അടുക്കലാണ പഠിച്ചതു്. ഇദ്ദേഹത്തിന്ന വല്ല ഒഴിവും വരുന്ന അവസരങ്ങളിൽ അമ്മാമൻ ഭരതവാരിയർ, ചുനക്കരെ കൊച്ചുകൃഷ്ണവാരിയർ, ജ്യോത്സ്യൻ അനന്തനാരായണയ്യർ മുതലായവരുടെ അടുക്കലും ചിലപ്പോൾ പഠിച്ചിട്ടുണ്ടു്. ഈ കൂട്ടത്തിൽ കുറച്ചു ദിവസം മഹാവിദ്വാനായ കൈക്കുളങ്ങരെ വാരിയത്തു രാമവാരിയരുടെ അടുക്കലും പഠിച്ചിട്ടുണ്ടു് എന്ന പറയാം. ആദ്യം ചരിത്രനായകനെക്കൊണ്ടു കവിത എഴുതിച്ചിരിക്കുന്നതു അദ്ദേഹമായിരുന്നു. അതു താഴെ എഴുതിയ ശ്ലോകമാണ്. അതിന്നും ഉപാനിച്ചുവരുന്നമുണ്ടു്.

"വന്ദെ നാരായണം ദേവം നൂതനാംബുദമേചകം
ശംഖചക്രഗദാപത്മധരം ഗരുഡവാഹനം"

കൃഷ്ണവാരിയരുടെ അടുക്കൽ പഠിച്ചതു് ആദ്യകാലത്തെല്ലാം അമ്പലത്തിൽ പത്തായപ്പുരയിൽവെച്ചും, ഒടുവിൽ കോവിലകത്തിന്നുള്ളിൽവെച്ചും ആയിരുന്നു. അന്നത്തെ സഹപാഠികൾ ഇപ്പോൾ ഹൈക്കൊർട്ടുവക്കീലായിരിക്കുന്ന മുല്ലശ്ശേരി ഗോപാലമേനോൻ, മുള്ളത്തു അമ്മുക്കോവിലമ്മ മുതലായ അന്നന്നെ പ്ര

ധാനതമ്പുരാക്കന്മാരുടെ മക്കളും തെക്കേമഠത്തിൽ രാമകൃഷ്ണപട്ടർ, വടക്കെമാരാത്തു രാഘവമാരാർ മുതലായി അന്യന്മാരിൽ പലരും ആയിരുന്നു. ഈ സഹപാഠികൾ തമ്മിൽ അന്നുണ്ടായിരുന്ന സ്നേഹം പ്രത്യേകം പ്രശംസിക്കത്തക്കതായിരുന്നു.

പഠിക്കുന്നക്കൂട്ടത്തിൽ പല കുഴിമടിയന്മാരും ഉണ്ടായിരുന്നു. അവർ പലപ്പോഴും പാഠം കബളിക്കാൻനോക്കുക പതിവാണ്. എന്നാൽ ഈ വകയിൽ ഒന്നാമൻ രാമകൃഷ്ണപട്ടര് എന്ന ഒരാളായിരുന്നു. അദ്ദേഹത്തിനെ എവിടെനിന്നെങ്കിലും അച്ഛൻ തിരഞ്ഞുപിടിക്കണം. കണ്ടെത്തിയാലും കള്ളൻമൂരിയുടെമാതിരി അദ്ദേഹം നടക്കുവാൻ കൂട്ടാക്കാതെ കിടന്നുരുളും. അതുകൊണ്ടു അച്ഛൻ എടുത്തുകൊണ്ടുവരണം. അങ്ങിനെ കൊണ്ടുവരുമ്പോൾ അച്ഛന്റെ താടിയിന്മേൽമാന്തുക, ദേഹം കടയുക മുതലായതു ചെയ്തുകൊണ്ടിരിക്കും. അവസാനം "ഇതാ കൃഷ്ണവാരിയരെ" എന്നു പറഞ്ഞു മകനെ മുമ്പിലാക്കി അച്ഛൻ പോകും. ഈ ബഹളം ഒക്കെക്കണ്ടു മററുള്ളവർ പാഠംചൊല്ലാതിരിക്കയൊ, ചിരിക്കയൊ ചെയ്യുക സ്വാഭാവികമാണല്ലൊ. ഇതു കണ്ടു ഗുരുനാഥൻ എപ്പോഴെങ്കിലും മററുള്ളവരുടെനേരെ തിരിഞ്ഞുനോക്കിയാൽ കഴിഞ്ഞു, പട്ടർ ചാടിക്കഴിയും. ഇവരിങ്ങനെ കളവു കാണിക്കുന്നതു കണ്ടുകണ്ടു ഒരിക്കൽ ചരിത്രനായകനും പാഠം കബളിക്കണമെന്നു തോന്നി. അതിനാൽ ഒരു ദിവസം പഠിക്കുവാൻ പോകുന്നവഴിക്കുള്ള കുളപ്പുരയിൽ ചെന്നു സ്വസ്ഥമായി ഒളിച്ചിരുന്നു. ഊണിന്നും ഇടയിലൂണിന്നും കാലമാകുമ്പോൾ വാരിയത്തു പോയിവരും. വീണ്ടും മുൻസ്ഥാനത്തു പോയിരിക്കും. ഇതാണു ചെയ്തതു്. അല്ലാതെ സ്നേഹിതന്മാരുടെ കൂട്ടത്തിൽ ചെന്നുചേരുകയാവട്ടെ, വല്ലകളികളിലും ഏപ്പെട്ടുകയാവട്ടെ ഒന്നുംതന്നെ ചെയ്യുകയുണ്ടായില്ല.

കുറച്ചുനേരം കഴിഞ്ഞപ്പോഴെക്കും 'ആയി! ഏകാന്തതടവുപോലെ ഇങ്ങനെ വെറുതെ മൌനമായിരിക്കുവാൻ വയ്യ,

ഇതിൽ ഭേദം പഠിക്കതന്നെയാണെന്ന തോന്നി. മേലിൽ ഒരിക്കലും പാഠത്തിന്ന ഭംഗം വരുത്തില്ലെന്നും തീർച്ചപ്പെടുത്തി. വൈകുന്നേരം ഗുരുനാഥൻ വന്ന ചോദിച്ചു എങ്കിലും അടിക്കയുണ്ടായില്ല. അങ്ങനെ ഒരു ദിവസം മാത്രമേ പഠിക്കാൻ അമാന്തം കാണിക്കയുണ്ടായിട്ടുള്ളു. ഇതുകൊണ്ടും മററും ഗുരുനാഥന്മാരിൽനിന്ന ശിക്ഷ പററുന്നതു വളരെ ദുർല്ലഭമായിരുന്നു.

ഇങ്ങനെ പഠിച്ചുവരുന്നതിനിടയിൽ സഹപാഠികളിൽ അധികംപേരും ഇംഗ്ലീഷ് പഠിക്കുവാൻ പോയി. ചരിത്രനായകനും ഇംഗ്ലീഷു പഠിക്കുവാൻ മോഹമുണ്ടായിരുന്നുവെങ്കിലും മാതാപിതാക്കന്മാൎക്ക് അതിന്നു മനസ്സുണ്ടായിരുന്നില്ല. സംസ്കൃതം പഠിപ്പിച്ചു വൈദ്യം പഠിപ്പിക്കണമെന്നായിരുന്ന അവരുടെ ദൃഢനിശ്ചയം. ഇതിനിടയിൽ ഗുരുനാഥൻ കൃഷ്ണവാരിയൎക്ക അമ്മയുടെ ദീക്ഷനിമിത്തം കോട്ടക്കൽ വിടേണ്ടി വന്നു. പിന്നെ ദേശമംഗലത്തു കുഞ്ഞികൃഷ്ണവാരിയരുടെ അടുക്കലാണ പഠിപ്പു തുടൎന്നതു്. ഇദ്ദേഹം ലക്ഷ്മിവാരസ്യാരുടെ ഭൎത്താവുമായിരുന്നു. ഇദ്ദേഹത്തിൻെറ അടുക്കൽ പഠിക്കാൻ തുടങ്ങിയ മുതൽക്കു സഹപാഠികളൊക്കെ മാറി. ഇവർ അന്ന ഏകദേശം സമവയസ്സായ കിഴക്കെ കോവിലകത്തെ തമ്പുരാക്കന്മാരും തമ്പുരാട്ടിമാരുമായിരുന്നു. അവൎക്ക ആ സ്നേഹമിന്നുമുണ്ട്.

1057-ൽ ബാക്കിയുള്ള കാരണവൻ ഭരതവാരിയരും മരിച്ചു. അന്നുമുതല്ക്കു പുരുഷന്മാരിൽ കാരണവസ്ഥാനം ചരിത്രനായകനായി. അന്ന 13 വയസ്സു തികഞ്ഞിട്ടില്ല. ഒരു കൊല്ലം മുഴവൻ ദീക്ഷിച്ചു. ഭരതവാരിയർ കോവിലകത്തു താമസക്കാരനായിരുന്നതുകൊണ്ട് അദ്ദേഹത്തിൻെറ ദീക്ഷകാലം മുഴവനും കോവിലകത്തുനിന്ന ചിലവിന്ന കൊടുത്തിരുന്നു. ദീക്ഷ കഴിഞ്ഞതിനശേഷവും അതു കിട്ടിയാൽ കൊള്ളാമെന്ന ചരി

ത്രനായകനപേക്ഷിച്ചപ്പോൾ 'ചിലവിന്നു തരികയില്ല. അങ്ങനെ തന്നാൽ നീ വൈദ്യം പഠിക്കാതെ ഇവിടെത്തന്നെ കൂടിക്കളയും. അതുകൊണ്ടു പഠിപ്പുകഴിഞ്ഞുവാ' എന്നാണു അന്നത്തെ അകത്തഴി കാര്യസ്ഥനായ കുട്ടിയനുജൻ തമ്പുരാൻ മറുപടിപറകയുണ്ടായത്. ഈ ഉപദേശം വലിയ കാര്യമായിത്തോന്നി. വീണ്ടും സംസ്കൃതവിദ്യാഭ്യാസം ചെയ്തുകൊണ്ടിരുന്നു. കാവ്യപാഠം കഴിഞ്ഞു കുറച്ചു തർക്കശാസ്ത്രം പഠിച്ചശേഷം വ്യാകരണം പഠിക്കുവാനുള്ള ശ്രമമായിരുന്നു. അപ്പൊഴെക്കും ഗുരുനാഥനു ദീനമായി. 1060-ൽ അദ്ദേഹം മരിച്ചുപോകയും ചെയ്തു. അതുകൊണ്ട് ഈ തരം പഠിപ്പിനെ തുടൎന്നുപോവാൻ പിന്നെ സാധിച്ചില്ല. വയസ്സും ഏതാണ്ടു 16 ആയി. അതുകൊണ്ടിനി വൈദ്യം പഠിപ്പിച്ചുതുടങ്ങുകയാണു നല്ലതെന്നു അച്ഛനമ്മമാർ തീൎച്ചപ്പെടുത്തി.

വൈദ്യത്തിൽ ആദ്യപാഠമായ യോഗം, ചികിത്സാക്രമം, ഗുണപാഠം മുതലായവ അന്നത്തെ കോവിലകം വൈദ്യനും കുട്ടഞ്ചേരിയിലെ ശിഷ്യനും ആയ കോണത്തു അച്യുതവാരിയരുടെ അടുക്കൽ പഠിച്ചു. അതിന്നുശേഷം അന്നുള്ളതിൽ ഏററവും ഉന്നതസ്ഥാനത്തിരിക്കുന്ന ദേഹവും അന്നത്തെ പുലാമന്തോൾ മൂസ്സ്, വൈക്കര മൂസ്സ് ഇവരൊഴിച്ചുള്ള എല്ലാ അഷ്ടവൈദ്യന്മാരുടേയും, മററനേകം യോഗ്യവൈദ്യന്മാരുടെയും ഗുരുനാഥനും ആയ കുട്ടഞ്ചേരി (കുഷ്ഠഞ്ചെരി) അഫൻമൂസ്സെന്നു പ്രസിദ്ധനായ വാസുദേവൻ മൂസ്സിന്റെ അടുക്കൽ പോയി അഷ്ടാംഗഹൃദയപാഠം തുടങ്ങി. ഇതു് ഏകദേശം 1061-ൽ ആണ്. സ്വാഭാവികമായി അഫൻമൂസ്സും, അദ്ദേഹമില്ലാത്തപ്പോൾ ഇന്നുള്ള അഷ്ടവൈദ്യന്മാരിൽ അറിവുകൊണ്ട് അഗ്രഗണ്യനായ ആൎയ്യൻമൂസ്സും (ഇപ്പോഴത്തെ അച്ഛൻമൂസ്സ്) ആണ് പഠിപ്പിച്ചിരുന്നതു്.

അവിടത്തെ താമസം ചരിത്രനായകന്റെ ദേഹസ്ഥിതിയെ അനുസരിച്ചു പറയുമ്പോൾ വളരെ ക്ലേശഭൂയിഷ്ഠമായി

രുന്നു. സാധാരണ ഇല്ലങ്ങളിൽ രണ്ടുനേരവും ഭക്ഷണം വളരെ വൈകീട്ടേ പതിവുള്ളൂ. ഇതിന്നു കാരണം ഗൃഹസ്ഥന്മാരായ ബ്രാഹ്മണരുടെ തേവാരമാണ്. ഉത്തമബ്രാഹ്മണർക്ക് മാദ്ധ്യാഹ്നികം കഴിഞ്ഞേ ഭക്ഷണം കഴിക്കുവാൻ പാടുള്ളൂ. പുരുഷന്മാരുടെ ഭക്ഷണം കഴിഞ്ഞല്ലാതെ അന്തർജ്ജനങ്ങൾ ഭക്ഷണം കഴിക്കുക പതിവില്ല. അതുകൊണ്ട് ഇതു രണ്ടും കഴിഞ്ഞിട്ടുവേണം പുറത്തയ്ക്കു് അതായത് അവിടെ താമസിക്കുന്ന ബ്രാഹ്മണേതരന്മാർക്ക് ഭക്ഷണം കൊടുക്കുവാൻ. ഇങ്ങനെയല്ലാതെ വേറെ വല്ല സ്ഥലത്തും ഭക്ഷണം ഏർപ്പാടു ചെയ്യുകളയാമെന്നു വെച്ചാൽ അടുത്തൊന്നും പണംകൊടുത്താൽ ചോറു കിട്ടുന്ന ഭോജനശാലകൾ ഇല്ല. ഇന്നത്തെപ്പോലെ ചായ കഴിക്കുന്ന സമ്പ്രദായം അന്നില്ലാത്തതുകൊണ്ടു ചായക്കടകളുമില്ല. അതുകൊണ്ട് ഇല്ലങ്ങളിൽ രണ്ടുനേരം ഊണു കാലമാവുമ്പോഴെയ്ക്കു മററുള്ളവർക്ക് വിശന്നു 'പമ്പരംപാടി'ക്കഴിയും. ഗുരുനാഥന്മാർക്ക് അധികവും സഞ്ചീട്ടായിരിക്കാൻ ഇടയുള്ളതുകൊണ്ടു പഠിപ്പു മുടങ്ങാതിരിക്കേണമെങ്കിൽ ഗുരുനാഥൻെറ ഒന്നിച്ചു നടക്കണം. അവർക്ക് അധികംപേരെ ഒന്നിച്ചു കൊണ്ടുപോകാൻ തരമുണ്ടോ? രോഗികളുടെ ആവശ്യത്തിന്നല്ലേ പോകുന്നതു ? അതു നിമിത്തം പണിയെടുക്കാൻ തരത്തിലുള്ള ഒന്നൊ, ഏറിയാൽ രണ്ടോ ശിഷ്യന്മാരെ മാത്രം കൂട്ടിക്കൊണ്ടു പോവുക എന്നേ വരികയുള്ളൂ. അന്നു ശുദ്ധാശുദ്ധത്തിൻെറ മൂർദ്ധന്യകാലമായതുകൊണ്ട് ഒന്നിച്ചു പോകുന്ന ശിഷ്യന്മാർക്ക് വലിയ പണിയാണ്. ഗുരുനാഥന്നുവേണ്ടി നാലൊ അഞ്ചൊ ദിവസം താമസത്തിന്നു വേണ്ടുന്ന മുണ്ടുകൾ, എണ്ണക്കുററി, ചെല്ലം, ഗ്രന്ഥം മുതലായതൊക്കെ എടുക്കണം. ഇതിന്നുപുറമെ അത്രയും താമസത്തിന്നു വേണ്ടുന്ന സ്വന്തസാമാനങ്ങളും കരുതണമല്ലോ. വാഹനം വഴിക്കായിരിക്കയില്ല സാധാരണ ഇവർ പോകുന്നത്. അഥവാ കാളവണ്ടിയാണെങ്കിൽ മുണ്ടു മുതലായ സാമാനങ്ങൾ മി

ക്കപ്പോഴും അതിൽ വെപ്പാനും സാധിക്കയില്ല. അതിന്നുള്ള കാരണം പ്രായേണ വണ്ടിക്കാരൻ അധഃകൃതവൎഗ്ഗത്തിൽ പെട്ടവനൊ, അന്യമതത്തിൽപെട്ടവനൊ ആയിരിക്കുന്നതാണ്. നായരാണെങ്കിൽ മാത്രം വണ്ടിയിൽ സാമാനം വെക്കാം. അവരവൎക്കും ഒരു സമയം കയറിയിരിക്കയും ചെയ്യാം. എന്നാലധികവും ഇവർ യാത്രചെയ്യുന്നതു് കാളവണ്ടിയിലും ആയിരിക്കയില്ല; മഞ്ചലിലായിരിക്കും. ഇവരുടെ യാത്ര പ്രായേണ ഉച്ചഭക്ഷണം കഴിഞ്ഞതിന്നുശേഷമായിരിക്കുകയും ചെയ്യും. എന്നാൽ ഒന്നിച്ചു സാമാനമെടുത്തു യാതൊരു പാദരക്ഷയുംകൂടാതെ വെയിലത്തു് ഒപ്പം ഓടുന്ന ആളുടെ കഷ്ടാവസ്ഥ എന്തായിരിക്കുമെന്നു് ഊഹിക്കാമല്ലോ. എന്നാലിങ്ങനെയൊക്കെ കഷ്ടപ്പെട്ടാലും നിയമേന പഠിക്കാൻ തരമാവുന്ന കാൎയ്യം സംശയവുമാണ്. ഇനി ഇല്ലത്തു താമസിക്കയായാലും ശിഷ്യന്മാൎക്കു പിടിപ്പതു പണിയുണ്ടായിരിക്കും. ഏഴര നാഴിക വെളിച്ചമാകുവാൻ കാലത്തു എഴുന്നേററു മറപ്പുരയ്ക്കു വിളക്കു കാണിക്കുക, കുളിക്കുവാൻ ചൂട്ടുവെള്ളം വേണമെങ്കിൽ തയ്യാറാക്കുക മുതലായതു തുടങ്ങി രാത്രി ഗുരുനാഥൻ ഉറങ്ങുവാൻ പോകുന്നതുവരെ ഒന്നല്ലെങ്കിൽ മറെറാരു പണിയുണ്ടായിരിക്കുന്നതാണ്. ഈ പണിയെല്ലാം അധികവും എടുക്കേണ്ടി വരുന്നതു ശിഷ്യന്മാരിൽ അന്നന്നു പ്രായം കുറഞ്ഞവൎക്കാകുന്നു. ചരിത്രനായകൻ അന്നത്തെ ശിഷ്യന്മാരിൽ ഏററവും പ്രായം കുറഞ്ഞ ആളായിരുന്നു. അതുകൊണ്ടു പ്രായമേറിയ ശിഷ്യന്മാർ എപ്പോഴും തക്കം നോക്കി ഒഴിഞ്ഞു ചാടിക്കൊണ്ടിരിക്കും. പക്ഷെ ചരിത്രനായകൻ എല്ലാ പ്രവൃത്തികളും എത്രയും ഭക്തിയോടെ എടുത്തുവരികയായിരുന്നു പതിവ്. അതിനാൽ ഗുരുനാഥന്നു പ്രത്യേകം സന്തോഷവുമുണ്ടായിരുന്നു. ഗുരുനാഥന്മാരെ ഇങ്ങനെ ശുശ്രൂഷിപ്പാൻ സാധിക്കുന്നതു സന്മനസ്സുകളായ ശിഷ്യന്മാൎക്കു സന്തോഷപ്രദവും, ചാരിതാൎത്ഥ്യജനകവുമാണ്. സാക്ഷാൽ ഭഗവാൻ ശ്രീകൃഷ്ണൻ

സാന്ദീപനിയുടെ ആശ്രമത്തിൽ വെച്ച് എന്തു പണിയെടുക്കുന്നതിന്നും വൈമനസ്യം കാണിക്കയുണ്ടായില്ലല്ലോ. എന്നാലിവിടെ പഠിക്കുന്ന ശിഷ്യന്മാർ എല്ലാവരും ഒരെ തരക്കാരായിരുന്നില്ല. ചില സാപ്പാട്ടുരാമന്മാരുമുണ്ടായിരുന്നു. ഇവൎക്ക പഠിപ്പില്ലെങ്കിലും വേണ്ടതില്ല, സാപ്പാട്ടും, വല്ലദിക്കിലും ഗുരുനാഥനോന്നിച്ചു പോകുമ്പോൾ കിട്ടുന്ന ദക്ഷിണയും മാത്രമേ ആവശ്യമുള്ളൂ. ചരിത്രനായകന്റെ സ്ഥിതി അതല്ല. കൂട്ടുന്ന വേഗത്തിൽ വൈദ്യം പഠിപ്പു കഴിച്ചു പൊതുജനശുശ്രൂഷയ്ക്കു കോട്ടയ്ക്കൽ എത്തണമെന്നായിരുന്നു മോഹം. അതുകൊണ്ടു ഒരിക്കലും ഒഴിഞ്ഞു ചാടുവാൻ നിവൃത്തിയില്ല. ‘കിം ക്ഷണസ്യ കുതോ വിദ്യാ’ എന്നായിരുന്നു ചരിത്രനായകന്റെ പ്രമാണം. അതുകൊണ്ടു എപ്പോഴും ഗുരുനാഥന്റെ അടുത്തുതന്നെയുണ്ടാവും, അതായിരുന്നു പതിവു.

ഇങ്ങനെ നിരന്തരമായി പഠിച്ചുവരുന്ന അവസരത്തിൽ ഒരു വിശേഷസംഭവമുണ്ടായി. ഗുരുനാഥന്റെ ചാൎച്ചക്കാരനും ഏതാണ്ടു സമവയസ്കനുമായ വേറെ ഒരഷ്ടവൈദ്യൻ വടക്കാഞ്ചീരി ഇദ്ദേഹം താമസിക്കുന്ന സ്ഥലത്തു വന്നു. ഇദ്ദേഹത്തിന്നു പൂജാപാത്രം, വിളക്കു, കിണ്ടി മുതലായ അനേകം സാമാനങ്ങൾ കൊണ്ടുനടക്കുക പതിവുണ്ടു. ഇതൊക്കെ ശിഷ്യന്മാർ തന്നെ എററണം. കൂലി കൊടുക്കുക എന്ന സമ്പ്രദായം അദ്ദേഹം പഠിച്ചിട്ടില്ല. ഇവിടെയുള്ള പ്രായംചെന്ന ശിഷ്യന്മാൎക്കൊക്കെ ഇദ്ദേഹത്തിന്റെ സ്വഭാവം മുമ്പുതന്നെ നിശ്ചയമുള്ളതു കൊണ്ടു അവരെല്ലാം കാലേക്കൂട്ടി മറഞ്ഞുകളഞ്ഞു. ഉച്ചതിരിഞ്ഞു രണ്ടുമണിയായപ്പോൾ അദ്ദേഹത്തിന്നു ചരിത്രനായകന്റെ ഗുരുനാഥന്റെ വേറെയൊരില്ലമായ അകലാണത്തേയ്ക്കു (അകിലമണ്ണ്) പോകുവാനുള്ള ബദ്ധപ്പാടായി. അദ്ദേഹത്തിന്റെ സാമാനങ്ങളെല്ലാംകൂടി നല്ല കൂററന്മാരായ മൂന്നാളുകൾക്കു എടുക്കത്തക്ക ചുമടുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഒന്നി

ച്ച ശിഷ്യർ രണ്ടുപേർ മാത്രമേ ഉണ്ടായിരുന്നതുമുള്ളു. അതിനാൽ കുട്ടഞ്ചേരിയുടെ ശിഷ്യരെ ആരെങ്കിലും ഒരാളെക്കൂടി അയക്കണമെന്നു ഗുരുനോഥനാടാവശ്യപ്പെട്ടു. എന്നാൽ അവരെവിടെക്കിടക്കുന്നു? അവർ ഇതു കാലേക്കൂട്ടി മനസ്സിലാക്കി പമ്പ കടന്നിരിക്കുന്നു. ഒന്നിനെപ്പോലും വിളിച്ചിട്ടു കാണുന്നില്ല. വാലിയക്കാർ ചിലരുണ്ടായിരുന്നതും തക്കംനോക്കി അങ്ങാടിക്കുംമററുമായി പോയിരിക്കുന്നു. ഹാ! കഷ്ടം! അനേകം ശിഷ്യന്മാരുണ്ടായിട്ടും തല്ക്കാലം ഒരാളെ അയച്ചുകൊടുക്കുവാൻ സാധിച്ചില്ലെങ്കിൽ വലിയ പോരായ്മയുണ്ടു. എന്തു നിവൃത്തി! 'എന്നാൽ ശങ്കുണ്ണിക്കു സാധിക്കുമെങ്കിൽ ഒന്നു പോവുക' എന്നു ഗുരുനാഥൻ മനസ്സില്ലാമനസ്സോടെ പറഞ്ഞു. നമ്മുടെ ചരിത്രനായകനുണ്ടോ മടി? ഗുരുനാഥൻ കല്പിക്കേണ്ടുന്ന താമസംമാത്രം; അതിനായി ഒരുങ്ങി അരയും തലയും മുറുക്കി നില്പായി. ഇതു കണ്ടു ചരിത്രനായകൻെറ പേരിൽ ഗുരുനാഥൻ ഏററവും സന്തോഷിച്ചു. സാമാനങ്ങൾ മൂന്നു ചാക്കു നിറച്ചങ്ങിനെ കെട്ടിവെച്ചിരിക്കുന്നു. ഈ ചാക്കുകളിൽ ഏതെങ്കിലുമൊന്നെടുക്കാമെന്നായി മററു ശിഷ്യന്മാർ. ഏതായാലും വേണ്ടില്ലെന്നു ചരിത്രനായകനും പറഞ്ഞു. അവരുടെ സഹായത്തോടുകൂടി ചരിത്രനായകൻ അതിലൊന്നെടുത്തേററി. കണ്ടതുപോലെയൊന്നുമല്ല കോള്. അതിൻെറ ഉള്ളിലധികവും ഓട്ടുപാത്രങ്ങളായിരുന്നു. ഏതായാലും എല്ലാവരുംകൂടി ഏററിപ്പോയി. ഇടയ്ക്കു അത്താണിയിന്മേൽ ഇറക്കും; പിന്നെയും ഏററും. ഇങ്ങനെ ഏകദേശം പത്തുനാഴിക വഴി കുന്നുകേറിയും ഇറങ്ങിയും നടന്നു ഒരുവിധം ഉദ്ദിഷ്ടസ്ഥലത്തെത്തിച്ചു. അന്നവിടെ താമസിച്ചു. പിറേറന്നു കാലത്തു മങ്കുളങ്ങരയ്ക്കു പോയി. രണ്ടുദിവസം കഴിഞ്ഞേ മടങ്ങിവരികയുള്ളുവെന്നു ചരിത്രനായകൻ പോരുമ്പോൾതന്നെ ഗുരുനാഥനോടു പറഞ്ഞിട്ടുണ്ടായിരുന്നു ഏതായാലും അകലാണത്ത് എത്തിയപ്പോൾതന്നെ ദേഹത്തിന്ന് ആകപ്പാടെ അസുഖംതോന്നി

യിരുന്നു. എന്നാലും അദ്ദേഹത്തിന്നു താൻ ചെയ്യേണ്ടി വന്ന പ്രവൃത്തിയെപററി താതൊരു പശ്ചാത്താപവും തോന്നായില്ല. ഒന്നുമാത്രം തോന്നി. അതെന്തെന്നാൽ ഏതെങ്കിലും ഒരു കാലത്തു സാധിച്ചാൽ ഇത്ര ക്ലേശംകൂടാതെ വൈദ്യം പഠിക്കുവാൻ സൌകൎയ്യമുള്ള ഒരേൎപ്പാടു ചെയ്യേണമെന്നുതന്നെ. ഏതായാലും വന്നവഴി മങ്കളങ്ങരെ ദീനത്തിൽ കിടപ്പായി, പനിയായിരുന്നു ദീനം. ഇടയ്ക്കു നാലഞ്ചുദിവസം സ്വബോധമില്ലാതാവുകയും ചെയ്തു. ഉടനെ കോട്ടക്കിലേക്കറിയിച്ചു. പിതാവായ രാമവാരിയർ വന്നു വൈദ്യന്മാരെ വിളിച്ചു വേണ്ടതക്ക ചികിത്സകളെല്ലാം ചെയ്തു. കുഞ്ഞിക്കുട്ടിവാരസ്യാരാകട്ടെ ഇതൊക്കെ കേട്ടിട്ടും കുലുങ്ങാതെ കോട്ടയ്ക്കൽതന്നെ ഈശ്വരനെ സേവിച്ചുംകൊണ്ടു പാൎത്തുവന്നതേയുള്ളൂ. ഇതു നാട്ടുകാൎക്കു വലിയ അത്ഭുതത്തിന്നിടയായിത്തീൎന്നു. തന്റെ മകനെ താൻതന്നെ നോക്കിയാലെ ശരിയാവുള്ളൂ എന്നായിരുന്നു അന്നുള്ള മിക്ക സ്ത്രീകളുടേയും വിചാരം. അതിനാൽ "എന്താണു മകനു ദീനമാണെന്നു കേട്ടിട്ടും പോകാത്തതു?" എന്നു പലരും ചോദിച്ചുതുടങ്ങി. അതിനെല്ലാം മറുവടി, "കുട്ടിയുണ്ടവിടെ. രാമവാരിയരും പോയിട്ടുണ്ടു" എന്നായിരുന്നു. തന്നെപ്പോലെത്തന്നെ അവരും ചരിത്രനായകനെ സ്നേഹിക്കുന്നുണ്ടെന്നു കുഞ്ഞിക്കുട്ടിവാരസ്യാൎക്കു നല്ല തീൎച്ചയുണ്ട്. പിന്നെ എന്തിന്നു പരിഭ്രമിച്ചുപോകുന്നു. തനിക്കിതു കൎമ്മസന്തതിയായനുഭവിക്കുമെന്നു കണിയാൻ പറഞ്ഞതിനെ നല്ലവണ്ണം വിശ്വസിച്ചിട്ടുണ്ട്. അതല്ല മരിക്കുവാനാണു ഭാവമെങ്കിൽ കുഞ്ഞിക്കുട്ടിവാരസ്യാർകൂടി അവിടെ ചെന്നാൽ അതുകൂടാതെ കഴിയുമോ? ഇല്ല. അതിനാൽ വെങ്കിട്ടത്തേവരെ ഭജിച്ചുകൊണ്ടു കോട്ടയ്ക്കൽതന്നെ ധൈൎയ്യമായിരുന്നു. ഏതായാലും മാതാവിന്റെ പ്രതീക്ഷപോലെതന്നെ 22 ദിവസം പനിച്ചതിന്നുശേഷം അതു തീരെ മാറി. എന്നാലും ദേഹക്ഷീണംകുറേക്കാലത്തേയ്ക്കു വിട്ടില്ല. അതിനാൽ

ഏതാണ്ടു പഠിക്കത്തക്ക ദേഹസ്ഥിതി വന്നപ്പോൾ അഫൻ മൂസ്സവർകളുടെ അനുവാദപ്രകാരം ആദ്യഗുരുനാഥനായ അച്യുതവാരിയരുടെ അടുക്കൽതന്നെ കുറച്ചുദിവസം പഠിക്കുകയും, അതിനാൽ കാലം വൃഥാ കളയാതിരിക്കയും ചെയ്തു. ദേഹം മുൻസ്ഥിതിയിൽ വന്നശേഷം വീണ്ടും പോയി. 1065-ൽ പഠിപ്പ് അവസാനിപ്പിക്കുകയും, നെല്ലുവായിൽ ധന്വന്തരിയെ ഭജിച്ചുകൊണ്ടു വികൃതി, ദൃത് ഇവകൂടി പഠിച്ചു പൂർത്തിയാക്കയും, 1066-ാമാണ്ടിൽ വിദ്യാരംഭദിവസം അഫൻമൂസ്സവർകൾക്കും, ആര്യൻമൂസ്സവർകൾക്കും അന്നത്തെ ശക്തിക്കനുസരിച്ചു യഥാവിധി ഗുരുദക്ഷിണ ചെയ്കയും ചെയ്തു.

കുട്ടഞ്ചേരി താമസിക്കുന്ന കാലത്തു മുൻപറഞ്ഞപ്രകാരം പല ക്ലേശങ്ങൾ ഇടക്കിടെ ഉണ്ടായിക്കൊണ്ടിരുന്നുവെങ്കിലും ചരിത്രനായകൻ അതൊരു ബുദ്ധിമുട്ടായി ഒരിക്കലും കരുതിയിരുന്നില്ലെന്നു മാത്രമല്ല, മിക്കവാറും ആ കാലം ആഹ്ളാദമായിട്ടുതന്നെയാണു അദ്ദേഹത്തിന്നു തോന്നിയിരുന്നത്. അതിന്നുള്ള കാരണങ്ങൾ താഴെ പറയുന്നവയാകുന്നു. ഒന്നാമതായി ഗുരുനാഥനായ അഫൻമൂസ്സിന്നു ചരിത്രനായകന്റെ പേരിൽ സാമാന്യത്തിലധികം പ്രീതിയും, ദയയും ഉണ്ടായിരുന്നതുകൊണ്ടു അദ്ദേഹം കഴിയുന്നിടത്തോളം ബുദ്ധിമുട്ടു കുറക്കുവാൻ നോക്കുക പതിവായിരുന്നു. വണ്ടിക്കാരൻ തൊടാൻ വയ്യാത്തവനാണെങ്കിൽ അവനോടു നടക്കുവാനും ചരിത്രനായകനോടു വണ്ടി തെളിക്കുവാനും പറയും. എന്നാൽ സാമാനം ഏററണ്ടുന്ന ബുദ്ധിമുട്ടില്ലല്ലോ. വണ്ടിയിൽ കയറിയിരിക്കയും ചെയ്യാം. കാളയുടെ നാട്ടയിൽ കാലിട്ടും വാലിന്മേൽ 'തിരിപ്പിടിച്ചും' വേഗത്തിൽ വണ്ടിയോടിക്കുന്നതു അന്നത്തെ പ്രായത്തിന്നു നല്ല രസമായി തോന്നുന്ന സംഗതിയുമാണല്ലോ. ചരിത്രനായകന്റെ വണ്ടിതെളിസ്സമ്പ്രദായം കണ്ടിട്ടു ഗുരുനാഥൻ പലപ്പോഴും ചിരിക്കയും, സന്തോഷിക്കയും ചെയ്യാറുണ്ടായിരുന്നു. എവിടെച്ചെന്നാലും ഗുരുനാഥന്റെ ഊൺ കഴി

ഞ്ഞു പുറത്തു വന്നാലുടനെ "എന്താണ് ശങ്കുണ്ണിക്കു ചോറുകൊടുക്കാറായില്ലേ?" എന്നു ചോദിച്ചുകളയും. "ഇല്ല" എന്നു പറവാൻ അന്നാക്കും ധൈര്യമുണ്ടായിരുന്നില്ല. അതുകൊണ്ടു വേഗത്തിൽ ചോറു കിട്ടും. ഒരു വാക്കു പറയാനുണ്ടു. ചരിത്രനായകന്റെ ഗുരുനാഥൻ വൈദ്യത്തിൽ നിപുണൻ എന്നു മാത്രമല്ല സ്വഭാവംകൊണ്ടു ഒരു ഗംഭീരനും, ശിഷ്യരിൽ അതിയായ വാത്സല്യമുള്ള ആർദ്രഹൃദയനും, എല്ലാംകൊണ്ടും ഭയപ്പെടേണ്ടുന്ന ആളും ആയിരുന്നു. അതുകൊണ്ടു "ഇല്ല" എന്നു പറഞ്ഞാൽ അപ്പോഠംതന്നെ മഞ്ചൽ കെട്ടാൻ പറയാൻ അദ്ദേഹം മടിക്കയില്ല. ഇതിന്നനേകം ഉദാഹരണങ്ങളുണ്ട്. അവ ഇവിടെ അപ്രകൃതമാണല്ലോ. ഏതായാലും അദ്ദേഹം ചെന്ന ദിക്കിലെല്ലാം ശിഷ്യന്റെ കാൎയ്യംകൂടി പ്രത്യേകം അന്വേഷിക്കുന്നതാണ്. കഴിയുന്നേടത്തോളം പഠിപ്പിക്കൽ മുടക്കാതെ കഴിക്കാനും അദ്ദേഹം നോക്കാതിരിക്കയില്ല. പ്രധാനരോഗിയെ നോക്കിക്കഴിഞ്ഞാൽ വേറെ എത്ര ആളുകഠം വന്നു തിരക്കിയാലും "ശങ്കുണ്ണിയെ പഠിപ്പിക്കൽ കഴിച്ചുകളയാം" എന്നായിരിക്കും അദ്ദേഹം പറയുന്നതു്. രണ്ടാമത്തു ആൎയ്യൻമൂസ്സവർകളുടെ (ചെറിയ ഗുരുനാഥൻ) മാതാവായ അമ്മാത്തോൽക്കും ചരിത്രനായകനെ അതിയായ വാത്സല്യമായിരുന്നു. അവിടെ പഠിക്കുന്നവരിൽ എല്ലാററിലും ചെറിയ കുട്ടിയായിരുന്നതുകൊണ്ടു എന്തെങ്കിലും തിന്നാനുള്ളതു കിട്ടിയാലൊരംശം അദ്ദേഹത്തിന്നുകൊടുക്കും. സ്ഥാലീപാകം മുതലായി ഭക്ഷണത്തിന്നു പതിവിലും അധികം നേരം വൈകുന്ന വല്ല ക്രിയകളും ഉണ്ടായിരുന്നാൽ തലേദിവസത്തെ പലഹാരം വല്ലതും പ്രത്യേകം എടുത്തുവെച്ചു ചരിത്രനായകന്നു പിറെറന്നു നേരത്തെ കൊടുക്കും. കുട്ടിപ്രായംകൊണ്ടു മാത്രമല്ല അമ്മാത്തോലിങ്ങനെ ചെയ്യുന്നതു. എച്ചിലെടുക്കുക, തളിക്കുക മുതലായ എല്ലാ പ്രവൃത്തിയിലും ചരിത്രനായകന്നു പ്രായത്തിൽ കവിഞ്ഞ വകതിരിവുണ്ടെന്നായിരുന്നു അവരുടെ വിശ്വാസം. മററു ശിഷ്യന്മാർ പ്രാ

യേണ കുറെ വററു അങ്ങുമിങ്ങും ചിതറിയിട്ടു കുറെ വെള്ളം പാററി "കപകുപ"യാക്കിപ്പോകും. ശുദ്ധമാവണമെങ്കിൽ ആദ്യം തളിച്ചു വെടിപ്പാക്കണം. ചരിത്രനായകൻ അങ്ങനെയല്ല ചെയ്തിരുന്നതു. എച്ചിലെലയെടുക്കുന്നതിന്നുമുമ്പുതന്നെ വെള്ളംകൊണ്ടു വളയ്ക്കും; വററുമുഴവൻ പെറുക്കിയെടുക്കും. പിന്നെ ആദ്യം ചോട്ടിൽനിന്നു മേലോട്ടു അസ്സലായി ചാണകംക്രൂട്ടി തളിച്ചുമഴുകും. കൈകഴുകി വീണ്ടും മുകളിൽനിന്നു കീഴ്പ്പോട്ടു തളിച്ചുതേക്കുകയും ചെയ്യും. ഇതൊക്കെക്കണ്ടാൽ അവൾക്കു വലിയ സന്തോഷമാണ്. അതുകൊണ്ടു അവിടെ എന്തു വിശേഷവിധി ഭക്ഷണസാധനമുണ്ടായാലും ചരിത്രനായകനെ പ്രത്യേകം വിളിച്ചു കൊടുക്കാതിരിക്കയില്ല. മൂന്നാമതു സഹപാഠികളിൽ പ്രധാനി കഴിഞ്ഞുപോയ തൃശ്ശിവപേരൂർ തയ്യാട്ടു നാരായണൻ മൂസ്സായിരുന്നു. ഇദ്ദേഹം അന്നുതന്നെ ഏററവും രസികനും സഹൃദയനും ആയിരുന്നു എന്നുമാത്രമല്ല ഏതാണ്ടു സവയസ്കനുമായിരുന്നു. കിടപ്പു ഇരിപ്പു മുതലായവയെല്ലാം മിക്ക സമയങ്ങളിലും ഒന്നിച്ചായിരുന്നു കഴിച്ചുക്രൂട്ടിയിരുന്നതു്. അതുകൊണ്ടു "സഹോക്തി പ്രത്യുക്തീ സരസതരൈസ്സാക്ഷരജനൈഃ" എന്നുള്ള സുഖസാരത്തെ അനുഭവിക്കുവാൻ അന്നു രണ്ടുപേൾക്കും ധാരാളം മാർഗ്ഗമുണ്ടായിരുന്നു. നാലാമതു സബ്രഹ്മചാരികളിൽ പലരും അഹങ്കാരപ്രധാനികളായിരുന്നു. പഠിപ്പോ, മററു പണിയൊ ഇല്ലാത്തസമയങ്ങളിൽ ധാരാളം കളിക്കുവാൻ സൌകൎയ്യവുമുണ്ടായിരുന്നു. അതുകൊണ്ടു ഗുരുനാഥൻ രാത്രി കിടക്കാൻപോയിവാതിലടച്ചാൽ പിന്നെ ഇവരുടെ കൃത്താട്ടമായി. ചരിത്രനായകനും ഇതിൽ ചിലപ്പോൾ പങ്കുകൊള്ളുമായിരുന്നു. പക്ഷെ തമ്മിൽ അടിപിടി മുതലായതല്ല അന്നത്തെ കലശൽക്രൂട്ടലിന്റെ സമ്പ്രദായം. വേറെയുള്ള പലതരം വിനോദങ്ങളായിരുന്നു, അതുകൊണ്ടു പിന്നെക്കു യാതൊരുപദ്രവവുമില്ല. തമ്മിൽ

മുഷിച്ചലുമില്ല. അപ്പോഴ് എല്ലാവരുംകൂടി കലശൽകൂട്ടുകയും, പരിഹസിക്കുകയും മററും ചെയ്യുമെന്നു മാത്രമേയുള്ളു.

ചരിത്രനായകനു കുട്ടഞ്ചേരി താമസം ഒരു ബുദ്ധിമുട്ടായി തോന്നാതിരിപ്പാൻ വേറെയും കാരണങ്ങൾ ഉണ്ട്. ഇദ്ദേഹം "ഒരമ്മക്കൊരുമകനോമനപ്പുത്ര"നാണെങ്കിലും അതേനിലയിൽ ലാളിച്ചുകൊണ്ടല്ല മാതാവായ കുഞ്ഞിക്കുട്ടിവാരസ്യാർ വളൎത്തീട്ടുള്ളതു. ഒരാൾക്കു വെണ്ടിവരാവുന്ന എല്ലാ പ്രവൃത്തികളും വശമാക്കണമെന്നായിരുന്നു അവരുടെ നിശ്ചയം. അതിനാൽആദ്യം മുതൽക്കെ ക്ഷേത്രം അടിച്ചുതളിക്കുക, മാലകെട്ടുക മുതലായ എല്ലാ പ്രവൃത്തികളും ശീലിപ്പിച്ചിട്ടുണ്ടു. ഈ പ്രവൃത്തിക്കായി അന്യൊരാളെ ശമ്പളംകൊടുത്തു താമസിപ്പിച്ചിരുന്നുവെങ്കിലും ആയാൾക്കു മുടക്കംവരുമ്പോളെല്ലാം ചരിത്രനായകനാണു ആ പ്രവൃത്തി എടുത്തിരുന്നതു്. കോട്ടയ്ക്കൽ ക്ഷേത്രത്തിൽ കഴകപ്രവൃത്തി സ്വതേ സാമാന്യം ബുദ്ധിമുട്ടുള്ളതാണു. പുരുഷന്മാർമാത്രമേ അവിടെ സാധാരണ പ്രവൃത്തിയെടുക്കുകയും പതിവുള്ളൂ. അതുകൊണ്ടു അന്നു സഹായിപ്പാൻ വേറെ ആരും പോകാറുണ്ടായിരുന്നില്ല. ഇതുപോലെ വെപ്പുപ്രവൃത്തിയും ധാരാളം ശീലിച്ചിട്ടുണ്ടു. നിവൎത്തിക്കെണ്ടിവന്നിട്ടും ഉണ്ടു. അന്നു സ്വജനങ്ങളുടെ പിണ്ഡംമുതലായ അടിയന്തരങ്ങളിൽ പോയാൽ സദ്യയുടെ വെപ്പുമുഴുവനും ചെല്ലുന്ന വാരിയന്മാർതന്നെ കഴിക്കണമെന്നു നിബന്ധമാണ്. ഇതു ആളുടെ ദേഹശക്തിനോക്കീട്ടല്ല നിശ്ചയിക്കുന്നതു. അവർ ആളെ എണ്ണി പ്രവൃത്തിവിഭാഗം ചെയ്തുകഴിയും. അതിനാൽ പല അവസരത്തിലും സ്വശക്തിയിൽ കവിഞ്ഞതായ അദ്ധ്വാനംചെയ്യേണ്ടിവന്നിട്ടുണ്ടു. ഇതു അധികവും വൈദ്യംപഠിക്കാൻ പൊകുന്നതിന്നു അതായതു 16 വയസ്സിന്നു മുമ്പായിരുന്നു. അതുകൊണ്ടും ആയില്ല. ആദ്യകാലം മുതൽ ആട്ടക്കളം, കയ്യാങ്കളി മുതലായതും ശീലിച്ചിട്ടുണ്ടു. അന്നുള്ള സ്നേഹിതന്മാരായ എം. ഗോപാലമേ

നോൻ, എം. കുട്ടപ്പമേനാൻ, വി. രാമുണ്ണിമേനോൻ, തൊട്ടകാട്ടിൽ ഇട്ടിരാരിച്ചനെടുങ്ങാടി, വടക്കെപ്പാട്ടു കോമുണ്ണിനെടുങ്ങാടി, ചെറുവന്നിക്കോട്ട് വല്ലംഏറാടി മുതലായവരെല്ലാം ഈ വകയിൽ സാമാന്യം വിദഗ്ദ്ധന്മാരായിരുന്നു. ചരിത്രനായകനും ഈ കൂട്ടത്തിൽ മോശക്കാരനായിരുന്നില്ല. ഈ വകകളെക്കൊണ്ടൊക്കെ ചരിത്രനായകൻ അന്നു സാമാന്യം ക്ലേശസഹിഷ്ണുവായിത്തീൎന്നിട്ടുണ്ടായിരുന്നു. അതുകൊണ്ടൊക്കെയാണ് ഇപ്പോഴെയ്ക്കു കുട്ടഞ്ചേരിയിലെ താമസം വലിയ ബുദ്ധിമുട്ടായി തോന്നിയിരുന്നില്ലെന്നു പറഞ്ഞതു. എന്നാലൊന്നുമാത്രമുണ്ടായി; വെയിലത്തു പലപ്പോഴം നടക്കേണ്ടിവരിക, നേരം വൈകീട്ടുള്ള ഭക്ഷണം (വൈദ്യം പഠിക്കാൻ പോകുന്നതുവരെ ചരിത്രനായകൻ രാവിലെ 8 മണിക്കുമുമ്പു ഭക്ഷണം കഴിക്കയായിരുന്നു പതിവു. അതുകൊണ്ടിതു 12 മണിക്കുശേഷമായതു മാത്രം അന്നു വലിയ ബുദ്ധിമുട്ടായി തോന്നിയിരുന്നു.) വിയൎപ്പു വററുന്നതിന്നുമുമ്പു പലപ്പോഴം മലിനജലത്തിൽ കുളിക്കേണ്ടിവരിക, തേച്ചുകുളി വേണ്ടതുപോലെ സൌകൎയ്യപ്പെടായ്ക മുതലായ ചില കാരണങ്ങൾ തുടൎച്ചയായി അധികകാലം നിന്നതുകൊണ്ടു ഒട്ടവായപ്പൊഴെയ്ക്കും ചരിത്രനാകനു കുറേശ്ശ കണ്ണിൽ ദീനം ആരംഭിച്ചു. തേച്ചുകുളി വൈകിയാൽ കണ്ണിൽ കലക്കവും, വെളിച്ചത്തു നോക്കുന്നതിൽ അസുഖവും മാത്രമായിരുന്നു ആദ്യത്തെ ഉപദ്രവം. നല്ലവണ്ണം എണ്ണതേച്ചുകുളിച്ചാൽ അതു പിറേറദിവസത്തേയ്ക്കു മാറുകയുംചെയ്യും. പക്ഷെ ഇതു പിന്നെപ്പിന്നെ തേച്ചുകുളിച്ചാലും മാറാതായിത്തുടങ്ങി. ഇങ്ങിനെ ഒരുപദ്രവമുണ്ടായിത്തീൎന്നതുമാത്രം ഒരു സമയം ദോഷമാണെന്നു പറയാം.എന്നാൽ അതുതന്നെ ദോഷമാണോ? എന്നു തീൎച്ചപറവാൻപാടില്ലാതെയാണിരിക്കുന്നതു. എന്തെന്നാൽ അന്നാരംഭിച്ച ഈ കണ്ണിൽ ദീനമാണു ചരിത്രനായകനു മേലാലുള്ള അഭിവൃദ്ധിക്കു നിദാനമായിത്തീൎന്നതെന്നു പിന്നീടുള്ള ചരിത്രംകൊണ്ടറിയാവുന്നതാണ്.

കുട്ടഞ്ചേരിയിൽ താമസം കഴിഞ്ഞുവന്ന ഉടനെ കുറേശ്ശ ചികിത്സിക്കുവാൻ തുടങ്ങി. എന്നാൽ ഇംഗ്ലീഷുവൈദ്യവുംകൂടി പഠിക്കണമെന്ന മോഹം ചരിത്രനായകന്നു ആദ്യമേ ഉള്ളതാണു. അതുകൊണ്ടു കാൎയ്യമായി ചികിത്സിക്കുവാനായി ഒരുങ്ങിയിരിക്കുന്നതു അതുകൂടി കഴിഞ്ഞിട്ടുവേണമെന്നു നിശ്ചയിച്ചു. എന്നാൽ അതിന്നു ആദ്യം ഇംഗ്ലീഷു പഠിക്കുകയാണല്ലോ വേണ്ടതു. അതിന്നു പുറമേപോയി പഠിക്കുവാനുള്ള സൌകൎയ്യവും ശക്തിയുമന്നില്ല. അതിനാൽ പ്രൈവെററായി പഠിക്കുവാൻ തുടങ്ങി. ഗുരുനാഥന്മാരെല്ലാം കിഴക്കെ കോവിലകത്തു തമ്പുരാക്കന്മാരാകുന്നു. ഈ കൂട്ടത്തിൽ ഇപ്പോഴത്തെ വലിയ തമ്പുരാൻ അവർകളുടേയും, ചെറിയ തമ്പുരാൻ അവർകളുടേയും അടുക്കൽ കുറച്ചുദിവസം പഠിച്ചിട്ടുണ്ടു. പിന്നത്തെ പഠിപ്പു ഇപ്പോഴത്തെ എടത്രാടംപ്പാടു തമ്പുരാനവർകളുടെ അടുക്കലായിരുന്നു. അവിടുന്നു അന്നുതന്നെ പരോപകാരതല്പരനും പൊതുകാൎയ്യപ്രസിദ്ധനുമായിരുന്നു. "കേരളമഹാജനസഭാ," "മനോരമാ"പത്രം മുതലായതൊക്കെ അവിടുത്തെ അന്നത്തെ ഉത്സാഹത്തിന്റെ ഫലമായിരുന്നു. പുത്തൻമാളികയിൽ തെക്കെ അററത്തെ മുറിയിലായിരുന്നു അവിടുന്നു താമസിച്ചിരുന്നതു. അവിടുന്ന് ഉച്ചയ്ക്കു ഊണു കഴിഞ്ഞു കിടക്കേണ്ട സമയത്തേയ്ക്കു ചരിത്രനായകൻ പതിവായി ബുദ്ധിമുട്ടിക്കുവാൻ ചെല്ലും. എന്നാൽ അവിടുന്നു ഉറക്കമുപേക്ഷിച്ചിട്ടെങ്കിലും പഠിപ്പിക്കാതിരിക്കുന്നതുമല്ല. അങ്ങനേയും കുറച്ചുകഴിഞ്ഞു. അതുവരെ ഇംഗ്ലീഷുമാത്രമേ പഠിച്ചിരുന്നുള്ളു. അങ്ങനെ രണ്ടുമൂന്നുമാസം കഴിഞ്ഞശേഷം തമ്പുരാക്കന്മാരെ പഠിപ്പിക്കുന്നതിന്നു കോവിലകത്തിന്നുള്ളിൽത്തന്നെ ഏർപ്പെടുത്തിട്ടുണ്ടായിരുന്ന ചെറിയ സ്കൂളിൽ ചേൎന്നുപഠിച്ചു. അതിലെ അദ്ധ്യാപകൻ കുട്ടിയനുജൻ തമ്പുരാനവർകളായിരുന്നു. അവിടെക്കു പഠിപ്പിക്കുന്നതിൽ ഉണ്ടായിരുന്ന സാമൎത്ഥ്യവും സ്വഭാവത്തിന്നുണ്ടായിരുന്ന ഗുണ

വും ഇത്രയാണെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. ശിഷ്യന്മാരെ പാഠം പഠിപ്പിക്കുകമാത്രമല്ല അദ്ദേഹം ചെയ്തിരുന്നതു്; കൂട്ടത്തിൽ പല സദുപദേശങ്ങളും കൊടുക്കുകകൂടി ചെയ്യുക പതിവായിരുന്നു. അങ്ങനെ ഏതാണ്ടൊരുകൊല്ലംകൊണ്ടു അന്നത്തെ ലോവർ സെക്കണ്ടറിക്കു വേണ്ടുന്നപാഠങ്ങളെല്ലാം പഠിച്ചു. അന്നത്തെ സഹപാഠികളിൽ ഒരാളായിരുന്ന പൂമരത്തിൽ രാമച്ചനെടുങ്ങാടി മാത്രം പരീക്ഷക്കു പോയി ജയിച്ചു. മററാരും അന്നു പരീക്ഷയ്ക്കു പോയില്ല. ചരിത്രനായകൻ പോകാതിരിക്കുവാൻ വേറെ കാരണം കൂടിയുണ്ട്. കുട്ടഞ്ചേരി താമസിക്കുന്ന കാലത്തു ഉത്ഭവിച്ചതായ കണ്ണിൽദീനം കോട്ടക്കൽ വന്നശേഷവും തീരെ വിട്ടുമാറീട്ടുണ്ടായിരുന്നില്ല. നിഷ്കർഷയായി ഇംഗ്ലീഷു പഠിച്ചുതുടങ്ങിയപ്പോൾ അതു കുറെ വർദ്ധിക്കുവാൻകൂടി തുടങ്ങി. ഇവിടെവെച്ചു പലേ ചികിത്സകളും ചെയ്തുനോക്കി. എങ്കിലും ഇടക്കിടക്കു പിന്നെയും പുസ്തകം വായിക്കുന്നതുകൊണ്ടു മതിയായ ശമനം കിട്ടിയില്ല. അതുകൊണ്ടു തല്ക്കാലം പഠിപ്പു നിൎത്തി നല്ലവണ്ണം ചികിത്സിക്കയല്ലാതെ ഗത്യന്തരമില്ലെന്നു വന്നു. അതിനാൽ പരീക്ഷക്കു ഹാജരാകുവാൻ സാധിച്ചില്ലെന്നു മാത്രമല്ല തൽക്കാലം ആ പഠിപ്പു തീരെ നിൎത്തേണ്ടിവരികയും ചെയ്തു.

ഇംഗ്ലീഷുപഠിപ്പു തുടൎന്നുകൊണ്ടുപോകാൻ നിവൃത്തിയില്ലെന്നും, ഇവിടെവെച്ചു ചികിത്സിക്കുന്നതുകൊണ്ടു കണ്ണിൽ ദീനം മാറുന്നില്ലെന്നും തീൎച്ചയായപ്പോൾ ഇവിടെയുള്ള പ്രവൃത്തികളെല്ലാം നിൎത്തിവെച്ചു. അന്നും കുറേശ്ശ ദീനക്കാർ വിളിക്കുകയും പോവുകയും ചെയ്തിരുന്നു. അതും രോഗം മാറാതിരിക്കുവാൻ കാരണമായിരുന്നു. വേറെ ഒരു സ്ഥലത്തു താമസിച്ചു ചികിത്സിക്കയാണു നല്ലതെന്നു നിശ്ചയിച്ചു. മഞ്ചേരി ആസ്പത്രിയിൽ അന്നു വൎഗ്ഗീസ്സ് എന്നൊരാളായിരുന്നു വൈദ്യൻ. (ഇപ്പോഴത്തെ കൊച്ചി ചീഫ്മെഡിക്കൽ ഉദ്യോഗസ്ഥനായ ദിവാൻബ

ഹജൂർ തന്നെ.) സാധാരണ അന്നു ജനങ്ങളുടെ വിശ്വാസം ഇംഗ്ലീഷുവൈദ്യത്തിൽ കണ്ണുവൈദ്യസമ്പ്രദായം ഇല്ലെന്നായിരുന്നു. പക്ഷെ ഇദ്ദേഹം അങ്ങിനെയല്ലെന്നും ആ വിഷയത്തിൽ വിദഗ്ദ്ധനാണെന്നും അവിടെ പോയാൽ തരക്കേടില്ലെന്നും ഒരാൾ ഉപദേശിച്ചു. അതിനാൽ ചരിത്രനായകൻ അവിടെ പ്പോയി. പോകുന്നവഴി ഒരു ഗോവിന്ദവാരിയർ പിന്നാലെക്കൂടി വലിയ പരിചയംഭാവിച്ചു മഞ്ചേരി വേണ്ടുന്ന ഒത്താശകളെല്ലാം ചെയ്യാമെന്നും മറ്റും പറഞ്ഞു. ചരിത്രനായകന്റെ വിരലിൽ ഒരു രാശിമോതിരം കിടന്നിരുന്നു. അതുവഴിക്കു വാങ്ങിനോക്കി "നല്ലമൊതിരം" എന്നും മറ്റും പറഞ്ഞു. ഏതായാലും അയാൾ ഉദ്ദേശിച്ചപ്രകാരം ഒരു വാരിയത്തു പോയി. അതു അന്നു വലിയ ദരിദ്ര്യതയിലിരിക്കുന്ന ഒന്നായിരുന്നു. സാധാരണയായി വഴിപോക്കരോടു ലൌകികം പറയാനുള്ള ശക്തി അവൎക്കില്ല. ഏതാണ്ടിടിഞ്ഞു പൊളിഞ്ഞ ഒരു പുരയുമാണ്. പുരുഷന്മാരാരും ഇല്ലതാനും. ഈ വാരിയരും ആ വാരിയത്തുള്ള സ്ത്രീകളും കൂടി എന്തൊക്കെയൊ സ്വകാൎയ്യം സംസാരിച്ചു. അതു ചരിത്രനായകന്റെ ഊണിന്നു സൌകൎയ്യപ്പെടുത്താൻ വേണ്ടി ശിപാൎശിചെയ്യുകയാണെന്നാണു വിചാരിച്ചതു്. ഏതായാലുംഅന്നവിടെ താമസിക്കുന്നതിന്നു അവൎവൈമനസ്യം കാണിച്ചില്ല. ഒരുമാതിരി ലൌകികംതന്നെ പറഞ്ഞു രാത്രി കഞ്ഞിവെച്ചുതന്നു. വിളക്കു കത്തിക്കാനില്ലാത്തതുകൊണ്ടു അമ്പലത്തിലെ പൂജകഴിഞ്ഞു വിളക്കു കൊണ്ടുവന്നുവെച്ചു. പക്ഷെ അതിൽ എണ്ണയുണ്ടായിരുന്നില്ല. തിരികൾ മാത്രമേ ബാക്കിയുള്ളു. തിരികൾ ഓരോന്നായി കത്തിച്ചുകൊണ്ടു വേഗത്തിൽ കഞ്ഞികുടികഴിച്ചു. ആ പുരയിൽ ഒരു ഭാഗത്തു പായവിരിച്ചു കിടക്കയും ചെയ്തു. സഹായത്തിന്നു അടുത്തു വാരിയരും കിടന്നു. നടന്നു ക്ഷീണിച്ചിരുന്ന ചരിത്രനായകൻ ഉറങ്ങുന്നതിന്നു അശേഷം താമസം ഉണ്ടായില്ല. അൎദ്ധരാത്രിയായപ്പോഴെക്കും മഴ

പെയ്യുതുടങ്ങി. ഇതു 1067 കൎക്കടകമാസം 6-ാംനു-യായിരുന്നു. തട്ടില്ലാത്ത സ്ഥലമായിരുന്നതിനാൽ മേൽ വെള്ളം "പിതുപി തെ" വീണുതുടങ്ങി. അപ്പോഴെക്കു വാരിയർ "ശങ്കുണ്ണിവാര്യരെ! ശങ്കുണ്ണിവാര്യരെ!" എന്നു രണ്ടു മൂന്നു പ്രാവശ്യം വിളിച്ചു കുലുക്കി. ഉണൎന്നുനോക്കുമ്പോൾ സൎവ്വാംഗം വെള്ളം. പരിഭ്രമിച്ചു എഴുനീററു അങ്ങുമിങ്ങും കുറച്ചോടി. അവസാനം വാരസ്യാർ ഒരു തട്ടുള്ള മുറിയിൽ കൊണ്ടയാക്കി. അതിന്നുശേഷം ചരിത്രനായകൻ മേലെല്ലാം തോൎത്തി സ്വസ്ഥനായി നോക്കിയപ്പോൾ വിരലിന്മേൽ മോതിരംകണ്ടില്ല. അയ്യൊ! മോതിരംഎവിടെ?എന്നായി. പക്ഷെ അതുകൊണ്ടെന്തുപ്രയോജനം? വിളക്കില്ല, തിരിയില്ല, എണ്ണയില്ല, തീപ്പെട്ടിക്കോലും ഇല്ല. എന്നാലും എഴുനീററു കിടന്ന സ്ഥലമെല്ലാം ഒന്നു തപ്പിനോക്കി. രാവിലെ നോക്കാമെന്നായി മററുള്ളവർ. ഏതായാലും കുറച്ചൊക്കനോക്കി. ഒന്നും കണ്ടില്ല. അതുകൊണ്ടു രാവിലെ നോക്കാം എന്നു നിശ്ചയിച്ചു വീണ്ടും കിടന്നു. ഉറക്കം വന്നില്ല. വാരസ്യാർ, വാരിയർ, ചരിത്രനായകൻ ഇവരെല്ലാംകൂടി ഒരു ചെറിയ മുറിയിലാണ് കുറെ നേരം കിടന്നതു. കാണാറായപ്പോൾ എഴുനേററു വീണ്ടും തിരയാൻ തുടങ്ങി. കണ്ടില്ല. എലി കൊണ്ടുപോയിരിക്കാമെന്നായി മററുള്ളവർ. എന്ത്! എലി മോതിരം കൊണ്ടുപോവുകയോ? ഇതു കേട്ടപ്പോൾ മോതിരം പോയതു യദൃച്ഛാസംഭവമല്ലായിരിക്കുമൊ എന്നു സംശയമായി. ഏതായാലും ബാക്കി സാമാനങ്ങളെല്ലാം എടുത്തു കാലത്തു അവിടെനിന്നു പോന്നു. എന്നാൽ വാരിയരും ശ്രുമക്കാരനായി ഒന്നിച്ചുണ്ടു. വഴിക്കു ഈ സ്ത്രീകളെ പററി കുററം പറയാൻ തുടങ്ങി. അപ്പോൾ മോഷണം പോയതായിരിക്കുമെന്ന സംശയം ബലപ്പെട്ടുവന്നു. എന്നാൽ വാരിയരെപററി ലേശവും സംശയം തോന്നിയില്ല. പോലീസ്സിനോടു ഒന്നു പറയണമെന്നുറച്ചു. "വഴിക്കാണു ഹെഡ് കൺസ്റ്റേബിൾ താമസിക്കു

ന്ന സ്ഥലം. എനിക്കു പരിചയമുണ്ട്. അദ്ദേഹം അവിടെയു ണ്ടോ എന്നു നോക്കിവരാം" എന്നായി വാരിയർ. എന്നാൽ അങ്ങനെയാവട്ടെ എന്നു പറഞ്ഞു ചരിത്രനായകൻ പടിക്കൽ പുറത്തുനിന്നു. വാരിയർ അകത്തുപോയി കുറച്ചു കഴിഞ്ഞ പ്പോൾ പുറത്തുവന്നു വാരിയർ താഴെ പറയുന്നപ്രകാരം പറ ഞ്ഞു. "നിങ്ങൾ ഈ കാൎയ്യമെ പുറത്തു പറയരുതു. എന്തെ ന്നാൽ അവിടെ ചെറുപ്പക്കാരിയായ ഒരു സ്ത്രീയുണ്ടു. ഇങ്ങനെ വല്ലതും, പറഞ്ഞാൽ വ്യഭിചരിക്കാൻ ചോദിച്ചിട്ടു സമ്മതിക്കാ ത്തതിനാലുള്ള ഈൎഷ്യതയിൽ നിങ്ങൾ കളവായി കെട്ടിയുണ്ടാ ക്കിയതാണീക്കേസ്സു എന്നു അവർ പറയും. നാട്ടുകാരൊക്കെ യും അവൎക്കു സ്വാധീനമാണ്. അതുകൊണ്ടു മാനം വേണമെ ങ്കിൽ മൌനമാണു നല്ലതു്." ഇതാരുടെ യുക്തിയാണെന്നു നി ശ്ചയമില്ല. ഏതായാലും ചരിത്രനായകൻ ഭയപ്പെട്ടു. പോയതു പോട്ടെ എന്നു വെച്ചു മിണ്ടാതിരുന്നു.

നേരെ ആസ്പത്രിയിൽപോയി വൎഗ്ഗീസ്സിനെ രോഗം കാ ണിച്ചു. രോഗം സികതാവൎത്മം അതായതു Granular ophthalmia ആയിരുന്നു. വലത്തു കൺപോള കീഴ്പോട്ടു തൂ ങ്ങുവാനും തുടങ്ങിയിരുന്നു. കാൎയ്യങ്ങൾ കൈ തമ്മിൽ പറ ഞ്ഞു. ചുരുങ്ങിയ ഒരു പ്രതിഫലം നിശ്ചയിച്ചു ചികിത്സതുട ങ്ങി. മരുന്നു കണ്ണിൽ എഴുതുന്നതിന്നു പുറമെ പോളമേൽ രണ്ടു പ്രാവശ്യം ശസ്ത്രക്രിയചെയ്യുകകൂടി വേണ്ടിവന്നു. ഏകദേ ശം രണ്ടുമാസംകൊണ്ടു രോഗം ഒരുവിധം സുഖമായി പുസ്തകം വായിക്കാമെന്ന നിലയായി. ആദ്യം ഒരു പ്രതിഫലം നിശ്ച യിക്കുകയും അതിൽ കുറച്ചൊരംശം ആദ്യം കൊടുക്കുകയും ചെ യ്തുവെങ്കിലും ബാക്കി ചോദിക്കുവാൻ അദ്ദേഹം പിന്നെ ധൈ ൎയ്യപ്പെട്ടില്ല. അതിനുള്ള കാരണം അദ്ദേഹത്തിന്നു ചരിത്രനായ കന്റെ പേരിൽ പ്രത്യേകം സ്നേഹം തോന്നിയതുതന്നെ. എങ്കി

ല്യം ആദ്യം നിശ്ചയിച്ചപ്രകാരം എല്ലാം ചോദിക്കാതെതന്നെ ചരിത്രനായകൻ കൊടുത്തു തീർത്തു.

ചരിത്രനായകൻ ആസ്പത്രിയിൽ പോകുന്ന സമയത്തെല്ലാം തന്റെ കണ്ണിൽ മരുന്നെഴുതുന്നകാര്യം മാത്രം കഴിച്ചുപോരുകയല്ല പതിവ്. പുറവും ഉള്ള വിഷയത്തിൽ കൂടി ശ്രദ്ധവെച്ചിരുന്നു. അതുകൊണ്ടു കണ്ണുചികിത്സക്കാരായി അന്നുഇംഗ്ലീഷു വൈദ്യന്മാരാരും മലബാറിൽ വന്നിട്ടില്ലാത്തതുകൊണ്ടാണ് അദ്ദേഹത്തിന്റെ കണ്ണുചികിത്സയെപ്പററി ജനങ്ങൾ അധികം പ്രശംസിപ്പാനിടയായതു എന്നും, കണ്ണുചികിത്സയിലെന്നതുപോലെതന്നെ ഔഷധംകൊണ്ടു സാധാരണരോഗങ്ങളെ ചികിത്സിക്കുന്ന വിഷയത്തിലും, ശസ്ത്രക്രിയാവിഷയത്തിലും അദ്ദേഹത്തിനുണ്ടായിരുന്ന പാണ്ഡിത്യവും അസാമാന്യമായിരുന്നു എന്നുമുള്ള തത്വം ഇതിനിടയിൽ ചരിത്രനായകൻ മനസ്സിലാക്കി. ഇനി പോയി ഇംഗ്ലീഷുപഠിച്ചു മട്രിക്ക്യുലേഷൻ പാസ്സായി, (അന്നീപരീക്ഷയാണു മെഡിക്കൽകോളേജിൽ ചേരുന്നതിന്നു പാസ്സാവേണ്ടതു) എൽ. എം. എസ്സ്. പാസ്സായിവരുന്നതിന്നു കൊല്ലങ്ങൾ വളരെ കഴിയും. അതിനിടക്കു എന്തെല്ലാം വിഘ്നങ്ങൾ വരാൻപോകുന്നുവോ എന്നറിഞ്ഞുകൂടാ. പഠിച്ചിട്ടറിവു സമ്പാദിക്കുന്നതാണാവശ്യം. ഉദ്യോഗത്തിന്നു പോകുന്നതല്ല. അതുകൊണ്ടാര്യവൈദ്യം പഠിക്കുന്നമാതിരിതന്നെ ഇദ്ദേഹത്തിന്റെ അടുക്കൽ ഇംഗ്ലീഷുവൈദ്യം പഠിക്കുവാൻ സാധിക്കുമോ? സാധിച്ചാൽ മതിയായിരുന്നു. പക്ഷെ ഈ ആവശ്യം എങ്ങനെ അദ്ദേഹത്തോടു പറയും. അദ്ദേഹത്തിനു പിടിപ്പതു പ്രവൃത്തിയുണ്ട്. അന്നുതന്നെ ഏകദേശം മാസം 500 ഉറുപ്പികയോളം സമ്പാദ്യമുണ്ട്. അതുകൊണ്ട് എന്തെങ്കിലും ഒരു പ്രതിഫലം കൊടുക്കാമെന്നു പറഞ്ഞുനോക്കുവാൻകൂടി നിവൃത്തിയില്ല. ചുരുങ്ങിയതായാൽകൂടി അതിന്നൊത്തു ശക്തിയും ഇങ്ങേപുറത്തില്ല. ഈ വിചാരത്താൽ മനസ്സ് എപ്പോഴും ചഞ്ചലമാ

യിത്തന്നെ ഇരുന്നു. കാൎയ്യം ഒന്നും പുറത്തു പറഞ്ഞതുമില്ല. അവസാനം ഏതാണ്ടു വിട്ടുപോരേണ്ടുന്ന ഘട്ടമായി. അപ്പോഴതാ അദ്ദേഹത്തിന്റെ വായിൽനിന്നു അമൃതസമാനമായ ഒരു വാചകം പുറപ്പെടുന്നു. അതു മറ്റൊന്നുമല്ല: "വാരിയർ വൈദ്യപ്രവൃത്തികൊണ്ടു കഴിയാനാണു വിചാരിക്കുന്നതെങ്കിൽ കുറച്ചുകാലം ഇവിടെ താമസിക്കുകയാണു നല്ലതു" എന്നുതന്നെ. ഹാ! അതു കേട്ടപ്പോഴുണ്ടായ സന്തോഷം എത്രയായിരുന്നുവെന്ന് അന്യന്മാർ തന്നെ ഊഹിക്കയാണു നല്ലത്. ഇങ്ങിനെ പറയാൻ തോന്നിച്ച ദൈവത്തെയോ പറഞ്ഞ ആ മഹാനെയൊ ആരെയാണധികം അഭിനന്ദിക്കേണ്ടതെന്നുള്ള സംഗതിയും വായനക്കാർതന്നെ തീൎച്ചപ്പെടുത്തട്ടെ. ഏതായാലും ഒന്നുമാത്രം തീൎച്ചപറയാം. ഈ പറഞ്ഞ വാക്കാണു പിന്നെ ചരാത്രനായകനെ ഇന്നത്തെ നിലയിലുള്ള പി. എസ്സ്. വാരിയരാക്കിത്തീൎക്കുന്നതിന്നു ഏകനിദാനമായി പരിണമിച്ചത്. ഡാക്ടർ വൎഗ്ഗീസ്സു പറഞ്ഞ അഭിപ്രായത്തെ ആദരപൂൎവ്വം ചരിത്രനായകൻ സ്വീകരിച്ചുവെന്നു പറയേണ്ടതില്ലല്ലോ. അന്നുമുതൽക്ക് അദ്ദേഹത്തിന്റെ സൎവ്വയത്നങ്ങളും ചരിത്രനായകനെ നന്നാക്കുവാൻ വേണ്ടിയുള്ളതായിരുന്നു. മെഡിക്കൽ കോളെജിൽ ചേൎന്നുപഠിച്ചാൽക്കൂടി ചരിത്രനായകനന്നു സിദ്ധിച്ചമാതിരി ഗുണം ഉണ്ടാവാനിടയുണ്ടായിരുന്നില്ല എന്നു താഴെ പറയുന്ന സംഗതികളാലോചിക്കുമ്പോൾ ഒരു സമയം അന്യന്മാൎക്കും ബോദ്ധ്യപ്പെടുവാനിടയുണ്ടു. അന്നത്തെ ദിനചൎയ്യ താഴെ പറയുംപ്രകാരമായിരുന്നു. ചരിത്രനായകൻ കാലത്തു ഏഴരമണിക്കു കഞ്ഞികുടിച്ചു (അന്നു കാപ്പി ചായ ഇവയൊന്നും ഇല്ല. കാലത്തു നെയ്യുപകൎന്നു കഞ്ഞികുടിക്കയായിരുന്നു പതിവു.) അദ്ദേഹത്തിന്റെ വീട്ടിൽ ചെല്ലും. 8 മണിക്ക് ഒന്നിച്ചു ആസ്പത്രിയിൽ പോകും. ദീനക്കാരെ മിക്കതും ചരിത്രനായകനെക്കൊണ്ടു പരിശോധിപ്പിച്ചു അഭിപ്രായം (ആൎയ്യവൈദ്യം മുമ്പു പഠിച്ചതുകൊണ്ടു രോഗംകണ്ടാൽ ചില അഭിപ്രായ

ങ്ങൾ അന്നും പറഞ്ഞുതുടങ്ങിയിരുന്നു) പറയിക്കും. അതു കഴിഞ്ഞാൽ സ്വന്തം അഭിപ്രായം പറയും. ചരിത്രനായകന്റെ അഭിപ്രായത്തിൽ വല്ല അസാംഗത്യവും തോന്നിയാൽ അതും പറയാതിരിക്കയില്ല. കണ്ട രോഗത്തിന്റെ അപ്പോഴത്തെ അവസ്ഥയും അതിന്നാസ്ഥിതിയിൽ ഇംഗ്ലീഷു വൈദ്യപ്രകാരം ചെയ്യേണ്ടുന്ന ചികിത്സയും ചുരുക്കത്തിൽ വിവരിക്കും. മരുന്നു കുറിക്കും. അതെടുത്തു കൊടുക്കുന്നതിന്നു ചരിത്രനായകനെത്തന്നെ ഏല്പിക്കും. ആസ്പത്രിയിൽ കിടക്കുന്ന രോഗികളാണെങ്കിൽ മരുന്നു കൊടുത്തതിന്റെ ഫലത്തെപ്പററി ഇടക്കിടക്കന്വേഷിക്കേണ്ടതും ചരിത്രനായകന്റെ ചുമതലയാണ്. കിടക്കാത്ത രോഗികളാണെങ്കിൽ പിറെറന്നൊ മൂന്നാംദിവസമോ മാത്രമേ ഫലം അറിവാൻ സാധിച്ചിരുന്നുള്ളു. എന്നാൽ അതു മുൻകൂട്ടി അന്വേഷിച്ചറിയേണ്ടുന്ന ഭാരവും ചരിത്രനായകന്നുണ്ട്. പ്രായേണ ഇങ്ങനെ അന്വേഷിക്കുമ്പോൾ ഫലം തൃപ്തികരമായിരിക്കും. ദുർല്ലഭം സംഗതികളിൽ ആദ്യത്തെ മരുന്നുകൊണ്ടു ഗുണം മതിയായില്ലെന്നു വരാം. അങ്ങനെ വരുന്ന സന്ദർഭത്തിൽ വീണ്ടും ആലോചിക്കുകയും ഫലം മതിയാവാതെവന്നതിന്നു കാരണത്തെ കണ്ടുപിടിച്ചു മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യും. രോഗികളെ പരിശോധിച്ചു ചികിത്സ നിശ്ചയിച്ചുകഴിഞ്ഞാൽ ആഴ്ചയിൽ അധികദിവസവും ശസ്ത്രക്രിയകൾ ഉണ്ടായിരിക്കും. അതിലും ചരിത്രനായകൻ കൂടി പ്രവൎത്തിക്കണം. കുറേ കഴിഞ്ഞപ്പോൾ ക്ലോറോഫോറം കൊടുക്കുന്നതും ചിലപ്പോൾ ശസ്ത്രക്രിയതന്നെ ചെയ്യുന്നതും ചരിത്രനായകന്റെ കൈകൊണ്ടുതന്നെ ആയിത്തീൎന്നു. രാവിലത്തെ പ്രവൃത്തികളെല്ലാം കഴിഞ്ഞാൽ പോയി ഊണു കഴിച്ചു 2 മണിക്കു വീണ്ടും ഡോക്ടരുടെ വീട്ടിൽ ചെല്ലും. പിന്നെ 4 മണിവരെയാണു ശരിയായ പുസ്തകം പഠിപ്പ്. (Materia medica, Anatomy, Physiology, medicine) ഇങ്ങനെയെല്ലാം ക്രമത്തിൽ വായി

ച്ചുതീക്കും. 4 മണിയായാൽ വീണ്ടും ആസ്പത്രിയിൽ പോയി രാവിലത്തെ പ്രവൃത്തിതന്നെ ആവൎത്തിക്കും. സന്ധ്യക്ക വീണ്ടും വീട്ടിൽവരും. പിന്നെ ഏകദേശം 9 മണിവരെ നേരംപോക്കായിട്ടുള്ള പഠിപ്പാണ്. പുസ്തകം സ്വയമായി വായിക്കയല്ല അപ്പോഠം ചെയ്യുന്നതു. അന്നന്നു കണ്ടിട്ടുള്ള പ്രത്യേക രോഗങ്ങളെപ്പററി വിസ്താരമായി സംസാരിക്കയും ഇടക്കിടക്ക വലിയ പുസ്തകങ്ങളെടുത്തുകൊണ്ടുവന്ന് ഓരോ ഭാഗം വായിച്ചു സാരം മനസ്സിലാക്കികൊടുക്കുകയും ആണ് അപ്പോഴത്തെ പ്രവൃത്തി. ഇതും വെടിപറയലും എല്ലാം കൂട്ടത്തിൽ കഴിഞ്ഞിരുന്നു. അപ്പോഴൊക്കെ ചിലപ്പോഠം മററു സ്നേഹിതന്മാർ കൂടിയുണ്ടായി എന്നുവരാം. എന്നാൽ ഓരോരോരോഗികളുടെ വരവിൻെറ സമ്പ്രദായവും നാട്യങ്ങളും ചടങ്ങുകളും മററും രസമായി പറഞ്ഞും അഭിനയിച്ചും മററുള്ളവരെയൊക്കെ പലപ്പോഴും പൊട്ടിച്ചിരിപ്പിക്കുകകൂടി ഈ കൂട്ടത്തിൽ പതിവാകുന്നു. നേരംപോക്കു പറഞ്ഞു കാൎയ്യം ഫലിപ്പിക്കുവാൻ മിസ്റ്റർ വൎഗ്ഗീസ്സിന്നുള്ള സാമൎത്ഥ്യം എത്രയൊ അസാധാരണമാണെന്ന് അദ്ദേഹമായി പരിചയപ്പെട്ടവൎക്കൊക്കെ അറിവാൻ കഴിയുന്ന സംഗതിയാണ്. ചരിത്രനായകൻ അടുത്തുകൂടിയ മുതൽക്ക എപ്പോഴും അദ്ദേഹത്തിൻെറ എല്ലാ വാക്കിലും പ്രവൃത്തിയിലും മനസ്സിരുത്തിക്കൊണ്ടാണിരുന്നതു. അതുകൊണ്ടു എന്തു നേരംപോക്കിൽനിന്നും ഓരോ കാൎയ്യങ്ങഠം മനസ്സിലാക്കിവന്നു. രാത്രി 9മണി കഴിഞ്ഞാൽ ചരിത്രനായകൻ ഹോട്ടലിൽപോയി ഊണു കഴിച്ചു കുറെനേരം പുസ്തകം വായിക്കും. ഇതുപോലെ വെളിച്ചാവാൻ കാലത്തും വായിക്കും. ഇതായിരുന്നു ദിനചൎയ്യ. ചില അവസരങ്ങളിൽ ഡോക്ടൎക്ക ദീനം നോക്കാൻ പുറത്തേയ്ക്കു പോകേണ്ടിവരും. തരമുള്ളെടത്തെല്ലാം ചരിത്രനായകനേയും അന്നു ഒന്നിച്ചു കൊണ്ടുപോകുന്നതു പതിവാണ്. ആസ്പത്രിയിൽ പലപ്പോഴും ശവങ്ങഠം പരിശോധിക്കേണ്ടി വരുന്നതാണല്ലൊ. അ

തെല്ലാം ചരിത്രനായകനുവേണ്ടി അധികം നേരം മെനക്കെട്ടിരുന്നു എല്ലാ ഭാഗവും വെവ്വേറെ കീറിക്കാണിച്ചു കൊടുക്കുകയും പതിവായിരുന്നു. ഇങ്ങനെ വല്ല സന്ദർഭവും വരുമ്പോൾ മാത്രമെ മുൻപറഞ്ഞ ദിനചര്യകൾക്കു വല്ല തെററുകളും വരിക പതിവുള്ളു. ഈ വിധത്തിൽ മഞ്ചേരിയിലും വടകരയുമായി അത്യന്തം സ്നേഹമുള്ള ഗുരുശിഷ്യന്മാർപോലെയും ജ്യേഷ്ഠാനുജന്മാരെപ്പോലെയും കൊല്ലം രണ്ടുമൂന്നു കഴിഞ്ഞു. അപ്പോഴെയ്ക്കു പെട്ടെന്നു അദ്ദേഹത്തിന്നു ദൂരസ്ഥലമായ കടപ്പയിലേക്കു മാററമായി. ചരിത്രനായകന്റെ മാതാപിതാക്കന്മാൎക്കു പ്രായാധിക്യമായ സ്ഥിതിക്കും ഏകപുത്രനാകകൊണ്ടും ദൂരസ്ഥലത്തേയ്ക്കു പോകാൻ നിവൃത്തിയുണ്ടായിരുന്നില്ല. അതിനാൽ ഗുരുനാഥനും ശിഷ്യനും തമ്മിൽ അപ്രതീക്ഷിതമായി പെട്ടെന്നു പിരിയേണ്ടിവരികയും ചെയ്തു. എന്നാൽ പിരിയുന്നതിന്നു മുമ്പുള്ള രാത്രി ചരിത്രനായകൻ കഴിച്ചുകൂട്ടിയ കഥ ദൈവത്തിന്നു മാത്രമെ അറിഞ്ഞുകൂടു. മിക്കവാറും കരഞ്ഞുകൊണ്ടു ഉറക്കം തീരെയില്ലാതേയും തന്നെ കഴിച്ചുകൂട്ടി. പിറേറന്നു ഒന്നിച്ചു വണ്ടികയറി അദ്ദേഹം നേരെ കോഴിക്കോട്ടുപോയി. ചരിത്രനായകൻ തിരൂർ സ്റ്റേഷനിലിറങ്ങുകയും ചെയ്തു.

കോട്ടയ്ക്കൽ വന്നു അധികം താമസിയാതെ നിഷ്കൎഷയായി രോഗികളെ ചികിത്സിക്കുവാൻ തുടങ്ങി. വൎഗ്ഗീസ്സിന്റെ അടുക്കെയുള്ള താമസം നിമിത്തം ആയുൎവ്വേദൌഷധങ്ങളേക്കാൾ അധികം പരിചയം വന്നതു ഇംഗ്ലീഷു ഔഷധങ്ങളിലായിരുന്നു. അതുകൊണ്ടു ഇതു അന്നു ധാരാളം ഉപയോഗിച്ചിരുന്നു. ഫലവും കിട്ടിയിരുന്നു. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം കിഴക്കെ കോവിലകത്തു അന്നത്തെ കാരണവരായ തമ്പുരാൻ ഇംഗ്ലീഷുമരുന്നിങ്ങനെ (പരീക്ഷയിൽ പാസ്സാവാതെ) ഉപയോഗിക്കുവാൻ പാടില്ലെന്നു പറഞ്ഞയച്ചു. സൂക്ഷിച്ചു ഉപയോഗിക്കുന്നുള്ളു, എന്നു മാത്രം

മറുപടി പറഞ്ഞു. അതുകൊണ്ടും കഴിഞ്ഞില്ല. അടുത്ത വിഷു ദിവസം വിഷുക്കൈനേട്ടം വാങ്ങുവാൻ കോവിലകത്തു പോയി. അന്നു പരസ്യമായി അതായതു പത്തായിരം പേർ നിറഞ്ഞുള്ള സഭയിൽവെച്ചു താഴെ പറയുംപ്രകാരം പറഞ്ഞു. "നീ ഇംഗ്ലീഷുമരുന്നുകൾ ഉപയോഗിക്കുന്നുണ്ടെന്നു കേട്ടു. കാലിന്മേൽ ചങ്ങല പെട്ടും ഓൎമ്മവെച്ചോ." ഇതിന്നും ചരിത്രനായകന്റെ മറുപടി "അറിയുന്നതേ പ്രവൎത്തിക്കുന്നുള്ളു." എന്നായിരുന്നു. മുമ്പൊരിക്കൽ ഇംഗ്ലീഷു പഠിക്കുവാൻ സ്ലേററും പുസ്തകവും എടുത്തുകൊണ്ടു പോകുമ്പോൾ 'ഉ—ം എങ്ങോട്ടാണു ദിവാൻ പണിക്കുപോകുന്നതു.' എന്നു പരിഹാസമായി ചോദിച്ചു ആളാണു ഇദ്ദേഹം. 'ദിവാൻ പണിയ്ക്കുപോകാനല്ല, അറിയാൻ വേണ്ടി പഠിക്കയാണു' എന്നാണു അന്നു മറുപടി പറഞ്ഞതു. പഠിപ്പു കഴിഞ്ഞു വന്നാലുടനെ ആയുൎവ്വൈദ്യശാലയെ ആരംഭിക്കണമെന്നായിരുന്നു ചരിത്രനായകന്റെ ആദ്യത്തെ വിചാരം. എന്നാൽ നാട്ടിലെ പ്രധാനിയും പ്രസിദ്ധവിദ്വാനും ആയ ഒരാൾ ആദ്യം തന്നെ ദുരഭിപ്രായമാണു പറയാൻ പുറപ്പെട്ടുന്നതെങ്കിൽ ഉദ്യമം വേണ്ടതുപോലെ ഫലിക്കുവാൻ വളരെ പ്രയാസമാണു. വിശേഷിച്ചു കേരളത്തിൽ എന്നല്ല തെക്കെ ഇൻഡ്യയിൽതന്നെ ഇതു മുമ്പാരും ചെയ്യാത്ത ഒരു ആരംഭവുമാകുന്നുവല്ലൊ. അതുകൊണ്ടു പണം ചിലവു ചെയ്തു പുതുതായി വല്ലതും ഏൎപ്പാടു ചെയ്യുന്നതു കുറേക്കൂടി അനുകൂലമായ കാലത്തേയ്ക്കു നീട്ടിവെയ്ക്കുന്നതാണു നല്ലതെന്നു തോന്നി അപ്രകാരം തീൎച്ചപ്പെടുത്തുകയും ചെയ്തു. എന്നാൽ തമ്പുരാൻ ഇങ്ങനെ പരസ്യമായി ആക്ഷേപിച്ചതുകൊണ്ടു കേട്ടവരിൽ ആൎക്കും ചരിത്രനായകനെപ്പററി അവിശ്വാസം തോന്നുകയോ അതു നിമിത്തം ചികിത്സയ്ക്കു കുറവുവരികയൊ ഉണ്ടായില്ല. അവിടേയ്ക്കെന്തൊ രസക്കേടുണ്ടെന്നു ജനങ്ങൾ ധരിക്കമാത്രം ഇതിനാൽ ഫലം സിദ്ധി

ച്ചു. ചരിത്രനായകനാകട്ടെ, ഇതിനെയും ഒരു ഉപദേശമാക്കിക്കരുതിയതേ ഉള്ളൂ. അതുകൊണ്ടു കുട്ടഞ്ചേരിയും ഡോക്ടർ വർഗ്ഗീസ്സിന്റെ അടുക്കലും പോയി പഠിച്ചതുപോലെയുള്ള ഒരു ഗുണം ഇതിനാലും മേലിൽ സിദ്ധിക്കുവാനിടയായി. അതിന്നുള്ള കാരണം ചികിത്സിക്കുന്നതിൽ ആദ്യം ഉദ്ദേശിച്ചതിലും എത്രയോ അധികം ശ്രദ്ധവെച്ചതുതന്നെ. ചരിത്രനായകനു എന്തെങ്കിലും അബദ്ധം പററുന്നുണ്ടോ എന്നു സൂക്ഷിച്ചറിവാനും സേവയ്ക്കു ചെന്നു പറവാനും അന്നു കുറെ ആളുകൾ ഉണ്ടായിരുന്നു. മരിക്കാൻ കിടക്കുമ്പോൾ ഒരു വായുഗുളിക കൊടുത്താലും ചരിത്രനായകൻ മരുന്നു കൊടുത്തതുകൊണ്ടാണു രോഗി മരിച്ചതെന്നു അപവാദം ഉണ്ടാക്കാൻ ഇവർ മടിക്കയില്ലായിരുന്നു. ഇതുകൊണ്ടു ചരിത്രനായകൻ ചികിത്സിക്കാൻ തുടങ്ങുന്നതിന്നു മുമ്പെത്തന്നെ നല്ലവണ്ണം ആലോചിച്ചു രോഗനിൎണ്ണയം ചെയ്തും സാദ്ധ്യാസാദ്ധ്യതയുടെ വിവരം രോഗികളേയും ബന്ധുക്കളേയും മനസ്സിലാക്കി ഇന്ന മരുന്നാണു കൊടുക്കാൻ പോകുന്നതെന്നുകൂടി വിശദമാക്കിയതിന്നുശേഷം മരുന്നിന്നുള്ള പണം മുൻകൂട്ടി വാങ്ങിയും മാത്രമേ ചികിത്സിക്കുവാൻ പുറപ്പെടുകയുള്ളൂ എന്ന നിലയിലായി. ഇങ്ങനെ പണം വാങ്ങി ചികിത്സിക്കുവാൻ തുടങ്ങിയപ്പോൾ രോഗികളുടെ എണ്ണം വളരെ കുറഞ്ഞു. പക്ഷെ ഉള്ളതു മററെല്ലാവരാലും ഉപേക്ഷിക്കപ്പെട്ടതായിരുന്നു. കിട്ടുന്നതിനെ മററുള്ളവരേക്കാൾ എത്രയോ അധികം ശ്രദ്ധവെച്ചും നിഷ്കൎഷയായും ചികിത്സിച്ചുവന്നതിനാൽ അവയിൽ മിക്കവാറും സുഖപ്പെടുകയും ചെയ്യും. ഇങ്ങനെ ഫലം കണ്ടു തുടങ്ങിയപ്പോൾ ജനങ്ങൾക്കു ചികിത്സയിൽ ദിനംപ്രതി വിശ്വാസം വൎദ്ധിച്ചുവരികയും ചെയ്തു.

ഇംഗ്ലീഷുപഠിപ്പിന്റെ കാൎയ്യത്തിൽ തമ്പുരാനങ്ങനെ പറഞ്ഞതു കേവലം അവിടുത്തെ കുററമല്ല. പത്തിരുപത്തിമൂന്നു വയസ്സായി താടിയും മീശയും വന്നുതുടങ്ങിയ മനുഷ്യൻ

സ്ലേററും പ്രൈമറി പുസ്തകവും മററും ഏററിക്കൊണ്ടു പോകുന്നതുകണ്ടാൽ സാധാരണ മനുഷ്യക്കൊക്കെ പുച്ഛം തോന്നും. അങ്ങനെയുള്ളവരുടെ പഠിപ്പു പ്രായെണ ഫലപ്രദമാവുകയും പതിവില്ല. ഇംഗ്ലീഷുമരുന്നുപയോഗിക്കുന്നതിനെപ്പററി പറഞ്ഞതും കുററമായി ഗണിക്കുവാൻ പാടുള്ളതല്ല. ആ മരുന്നുകളെല്ലാം വിഷമയങ്ങളാണെന്നും വലിയ ഡോക്ടർമാക്കുതന്നെ പല അബദ്ധങ്ങൾ പററുന്നുണ്ടെന്നും പരസ്യമായ സംഗതിയാണല്ലോ. അതുകൊണ്ടീവിഷയം ചരിത്രനായകനേയും പൊതുജനങ്ങളേയും കരുതലിന്നുവേണ്ടി ഓമ്മപ്പെടുത്തി എന്നു മാത്രമേ ഈ കാൎയ്യത്തിൽ വിചാരിക്കേണ്ടതുള്ളു. ചരിത്രനായകൻ അത്രമാത്രമേ വിശ്വസിച്ചിട്ടും ഉള്ളു. അതുകൊണ്ടു ഇതു കേട്ടു ഭയപ്പെടുകയോ ആ വക മരുന്നുകൾ ഉപയോഗിക്കാതിരിക്കുകയോ ചെയ്യുകയുണ്ടായില്ല. എന്നാൽ കാലംകൊണ്ട് എല്ലാ ഇംഗ്ലീഷുമരുന്നുകൾക്കും ശരിയായ ആൎയ്യവൈദ്യൌഷധങ്ങളെ കണ്ടുപിടിക്കണമെന്നും ഉള്ളവയെ പരിഷ്കരിച്ചു അവയെപ്പോലെ ഫലപ്രദവും സുകരവും ആക്കിത്തീൎക്കണമെന്നും തീൎച്ചപ്പെടുത്തുകയും അതിന്നായി പ്രത്യേകം പ്രയത്നം തുടങ്ങുകയും ഉണ്ടായി.

വലിയ പ്രഭുക്കളാവുമ്പോൾ അവൎക്കനേകം സന്മന്ത്രികളും ദുൎമ്മന്ത്രികളും ഉണ്ടാവുന്നതു സാധാരണമാണല്ലൊ. അതുകൊണ്ടു തമ്പുരാന്റെ ആശയത്തെപ്പററിയും സംശയിക്കത്തക്ക ചില സംഗതികൾ അന്നുണ്ടായിരുന്നു. ഒന്നാമതു അദ്ദേഹത്തിന്നു പ്രിയപ്പെട്ട ഒരു ബ്രാഹ്മണവൈദ്യൻ അന്നുണ്ടായിരുന്നു. ഈ വൈദ്യനും കുട്ടഞ്ചേരിശിഷ്യൻ തന്നെയാണു. അഷ്ടാംഗഹൃദയം മുഴവൻ പഠിച്ചിട്ടില്ല. എങ്കിലും പിട്ടും സാമൎത്ഥ്യവും നല്ലവണ്ണം ഉണ്ടെന്നു മാത്രമല്ല മഞ്ചേരി ആസ്പത്രിയിൽ പോയി ആറുമാസം പരിചയിക്കുകയും മൂത്രം എടുക്കുക, വസ്തി ചെയ്യുക മുതലായതു ശീലിക്കുകയും ചെയ്തിട്ടുണ്ടു. ഇതു

കൊണ്ടു ഒരു കാലത്തു അദ്ദേഹത്തിന്നു നല്ലപേരും സമ്പാദ്യവും ഉണ്ടായിരുന്നു. ഈ കാലത്തെക്കു ആ നിലയൊക്കെ പോയിരിക്കുന്നു. എന്നാലും സമൎത്ഥനാകകൊണ്ടു അന്നന്നത്തെ കാരണവന്മാരായ തമ്പുരാക്കന്മാരുടെ സേവസമ്പാദിച്ചുകൊണ്ടിരുന്നു. ഗുരുനാഥനായ കോണത്തു അച്യുതവാരിയക്കു ഇദ്ദേഹത്തെപ്പറ്റി വളരെ ഭയമായിരുന്നു. വിദ്യകൊണ്ടല്ല ഭയം. തരം കിട്ടുമ്പോൾ മററുവൈദ്യന്മാരെ അബദ്ധത്തിലാക്കാൻ നോക്കുമെന്നാണു അദ്ദേഹത്തിന്റെ ധാരണ. ഇദ്ദേഹം വല്ലതും പറഞ്ഞു തെററിദ്ധരിപ്പിച്ചതിനാലാണൊ തമ്പുരാനിങ്ങിനെ പറഞ്ഞതു? രണ്ടാമതു ഈ തമ്പുരാനും ചരിത്രനായകന്റെ പിതാവായ രാമവാരിയരും തമ്മിൽ അക്കാലം വലിയ വിരോധത്തിലായിരുന്നു. ഈ തമ്പുരാന്റെ നേരെ അമ്മാമനും കാരണവരുമായ ഏറാംപ്പാടു തമ്പുരാന്റെ ഏററവും വിശ്വസ്തനായ ഹെഡ്കാൎയ്യസ്ഥനായിരുന്നു രാമവാരിയർ. അങ്ങനെ വരുമ്പോൾ പിന്നെത്തെ കാരണവൎക്ക് അത്ര രസമില്ലാതെ വരുന്നതും, എന്നാൽ അതിൽ പിന്നെ കാരണവരായി വരേണ്ടുന്ന അനന്തിരവന്മാൎക്കു ആദ്യത്തെ കാൎയ്യസ്ഥനിൽതന്നെ വിശ്വാസം തോന്നുന്നതും മിക്ക മലയാള തറവാടുകളിലും കണ്ടുവരുന്ന സംഗതിയാണല്ലൊ. അതുപോലെയുള്ള ഒരു സംഭവമാണിതെന്നുമാത്രം കരുതിയാൽമതി.

ചരിത്രനായകൻ ഈവക മത്സരത്തിലൊന്നും ഉൾപ്പെട്ടിട്ടില്ല. എന്നാലും പിതാവിന്റെ മേലുള്ള നീരസം പുത്രന്റെ മേൽക്രൂടി വിചാരിച്ചതാണൊ ഇങ്ങനെ പരസ്യമായി അധിക്ഷേപിച്ചതിന്റെ കാരണം? ഇത്രയും യോഗ്യനായ ഒരാൾ അങ്ങനെ വിചാരിക്കുമെന്നു ചരിത്രനായകൻ വിശ്വസിച്ചിരുന്നില്ല. എന്തെന്നാൽ പിതാവിനൊടവിടെക്കിങ്ങനെ നീരസം ഉണ്ടായിരുന്നുവെങ്കിലും മാതാവിനെപ്പററി അവിടെക്കുന്നു വലിയ ബഹുമാനമായിരുന്നു. എന്നാലും പൊതുജനങ്ങൾ ധരിച്ചു

തു അച്ഛന്റെ മേലുള്ള നീരസം മകന്റെ മേലും സ്ഫുരിച്ചതാണെന്നായിരുന്നു. ഏതായാലും "സൂക്ഷിച്ചാൽ ദുഃഖിക്കേണ്ട" എന്നുള്ള തത്വത്തെ അനുസരിച്ചും പൊതുജനാഭിപ്രായഗതിയെ ആലോചിച്ചും കുറച്ചുകാലം വലിയ ഏർപ്പാടുകളൊന്നും ചെയ്യാതെ തന്നെ കഴിച്ചുകൂട്ടുവാൻ നിശ്ചയിക്കയാണു ചെയ്തതു.

എന്നാലിക്കാലത്തും വെറുതെ ഇരിപ്പാൻ സാധിച്ചില്ല. 1070-ൽ കുട്ടിവാരസ്യാരുടെ രണ്ടാമത്തെ മകൾ മാധവിവാരസ്യാർ മരിച്ചതോടുകൂടി തറവാടിന്റെ പ്രകൃതി വളരെ മാറി. മങ്കുളങ്ങരെയുള്ള തറവാടിന്നു വലിയ പല ദോഷങ്ങളും ഉണ്ടെന്നും അവിടെ ഇരുന്നാൽ കുട്ടിവാരസ്യാരുടെ മക്കളിലൊരാൾ കന്നിമാസത്തിലകത്തു തീർച്ചയായും മരിക്കുമെന്നും മൂന്നു നാലുമാസം മുമ്പു പ്രശ്നം വെച്ചതിൽ കണ്ടിരുന്നു. ഇതു വിശ്വസിച്ചു സ്വതേയുള്ള തറവാടു വിട്ടു വെറെ ഒരു ചെറിയ വീടു വാടകക്കു വാങ്ങിയാണു തൽക്കാലം കുട്ടിവാരസ്യാരും മകളും താമസിച്ചിരുന്നതു. അന്നു മകൾക്കു യാതൊരു രോഗവും ഉണ്ടായിരുന്നില്ല. പക്ഷെ കാലഗതി നീക്കാൻ കഴിഞ്ഞില്ല. പെട്ടെന്നു വാരിക്കു ഒരു ഞെട്ടൽ ഉണ്ടായി. ശ്വാസത്തിന്നതുമുതൽ തടസ്ഥം തുടങ്ങി. പലവൃദ്ധവൈദ്യന്മാരും ചികിത്സിച്ചു. ഭേദമില്ലെന്നു മാത്രമല്ല ക്രമത്തിൽ അധികവുമായി. ചരിത്രനായകനു ആളു വന്നു. അടിയന്തരമായിപ്പോയി. ഒന്നിച്ച് ഇരുപത്തുനാഴികകാൽനടയായി പോയതു അന്നാണ്. ഉച്ചക്കു ഊണുകഴിഞ്ഞു കോട്ടയ്ക്കൽനിന്നു പുറപ്പെട്ടു വൈകുന്നേരത്തേക്കു മങ്കുളങ്ങരെ എത്തി. ഗുരുനാഥൻ കോണത്തു അച്യുതവാരിയരാണു അന്നു ചികിത്സിച്ചിരുന്നത്. അദ്ദേഹത്തിന്റെ അഭിപ്രായവും രോഗം അസാദ്ധ്യമാണെന്നാണ്. കോട്ടയ്ക്കൽ നിന്നു കുഞ്ഞിക്കുട്ടിവാരസ്യാരെക്കൂടി ആളെ അയച്ചു വരുത്തി. അവൾക്കു കാണ്മാൻ തരമായി. കന്നി 8-ാംനു- മരിച്ചുപോകയും ചെയ്തു. ഈ ദീനം ശുശ്രൂഷിക്കുവാൻ വേണ്ടി ഉറക്കൊഴിച്ചിരുന്നിട്ടും മനോ

വ്യഥകൊണ്ടും അന്നു മുതൽ കുട്ടിവാരസ്യാർ കിടപ്പിലായി. കഴകത്തിന്റെ ഭാരം മററെ വാരിയത്തുള്ളവരെ അന്നു മുതൽ ഏല്പിച്ചു. കുട്ടിവാരസ്യാരെയും കോട്ടയ്ക്കൽ കൂട്ടിക്കൊണ്ടുപോയി ചികിത്സിച്ചു. രണ്ടുമൂന്നു മാസംകൊണ്ടു ഒരു വിധം സുഖപ്പെട്ടു. പിന്നെ അവർ മങ്കുളങ്ങരയ്ക്കു പോവാതെ കോട്ടയ്ക്കൽതന്നെ സ്ഥിരമായി പാത്തു.

ചരിത്രനായകന്റെ പിതാവായ രാമവാരിയരെ ഈ സംഭവം കുറെ അധികം പീഡിപ്പിച്ചു. ഈ കുഡുംബത്തിലുള്ള എല്ലാ അംഗങ്ങളേയും സ്വന്തംപോലെ വിചാരിച്ചു കൊണ്ടാണല്ലോ ഹത്തിന്റെ നില. അതുകൊണ്ടു മാധവിവാരസ്യാർ മരിച്ചതിലുള്ള വ്യസനം മററുള്ളവരിൽ കുറയാതെ അദ്ദേഹത്തിന്നും ഉണ്ടു. തറവാട്ടിന്റെ മുഴവൻഭാരം വഹിച്ചു കൊണ്ടു അന്നു കുഞ്ഞിക്കുട്ടിവാരസ്യാരുടെ സ്ഥിരതാമസം കോട്ടക്കലാണല്ലൊ. അതുകൊണ്ടു ഇടയ്ക്കു ഭത്താവിനെ കാണാൻ വരുമെന്നല്ലാതെ അവക്കൊന്നിച്ചു താമസിപ്പാൻ സാധിച്ചിരുന്നില്ല. അതിനാൽ അത്ത്യാപത്തിൽ പ്രത്യേകം സഹായമായികരുതിയിരുന്നതു കുട്ടിവാരസ്യാരേയും കുട്ടികളേയുമാണു. അതും മേലിൽ ഇവിടെസ്ഥിരതാമസം ഇല്ല എന്നായി. അതിനാൽ ചരിത്രനായകൻ അധികം പ്രാവശ്യം മങ്കുളങ്ങരെയ്ക്കു പോകേണ്ടതായും ഇടക്കിടയ്ക്കു അന്വേഷിക്കേണ്ടതായും വന്നുകൂടി. ഇതിന്റെ പരിഹാരത്തിന്നു വല്ല മാൎഗ്ഗവും ഉണ്ടോ, വല്ല പ്രതിവിധിയും ചെയ്താൽ സ്ഥലദോഷം തീരുമൊ എന്നൊക്കെ തീച്ചപ്പെടുത്തുവാൻ വേണ്ടി രാമവാരിയരും ചരിത്രനായകനുംകൂടി പാഴൂരിൽ പോയി പ്രശ്നം വെപ്പിച്ചു. വളരെ ചിലവു ചെയ്താൽ മാത്രം ഒരുവിധം നേരെയാവാമെന്നു കണ്ടു. മടക്കത്തിൽ ചരിത്രനായകൻ ഒരു ചികിത്സയുടെ ആവശ്യത്തിന്നുവേണ്ടി തൃപ്പൂണിത്തുറയിൽ പത്തുപന്ത്രണ്ടു ദിവസം താമസിച്ചു. രോഗം ഒരു കണ്ണിൽദീനമായിരുന്നു. അതു സുഖമായി മടങ്ങിപ്പോന്നു. ഇവിടെ വന്നു ക

ഞ്ഞിക്കുട്ടി വാരസ്യാരോടുംമററും ആലോചിച്ചതിൽ ഇത്രയധി കം ചിലവു ചെയ്താലും ഗുണത്തിൻെറ കാൎയ്യം തീൎച്ചയില്ലാഞ്ഞ തിനാൽ തല്ക്കാലം അതൊന്നും ചെയ്യേണ്ട എന്നു തീൎച്ചപ്പെട്ടു ത്തി. ഏതാണ്ടു ആ സ്ഥലം ഉപേക്ഷിപ്പാനും നിശ്ചയിച്ചു. പിന്നെ 1073 മകരത്തിൽ ചരിത്രനായകൻ കുഞ്ഞിക്കുട്ടിവാര സ്യാരേയും ലക്ഷ്മിവാരസ്യാരേയും കൂട്ടിക്കൊണ്ടു രാമേശ്വരത്തു പോയി വേണ്ടുന്ന പ്രായശ്ചിത്തങ്ങളും പ്രതിവിധികളും ചെ യ്തു. അന്നു തറവാട്ടിലെ പ്രധാനസ്വത്തായിരുന്ന ഒരു പണ യത്തെ സംബന്ധിച്ചു വലിയ വ്യവഹാരം നടക്കുന്ന കാലമായി രുന്നു. വ്യവഹാരം നടത്തിയിരുന്നതു രാമവാരിയർ തന്നെ ആയിരുന്നു. അവസാനം അതു ജയിച്ചു. ഏകദേശം 1000 ഉറുപ്പികയോളം പാട്ടബാക്കി തന്നെ പിരിഞ്ഞുകിട്ടി. വ്യവ ഹാരം ജയിച്ചതിന്നു രാമവാരിയരുടെ ബുദ്ധിശക്തിയൊ തറ വാടിൻെറ ഭാഗ്യമൊ കാരണമെന്നു തീൎച്ച പറവാൻ പാടില്ല. അത്രയ്ക്കും അപകടമുള്ള നിലയായിരുന്നു ആ കേസ്സിന്നുണ്ടാ യിരുന്നതു. ഈ വ്യവഹാരസംഗതിയിൽ മുൻപറഞ്ഞ സാമൂ തിരിപ്പാട്ടതമ്പുരാൻ സാരമായ ചില സഹായങ്ങൾ ആവശ്യ പ്പെടാതെതന്നെ ചെയ്തിട്ടുണ്ടെന്നുള്ളതു പ്രത്യേകം സ്മരണീയമാ കുന്നു. ഏതായാലും ഈ ഉറുപ്പിക പിരിഞ്ഞുകിട്ടിയതുകൊണ്ടു മനസ്സമാധാനമായി. ഈ ബാക്കി പിരിഞ്ഞ സംഖ്യയും പോ രാത്തതു വേറെ ഉണ്ടാക്കിയും ചിലവുചെയ്തും മങ്കുളങ്ങരെ ഉള്ള ആ പുര പൊളിച്ചുകൊണ്ടുവന്നു അതിൻെറ സാമാനവും പഴ യ പുരയുടെ സാമാനവും കൂട്ടി കോട്ടക്കൽ ഒരു ഉറപ്പുള്ള പുര പണിചെയ്തു സ്ഥിരതാമസം ഉറപ്പിക്കാനും നിശ്ചയിച്ചു.

പുര പൊളിച്ചു പണിചെയ്യാൻ നിശ്ചയിച്ചതിന്നു തല്ക്കാ ലം ഒരു പ്രത്യേകകാരണം കൂടി ഉണ്ടായി. പഴയപുര മൺചുമ രാണ്. ഉറപ്പു നന്നേ കുറയും. ഒരുദിവസം ചരിത്രനായകൻ പടിഞ്ഞാററി മാളികയിൽ വടക്കെ മുറിയിൽ കിടക്കുകയായി

രുന്നു. അതിന്നു സാമാന്യം വലുതായ ഒരു ഓവറയും, അതും സാക്ഷാൽ അറയും തമ്മിൽ വിഭജിക്കുവാൻ ഇടയിൽ മരംകൊണ്ടു ഒരു നിരയും ആണുണ്ടായിരുന്നതു്. കുഞ്ഞിക്കുട്ടിവാരസ്യാരുടെ എടവാടുപണ്ടങ്ങൾ മുഴുവനും ഈ അറയിൽ പെട്ടിയിൽ സൂക്ഷിച്ചുവെച്ചിരുന്നു. അന്നു വിശേഷിച്ചു ഒരു കുറിവകയായി 300 ഉറുപ്പികയും പിരിഞ്ഞുകിട്ടി. അതും പെട്ടിയിൽതന്നെ സൂക്ഷിച്ചിരുന്നു. ചരിത്രനാനായകൻ അദ്ധരാത്രിക്കു ഉണൎന്നു മൂത്രം വീഴ്ത്താനിരുന്നപ്പോൾ 'പരപര' എന്നൊരു ശബ്ദം കേട്ടു. പൂച്ചയായിരിക്കുമെന്നു വിചാരിച്ചു "ഛീ!" എന്നാട്ടി. ശബ്ദം നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ പിന്നെയും കേട്ടു. പിന്നെയും ആട്ടി. ഇങ്ങനെ രണ്ടുമൂന്നു പ്രാവശ്യം കഴിഞ്ഞപ്പോൾ വേഗം മുറിയിലേയ്ക്കു കടന്നു ഓവറയിലേയ്ക്കുള്ള വാതിലടച്ചു തഴുതിട്ടു. രാവിലെ നോക്കിയപ്പോൾ ആണു കാൎയ്യം മനസ്സിലായതു. വന്നതു കള്ളനായിരുന്നു. തുരക്കുന്ന ശബ്ദമാണു കേട്ടതു. പെട്ടെന്നു ചരിത്രനായകൻ ഉണരുകയും വാതിലടക്കുകയും ചെയ്തിട്ടില്ലെങ്കിൽ അന്നുള്ള മുതൽ മുഴുവനും പോകുമായിരുന്നു. അതിനാൽ തറവാടിന്റെ രക്ഷയ്ക്കുവേണ്ടി ചരിത്രനായകനു ഒന്നാമതായി വേണ്ടിവന്ന പ്രയത്നം ആ പുര പൊളിച്ചുകൊണ്ടുവന്നിവിടെ പുര പണിചെയ്യുകയായിരുന്നു.

ഈ കാലത്തിന്നിടയിൽ ചരിത്രനായകൻ വേറെ വിഷയത്തിലും ശ്രദ്ധിച്ചിരുന്നു. വീണ്ടും കോവിലകത്തു താമസം തുടങ്ങിയിരുന്ന കിളിമംഗലത്തു കൃഷ്ണവാരിയരുടെ അടുക്കൽ അലങ്കാരശാസ്ത്രം (കുവലയാനന്ദം ചന്ദ്രിക) പഠിച്ചു. ശ്രീമാൻ പി. വി. കൃഷ്ണവാരിയരെ അഷ്ടാംഗഹൃദയം പഠിപ്പിച്ചതും ഇക്കാലത്തായിരുന്നു. അതിന്നുപുറമെ കെ. എസ്സ്. വാരിയർ മുതലായി അഞ്ചെട്ടു വിദ്യാൎത്ഥികളെ ആദ്യം പതിവായി സംസ്കൃതവും പിന്നീടു അഷ്ടാംഗഹൃദയവും പഠിപ്പിച്ചുവരികയും ചെയ്തിരുന്നു. അതുകൊണ്ടും കഴിഞ്ഞില്ല. സംഗീതത്തിൽ ആദ്യപാഠം

കുഞ്ഞിക്കുട്ടിവാരസ്യാരുടെ അടുക്കൽ മുമ്പുതന്നെ കഴിച്ചിട്ടുണ്ടായിരുന്നു. വീണവായിക്കുവാനും ആരംഭിച്ചു. എങ്കിലും തൽക്കാലം സൌകര്യക്കുറവിനാൽ നിൎത്തിവെച്ചിരിക്കയായിരുന്നു. ആട്ടപ്പാഠം മുമ്പു കഴിഞ്ഞിരുന്നതിനാൽ അന്നു വാരിയത്തു സ്ത്രീകളേയും മററും പഠിപ്പിപ്പാൻവേണ്ടി താമസിച്ചിരുന്ന പ്രസിദ്ധ കഥകളിഭാഗവതർ പെരുമാങ്ങോട്ടു കൃഷ്ണവാരിയരുടെ അടുക്കൽ അഞ്ചെട്ടു കഥ, കഥകളി പാടാൻ എളുപ്പത്തിൽ വശമാക്കി. അന്നു കൃഷ്ണനാട്ടം ഇവിടെയുണ്ടായിരുന്നതിനാൽ അതിലെ സുന്ദരം ഭാഗവതരുടെ അടുക്കൽ നാലുകഥ കൃഷ്ണാട്ടവും പാടാൻ പഠിച്ചു. ആകപ്പാടെ ഒന്നേ ഇതിന്നു അൎത്ഥമുള്ളു. അന്നെന്തായാലും പഠിക്കാൻതക്ക ബുദ്ധിശക്തിയും വാസനയും ഉത്സാഹവും ഉണ്ടായിരുന്നു എന്നു മാത്രമാണു ഇതുകൊണ്ടൊക്കെ മനസ്സിലാക്കാവുന്നതു. ഈ പാട്ടുകൾ പഠിച്ചതൊക്കെ പുരപ്പണി ആരംഭിക്കുന്നതിന്നു മുമ്പാണ്. അതാരംഭിച്ചതു മുതൽക്കു മറെറാന്നിന്നും ഇടയില്ലാതായി. ചികിത്സിക്കാൻ പോകുവാൻ കൂടി ഞെരുക്കവും ആയിത്തീൎന്നു. എന്തെന്നാൽ ഏകനായതുകൊണ്ട് എല്ലായ്പ്പോഴും ഒന്നിച്ചിരുന്നുതന്നെ പണിക്കാരെക്കൊണ്ടു പ്രവൃത്തിയെടുപ്പിക്കേണ്ടിവന്നു. എന്നാലും വിദ്യാൎത്ഥികളെ പഠിപ്പിക്കുന്ന കാൎയ്യം അന്നും മുടക്കാതെതന്നെ നടത്തിക്കൊണ്ടുതന്നെ വന്നിരുന്നു.

1074-ൽ ആയിരുന്നു പ്രധാനമായി പുരപ്പണി നടന്നിരുന്നതു്. ഈ കാലത്തു രാമവാരിയരുടെ താമസം ഒരു സോദരീസന്താനങ്ങൾ താമസിക്കുന്ന ഞാങ്ങാട്ടൂർ വാരിയത്തായിരുന്നു. സ്വന്തംസ്ഥലം വില്ക്കാൻ ശ്രമിച്ചപ്പോൾ അതു ചരിത്രനായകൻ ഏതാനും വിലകൊടുത്തു വാങ്ങിവെച്ചു. രാമവാരിയർ തറവാടായി ഭാഗിച്ച് ഏകനായി ചരിത്രനായകന്റെ തറവാടിനെ വിശ്വസിച്ചിരിക്കുന്ന ആളാണു. കുട്ടിവാരസ്യാരും മററും മങ്കുളങ്ങരെനിന്നു വിട്ടുപോന്നപ്പോൾതന്നെ താമസിക്കുവാൻ രാമ

ല്ലാതായി. വേറെ ഒരു സോദരിയേയും സന്താനങ്ങളെയും സ്വന്തം സ്ഥലത്തു കൊണ്ടുവന്നു താമസിപ്പിച്ചുനോക്കി. തമ്മിൽ യോജിപ്പില്ല. ഞാങ്ങാട്ടൂർ വാരിയത്തുള്ളവർ സാധുക്കളും ഭവനം രാമവാരിയർതന്നെ പണിചെയ്യിച്ചുകൊടുത്തതും ആണു. അവസാനംവരെ ശുശ്രൂഷിപ്പാൻ അവർ തയ്യാറും ഉണ്ടായിരുന്നു. എന്നാൽ രാമവാരിയരുടെ എല്ലാ സൌകര്യങ്ങൾക്കുംകൂടി ഉതകുന്ന സ്ഥലം അദ്ദേഹം സ്വന്തം പണിചെയ്യിരുന്ന പുത്തൻവാരിയമായിരുന്നു. അവസാനംവരെ വേണ്ടപ്പോഴെല്ലാം അദ്ദേഹത്തിന്നുപയോഗിക്കുവാൻ ഉപകരിക്കണമെന്നുദ്ദേശിച്ചാണ് അതു പുറമെവില്ക്കുവാൻ സമ്മതിക്കാതെ വിലകൊടുത്തിട്ടെങ്കിലും ചരിത്രനായകൻ വാങ്ങിവെച്ചതു്. അതു പിന്നെ ഉപകാരമായിവരികയും ചെയ്തു. വേറെ ഒരു സംഗതികൂടിയുണ്ടായിരുന്നു. പിതാവിനെ വാൎദ്ധക്യത്തിൽ രക്ഷിക്കേണ്ടുന്ന ഭാരം പുത്രനാണല്ലൊ. എന്നാൽ രാമവാരിയരെ കോട്ടയ്ക്കൽ വാരിയത്തു കൊണ്ടുവന്നു താമസിപ്പിക്കുവാൻ പാടില്ലെന്നു സാമൂതിരിപ്പാടിന്റെ നിഷ്കൃഷ്ടയായ കല്പനയുണ്ടായിരുന്നു. തറവാടിന്റെ അന്നത്തെ സ്ഥിതിക്കു ഈ കല്പനയെ ലംഘിക്കുവാൻ നിവൃത്തിയുണ്ടായിരുന്നില്ല. അതുകൊണ്ടു പിതാവിനെ ശുശ്രൂഷിക്കണമെങ്കിൽ വേറെ ഒരു സ്ഥലം കരുതണമെന്ന നിലയായിരുന്നു അന്നുണ്ടായിരുന്നതു്.

രാമവാരിയൎക്കു കാൎയ്യമായി ഒരു സ്വത്തുണ്ടായിരുന്നതു കിഴക്കെകോവിലകം വസ്തുവായിരുന്നു. അതു 1068-ൽ സ്വന്തം സ്വാമി കാലധൎമ്മംപ്രാപിക്കുന്നതിന്നുമുമ്പായി ചാൎത്തികൊടുത്തതാണു്. കാലം കഴിയുമാറായിരിക്കുന്നു. സാമൂതിരിപ്പാട്ടിലേക്കു പണ്ടത്തെ ദ്വേഷം പോയിട്ടില്ലെന്നു മാത്രമല്ല കാലം കഴിഞ്ഞു പിറെറദിവസംതന്നെ വസ്തു ഒഴിപ്പിക്കുമെന്നു ശപഥംചെയ്തും ഇരിക്കുന്നുവെന്നു മാത്രമല്ല, അഥവാ താൻ മുമ്പെ മരിച്ചുപോകുന്നപക്ഷവും ഇതൊഴിപ്പിക്കാതിരിക്കരുതെന്നു റിക്കാൎട്ടാക്കിയും ചില അനന്തിരവന്മാരെ ഏല്പിച്ചും വെച്ചിരിക്കുന്നു.

പക്ഷെ വസ്ത്ര ചാൎത്തിക്കൊടുത്ത തമ്പുരാൻെറ പ്രത്യേകാനുഗ്രഹത്താലോ എന്തൊ, രാമവാരിയരുടെ വസ്ത്ര ഒഴിപ്പിക്കുവാൻ ഠരം തമ്പുരാനു സാധിക്കാതെ വരികയാണു ചെയ്തതു്. എന്തെന്നാൽ വ്യവഹാരം കൊടുപ്പാൻവേണ്ടി അന്യായം തെയ്യാറാക്കിയദിവസമൊ പിറേറന്നോ ആയ 1075 മകരം 8-ാം തിയ്യതി വെളിച്ചാവാൻ കാലത്തു ചരിത്രനായകനെ ഒരാൾ വന്നു വിളിച്ചു. പുറത്തിറങ്ങിയപ്പോൾ ആകപ്പാടെ വലിയ ബഹളമായിരിക്കുന്നു. സാമൂതിരിപ്പാടു തമ്പുരാൻ പെട്ടെന്നു തീപ്പെട്ടു എന്ന ഭയങ്കര വൎത്തമാനമാണു ബഹളത്തിന്നു കാരണം. തീപ്പെട്ടതു ശരിയോ? വല്ലതും പരീക്ഷനോക്കാനുണ്ടോ? എന്നറിയാനാണു ചരിത്രനായകനെ വിളിച്ചതു. അവിടെ ചെന്നപ്പോൾ സ്വന്തം ബ്രാഹ്മണവൈദ്യൻ ചില നസ്യങ്ങളും മററും ചെയ്യുന്നുണ്ടായിരുന്നു. തമ്പുരാൻ സുമുഖനായി മന്ദഹാസത്തോടുകൂടി മരിച്ചുകിടക്കുന്നു. ഹൃദയക്ഷീണത്താലാണെന്നാണു ചരിത്രനായകനു തോന്നിയതു. അവിടെയ്ക്കു സ്വതെ കുറച്ചൊരു കാസശ്വാസത്തിൻെറ ഉപദ്രവം മുമ്പുണ്ടായിരുന്നു. അതു അന്നു രാത്രി അല്പം അധികമാവുകമാത്രമാണു തല്ക്കാലം ഉണ്ടായതു. പരീക്ഷകൊണ്ടൊന്നും ഫലമില്ലെന്നു പറഞ്ഞപ്പോൾ പിന്നെ ബഹളം മൂൎദ്ധവശായി. അമ്മമാരുടെ നിലവിളിയും മററും ഹൃദയഭേദകമായിരുന്നു. ഇത്രയും യോഗ്യതയും കോട്ടയ്ക്കലേയ്ക്കു പലവിധ സഹായവുമുള്ള ഒരാൾ അടുത്തകാലത്തൊന്നും മരിച്ചിട്ടുണ്ടായിരുന്നില്ല. രാമവാരിയരും ഇതിൽ വളരെ വ്യസനിച്ചു. എന്തെന്നാൽ അദ്ദേഹത്തോടുതന്നെ വസ്ത്ര ചാൎത്തി വാങ്ങണമെന്നായിരുന്നു രാമവാരിയരുടെ വിചാരം. പക്ഷേ അതും സാധിച്ചില്ല. രാമവാരിയർ പിന്നെ ഒരു കൊല്ലം അതായതു തമ്പുരാൻെറ ദീക്ഷ കഴിയുന്നതുവരെ ഒന്നും അനങ്ങാതിരുന്നു. അതിന്നുശേഷം കോട്ടയ്ക്കൽ വന്ന അനന്തരാവകാശികളുടെ നിശ്ചയപ്രകാരം തെററുചെയ്തു വസ്ത്ര ചാൎത്തിവാ

ങ്ങി. ഹെഡ്കാൎയ്യസ്ഥതയ്ക്കു അന്നുള്ള കാരണവരോടു കല്പനയും വാങ്ങി കൃതാൎത്ഥനായി.

ചരിത്രനായകന്റെ കാരണവൻ ഭരതവാരിയർ സംബന്ധം ചെയ്തിട്ടേയില്ല. പിതാവായ രാമവാരിയർ മിക്കവാറും വിഷയവിരക്തനായിത്തന്നെ ഇരുന്നു. അദ്ദേഹത്തിന്റെ സ്ഥിതിക്കു ഒരു പുത്രൻ ഉണ്ടായതുതന്നെ അത്ഭുതമാണു. ചരിത്രനായകനു ചെറുപ്പം മുതൽക്കെ സുഖഭോഗങ്ങളിലൊന്നും ആഗ്രഹമില്ല. ഇതു നിമിത്തം ബീടിവലി, മുറുക്കു മുതലായവയൊന്നും അന്നും ഇന്നും ശീലിച്ചിട്ടില്ല. പ്രകൃത്യാ ക്ഷീണശരീരനാണു. കണ്ണിൽ ദീനം നിമിത്തവും മററും ഭക്ഷണാദികളിൽ വളരെക്കാലം പത്ഥ്യനിഷ്ഠയോടുംകൂടിയാണിരുന്നിരുന്നതു. അതുകൊണ്ടു യൌവ്വനാരംഭത്തിലും സാധാരണ പുരുഷന്മാരെപ്പോലെ പ്രമദകളെ രമിപ്പിക്കത്തക്ക അവസ്ഥയല്ലായിരുന്നു ചരിത്രനായകനുണ്ടായിരുന്നതു്. അതുകൊണ്ടു വിവാഹം ചെയ്യുന്നതിലും വലിയ ശ്രദ്ധയുണ്ടായിരുന്നില്ല. എങ്കിലും മഞ്ചരി പഠിക്കുവാൻ താമസിക്കുന്ന കാലത്തു ചിലരുടെ നിൎബ്ബന്ധപ്രകാരം അവിടെ കൂട്ടത്തുള്ള എരഞ്ഞമണ്ണവാരിയത്തു പുതുതായി കല്യാണം കഴിഞ്ഞതായ കുട്ടിയൊടുകൂടി സംബന്ധം തുടങ്ങി. പക്ഷേ, അന്നു ഏറനാടു-വള്ളുവനാടു താലൂക്കുകൾ മുഴുവൻ വ്യാപിച്ചിരുന്ന ഒരു സ്വജനക്കൂട്ടം നിമിത്തം അധികം താമസിയാതെ അതു വിട്ടൊഴിയേണ്ടിവന്നു.

ഇതിന്നു ശേഷം ആറേഴുകൊല്ലം ചരിത്രനായകൻ സംബന്ധം ഒന്നും കൂടാതെയിരുന്നു. അപ്പോഴൊക്കെയും വീണ്ടും ഓരോ വിവാഹാലോചന വന്നുകൊണ്ടും ഇരുന്നു. പ്രായം ചെന്ന ഒരു പുരുഷനു ഭാൎയ്യയില്ലാതിരിക്കുമ്പോൾ ജനങ്ങൾ എന്തെങ്കിലും അപവാദം ഉണ്ടാക്കുന്നതു പതിവാണ്. അതിൽ ചിലതു വാസ്തവമായും, ചിലതു അവാസ്തവമായും വരാം. എന്നാൽ ഒരാൾക്കു ഭാൎയ്യാസുഖം തീരെ വേണ്ട എന്നു പറഞ്ഞാൽ സാധാര

ണക്കാക്ക് ബാദ്ധ്യപ്പെട്ടവാൻ തരമില്ല. അതുകൊണ്ടു "ഒരുത്തനായാലൊരുത്തിവേണം" എന്ന തത്വത്തെ അടിസ്ഥാനപ്പെടുത്തി ഒരിക്കൽക്കൂടി സംബന്ധംചെയ്തുനോക്കണമെന്നുതന്നെ അവസാനം ചരിത്രനായകൻ ഉറച്ചു. കോട്ടയ്ക്കൽത്തന്നെ എവിടെയെങ്കിലും ആയാൽ അധികം ബുദ്ധിമുട്ടുകൂടാതെ കഴിക്കാമെന്നു ചരിത്രനായകനു വിചാരമുണ്ടായിരുന്നു. പക്ഷെ സ്വജനത്തിലല്ലാതെ അങ്ങനെ ചെയ്യുന്നതു കുഞ്ഞിക്കുട്ടിവാരസ്യാക്കും മററും അശേഷം സമ്മതമായിരുന്നില്ല. അതിനാൽ ഒടുവിൽ ദേശമംഗലത്തു ആറാട്ടുവാരിയത്തു വീണ്ടും സംബന്ധം തുടങ്ങി. ഈ വധുവിന്നു വലിയ ദോഷം ഒന്നും ഉണ്ടായിരുന്നില്ല. നല്ല തറവാട്ടുകാരിയാണു; സാധ്വിയുമാണു; ചരിത്രനായകൻെറ ഉദ്യമങ്ങളിൽ പങ്കുകൊള്ളത്തക്ക ബുദ്ധിശക്തിയോ പഠിപ്പോ ഉണ്ടായിരുന്നില്ലെന്നു മാത്രമേ ഉള്ളു. അതുകൊണ്ട് അതൊരു സദാചാരത്തിൻെറ നിലയിൽ നിലനിത്തിക്കൊണ്ടുവന്നു.

കുട്ടഞ്ചേരിയിലെ വൈദ്യം പഠിപ്പ് അവസാനിക്കാറായപ്പോൾതന്നെ അതു കഴിഞ്ഞു വന്നാൽ മരുന്നുകൾ ഉണ്ടാക്കി ക്രമമായി ചികിത്സ നടത്തേണമെന്നു മോഹമുണ്ടായിരുന്നു. എന്നാലന്നു കൈയിൽ പണം ഒന്നും ഇല്ല. ഭരതവാരിയർ മരിക്കുമ്പോൾ ചരിത്രനായകനു കിട്ടിയതായ സ്വത്തു ഒരു അരക്കാൽ പവിത്രമോതിരവും ഒരു പവനും മാത്രമാണു. ഈ പവിത്രമോതിരം ഇട്ടാണു ദീക്ഷ കഴിച്ചതു. പവൻ സൂക്ഷിച്ചുവെച്ചിട്ടും ഉണ്ടു. പഠിക്കാൻ പോകുമ്പോൾ അത്യാവശ്യം വേണ്ട ചിലവു പിതാവായ രാമവാരിയർ കൊടുക്കും. അതിലൊന്നും ബാക്കിയുണ്ടാവാനില്ല. മരുന്നുണ്ടാക്കിയാൽ നഷ്ടമോ ലാഭമോ വരാൻപോകുന്നതെന്നു തീച്ചയില്ല. അതുകൊണ്ടു കുഞ്ഞിക്കുട്ടിവാരസ്യാരുടെയും മററും പണം ഇതിലെക്കെടുത്തു ചിലവാക്കാൻ പാടില്ല. ചോദിച്ചാലിതിലേയ്ക്കു തരികയും ഇല്ല. അതിലധികം തൻേറടത്തോടും കരുതലോടും കൂടിയാണവരുടെ നില. അ

തുകൊണ്ടു് ഒരു കുറിവെപ്പിച്ചു തരുവാനായിട്ടു ചരിത്രനായകൻ പിതാവിനോടാവശ്യപ്പെട്ടു. കൈയിൽനിന്നു പണം തരേണ്ടുന്ന ആവശ്യമില്ല. ഒരു നാഥനായി നില്ക്കേണ്ടുന്ന ആവശ്യമേ ഉള്ളൂ. പക്ഷെ അതൊക്കെ ദുർഘടമാണെന്നു പറഞ്ഞു അദ്ദേഹം ഒഴിഞ്ഞതേയുള്ളൂ. എന്നാലിങ്ങനെ ഒഴിഞ്ഞു പറഞ്ഞതും അദ്ദേഹത്തിൻെറ കുററമല്ല. അദ്ദേഹത്തിൻെറ സ്വാമി കഴിഞ്ഞുപോയിട്ടു കുറെ ജനസ്വാധീനം കുറഞ്ഞ കാലമായിരുന്നു അതു. ഏതായാലും. ഇതുകൊണ്ടൊന്നും ഇച്ഛാഭംഗപ്പെടാതെ ചരിത്രനായകൻ സ്വയമായിത്തന്നെ ഒരു കുറിപിരിക്കുവാൻ നിശ്ചയിച്ചു. നറുക്കൊന്നിന്നു 30 ഉറുപ്പികയും, 20 ആളും ആയി 600-ക സലയായി കുറി പിരിക്കുവാനാണാദ്യം ഉദ്യമിച്ചതു. എന്നാൽ 15 നറുക്കിന്നു മാത്രമേ ആളു തികഞ്ഞിരുന്നുള്ളു. അതുകൊണ്ടു സല 450 ആക്കിച്ചുരുക്കി. പണം ഒക്കെ പിരിഞ്ഞപ്പോൾ ചരിത്രനായകൻെറ മാതാവു പറഞ്ഞതെന്താണെന്നല്ലെ കേൾക്കേണ്ടതു:—"കുറി പിരിച്ചതൊക്കെ ശരി! നന്നായി! എന്നാലതെടുത്തു മരുന്നുണ്ടാക്കണമെങ്കിൽ കുറി ചിറെറത്തീട്ടുവേണം. അതുവരെ ഇതു കടമാണു" എന്നു തന്നെ. നല്ലശിക്ഷ! കേമമായി. ഏതായാലും ഇതിനെ വലിയ ഉപദേശമായിക്കരുതി മരുന്നുണ്ടാക്കുന്ന കാൎയ്യം തല്ക്കാലം നിൎത്തിവെച്ചു. ചെറുപ്പക്കാർ മനോരാജ്യം വിചാരിച്ചു പലമോഹത്തിലും കടന്നു ചാടിയേയ്ക്കാം. എന്നാലങ്ങിനെയുള്ള വരെ കാരണവന്മാർ തടഞ്ഞുനിൎത്തുന്നതു പലപ്പോഴും മേലിലേയ്ക്കു വലിയ ഉപകാരമായിവരും. അതുപോലെതന്നെയാണു ചരിത്രനായകൻെറ സംഗതിയിലും സംഭവിച്ചതു്. കുറി പിരിച്ച സംഖ്യയെല്ലാം തല്ക്കാലം പണ്ടത്തിന്മേൽ പലിശക്കു കൊടുത്തു. ഇതു 1065-ൽ ആകുന്നു. അക്കൊല്ലം മുതല്ക്കുതന്നെ കുറേശ്ശ ചികിത്സയും സമ്പാദ്യവും തുടങ്ങി. അതിനാൽ രണ്ടു കൊല്ലം കഴിഞ്ഞശേഷം വേറെ 2400 ഉറുപ്പിക സലയായ ഒരു

ലേലക്കുറിയിൽക്കൂട്ടുവാൻ സാധിച്ചു. ആദ്യത്തെക്കുറിയുടെ പണം തുമ്പില്ലാതെ ചിലവാക്കീട്ടില്ലെന്നു കണ്ടപ്പോൾ കുഞ്ഞിക്കുട്ടി വാരസ്യാർ 125 ഉറുപ്പിക ചരിത്രനായകന്നു കൊടുത്തു. രാമവാരിയരും പലതവണയായി 500ക. കൊടുത്തു. അതുകൊണ്ടു ക്രമമായി വ്യാപാരം ചെയ്യും കുറിവെച്ചും വന്നു.

കുട്ടിഞ്ചേരി പഠിപ്പു കഴിഞ്ഞുവന്ന് ഇംഗ്ലീഷുപഠിക്കുന്ന കാലത്തു കുറെയൊക്കെ മരുന്നുകൾ ഉണ്ടാക്കാതിരുന്നില്ല. കുറിയുടെ പണം എടുക്കാൻ നിവൃത്തിയില്ലാതെ വന്നതുകൊണ്ടു ചുരുങ്ങിയ ഒരു വരിസംഖ്യ പിരിച്ചാണു മരുന്നുണ്ടാക്കിയതു. ഒന്നും അരയും, കാലും ആയി ഇതു ഏകദേശം 120 ഉറുപ്പികയോളം പിരിഞ്ഞു. അതു അന്നു ഫലപ്രദവും ആയിരുന്നു. അക്കാലത്തു അധികം മരുന്നു ചിലവായതു ഒരു മാസത്തിൽ 60 ഉറുപ്പികക്കായിരുന്നു. അതുകൊണ്ടു ഇതാണാദ്യത്തെ വൈദ്യശാല എന്നു പറയാം. വർഗ്ഗീസ്സിൻെറ അടുക്കൽ പോയതുമുതൽ ഇതു നിറുത്തേണ്ടിവന്നു. മരുന്നുകളെല്ലാം ഇടക്കിടെ വരുമ്പോൾ ഉണ്ടാവുന്ന ചികിത്സകൾക്കായി ചിലവഴിച്ചു തീൎത്തു. പണം തന്നവൎക്കെല്ലാം മരുന്നുകളായി തന്നതിലധികം സംഖ്യ മടക്കി കൊടുക്കയും ചെയ്തു.

1073-ൽ ആദ്യം തുടങ്ങിയ കുറി അവസാനിച്ചു. രണ്ടാമതു 100ക.യും 11 ആളുമായി ഒരു കുറി വെക്കുവാൻ ആരംഭിച്ചപ്പോഴാണു വാരിയം പൊളിച്ചു പണിചെയ്യണമെന്നു നിശ്ചയിച്ചതു. അതുകൊണ്ടു ആ സംഖ്യ ഈ ആവശ്യത്തിന്നെടുക്കേണ്ടിവന്നു. ഈ കുറി ഒടുവിൽ രണ്ടുമൂന്നു നറുക്കൊഴികെ ബാക്കിയെല്ലാം തറവാട്ടുവകയായിത്തന്നെയാണു നടത്തിയതു. അതുകൊണ്ട് ഈ പുരപ്പണിവിഷയത്തിൽ ദേഹാദ്ധ്വാനമല്ലാതെ കൈയിൽനിന്നു ചിലവായ സംഖ്യ കുറച്ചു മാത്രമെ ഉണ്ടായിരുന്നുള്ളു. പിന്നെയുണ്ടായ പണികളൊന്നും അങ്ങനെയല്ല. എല്ലാം സ്വന്തം കൈയിൽനിന്നു പണം ചിലവിട്ടാണു നടത്തിയിരിക്കുന്നതു്.

1075 മകരത്തിൽ പുതിയ പുരപ്പണി കഴിഞ്ഞു ഗൃഹപ്രവേശം കഴിച്ചു. അതു കഴിഞ്ഞ ഉടനെ പലവകയായി പ്രതിവിധികളും തിലഹോമം വേർപാടു മുതലായതും ചെയ്യാനുണ്ടായിരുന്നു. അതെല്ലാം വേണ്ടവിധം കഴിച്ചു. മങ്കളങ്ങരെയും സമീപത്തുമുള്ള എടവാടുകളും മിക്കതും പിരിച്ചുകൊണ്ടുവന്നു കോട്ടയ്ക്കലാക്കിക്കഴിഞ്ഞു. രാമവാരിയക്കും കോവിലകവുമായുള്ള വിരോധം തീൎന്നു 1076 എടവം മുതൽ കോട്ടക്കൽ വന്നു താമസിക്കുവാൻ വിരോധമില്ലെന്ന നിലയിലായി. അത്രയുമല്ല ചരിത്രനായകൻെറ കൈയിൽ അത്യാവശ്യം വേണ്ടുന്ന പണവും കടംകൂടാതെ ഒരുക്കമുണ്ടായിരുന്നു. അതിനാലിനി സാക്ഷാൽ വൈദ്യശാല ആരംഭിക്കുന്നതിന്നുള്ള സമയമായി എന്നു ചരിത്രനായകൻ വിശ്വസിച്ചു പ്രവൎത്തിക്കാൻ തുടങ്ങി.

അതിനാൽ കോട്ടയ്ക്കൽ വടക്കെക്കരയിന്മേൽ, കോവിലകത്തുനിന്നു അങ്ങാടിക്കുപോകുന്ന നിരത്തിൻെറ കിഴക്കെ വക്കത്തായി, ഒരു ചെറിയ പറമ്പു 125ക. വിലക്കു വാങ്ങി. ഇതു പറയത്തക്ക യാതൊരു ചമയങ്ങളും ഇല്ലാത്തതായിരുന്നുവെങ്കിലും കിട്ടുന്നതിന്നു ചില തടസ്ഥങ്ങൾ ഉണ്ടാവാതിരുന്നില്ല. പക്ഷെ അതെല്ലാം തലച്ചലെ രാമൻനായർ എന്ന ഒരാൾ മുഖാന്തരം കോവിലകത്തു അപേക്ഷിച്ചതിനാൽ അന്നത്തെ കാരണവരായ കുട്ടിക്കുഞ്ഞുണ്ണിതമ്പുരാനവർകൾ (അന്നത്തെ 5-ാം കൂറുവാഴ്ച) തീൎത്തുതന്നു. ഈ രാമൻനായൎക്കു കോവിലകത്തു ഒരു പ്രവൃത്തിയാക്കികൊടുത്തതും മററു പല സഹായങ്ങൾ ചെയ്തതും ചരിത്രനായകൻെറ പിതാവായിരുന്നു. ഇയ്യാളെപ്പററി പൊതുജനങ്ങൾക്കു എന്തഭിപ്രായമായിരുന്നാലും ജീവാവസാനംവരെ ആയാൾ ആ നന്ദി വിചാരിക്കുകയും ചെയ്തിരുന്നു. അതുകൊണ്ടു ഈ കാൎയ്യത്തിൽ അയാൾ അന്നു ഹൃദയപൂൎവ്വമായി തന്നെയാണ് പ്രയത്നം ചെയ്തതു എന്നാണു ചരിത്രനായകൻ വിശ്വസിക്കുന്നതു. പക്ഷെ അവസാനം തമ്പുരാനു നല്ല തൃപ്തി

യായെൊ എന്ന സംശയമാണ. ഏതായാലും പറമ്പുവാങ്ങി വൈദ്യശാല പണിയും ആരംഭിച്ചു. എന്നാൽ അതു പണിതീരുന്നതിന്നുമുമ്പുതന്നെ ചില തെററിദ്ധാരണകൾ നിമിത്തം ശുദ്ധഹൃദയനായ ആ തമ്പുരാന്ന അല്പം നീരസത്തിന്ന ഇടയായി. ഇതു രാമൻനായരാൽ തീൎക്കുവാൻ സാധിക്കാത്തതായിരുന്നു. എങ്കിലും അന്നും ഇന്നും പരോപകാരതല്പരനും ഇന്നത്തെ വലിയ തമ്പുരാനും ആയ മരുമഹൻ തമ്പുരാനവർകളുടെ മാദ്ധ്യസ്ഥ്യം നിമിത്തം അതെല്ലാം തീൎന്നു പൂൎവ്വാധികം സന്തോഷത്തോടുകൂടി ആ തമ്പുരാൻതന്നെ വൈദ്യശാല തുറക്കുവാനനുവാദം തരികയും ചെയ്തു. ഈ മരുമഹൻ തമ്പുരാനവർകൾ ചരിത്രനായകനെ ഇതു പോലെ പല വിഷമഘട്ടങ്ങളിലും സഹായിച്ചിട്ടുണ്ടെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു.

എന്നാൽ വൈദ്യശാല ആരംഭിക്കുന്നതിന്നുമുമ്പു മററു ഭാരങ്ങൾകൂടി ചുരുക്കണമെന്നായിരുന്നു ദൈവമതം. രാമവാരിയർ കുറച്ചു കോട്ടയ്ക്കൽ സുഖമായി താമസിച്ചശേഷം മങ്കുളങ്ങരെ പോയി പണ്ടത്തെ പുത്തൻവാരിയത്തു താമസിക്കയായിരുന്നു. കാൎയ്യങ്ങളെല്ലാം സാധിച്ചു കൃതാൎത്ഥതയായ ശേഷം തന്നെ വാൎദ്ധക്യരോഗം ബാധിച്ചുതുടങ്ങിയിരുന്നു. അതുവരെ തന്നെ നടത്തിക്കൊണ്ടുപോയതു തൻകാൎയ്യം ജയിക്കുന്നതിലദ്ദേഹത്തിന്ന സഹജമായുണ്ടായിരുന്ന ശുഷ്കാന്തിയും വാശിയും ആയിരുന്നു. അതു സാധിച്ചുകഴിഞ്ഞപ്പോൾ ജീവിതോദ്ദേശം അവസാനിച്ചു. പുത്തൻ വാരിയത്തു താമസിക്കുമ്പോൾ ഒരു വീഴ്ചക്കിടയായി. ചരിത്രനായകന്നു അടിയന്തരമായി ആളുവന്നുപോയി. കുഞ്ഞിക്കുട്ടിവാരസ്യാരേയും ലക്ഷ്മിവാരസ്യാർ മുതലായവരേയും വരുത്തി. ഒരാഴ്ചക്കുശേഷം അതായതു 1077 കുംഭം 7-ാംനു- തിരുവാതിര നക്ഷത്രംകൊണ്ടു അദ്ദേഹം മരിച്ചുപോകയുംചെയ്തു. ആ വക ശേഷക്രിയാദികളെല്ലാം ചരിത്രനായകൻെറ ചിലവിന്മേലാണ നടത്തിയ

ത്തു. എന്നാൽ സ്ഥലം ചരിത്രനായകൻെറ പേരിലുള്ളതായതു കൊണ്ടു ചില അനന്തിരവന്മാർ അവിടേയ്ക്കു വന്നില്ല. വേറെ പിണ്ഡവും ദീക്ഷയും കഴിച്ചു. എന്നാൽ സാക്ഷാൽ പിണ്ഡകൎത്താവും ഭൂരിപക്ഷം കുടുംബാംഗങ്ങളും ഇവിടെത്തന്നെയായിരുന്നതാനും. ഇവൎക്ക് വേറെ ശൂന്യംഉണ്ടായിരുന്നതിനാൽ സഞ്ചയനം മുതലായതു ചരിത്രനായകൻെറ കൈകൊണ്ടുതന്നെ നിവൃത്തിക്കേണ്ടിവരികയും ചെയ്തു. രാമവാരിയർ മരിക്കുന്നതിന്നുമുമ്പു തൻെറ വസ്തുക്കൾ ചരിത്രനായകൻെറ പേരിൽ ഒസ്യത്തു എഴുതിയിരുന്നു. അതു മൂത്ത അനന്തിരവനായ അച്യുതവാരിയരുടെ കൈയക്ഷരവും ആയിരുന്നു. ചില അനന്തിരവന്മാർ പിണ്ഡത്തിന്നു വരാത്തതിനാൽ ഒരു സമയം ഒസ്യത്തിനെപ്പററി ചില ആക്ഷേപങ്ങൾ ഉണ്ടായേക്കാമെന്നു തോന്നി. തമ്മിൽ കശപിശ പാടില്ലെന്നു വിചാരിച്ചു വസ്തു അന്നു കുട്ടി ഏട്ടൻ തമ്പുരാൻ എന്നു പ്രസിദ്ധനായ ഇപ്പോഴത്തെ എടത്രാൾപ്പാടു തമ്പുരാനവർകൾക്കു തീരുകൊടുത്തു. അതിന്നു കിട്ടിയ പ്രതിഫലം 700 ഉറുപ്പികയായിരുന്നു. ഇതിന്നു പുറമെ രാമവാരിയൎക്കുണ്ടായിരുന്ന അഞ്ചു സോദരിമാരുടെ താവഴിക്കും 200 ഉറുപ്പികവീതം കൊടുക്കുവാനും തീരിൽ നിശ്ചയമുണ്ടായിരുന്നു. അതെല്ലാം തമ്പുരാൻ കൊടുത്തു തീൎത്തിരിക്കണം. ഒസ്യത്തിനെപ്പററി പിന്നെ ആക്ഷേപം ഒന്നും ഉണ്ടായില്ല. ഇതോടുകൂടി രാമവാരിയരുടെ വകയായി ചരിത്രനായകനു സിദ്ധിച്ച പുത്രാവകാശം ഏകദേശം 2000 ഉറുപ്പികയും ഒരു സ്വൎണ്ണനൂലും ആയിരുന്നു. സ്വൎണ്ണനൂലു നൽകിയതാണു അവസാനത്തെ അനുഗ്രഹം.

രാമവാരിയർ മരിച്ചു പുലകഴിഞ്ഞതിന്നുശേഷം അധികം താമസിക്കാതെ വടക്കാഞ്ചേരി ഗുരുനാഥൻ കുട്ടഞ്ചേരി അപ്പൻമൂസ്സ് താമസിക്കുന്ന സ്ഥലത്തുനിന്നു കോട്ടയ്ക്കൽ ആൾ വന്നു. അന്നു ആലത്തൂര് അപ്പൻനമ്പി കോട്ടയ്ക്കലായിരുന്നു.

"അപ്പൻമൂസ്സിന്നു ദീനം കലശലാണ്. ശ്വാസത്തിന്റെ ഉപദ്രവം ആരംഭിച്ചിരിക്കുന്നു. വേഗം ചെല്ലണം എന്നു അദ്ദേഹത്തെ അറിയിക്കാനാണു ആൾ വന്നതു്. ഈ ആൾ വന്നതു 77 മീനം 12-ാംനു- ചൊവ്വാഴ്ചയായിരുന്നു. ബുധനാഴ്ച നേരത്തെ നമ്പി പോയി. ഇതു കേട്ടപ്പോൾ ചരിത്രനായകനുണ്ടായ വ്യസനം ഇത്രയാണെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. ഗുരുനാഥൻ മരിച്ചുപോകുന്നതിലല്ല വ്യസനം; ഒരു നോക്കു കാണ്മാൻ സാധിക്കാത്തതിലാണു. പിതാവു മരിച്ച സമയമാകകൊണ്ടു കാര്യങ്ങൾക്കു വലിയ താറുമാറുകളൊക്കെ ഉണ്ടായിരുന്നു. അതുകൊണ്ടു നമ്പിടിമാരൊപ്പം പൊയ്ക്കളയാമെന്നുവെച്ചാൽ യാതൊരു നിവൃത്തിയും ഉണ്ടായിരുന്നില്ല. ഏതായാലും വിധിപോലെ വരട്ടെ എന്നു വെച്ചു ഞായറാഴ്ചയായപ്പോഴെയ്ക്കും കാര്യങ്ങളൊക്കെ ഒതുക്കി വടക്കാഞ്ചേരിക്കു പുറപ്പെട്ടു. തിങ്കളാഴ്ച ഉച്ചയ്ക്കു നെല്ലുവായിൽ എത്തി. അതുവരെ ഒരു ശബ്ദവും കേട്ടിരുന്നില്ല. അവിടെച്ചെന്നപ്പോളറിഞ്ഞതു ഗുരുനാഥൻ രാവിലെ വരെ മരിച്ചിട്ടില്ലെന്നാണ്. വേഗം കുളിച്ചു കുറച്ചു ചോറുവാരി ഉണ്ടു, അവിടെ നിന്നു പോയി 4 മണിക്കു ഇല്ലത്തെത്തി മുമ്പിൽച്ചെന്നു വന്ദിച്ചു. ഗുരുനാഥൻ ചരിത്രനായകനെ സാനുഗ്രഹം നോക്കിയതല്ലാതെ ഒന്നും സംസാരിക്കാൻ വയ്യായിരുന്നു. ശ്വാസം എടുത്തുവലിക്കുന്നു. തല്ക്കാലം വേണ്ടതു ചെയ്തശേഷം വെയിലത്തു ഓടിക്കിതച്ചുവന്ന വകയായി വലിയ ദാഹം ഉണ്ടായിരുന്നതിനാൽ ഒരു കിണ്ടി പച്ചവെള്ളംവാങ്ങിക്കുടിച്ചു. ഹാ! അവിടുന്നു ഒരു നിമിഷത്തിന്നുള്ളിൽ ഗുരുനാഥൻസ്വർഗ്ഗലോകം പ്രാപിക്കയും ചെയ്തു. ചരിത്രനായകനു തന്നെപ്പററി എപ്പോഴെങ്കിലും ഒരഭിമാനം തോന്നീട്ടുണ്ടെങ്കിൽ അതിപ്പോഴാണു. "ഞാൻ തന്നെ കൃതാൎത്ഥൻ! ഞാൻതന്നെ, ഭാഗ്യവാൻ. ഗുരുനാഥനു ഏററവും പ്രിയപ്പെട്ടവൻ ഞാൻതന്നെ സംശയമില്ല. അദ്ദേഹത്തിന്റെഅനുഗ്രഹവുംചൈതന്യവും എനിക്കു തരുവാൻവേണ്ടി മാത്രം ഇങ്ങനെ ഏഴു ദിവസം ശ്വാസം വലിച്ചുകിടന്നതാ

ണു. അതുകൊണ്ടിനി വൈദ്യശാല ആരംഭിക്കുന്നതിന്നു ഒട്ടും തന്നെ സംശയിക്കേണ്ടതില്ല. ഗുരുനാഥന്റെ അനുഗ്രഹംഎപ്പോഴും ഉണ്ടായിരിക്കും"എന്നിങ്ങനെ ഓരോന്നോരോന്നായി പലതും ചരിത്രനായകൻ അപ്പോൾ വിചാരിച്ചിരുന്നു. ചരിത്രനായകൻ 4 മണിക്കു അവിടെ ചെല്ലുകയും 5 മണിക്കു അദ്ദേഹം മരിക്കുകയും ചെയ്തതിന്നുപകരം വിപരീതമാണു സംഭവിച്ചതെങ്കിൽ ഉണ്ടാകാവുന്ന ഇച്ഛാഭംഗം എത്രയായിരിക്കും. ഹാ! ദൈവമേ! അതു വിചാരിക്കാൻകൂടി പ്രയാസമാകുന്നു. ഏതായാലും ശവദാഹം മുതലായതെല്ലാം കഴിഞ്ഞു പിറേറന്നു മടങ്ങിപ്പോരികയും ചെയ്തു. ഇങ്ങനെ സർവ്വഭാരങ്ങളും ഒഴിച്ചും ഒഴിഞ്ഞും ഏകാഗ്രമായി പ്രവൃത്തി എടുപ്പാൻ സൌകര്യപ്പെട്ട ശേഷം 1078 കന്നിമാസത്തിൽ വിജയ ദശമിദിവസം സാക്ഷാൽ ആര്യവൈദ്യശാല ആരംഭിക്കപ്പെട്ടു. ഇതിനെസ്സംബന്ധിച്ചു ചെയ്ത വിജ്ഞാപനത്തിലാണു ഒന്നാമതായി ചരിത്രനായകൻ പി. എസ്സ്. വാരിയർ എന്നെഴുതുവാൻ തുടങ്ങിയതു. ആ വിജ്ഞാപനം താഴെ ചേർത്തിരിക്കുന്നു.

### ആര്യവൈദ്യശാലയെപ്പററിയ

## വിജ്ഞാപനം.

അനേകകാലംമുമ്പുതൊട്ടുതന്നെ ഇന്ത്യയുടെ ഒരു പ്രത്യേകധനമായി നാം അഭിമാനിച്ചുവരുന്ന ആര്യവൈദ്യത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചു ആക്കും ഒന്നുംതന്നെ പറഞ്ഞു മനസ്സിലാക്കേണ്ട ആവശ്യമില്ലെന്നാണു തോന്നുന്നതു. എങ്കിലും,

"യാതി ഹാലാഹലത്വഞ്ച സദ്യോ ദുർഭാജനസ്ഥിതം"

എന്നു വാഗ്ഭടാചാര്യർ പറഞ്ഞിട്ടുള്ളതുപോലെതന്നെ കുറച്ചുകാലത്തിന്നിപ്പുറം മിക്ക നാട്ടുവൈദ്യന്മാരും തങ്ങളുടെ അനാദരം, അശക്തി, അസഹായത ഇവകളാൽ ഇതിന്റെ ഗുണദോഷങ്ങളെ യഥാർത്ഥമായി ഗ്രഹിച്ചു വേണ്ടുംവിധം പ്രവ

ൎത്തിക്കുകയും പ്രവൎത്തിപ്പിക്കുകയും ചെയ്യായ്കയാൽ നാട്ടുവൈദ്യത്തിന്ന അതിയായ ഉടവും അപവാദവും വന്നുകൂടുവാനിടവന്നിട്ടുണ്ടെന്നു പരക്കെ സമ്മതിക്കുന്നതാണല്ലൊ.

നമ്മുടെ പൂൎവ്വപുരുഷന്മാരാൽ അനേകകാലം അത്യദ്ധ്വാനംചെയ്തു സമ്പാദിക്കപ്പെട്ടതും, ആബാലവൃദ്ധം ഒഴിച്ചുകൂടാത്തവിധം അത്രമേൽ നമുക്കുപയോഗമുള്ളതുമായ ഈ ധനത്തെ നാം കേവലം മടിയന്മാരായിരുന്നുകൊണ്ടു ലേശം വൎദ്ധിപ്പിക്കുന്നില്ലെന്നല്ല, നാംതന്നെ ക്ഷയിപ്പിച്ചുകളയുകയും, വാസ്തവത്തിലില്ലാത്തതായ അനേകം ദോഷങ്ങളെ മററുചിലർ തെററിധരിച്ചും അസൂയപ്പെട്ടും ഇതിങ്കൽ ആരോപിച്ചു പരിഹസിക്കുന്നതിനെ കണ്ടിട്ടു യാതൊരു വികാരഭേദവും കൂടാതെ സഹിച്ചിരിക്കുകയും ചെയ്യുന്നതിനേക്കാൾ ലജ്ജാവഹമായി മററു യാതൊന്നും തന്നെ ഉണ്ടെന്നു തോന്നുന്നില്ല.

ഇപ്പോഴുള്ള മിക്ക നാട്ടുവൈദ്യന്മാരുടേയും മോശസ്ഥിതിയെപ്പററി ഇതിലധികം പറയുന്നതു പലൎക്കും പരിഭവത്തിന്ന കാരണമായി വന്നേക്കാമെന്നു ശങ്കിച്ചു നിരൎത്ഥകമായ ആ പ്രസംഗത്തിൽനിന്ന പിൻവാങ്ങാമെങ്കിലും, നാട്ടുമരുന്നുകളുടെ തല്ക്കാലസ്ഥിതിയെപ്പററി രണ്ടുവാക്കു പറയാതെ വിട്ടുകളയുവാൻ ഒരിക്കലും ധൈൎയ്യം വരുന്നില്ല.

മരുന്നുകൾ ശേഖരിക്കുക, സൂക്ഷിക്കുക, വില്ക്കുക, വാങ്ങുക, പാകംചെയ്യുക, ഉപയോഗിക്കുക മുതലായ എല്ലാ പ്രവൃത്തികളും ചെയ്യുന്നതു പ്രായേണ വെറുംകൂലിക്കാരായി തീൎന്നിരിക്കകൊണ്ടു ഇവർ അതുകളെല്ലാം വേണ്ടുന്നസമയത്തും ശരിയായും യോഗങ്ങളിൽ കൂട്ടുന്നില്ലെന്നു മാത്രമല്ല, സുലഭമായി കിട്ടുന്നവയെപ്പോലും തെററദ്ധരിച്ചു മാറിമാറി ചേൎക്കുക പതിവായുമിരിക്കുന്നു. ഇതിന്നുപുറമെ കാലക്രമേണ പരിചയക്കുറവിനാലും മററും അസംഖ്യം ഔഷധങ്ങൾ ഇക്കാലത്തു അറിഞ്ഞുകിട്ടാതായി തീരുകയും ചെയ്തിട്ടുണ്ടു.

ഇങ്ങിനെ അന്യന്മാരെ ചുമതലപ്പെടുത്തുകയും, വൈദ്യന്മാർ ഈ വിഷയത്തിൽ നിർബ്ബന്ധമായി യാതൊരു ഉത്തരവാദിത്വവും കൈക്കൊള്ളാതിരിക്കുകയും ചെയ്യുന്നതുകൊണ്ടു ഇവകളെക്കുറിച്ചു വൈദ്യശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള ഫലശ്രുതി കേവലം "രോചനാർത്ഥ"യാണെന്നു ജനങ്ങൾ ധരിച്ചുപോകുന്നു. എന്നുമാത്രമല്ല, വൈദ്യന്മാർക്കും തങ്ങൾ വിധിക്കുന്ന ഔഷധങ്ങളെപ്പററി യാതൊരു പരിചയവും ഇല്ലാതായിതീരുകയും ചെയ്തിരിക്കുന്നു. "ദ്രാക്ഷാദി" യോഗത്തിൽ "പരൂഷകം" എന്നു കാണുന്നതിന്നു 'ചിററീന്തൽ' എന്നു ഓലയിൽ കുറിക്കുന്നതല്ലാതെ "ചിററീന്തൽ" എന്നതു എന്താണ്? എവിടെ കിട്ടും? എന്നു രോഗി ചോദിച്ചാൽ "അതെല്ലാം മരുന്നുപറിക്കാരോടു ചോദിക്കേണ്ടതാണ്" എന്നല്ലാതെ വാസ്തവം അറിഞ്ഞു പറയുന്ന വൈദ്യനെ കാണ്മാൻ കൊതിക്കേണ്ടിവന്നിരിക്കുന്നു. താൻ എടുത്തു പ്രയോഗിക്കുന്ന ആയുധത്തെപ്പററി യാതൊരു വിവരവുമില്ലാത്ത യോദ്ധാവു യുദ്ധത്തിൽ ജയിക്കുന്നതെങ്ങിനെ? ഈവക വൈദ്യന്മാരെക്കുറിച്ചു പരിഷ്കാരം വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു ജനങ്ങൾക്കു അതൃപ്തിയും അവിശ്വാസവും ഉണ്ടാകുന്നതിനെപ്പററി ഒട്ടും അതിശയപ്പെട്ടാവനില്ല,

എന്നാൽ ഇത്രത്തോളം പറഞ്ഞതുകൊണ്ട് ഔഷധപരിചയം അത്യാവശ്യമാണെന്നല്ലാതെ, എല്ലാ വൈദ്യന്മാരുംഎല്ലാ മരുന്നുകളും വെവ്വേറെ തെയ്യാറാക്കിവെക്കേണമെന്നു സിദ്ധാന്തിച്ചിട്ടുണ്ടെന്നു ആരും ധരിച്ചുപോകരുതു. അതു നന്നല്ലെന്നല്ല പറയുന്നതു. പക്ഷെ, അതു അസാദ്ധ്യമെന്നു മാത്രമാണ്. ഭക്ഷണസാധനങ്ങൾ, വസ്ത്രം, വീട്ടുസാമാനങ്ങൾ മുതലായവ എല്ലാവക്കും അത്യാവശ്യമാണെങ്കിലും ആവക എപ്പേർപ്പെട്ട സാധനങ്ങളും അവരവർ തന്നെ പ്രത്യേകം പ്രത്യേകമുണ്ടാക്കുവാൻ തുടങ്ങുന്നതു ലോകരീതിക്കു ചേരാത്തതും, കേവലം അസാദ്ധ്യവുമാണെന്നു ആക്കും അറിയാവുന്നതാണ്.

അതുകൊണ്ടു ഈ അവസരത്തിൽ നാം ഒററപ്പെട്ടു കഷ്ടപ്പെടാതെ അന്യോന്യം യോജിച്ചും വിശ്വസിച്ചും പ്രവൃത്തിവിഭാഗംചെയ്തു പരസ്പരസഹായമായിത്തീരുന്നതു അത്യാവശ്യമാണെന്നാകുന്നു ഞങ്ങളുടെ അഭിപ്രായം. വൈദ്യന്മാരിൽ ചിലർ പ്രത്യേകം ഒരു കമ്പനിയായിച്ചേർന്ന് ഔഷധങ്ങളെ നല്ലവണ്ണം പരിശോധനകഴിച്ചെടുക്കുകയും, അതിയായ ശുഷ്കാന്തിയോടും ആലോചനയോടുംകൂടി ശാസ്ത്രത്തിനും പരിചയത്തിനും യാതൊരു നീക്കുത്തുക്കവും വരുത്താതെ ഇവയെ തെയ്യാറാക്കിക്കൊടുക്കുകയും, മററു വൈദ്യന്മാർ വാങ്ങി വേണ്ടുംവിധം ഉപയോഗിച്ച് ഉത്തമരീതിയിൽ ചികിത്സ നടത്തുകയും ചെയ്യ തുടങ്ങുന്നതായാൽ രണ്ടു കൂട്ടൎക്കും പ്രയത്നത്തിന്നു തക്ക ആദായവും, രോഗികൾക്കു സൌകൎയ്യവും, നാട്ടുവൈദ്യത്തെക്കുറിച്ചു ജനങ്ങൾക്കു വിശ്വാസവും തൃപ്തിയും സിദ്ധിക്കുമെന്നാണ്" ഞങ്ങളുടെ വിശ്വാസം.

ഇംഗ്ലീഷുവൈദ്യന്മാൎക്കുള്ള പ്രത്യേകഗുണം ഇതുതന്നെയാണ്. അവൎക്കു വേണ്ടുന്ന മരുന്നുകളും ചികിത്സാസാമഗ്രികളും തരംപോലെ അടുപ്പിച്ചുകൊടുപ്പാൻ തക്കതായ ഷാപ്പുകൾ എല്ലാ നഗരങ്ങളിലും എത്രയെങ്കിലും തെയ്യാറുണ്ട്. ആവക സൌകൎയ്യങ്ങൾ എന്തുകൊണ്ടു നമുക്കും വരുത്തിക്കൂടാ? നമ്മുടെ പൂൎവ്വന്മാരെ ഇക്കാൎയ്യത്തിൽ ഉദാഹരിച്ചു പറഞ്ഞു മടുക്കേണ്ട ആവശ്യമില്ല. 'വേഷക്കാരത്തി പെററിട്ടല്ലല്ലൊ വേഷക്കാരൻ ഉണ്ടാവുന്നതു്". നാട്ടുവൈദ്യത്തെകാലോചിതമായി പരിഷ്കരിക്കേണ്ട കാലം എത്രയോ അതിക്രമിച്ചുപോയിരിക്കുന്നു എന്നു വ്യസനപൂൎവ്വം പറയുന്നതോടുകൂടി മേൽപ്രസ്താവിച്ചപ്രകാരം നാം യോജിച്ചു യത്നിക്കുന്നപക്ഷം നമുക്കും ജയഫലം കിട്ടാതിരിക്കയില്ലെന്നു ധൈൎയ്യപ്പെടുകയും ചെയ്യുന്നു.

കഴിഞ്ഞ കാൎയ്യത്തെക്കുറിച്ചു പശ്ചാത്തപിച്ചു കാലം കഴിക്കുന്നതിനെക്കാൾ ഭാവിയായ യശസ്സിനെ തേടി യത്നിക്കുന്നതാകുന്നു ഉത്തമധൎമ്മമെന്നുള്ള വിചാരത്താലാകുന്നു ഒന്നാമതായി ഇവിടെ ഈ 'ആൎയ്യവൈദ്യശാല' സ്ഥാപിക്കപ്പെട്ടതു്.

ഇവിടെ ദീനക്കാരെ അതിയായി മനസ്സുവെച്ചു ചികിത്സിച്ചു കൊടുപ്പാനൊരുക്കമുള്ളതുപോലെതന്നെ ഔഷധങ്ങളെ ശരിയായി സമ്പാദിച്ച് വിധിപോലെ യോഗം കൂട്ടി മററു വൈദ്യന്മാൎക്കും രോഗികൾക്കും സുകരമായി ഉപയോഗിക്കത്തക്കവിധം ന്യായമായ വിലയ്ക്കു വില്പാൻകൂടി തെയ്യാർ ചെയ്തിട്ടുണ്ടു.

ഇതിൽ ഒരൊററ മരുന്നുപോലും അതിയായി പരിശോധിക്കാതെ എടുക്കുകയൊ പ്രത്യേകം ദൃഷ്ടിവെക്കാതെ ഉണ്ടാക്കപ്പെടുകയൊ ചെയ്യുന്നതല്ല.

ഔഷധങ്ങളിൽ ലവലേശം കൃത്രിമം ഉണ്ടാവില്ലെന്നു ഞങ്ങൾ ധൈൎയ്യമായി പറയാം.

പഴയ സമ്പ്രദായത്തിൽ നടപ്പുള്ള മിക്ക യോഗങ്ങളും എല്ലായ്പോഴും തെയ്യാറുണ്ടായിരിക്കും.

പലപല കഷായങ്ങൾ ഇംഗ്ലീഷ് സമ്പ്രദായപ്രകാരംഉണ്ടാക്കി കേടുപററാത്തവിധം ശരിയാക്കി വെച്ചിരിക്കുന്നു.

ഔഷധങ്ങൾ അധികവും ഗുണത്തെ കാംക്ഷിച്ചു ദൂരദിക്കുകളിൽനിന്നും വരുത്തുന്നവയും ലോകത്തിൽവെച്ചു ഉൽകൃഷ്ടങ്ങളാണെന്നു പരക്കെ സമ്മതിക്കപ്പെട്ടവയുമാണ്.

മലയാളത്തിൽ ഉപയോഗിച്ചുവരുന്ന യോഗങ്ങളിൽ ദുർല്ലഭം ചിലതു മററു രാജ്യങ്ങളിൽ ഉണ്ടാക്കി വില്ക്കപ്പെടുന്നുണ്ടെങ്കിലും അവകൾക്ക് ഇവിടുത്തെക്കാൾ വില എത്രയോ ജാസ്തി കൂടുന്നുണ്ടെന്നു മാത്രമല്ലാതെ ഗുണത്തിൽ യാതൊരു വിശേഷവുമില്ല.

വൈദ്യന്മാരുടെ ഏതു യോഗക്കുറിപ്പുകളും ക്ഷണത്തിൽ തെയ്യാറാക്കികൊടുക്കും. എന്നാൽ ആ വക കുറിപ്പുകൾ വ്യക്തമായി എഴുതി അയക്കുകയും ചിലവു മുൻകൂട്ടി അടക്കുകയും വേണ്ടതാകുന്നു.

തുച്ഛമായ ഒരു ആവശ്യംപോലും ഞങ്ങൾ ശ്രദ്ധവെക്കാതെ വിട്ടുകളയുന്നതല്ല. ഇന്നു കിട്ടുന്ന കത്തുകൾക്കു നാളത്തെ തപാലിൽ തന്നെ മറുപടി അയക്കുന്നതാണ്.

ഒരൊററപരീക്ഷയാൽ ആൎക്കും തൃപ്തിവരാതിരിക്കയില്ല.

കോട്ടക്കൽ,
16-10-1902.

പി. എസ്സ്. വാരിയർ.



ആര്യവൈദ്യ ഔഷധശാല (1902-ൽ സ്ഥാപിച്ചത്)
1927-ൽ ആഘോഷിക്കപ്പെട്ട ജൂബിലി അവസരത്തിൽ എടുത്തത്.

# ഉത്തരഖണ്ഡം.

ആൎയ്യവൈദ്യശാല അന്നുമുതല്ക്കേ ക്രമോന്മുഖമായി അഭിവൃദ്ധിപ്പെട്ടു വരികയാണു ചെയ്തതെങ്കിലും ഇതു ഫലപ്രദമാവുമെന്നു ആദ്യകാലത്തു പൊതുജനങ്ങൾക്കു് എന്നല്ല, സ്വന്തം ആളുകൾക്കുകൂടി വിശ്വാസം ഉണ്ടായിരുന്നില്ല. അതിന്നുള്ള പ്രധാനകാരണം ഇങ്ങനെ ഒരേൎപ്പാട്ട് അവരാരും കണ്ടിട്ടില്ലാത്തതുതന്നെയാണ്. ചില പുരോഭാഗികൾ അന്നും അവശിഷ്ടമായി കിടപ്പുണ്ടായിരുന്നു. ദോഷം പറഞ്ഞു നോക്കാതെയും ഇരുന്നില്ല. എന്നാലും ഈ ഏൎപ്പാടിന്നു വലിയ ഈശ്വരാധീനമുള്ളതായിട്ടാണു ചരിത്രനായകന്നു് അന്നുമുതല്ക്കുള്ള അനുഭവം.

വൈദ്യശാല തുടങ്ങി ആറുമാസം കഴിയുന്നതിന്നുമുമ്പായി കോട്ടയ്ക്കൽ കലശലായി നടപ്പുദീനം (വിഷൂചിക) ബാധിച്ചു. ചരിത്രനായകൻ അന്നു് രോഗം ബാധിച്ച വീടുകളിലെല്ലാം ഒരുപോലെ ചെന്നു മരുന്നുകൊടുത്തുവന്നു. ഇതു നാട്ടുവൈദ്യന്മാരാരും ചെയ്യാത്ത കൃത്യമായിരുന്നു. മരിക്കുകയാണെങ്കിലും പൊറുക്കുകയാണെങ്കിലും ദീനക്കാരെ ശുശ്രൂഷിക്കുവാൻ രാവും പകലും ചരിത്രനായകൻ എല്ലാ വീട്ടിലും തെയ്യാറുണ്ട്. ഇതിൽ ജനങ്ങൾ വളരെ സന്തോഷിച്ചു. ആൎയ്യവൈദ്യശാലയുടെ ഉപയോഗവും അവരറിഞ്ഞു. ഈ കാൎയ്യത്തിൽ ചരിത്രനായകന്റെ മാതാവിനെക്കൂടി അല്പം ശ്ലാഘിക്കേണ്ടതുണ്ട്. ചരിത്രനായകൻ ഇങ്ങനെ നടപ്പുദീനക്കാരുടെ ഇടയിൽ കിടന്നു കളിക്കുന്നതിനെ അവർ ഒരിക്കലും തടയുകയുണ്ടായില്ല. സാധാരണ സ്ത്രീകളാണെങ്കിൽ, തന്റെ ഏകപുത്രനെ ഒരിക്കലും ഇങ്ങനെ പോകുവാൻ അനുവദിക്കയുമുണ്ടാകയില്ലെന്നു തീൎച്ചയാണ്. അന്നു വിശേഷിച്ച് ഈ ദീനത്തെപ്പററി ഇന്നുള്ള

തിൽ എത്രയോ അധികം ഭയവും വജ്ജ്യവും ഉണ്ടായിരുന്നു. ഇതൊന്നും സാരമാക്കാതെ ഇങ്ങനെ നിഷ്കൃഷ്ടയായുള്ള ചികിത്സയിൽ അന്ന് അനവധി രോഗങ്ങൾ സുഖപ്പെട്ടിട്ടുണ്ട്. അക്കാലത്തു ചെയ്ത നിരന്തരപരിശ്രമത്താൽ വിഷൂചികാരി ഗുളിക കണ്ടുപിടിപ്പാനും, വിഷൂചിക എന്ന പുസ്തകം മലയാളത്തിൽ എഴുതി പ്രസിദ്ധപ്പെടുത്താനും ഇടയാവുകയും ചെയ്തു.

അക്കാലങ്ങളിൽ സാധാരണ നാട്ടുമരുന്നുകൾക്കൊന്നിന്നും മാത്ര വ്യവസ്ഥപ്പെടുത്തീട്ടുണ്ടായിരുന്നില്ല.

"മാത്രായാ ന വ്യവസ്ഥാസ്തി വ്യാധിംകോഷ്ഠം ബലം വയഃ
ആലോച്യ ദേശകാലൌ ച യോജ്ജ്യാ തദ്വച്ചകല്പനാ."

എന്നാണ് വാഗ്ഭടാചാര്യൻ പറഞ്ഞിരിക്കുന്നത്. മാത്രയ്ക്കു സ്ഥിരതയില്ല. അതു വ്യാധിസ്വഭാവം, കോഷ്ഠസ്വഭാവം, ബലം മുതലായതാലോചിച്ചു അപ്പോഴപ്പോൾ നിശ്ചയിക്കേണ്ടതാണ എന്നാണിതിന്റെ സാരം. ഇങ്ങനെയായാൽ സാധാരണക്കാൎക്ക മരുന്നുവാങ്ങി ഉപയോഗിക്കുവാൻ നിവൃത്തിയുണ്ടാകയില്ലല്ലോ. ഇംഗ്ലീഷു മരുന്നുകളുടെ സ്ഥിതി ഇങ്ങനെയല്ല. അവയ്ക്കു പത്തു തുള്ളി മുതൽ ഇരുപതു തുള്ളിവരെ അല്ലെങ്കിൽ 5 ഗ്രെയിൻ മുതൽ 10 ഗ്രെയിൻവരെ എന്നതോതിൽ എല്ലാററിന്നും അതാതിന്റെ ഗുണദോഷംപോലെ കുറഞ്ഞതും ഏറിയതുമായ മാത്രകളെ പലരും കൂടി ആലോചിച്ചു തീൎച്ചപ്പെടുത്തീട്ടുണ്ടു. ആ മാത്ര വൈദ്യസഹായം കൂടാതെ തന്നെ ഒരു സമയം ഉപയോഗിച്ചു പോയാലും അപായം വരുന്നതല്ല. അതുപോലെ ആൎയ്യവൈദ്യൌഷധങ്ങളുടെ മാത്രകൾക്കും ഒരു ക്ലിപ്തത ചെയ്യേണ്ടതു അത്യാവശ്യമായി വന്നു. അതു നിമിത്തം പല പരിശോധനകളും ചെയ്തതിന്നുശേഷം ആൎയ്യവൈദ്യശാലയിൽ ഉണ്ടാക്കുന്നതായ എല്ലാ മരുന്നുകളുടേയും മാത്രാവിവരണത്തോടും അതുപയോഗിക്കേണ്ടുന്ന രീതി, മുഖ്യ രോഗങ്ങൾ ഇവയെ കാണിച്ചുകൊണ്ടും 1079-ൽ ഒന്നാമതായി ഒ

ഷധപ്പട്ടികയും, അതിനെ വീണ്ടും പരിഷ്കരിച്ച് 1083-ൽ ചികിത്സാ സംഗ്രഹം എന്ന പുസ്തകവും പ്രസിദ്ധപ്പെടുത്തി. ഈ പ്രസിദ്ധീകരണം ആര്യവൈദ്യശാലയുടെ അഭിവൃദ്ധിക്കു മാത്രമല്ല ആര്യവൈദ്യത്തിന്റെ അഭിവൃദ്ധിക്കും ഏററവും ഉപയോഗമായി വന്നു. ഇതിനെ അനുസരിച്ച് പല വൈദ്യശാലകളും ഔഷധപട്ടികകളും ഉണ്ടായി. എന്നുതന്നെയുമല്ല മുറി വൈദ്യന്മാരെക്കൊണ്ടു ജനങ്ങൾക്കുള്ള ഉപദ്രവത്തിന്നിതുനിമിത്തം സാരമായ ശമനവും കിട്ടി. അന്നു പരദേശങ്ങളിൽ മലയാളി മുറിവൈദ്യന്മാർ ധാരാളം നടന്നു ചികിത്സിച്ചിരുന്നു. ജനങ്ങൾക്കിവരെപ്പററി വളരെ ഭയവും അവിശ്വാസവും ഉണ്ടായിരുന്നു. അവർ ഈ പുസ്തകം വാങ്ങി അതിലെ രീതി അനുസരിച്ച് മരുന്നുകൾ ഉപയോഗിപ്പാൻ തുടങ്ങിയതു മുതൽ അവിശ്വാസത്തിന്നു പകരം അവരിലും ആര്യവൈദ്യൌഷധങ്ങളിലും അധികം വിശ്വാസമായിത്തീർന്നു.

ആര്യവൈദ്യശാലയിൽ ആദ്യം ചെറിയംവീട്ടിൽ കുഞ്ഞുണ്ണിനായർ എന്ന ഒരാളെ മാത്രമാണു പ്രവൃത്തിക്കു നിയമിച്ചിരുന്നതു്. ആയാളെ സംഗതിവശാൽ പിന്നെ പിരിക്കേണ്ടിവന്നു. രണ്ടാമതായി നിശ്ചയിക്കപ്പെട്ട ആൾ മഠത്തിൽ പറങ്ങോടൻനായരാണ്. അതുകൊണ്ടായാളാണിപ്പോൾ സർവ്വീസ്സിൽ ഒന്നാമൻ. ഗുമസ്ഥൻപണിക്കു ആദ്യം നിയമിക്കപ്പെട്ട ആൾ ടി. കെ. കൃഷ്ണമേനോനെന്ന ശിന്നമ്മേനവനാണ്. അതിന്നു സഹായിയായി നിശ്ചയിക്കപ്പെട്ട ആൾ യം. അച്ചുതൻനായരെന്നൊരാളാണ്. ഈ പഴയ കൂട്ടരെല്ലാവരും ഇപ്പോഴും സർവ്വീസ്സിലുണ്ടെന്നുള്ളതു ഏററവും ചാരിതാൎത്ഥ്യജനകമാകുന്നു. എന്നാൽ വൈദ്യശാല പ്രവൃത്തിയിൽ ഒന്നാമതായി നിശ്ചയിക്കപ്പെട്ട വാരിയർ, ചെറുനെല്ലിക്കാട്ടു വാരിയത്തു രാമവാരിയർ എന്നൊരാളായിരുന്നു. ഈയാൾ മുമ്പുതന്നെ ചരിത്രനായകന്റെ പ്രത്യേക സ്നേഹിതനായിരുന്നുവെന്നു മാത്രമല്ല, ആകപ്പാ

ടെ എല്ലാവൎക്കും വേണ്ടപ്പെട്ടവനും സ്വജനത്തിൽ ഒരു പ്രമാണിയും ആയിരുന്നു. ആൎയ്യവൈദ്യശാലക്കു വേണ്ടുന്ന എല്ലാ അങ്ങാടിമരുന്നുകളും പറിമരുന്നുകളും നല്ലതായി ശേഖരിച്ചു കൊടുക്കുകയായിരുന്നു ഇയ്യാളുടെ പ്രധാനപ്രവൃത്തി. മരിക്കുന്നതിന്നു മുമ്പു ഈയാൾക്കു ഒരുമാതിരി ബുദ്ധിഭ്രമം തുടങ്ങി.

“മത്തവൽഗതിവാക്കമ്പ-
മൊഹാ മാസാന്മരിഷ്യതഃ”

എന്ന മരണലക്ഷണമായിരുന്നു അതു. അധികം പറഞ്ഞിട്ടാവശ്യമില്ലല്ലോ. 1091 ചിങ്ങം 25-ാംനു- ശനിയാഴ്ച ഒന്നാം തിരുവോണദിവസം കാലത്തു ആറുമണിക്കു ഒരായാൾ കത്തികൊണ്ടു കുത്തി കുടൽ പുറത്തുചാടിച്ചു ആത്മഹത്യചെയ്തുകളഞ്ഞു. വൈദ്യശാല പ്രവൃത്തിക്കാരിൽ ആദ്യമായി മരിച്ചതു ഇയാളായിരുന്നു. ഇത് ഏററവും അപരിഹാൎയ്യമായ നഷ്ടമാണെന്നുള്ളതിന്നു സംശയമില്ല. ഈയാൾക്കു മരിക്കുമ്പോൾ കുറെ കടങ്ങളൊക്കെ ഉണ്ടായിരുന്നുവെങ്കിലും അതെല്ലാം അനന്തിരവന്മാരെ ബാധിക്കുവാനിടവരാതെ ചരിത്രനായകൻ തീൎത്തുകൊടുക്കുകയും ചെയ്തു.

ആൎയ്യവൈദ്യശാലയുടെ ആരംഭകാലത്തു ചരിത്രനായകൻെറ താമസം തെക്കേ വാരിയത്തു അന്നുണ്ടായിരുന്ന പത്തായപ്പുരയിലായിരുന്നു. (പണ്ടു എത്രയും ചെറിയതായും മണ്ണു ചുമരായും ഉള്ള ഒരു പത്തായപ്പുര ഉണ്ടായിരുന്നു.) രാമവാരിയരുടെ ഹെഡ് കാൎയ്യസ്ഥതക്കാലത്തു സ്ഥലം പോരാത്തതിനാൽ പഴയതു പൊളിച്ചു കുറച്ചു വലുതാക്കിയും ഉറപ്പിലും ഒരു പത്തായപ്പുര പണി ചെയ്തു. ഭിത്തി കല്ലുകൊണ്ടു കെട്ടി ഇരുമ്പഴിയും മററുമായിട്ടായിരുന്നു അതിൻെറ സ്വഭാവം. എന്നാൽ മേൽപ്പുര മുളംകഴിക്കോലായും ഓട്ടു മേയാതെയുമാണിരുന്നിരുന്നതു്. രാമവാരിയൎക്കു് ആ പ

രയിൽ ആറുമാസം തികച്ചും താമസിക്കുവാൻ സാധിച്ചില്ല. അതുകൊണ്ടതു ലക്ഷണപ്പിഴയുള്ളതാണെന്നുള്ള ആക്ഷേപം അന്നു മുതൽക്കുതന്നെ ഉണ്ടായിരുന്നു. അതിനാൽ രാമവാരിയർ മങ്കുളങ്ങരെപ്പോയി താമസമായ ശേഷം അതിൽ താഴപ്പുരയുടെ ഏതാനും ഭാഗം പൊളിച്ചുനീക്കി വലിയ ദുർല്ലക്ഷണമുള്ളതിന്നു സമാധാനം ചെയ്തു വെച്ചിരിക്കയായിരുന്നു. എന്നിട്ടും സംശയം തീൎന്നില്ല. നിലനിൽത്തണമെങ്കിൽ ഓടിടുവാനും മററുമായി വീണ്ടും കുറെ അധികം ചിലവു ചെയ്യേണമെന്ന നിലയും ആയിരുന്നു എന്നാലും സ്ഥലം കഷ്ടിയാണുതാനും. അതിനാൽ ഇതു 1080-ൽ പൊളിച്ചു കുറെക്കൂടി വലുതാക്കിയും ഉറപ്പിലും പണിചെയ്തു് ഓടിട്ടു. ഇതു ചരിത്രനായകൻെറ സ്വന്തം ചിലവിലാകുന്നു. തറവാട്ടിൽനിന്നും പണ്ടത്തെ പഴയ പുരയുടെ അവശിഷ്ടങ്ങൾ വല്ലതും ഉണ്ടെങ്കിൽ അതു മാത്രമെ ഇതിലേക്കുപയോഗപ്പെട്ടിട്ടുള്ളു. രാമവാരിയർ പണിചെയ്ത പത്തായപ്പുരയിലായിരുന്നു അതുവരെ പണ്ടങ്ങളും മററും സൂക്ഷിച്ചിരുന്നതു. അന്നു കുഞ്ഞിക്കുട്ടിവാരസ്യാർ വക്കൽ തറവാട്ടുവകയും സ്വന്തം വകയും പണം ഉണ്ടായിരുന്നു. കുട്ടിവാരസ്യാരുടെ വകയും ചരിത്രനായകൻെറ വകയും പണം വേറെയും ഉണ്ട്. എല്ലാംകൊണ്ടും പണ്ടത്തിന്മേൽ എടവാടു ചെയ്തു വരികയായിരുന്നു അന്നത്തെ സ്വഭാവം. എല്ലാം കുഞ്ഞിക്കുട്ടിവാരസ്യാരുടെ മേലന്വേഷണത്തിൽ ചരിത്രനായകൻ നടത്തിവരികയുമായിരുന്നു. പത്തായപ്പുര പൊളിച്ചു പണിചെയ്തപ്പോൾ ഇതെല്ലാം നാലുകെട്ടിലേയ്ക്കു മാററി. കുഞ്ഞിക്കുട്ടിവാരസ്യാർ തന്നെയായിരുന്നു ഇതു സൂക്ഷിച്ചു വന്നിരുന്നതു്. പുതിയ പത്തായപ്പുര പണി കഴിഞ്ഞതിൻെറ ശേഷവും അതു കുഞ്ഞിക്കുട്ടിവാരസ്യാരുടെ അധീനത്തിൽനിന്നു മാററിയില്ല. അതിന്നുള്ള കാരണം ചരിത്രനായകൻ വരവിലധികം ചിലവിടുന്നുണ്ടൊ എന്നു കുഞ്ഞിക്കുട്ടിവാരസ്യാർ സംശയിക്കുന്നുണ്ടെന്നു

തോന്നിയതിനാലാണ്. എന്നാൽ ചരിത്രനായകന്റെ സ്ഥിതി അങ്ങനെയല്ല.

"ഇദമേവ ഹി പാണ്ഡിത്യം ഇയമേവ വിദഗ്ദ്ധതാ
അയമേവ പരോധർമ്മോ യദാ യാന്നാധികോവ്യയഃ".

എന്ന തത്വത്തെ കേവലം വിശ്വസിച്ചുകൊണ്ടു തന്നെയായിരുന്നു എല്ലാം ചെയ്തുവന്നിരുന്നത്. 'അതിസ്നേഹം പാപശങ്കി' എന്നുണ്ടല്ലൊ. വിശ്വാസം വന്നിട്ടുമതി പണ്ടങ്ങൾ ഇങ്ങോട്ടു നീക്കുന്നതു്. അതുവരെ സ്വന്തം പണ്ടം പണങ്ങൾ ഇവ കൂടി കുഞ്ഞിക്കുട്ടിവാരസ്യാർ പക്കൽ തന്നെ ഇരിക്കട്ടെ എന്നു ചരിത്രനായകനും നിശ്ചയിച്ചു. ഏതായാലും രണ്ടുമൂന്നു കൊല്ലംകൊണ്ട് ആര്യവൈദ്യശാല ക്രമത്തിൽ അഭിവൃദ്ധിപ്പെട്ടുവരികതന്നെയാണു ചെയ്യുന്നതു് എന്നു പൊതുജനങ്ങൾക്കും ഒടുവിൽ കുഞ്ഞിക്കുട്ടിവാരസ്യാക്കും ബോദ്ധ്യമായി. ആര്യവൈദ്യശാലയുടെ ആരംഭകാലത്തു് ഏറിയാൽ ഒരു മാസത്തിൽ 300-കയിലധികം സംഖ്യക്കു മരുന്നു വില്ക്കുവാൻ സാധിക്കുമെന്നു തൽ പ്രവൎത്തകൻ പ്രതീക്ഷിച്ചിരുന്നില്ല. എന്നാലതു 1081-ലെ ചില മാസങ്ങളിൽ 500 ഉറുപ്പികയിലധികമായി വൎദ്ധിക്കുകയും ചെയ്തിരുന്നു.

ആര്യവൈദ്യശാല ആരംഭിക്കപ്പെട്ട് അധികം താമസിയാതെ "ആര്യവൈദ്യസമാജം" എന്ന പേരിൽ ഒരു വൈദ്യസംഘം കൂടി സ്ഥാപിക്കപ്പെട്ടു. ഇതിന്റെ പ്രധാന പ്രവൎത്തകനും അന്നുമുതൽ ഇന്നുവരെ സിക്രട്ടരിയും ചരിത്രനായകൻതന്നെയാണെങ്കിലും ബ്രഹ്മശ്രീ പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാ, മ. രാ. രാ. കെ. സി. മാനവിക്രമൻരാജാ ഡി. സി; ശ്രീമാൻ പി. വി. കൃഷ്ണവാരിയർ മുതലായ പലരും ഇതിൽ ആദ്യംമുതല്ക്കേ ഉത്സാഹികളാകുന്നു. അഭിനവവാചസ്പതി ടി. സി. മൂസ്സവർകളും ആദ്യം ഇതിൽ വളരെ ഉത്സാഹിച്ചിട്ടും, കുറെക്കാലം സഹായ

സിക്രട്ടേരിയായി ഇരുന്നിട്ടും ഉണ്ട്. എന്നു മാത്രമല്ല, അനേകം പ്രഭുക്കന്മാരും, ജന്മികളും, പൊതുജനങ്ങളും സമാജത്തെ പല വിധത്തിലും സഹായിച്ചിട്ടും ഉണ്ട്. അധികവിവരം താഴെ ചേർത്തിരിക്കുന്ന സംഗ്രഹറിപ്പോർട്ടുകൊണ്ട് അറിയാവുന്നതാകുന്നു.

## ആര്യവൈദ്യസമാജം.

കൊല്ലം 1078 കന്നിയിൽ ചരിത്രനായകൻ ആര്യവൈദ്യശാല സ്ഥാപിച്ചതിന്നു ശേഷം അധികം താമസിക്കാതെ, കഴിഞ്ഞുപോയ ബ്രഹ്മശ്രീ വെള്ളാനശ്ശേരി വാസുദേവൻ മൂസ്സതവർകൾ കുറൂരിൽ "ആരോഗ്യചിന്താമണി" എന്നു പേരായ ഒരു വൈദ്യശാല സ്ഥാപിക്കുവാനും അന്നു വൈദ്യന്മാരെ ക്ഷണിച്ച് ഒരു സഭ കൂടുവാനും തീർച്ചപ്പെടുത്തി. മുമ്പു തന്നെ ഒരു വൈദ്യശാല സ്ഥാപിച്ച ആളാണെന്നു വിചാരിച്ചായിരിക്കാം,—അന്നു സഭാവാസികൾ ചരിത്രനായകനെ സഭാനാഥനായി തിരഞ്ഞെടുത്തു. അന്നത്തെ കൃത്യങ്ങളെല്ലാം കഴിഞ്ഞ ശേഷം ഇങ്ങിനെ ഒരു വൈദ്യസഭ സ്ഥിരമായി കൊല്ലംതോറും കൂടേണമെന്ന് ആലോചിക്കുകയും, "ആര്യവൈദ്യസമാജം" എന്ന പേരിൽ അങ്ങിനെ ഒന്നു നടത്തിക്കൊണ്ടുപോകുവാൻ തീർച്ചപ്പെടുത്തുകയും, അതിനെസ്സംബന്ധിച്ച ഏർപ്പാടുകൾ ചെയ്വാനും നിയമങ്ങൾ ഉണ്ടാക്കുവാനും വേണ്ടി ഒന്നാമത്തെ യോഗം കൊട്ടക്കൽവെച്ചു കൂടുവാൻ ചരിത്രനായകൻ ക്ഷണിക്കുകയും ചെയ്തു.

അതുപ്രകാരം ഒന്നാമത്തെ യോഗം 1078 മകരം 12-ം, 13-ം തിയ്യതികളിൽ കൊട്ടയ്ക്കൽ ആര്യവൈദ്യശാലയിൽ പ്രത്യേകം കെട്ടിയുണ്ടാക്കിയ പന്തലിൽവെച്ചു കൂടി. ആദ്യത്തെ ദിവസം കോട്ടയ്ക്കൽ അന്നു അഞ്ചാംകൂറു വാഴ്ച്ചയായിരുന്ന ദേഹവും പിന്നീടു സാമൂതിരിപ്പാടായി തീപ്പെട്ടുപോയമഹാനുമായ വലിയ കുഞ്ഞിഅനുജൻ തമ്പുരാൻ തിരുമനസ്സുകൊണ്ടും, രണ്ടാം

ദിവസം പിന്നീട സാമൂതിരിപ്പാടായി തീൎന്നിട്ടുള്ള, വിദ്വാൻ പി. സി. മാനവിക്രമ ഏട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടും അഗ്രാസനം വഹിച്ചു. ഇതു് ആദ്യത്തെ പൊതുവിലുള്ള ഏൎപ്പാടായതുകൊണ്ടു് അനേകം വൈദ്യന്മാരും വൈദ്യതല്പരന്മാരും നാനാദേശങ്ങളിൽനിന്നും ഹാജരുണ്ടായിരുന്നു. അന്നു പലതരം പ്രസംഗങ്ങളും പ്രബന്ധവായനകളും ഉണ്ടായതിന്നുപുറമെ, ആകപ്പാടെ മേലിൽ നടക്കേണ്ടുന്ന സമ്പ്രദായത്തെപ്പററി ആലോചിച്ചു തീൎച്ചപ്പെടുത്തുകയും, സമാജം വകയായി കൊല്ലംതോറും ഓരോ വൈദ്യപരീക്ഷ നടത്തിക്കൊണ്ടു പോകുവാൻ ഏൎപ്പാടു ചെയ്കയും, സ്ഥിരം സിക്രട്ടെരിയായി ചരിത്രനായകനെത്തന്നെ തിരഞ്ഞെടുക്കുകയും ചെയ്തു. അതോടുകൂടി നിൎവ്വാഹകസംഘം മുതലായതും ഏൎപ്പെടുത്തി. അതിന്നു പുറമെ, നാടുനീങ്ങിയ തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സുകൊണ്ടു, കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു്, സാമൂതിരിപ്പാടു തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഈ രാജാക്കന്മാരോടു സമാജത്തിന്റെ പാലകന്മാരായിരിപ്പാൻ അപേക്ഷിക്കുകയും അവർ അതു സമ്മതിക്കുകയും ചെയ്തിട്ടുണ്ടു്.

കോട്ടക്കൽ വെച്ചു തന്നെ ക്ഷണിച്ചിരുന്നതിനാൽ, 1079-ൽ രണ്ടാമത്തെ യോഗം ചേൎന്നതു കോഴിക്കോട്ടു വിദ്വാൻ ഏട്ടൻതമ്പുരാനവൎകളുടെ ശ്രമത്തിലും സ്ഥലത്തും വെച്ചായിരുന്നു. കൊച്ചി, തിരുവിതാംകൂർ, മലബാർ എന്നീ സ്ഥലങ്ങളിൽനിന്നു പല വൈദ്യന്മാരും ഹാജരുണ്ടായിരുന്നുവെന്നു മാത്രമല്ല, കൊച്ചി അന്നു ആറാം മുറയായിരുന്ന കുഞ്ഞുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും ഹാജരുണ്ടായിരുന്നു. (കൊച്ചി രാജാക്കന്മാർ ആദ്യമായി കോഴിക്കോട്ടുസന്ദൎശിച്ചതും നെടിയിരുപ്പ്-പെരുമ്പടപ്പു സ്വരൂപക്കാർ തമ്മിൽ പരസ്യമായി യോജിച്ചുനടന്നതും ഈ അവസരത്തിലാണ്. ഇതു സമാജത്തിന്റെ ചരിത്രത്തിൽ മാ

ത്രമല്ല മലയാളക്കരയടെ ആധുനിക ചരിത്രത്തിൽ തന്നെ ഒരു സ്മരണീയസംഭവവുമാകുന്നു.)

ആദ്യത്തെ ദിവസം അഷ്ടവൈദ്യൻ തൃശ്ശിവപേരൂർ തയ്ക്കാട്ട് നാരായണൻമൂസ്സവർകളും, പിന്നെ കൊച്ചി ആറാം മുറ കുഞ്ഞുണ്ണിതമ്പുരാൻ തിരുമനസ്സുകൊണ്ടും അദ്ധ്യാസനം വഹിച്ചു. പല പ്രസംഗങ്ങളും തീർപ്പുകളും ചെയ്തതിന്നുപുറമെ, കോഴിക്കോട്ടുകാരുടെ ഉത്സാഹത്തിൽ അവിടെ ഒരു വൈദ്യശാലവെക്കണമെന്നു തീർച്ചപ്പെടുത്തുകയും, ഇപ്പോൾ മദിരാശി ഗവമ്മേണ്ടിൻെറ നിയമമെമ്പറായിരിക്കുന്ന ദിവാൻബഹദൂർ എം. കൃഷ്ണൻനായരവർകൾ മുതലായ പലരേയും ഒരു സംഘമായി ചേർത്തു അതിന്നധികാരപ്പെടുത്തുകയും ചെയ്തിരുന്നു. സമാജം റജിസ്ത്രാക്കി ബലപ്പെടുത്തണമെന്നുള്ള ആലോചനയും അന്നുണ്ടായില്ലെന്നില്ല. പിറേറത്തെ കൊല്ലത്തെ യോഗം തൃശ്ശിവപേരൂരിൽ വെച്ചു കൂടുവാൻ തീർച്ചപ്പെടുത്തിയായിരുന്നു യോഗം പിരിഞ്ഞതു.

കോഴിക്കോട്ടുനിന്നു യോഗം പിരിഞ്ഞപ്പോൾ പിറേറത്തെ യോഗം തൃശ്ശിവപേരൂക്ക് തൃപ്പൂണിത്തുറ തമ്പുരാക്കന്മാർ വലിയ തമ്പുരാനോടാലോചിച്ചശേഷം ഗവമ്മേണ്ടുവകയായി ക്ഷണിക്കാമെന്നു വെച്ചിരുന്നു. സംഗതിവശാലതു സാദ്ധ്യമായില്ല. അതിനാൽ മൂന്നാമത്തെ യോഗം 1080-ൽ തൃശ്ശിവപേരൂര് വെച്ചു തന്നെ നടത്തിയെങ്കിലും അതിൽ പ്രധാനചിലവു ചരിത്രനായകൻ തന്നെയാണു നിർവ്വഹിച്ചതു. അന്നും അനേകം വൈദ്യന്മാർ ഹാജരുണ്ടായിരുന്നു. തൃശ്ശിവപേരൂർ തയ്ക്കാട്ട് നാരായണൻമൂസ്സതവർകൾ, വൈല്യര് ശങ്കുവാരിയരവർകൾ, പൂങ്കുന്നത്ത് അച്ചുതവാരിയരവർകൾ മുതലായവരായിരുന്നു അവിടെ പ്രത്യേകം സഹായികൾ. കൊച്ചിത്തമ്പുരാക്കന്മാരാരും അന്നു ഹാജരുണ്ടായിരുന്നില്ല. ഒന്നാംദിവസം വൈദ്യമഠത്തിൽ നാരായണൻനമ്പൂതിരി അവർകളും, പിന്നെ കൊടുങ്ങല്ലൂർ

കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടും അഗ്രാസനം വഹിച്ചു. മലയാളഭാഷയിൽ മാത്രം അറിവുള്ളവക്കും കൂടി ആയ്യുവൈദ്യശാസ്ത്രത്തിൽ പാണ്ഡിത്യം സമ്പാദിക്കേണ്ടതിന്നും വൈദ്യപരീക്ഷകൾ ചേരേണ്ടതിന്നും വേണ്ടുന്ന പുസ്തകങ്ങൾ മലയാളഭാഷയിൽ ഉണ്ടാക്കുന്നതിന്നു ഒരു പണ്ഡിതസംഘത്തെ അന്നത്തെ യോഗത്തിൽവെച്ച് ഏർപ്പെടുത്തിയിരുന്നു. പക്ഷെ, അതുകൊണ്ടു കായ്യമൊന്നും നടക്കുകയുണ്ടായിട്ടില്ല.

നാലാമത്തെ യോഗം 1081-ൽ കടത്തനാട്ട് പോർളാതിരി ഉദയവൎമ്മ ഇളയതമ്പുരാനവർകളുടെ ക്ഷണപ്രകാരം വടകരെ വെച്ചാണു കൊണ്ടാടിയതു. ആദ്യത്തെ ദിവസം ഉദയവൎമ്മരാജാവവർകളും, രണ്ടാംദിവസം കെ. സി. മാനവിക്രമരാജാ ഡി. സി. അവർകളും സഭാനാധസ്ഥാനം വഹിച്ചു. അന്നു കായ്യങ്ങളെല്ലാം കഴിഞ്ഞശേഷം പിന്നെത്തെ യോഗം പട്ടാമ്പിവെച്ചു കൂട്ടവാനായി ബ്രഹ്മശ്രീ പുന്നശേരിനമ്പി നീലകണ്ഠശൎമ്മാ അവർകൾ ക്ഷണിക്കുകയും ചെയ്തു.

അഞ്ചാമത്തെയോഗം 1082-ൽ വിദ്വാൻ മാനവിക്രമ ഏട്ടൻതമ്പുരാൻ എന്ന (അന്നു) മൂന്നാർപാട്ടു തമ്പുരാനവർകളുടെ അദ്ധ്യക്ഷതയിൽ പട്ടാമ്പിവെച്ചു കൂടി. അടുത്ത യോഗത്തിൽ ഒരു ഔഷധപ്രദർശനം കൂടി നടത്തണമെന്നു അന്നു തീർച്ചപ്പെടുത്തുകയും, കെ. സി. ശങ്കരൻതമ്പാനവർകൾ സഭയെ പാലക്കാട്ടേക്കു ക്ഷണിക്കുകയും ചെയ്തു. അക്കൊല്ലത്തിൽ തന്നെ സമാജത്തെ 1860-ലെ 21-ാംനമ്പ്ര ആക്ട്പ്രകാരം റജിസ്ത്രാക്കുകയും ഉണ്ടായി.

അനേകം രാജാക്കന്മാരുടെ സംരക്ഷണകൊണ്ടും യോഗ്യവൈദ്യന്മാരുടെ പ്രത്യേക ദൃഷ്ടിനിമിത്തവും പൊതുജനങ്ങളുടെ ലാളനയാലും അതുവരെയും സമാജത്തിന്നു പറയത്തക്ക ബാലാരിഷ്ടകളൊന്നും കൂടാതെതന്നെ കഴിഞ്ഞു. ഈ സമാജത്തിൻെറ ആരംഭത്തിന്നുശേഷം കേരളത്തിൽ ആയ്യുവൈദ്യത്തി

ന്നു ഒരു പുതിയ ജീവൻ ഉണ്ടായിത്തീരുകയും, തൽഫലമായി സമാജത്തിൻെറ ഉപദേശങ്ങൾക്കനുസരിച്ചു അനേകം നാട്ടു വൈദ്യശാലകൾ ഉണ്ടായിത്തീരുകയും ചെയ്തിട്ടുണ്ട്. തിരുവിതാംകൂർ പ്രജാസഭയിൽ ൟ സമാജത്തിൻെറ ഒരു പ്രതിനിധിയെക്കൂടി സ്വീകരിപ്പാൻ അപേക്ഷിച്ചതിൽ സമാജത്തിൻെറ ആപ്പീസ്സ് തിരുവിതാംകൂറിലല്ലാത്തതുകൊണ്ടു അതിന്നു നിവൃത്തിയില്ലെന്നു പറഞ്ഞു അന്നത്തെ ദിവാൻ ആ അപേക്ഷയെ തള്ളിക്കളകയാണുണ്ടായതു.

ആറാമത്തെ യോഗം പാലക്കാട്ടുവെച്ചു പ്രദർശനത്തോടുകൂടി 1083-ൽ വളരെ ഭംഗിയായിനടന്നു. സഭാനാഥസ്ഥാനം വഹിച്ചതു കൊച്ചി അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും, പ്രദർശനം തുറന്നതു അന്നത്തെ മൂന്നാർപ്പാട്ടുതമ്പുരാൻ (വിദ്വാൻ പി. സി. മാനവിക്രമ ഏട്ടൻതമ്പുരാൻ) തിരുമനസ്സുകൊണ്ടും ആയിരുന്നു. അത്തവണ വിശേഷവിധിയായി കടത്തനാട്ടു തമ്പുരാനവർകൾ മുതലായ പല യോഗ്യന്മാരും ഹാജരുണ്ടായിരുന്നു.

ഏഴാമത്തെയോഗം കൊല്ലങ്കോട്ടുവെച്ചു, മാധവരാജാവവർകളുടെ ക്ഷണനപ്രകാരം ഘോഷമായിക്കഴിച്ചു. അന്നു പ്രദർശനം ഉണ്ടായില്ല. എങ്കിലും ബാക്കിയെല്ലാം വളരെ ഭംഗിയായിത്തന്നെ നടന്നു. അപ്പൻതമ്പുരാൻ മുതലായ പല മഹാന്മാരും അന്നും ഹാജരുണ്ടായിരുന്നു. പണ്ഡിത ഗോപാലചാർളു അവർകളായിരുന്നു സഭാനാഥസ്ഥാനം വഹിച്ചതു. ആയുർവ്വേദ കോളേജും ഡിസ്പെൻസറിയും കഴിയുന്ന വേഗത്തിൽ ആരംഭിക്കണമെന്നു തീർച്ചപ്പെടുത്തിയതും, അതിന്നു പണം പിരിക്കുവാനും മററുമായി അനേകം യോഗ്യന്മാരെ ഒരു കമ്മിററിയായി തിരഞ്ഞെടുത്തതും പ്രസ്തുത യോഗത്തിലെ ഒരു വിശേഷസംഭവമായിരുന്നു. പാലക്കാട്ടുവെച്ചു നടത്തിയ പ്രദർശനത്തിൽ വിജയികളായവൎക്കു സമ്മാനങ്ങളും സർട്ടിഫിക്കററു

കളും കൊടുത്തു. സമാജംവക വൈദ്യപരീക്ഷയിൽ ഒന്നാമനായി ജയിക്കുന്നവൎക്ക് ഒരു സ്വൎണ്ണമെഡൽ സമ്മാനം കൊടുക്കാമെന്നു അന്നത്തെ സഭാനാഥനായിരുന്ന പണ്ഡിത ഗോപാലപാൎല്ല അവർകൾ സദയം വാഗ്ദത്തം ചെയ്തതും ആ യോഗത്തിലെ ഒരു സ്മരണീയ സംഭവമാകുന്നു.

എട്ടാമത്തെയോഗം എ. കെ. ശങ്കരവൎമ്മരാജാവവർകളുടെ ക്ഷണനമനുസരിച്ചു 1085-ൽ തലശേരി ബ്രന്നൻ കോളേജിൽവെച്ചുകൂടി. പ്രദൎശനവും ഉണ്ടാകാതിരുന്നില്ല. സഭാനാഥനായിരുന്നതു ചിറയ്ക്കൽ രാമവൎമ്മതമ്പുരാനവർകളും, പ്രദൎശനം തുറന്നതു കെ. സി. മാനവിക്രമൻ രാജാവവർകളും ആയിരുന്നു. കൊല്ലംകോട്ടുവെച്ചു തലൈക്കൊല്ലം ഏൽപിച്ച കമ്മിററിക്കാരിൽനിന്നു യാതൊരു സഹായവും ലഭിച്ചില്ലെങ്കിലും പാഠശാലാശ്രമം വീണ്ടും ചെയ്യേണ്ടതാണെന്നു തീരുമാനിക്കയും, പുതുതായി ചിലരേക്കൂടി കമ്മിററി മെമ്പർമാരായി തിരഞ്ഞെടുക്കുകയും ഉണ്ടായി. പിന്നെത്തെ സഭ ചരിത്രനായകൻ കോട്ടയ്ക്കലേക്കുതന്നെ ക്ഷണിച്ചു.

ഒമ്പതാമത്തെ യോഗം 1086-ൽ കോട്ടയ്ക്കൽ ആൎയ്യവൈദ്യശാലയിൽവെച്ചു പ്രദൎശനത്തോടുകൂടി വളരെ ആഘോഷമായി നടത്തി. ഇതിന്നു അന്നത്തെ സാമൂതിരിപ്പാടുതമ്പുരാൻ തിരുമനസ്സിലെ പ്രത്യേക സഹായവും ഉണ്ടായിട്ടുണ്ടു. നാനാദിക്കിൽനിന്നും അനേകം യോഗ്യന്മാർ ഹാജരുണ്ടായിരുന്നു. പ്രദൎശനം തുറന്നതു അന്നു മലപ്പുറം തുക്ടിയായിരുന്ന പെയിററ് സായ്പവർകളും, സഭാനാഥസ്ഥാനം വഹിച്ചതു ആദ്യത്തെ ദിവസം കിഴക്കെക്കോവിലകത്തു വലിയ കുട്ടിജ്യേഷ്ഠൻ തമ്പുരാനവർകളും, രണ്ടാം ദിവസം എം. സി. കൃഷ്ണവൎമ്മരാജാവവർകളും ആയിരുന്നു. തലശേരിവെച്ചു നടത്തിയ പ്രദൎശനത്തിൽ വിജയികളായവൎക്ക് സമ്മാനങ്ങളും സർട്ടിഫിക്കററുകളും കൊടുക്കുകയും ഉണ്ടായി. അന്നു ചരിത്രനായകന്നു വളരെ ചിലവു വ

ന്നിട്ടുണ്ടെങ്കിലും പ്രദർശനവും സഭയും വളരെ വിജയമായി കലാശിച്ചു.

പത്താമത്തെ യോഗം—ഇതു മങ്കട കൃഷ്ണവമ്മരാജാവവർകളുടെ ഉത്സാഹത്തിന്മേൽ 1087-ൽ മങ്കട വെച്ചുകൂടി. അന്നു പ്രദശനം ഉണ്ടായിരുന്നില്ല. ബാക്കിയെല്ലാം വളരെ ഘോഷമായിത്തന്നെയാണു കൊണ്ടാടിയതു്. സഭാനാഥൻ ഒന്നാംദിവസം എ. കെ. ശങ്കരവമ്മരാജാവവർകളും, രണ്ടാംദിവസം ചിറക്കൽ രാമവമ്മ ഇളയരാജാവവർകളും ആയിരുന്നു. അവിടെ വെച്ചു പാഠശാലയുടെ കാൎയ്യം കുറെക്കൂടി ജാഗ്രതയായി ശ്രമിക്കണമെന്നു തീർച്ചപ്പെടുത്തുകയും, ചിറയ്ക്കൽ രാമവമ്മ ഇളയരാജാവവർകൾ, എ. കെ. ശങ്കരവമ്മരാജാവവർകൾ, കെ. സി. മാനവിക്രമൻരാജാവവർകൾ, എം. സി. കൃഷ്ണവമ്മരാജാവവർകൾ, പുന്നശേരിനമ്പി നീലകണ്ഠശമ്മാ അവർകൾ ഈ അഞ്ചുപേരെ ഇതിന്നു ഒരു പ്രത്യേകകമ്മിററിയായി തിരഞ്ഞെടുക്കുകയും ചെയ്തു. പക്ഷെ, കമ്മിററിക്കാർ ഈ കാൎയ്യത്തിൽ പറയത്തക്ക പ്രവൃത്തിയൊന്നും ചെയ്കയുണ്ടായില്ല.

ഇങ്ങിനെ ആകപ്പാടെ പത്തു സമാജവും വളരെ ഘോഷമായിത്തന്നെ കഴിഞ്ഞുവെന്നു പറയാം. കേരളത്തിലുള്ള മിക്ക വൈദ്യന്മാരും, രാജാക്കന്മാരും, പ്രഭുക്കന്മാരും ജാതിമതഭേദം കൂടാതെ ഇതിൽ ഓരൊ അവസരത്തിൽ സന്നിഹിതരായിട്ടുണ്ട്. അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് സമാജത്തിൻെറ സ്ഥിരസഭാനാഥൻെറ നിലയിലിരുന്നു അനേകം ഉപദേശങ്ങൾ തന്നിട്ടുള്ളതിന്നു പുറമെ, ഒന്നിലധികം അവസരത്തിൽ ധനംകൊണ്ടും സഹായിച്ചിട്ടുണ്ട്. കേരളവമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു, കടത്തനാട് ഉദയവമ്മതമ്പുരാൻ തിരുമനസ്സുകൊണ്ട്, മുതലായ മററു മഹാന്മാരും ചില്ലറ സഹായമല്ല ചെയ്തിട്ടുള്ളതു. അക്കാലത്തെ സാമൂതിരിപ്പാടു തമ്പുരാക്കന്മാരും യഥോചിതം സഹായം ചെയ്തിട്ടുള്ളവരാണ്.

ഇതൊക്കെ സമാജത്തിന്ന് അഭിമാനകരമായിട്ടുള്ളതാണെങ്കിലും ഇങ്ങിനെ ഘോഷം കൂട്ടുകയും പ്രസംഗങ്ങൾ നടത്തുകയും ചെയ്തതുകൊണ്ടു കേരളത്തിലാകപ്പാടെ ആയുർവൈദ്യത്തിന്ന ഒരു വലിയ ഉണർച്ച വന്നുവെന്നുള്ളതല്ലാതെ, പാഠശാലാശ്രമത്തിൽ എത്ര കമ്മിററിയെ ഏർപ്പെടുത്തിയിട്ടും, ഏതെല്ലാം വഴിക്കു ശ്രമിച്ചിട്ടും കാണത്തക്ക ഫലമൊന്നും ഉണ്ടായില്ല. ഇതു നിമിത്തം ചിലൎക്ക് ഉള്ളിൽ കുറെശ്ശ മടപ്പു തുടങ്ങിയിട്ടൊ എന്തൊ,—പിറേറത്തെ വാൎഷികയോഗം ക്ഷണിക്കുവാൻ ആരുമുണ്ടായില്ല. അതിനാൽ അന്നു മുതൽക്കു വലിയ ഘോഷമൊന്നും കൂടാതെ സമാജത്തിൻെറ ഹെഡാപ്പീസ്സായ കോട്ടക്കൽ വെച്ചുതന്നെ കാൎയ്യങ്ങൾ നടത്തുവാൻ നിശ്ചയിച്ചു. അതുനിമിത്തം പിന്നീടുള്ള യോഗങ്ങളെപ്പററി അധികവും വിസ്തരിക്കുവാൻ അധികവും വീഴ്ചകൂടാതെ നടന്നുവെന്നുള്ളതല്ലാതെ, പ്രത്യേകമൊന്നും പറവാനില്ല. ഇങ്ങനെ 1088-90-91 ഈ കൊല്ലങ്ങളിലെ യോഗങ്ങൾ കോട്ടക്കൽ വെച്ചുതന്നെ നടത്തിവന്നു.

എന്നാൽ 1089-ലെ 12-ാംയോഗം കോഴിക്കോട്ടുവെച്ചാണു കൂടിയതു. അതിന്നിടക്കു കൊച്ചിയിലെ "കേരളീയായുൎവ്വേദസമാജ"ത്തിൻെറ ചില ആരംഭങ്ങളൊക്കെ തുടങ്ങിയിരുന്നു. ആയുൎവ്വൈദ്യസമാജത്തിലെ അംഗങ്ങളിൽ ഉള്ള തലവന്മാരെതന്നെയാണു അവരും അംഗങ്ങളായി തിരഞ്ഞെടുത്തതു. അതുകൊണ്ട് സൌകൎയ്യമുണ്ടെങ്കിൽ അതും ഇതുംകൂടി യോജിച്ചു നടക്കേണമെന്നുള്ള ആഗ്രഹമായിരുന്നു അന്നത്തെവാൎഷികയോഗം കോഴിക്കോട്ടയ്ക്കു വെക്കുവാനുള്ള കാരണം. അതിനാനുസരിച്ചു "ഇപ്പോൾ കേരളത്തിൽ സ്ഥാപിക്കുവാൻ ആലോചിക്കുന്ന ആയുൎവ്വേദകോളേജും ധൎമ്മാസ്പത്രിയും ഈ സമാജത്തിൻെറ ഉദ്ദേശങ്ങളിൽ പെട്ടതാകയാൽ, സൌകൎയ്യമുണ്ടെങ്കിൽ ഈ സമാജവും ആ ഏർപ്പാടും തമ്മിൽ കൂട്ടിച്ചേൎത്തു നടത്തേണ്ടതാണെ"ന്നു ആയുൎവ്വൈദ്യസമാജത്തിൻെറ ആ യോഗത്തിൽ ഒരു നിശ്ചയം

ചെയ്കയും, അപ്പോൾതന്നെ വിവരം കെ. എ. സമാജം ഭാരവാഹികളെ അറിയിക്കുകയും ചെയ്തിരുന്നു. എങ്കിലും അവർ ഇതിനെപ്പററി ഒന്നും ആലോചിച്ചിട്ടില്ലെന്നല്ല, പിന്നെ ഒരു വിവരംപോലും അറിയിക്കുകകൂടി ചെയ്യുകാണാത്തതിനാൽ ആയ്യുവൈദ്യസമാജക്കാരുടെ അന്നത്തെ ആലോചന ഒന്നും ഫലിക്കുവാനിടയായില്ല. ഇതുനിമിത്തം ആയ്യുവൈദ്യസമാജത്തിന്റെ നിലനില്പിന്നും അഭിവൃദ്ധിക്കും വേണ്ടതു പ്രവൃത്തിക്കുവാനുള്ള ഭാരം മുഴുവനും ഇതിന്റെ പ്രഥമപ്രവത്തകന്മാരായ ചുരുക്കം ചിലരിൽ മാത്രമായി കലാശിച്ചു. എങ്കിലും ആദ്യം നിശ്ചയിച്ചിരുന്ന പരീക്ഷ മുതലായതും വാഷികയോഗവും നിവ്വാഹകസംഘങ്ങളും മററും ക്രമമായും നിശ്ശബ്ദമായും നടത്തിക്കൊണ്ടുതന്നെ വന്നു.



ഇങ്ങിനെ പത്തു വാഷികയോഗങ്ങൾ വളരെ ഘോഷമായും അതിൽതന്നെ മൂന്നു യോഗങ്ങൾ പ്രദർശനത്തോടുകൂടിയും നടത്തിയതിന്നുശേഷം നാലുയോഗങ്ങൾ ശാന്തമായും, പക്ഷെ കാൎയ്യങ്ങൾക്കു ദോഷംതട്ടാത്തവിധവും കഴിച്ചുകൂട്ടി. എന്നാൽ ഒരം നാലു യോഗങ്ങൾ ശാന്തമായി കഴിച്ചുകൂട്ടിയതിന്നു വേറെയും ചില കാരണങ്ങൾ ഉണ്ട്. ബ്രിട്ടീഷു മലബാറിൽ ഏതാനും യോഗങ്ങൾ നടത്തിയശേഷം തിരുവിതാംകൂറിൽവെച്ചും കുറെ വാഷികയോഗങ്ങൾ നടത്തേണമെന്നായിരുന്നു സമാജ ഭാരവാഹികൾ ഉദ്ദേശിച്ചിരുന്നതു. പക്ഷെ, അതിന്നിടയിൽ ഇതിന്നുവേണ്ടി ശ്രമിപ്പാൻ സൎവ്വഥാ സന്നദ്ധന്മാരായിരുന്ന അഭിനവ വാഗ്ഭടനെന്നു വിഖ്യാതനായ അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു, കേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു മുതലായ പല .മഹാന്മാരും ചരമഗതിയെ പ്രാപിച്ചുപോയി. അതിനാൽ ആ ആലോചന തല്ക്കാലം നിൎത്തിവെക്കേണ്ടിവന്നു. എങ്കിലും സമാജത്തിന്റെ പ്രധാനകാൎയ്യം—കേരളത്തിൽ പരിഷ്കൃതരീതിയിൽ ആ

യ്യുവൈദ്യം പഠിപ്പിക്കുകയും ചികിത്സയെ സംബന്ധിച്ച ക്രിയകളെല്ലാം പരിചയിപ്പിക്കുകയും ചെയ്യേണ്ടതിന്നുള്ള ഒരു പാഠശാല വെക്കേണ്ടകാര്യം—സമാജഭാരവാഹികളുടെ മനസ്സിൽ നിന്നു വിട്ടുപോയില്ല.

1090-ൽ ലോകമഹായുദ്ധം തുടങ്ങി. ഇതു അവിചാരിതവും ആര്യവൈദ്യസമാജത്തിന്നു ഒരു മുന്നറിയിപ്പും ആയിരുന്നു. എങ്കിലും സമാജഭാരവാഹികൾ അധൈര്യപ്പെട്ടില്ല. 1091-ലെ വാർഷികയോഗത്തിന്നുശേഷം പാഠശാലക്കുള്ള ശ്രമം നിഷ്കൃഷ്ടയായി ചെയ്വാൻ തീർച്ചപ്പെടുത്തി. ചരിത്രനായകൻതന്നെ ബ്രിട്ടീഷു മലബാറിലെയും കൊച്ചിശ്ശീമയിലേയും മഹാന്മാരായ പലരേയും ചെന്നുകണ്ടു. അഞ്ഞൂറും, ആയിരവും, ആയിരത്തഞ്ഞൂറും ഇങ്ങിനെ ഓരോരുത്തരോടും അവസ്ഥാനുസരണം സംഖ്യകൾ തരാമെന്നു വാഗ്ദത്തം വാങ്ങിവന്നു. അപ്പോൾ സമാജഭാരവാഹികൾക്കു കുറെ സമാധാനമായി. ഇനി താമസിയാതെ പാഠശാല തുടങ്ങാമെന്നു തീർച്ചപ്പെടുത്തി. അക്കാലത്തു ആര്യവൈദ്യസമാജത്തിന്റെ ധനസ്ഥിതി വളരെമോശമായിരുന്നു. വിദ്യാർത്ഥികളിൽനിന്നു കൊല്ലംതോറും കിട്ടുന്ന പരീക്ഷാഫീസ്സും കുറച്ചു ചില മെമ്പർമാരുടെ വരിസംഖ്യയും മാത്രമല്ലാതെ പറയത്തക്ക വരവൊന്നും ഉണ്ടായിരുന്നില്ല. മെമ്പർമാരിൽതന്നെ അധികംപേരുടെയും പണം അടയ്ക്കുവാൻ ബാക്കിയാകയും ചെയ്തിരുന്നു. അതിനാൽ, പാഠശാലക്കുവേണ്ടി കോഴിക്കോട്ടു ചരിത്രനായകന്റെ സ്ഥലത്തു ആര്യവൈദ്യശാലാ ബ്രാഞ്ചിന്നു തൊട്ട് അദ്ദേഹത്തിന്റെ സ്വന്തം ചിലവിന്മേൽതന്നെ (ഇപ്പോഴത്തെ പി. എസ്സ്. വി. നാടകഹാൾ നില്ക്കുന്നതു മുമ്പെത്തെ പാഠശാലയുടെ സ്ഥലത്താണു.) പുതുതായി ഒരു സ്ഥലം പണിചെയ്യിച്ചു.

1092-ലെ വാർഷികയോഗത്തിന്നുമുമ്പായി, പാഠശാലയെ സ്സംബന്ധിച്ചു പാഠക്രമങ്ങളും മററു കാര്യങ്ങളും ആലോചിച്ചു

തീർച്ചപ്പെടുത്തുവാനായി കോഴിക്കോട്ട് ആയ്യുർവൈദ്യശാലാ ബ്രാഞ്ചിൽ (വൈദ്യവിലാസം കെട്ടിടത്തിൽ)വെച്ചു സമാജത്തിന്റെ രണ്ടു വിശേഷാൽ പൊതുയോഗം വിളിച്ചുകൂട്ടി. ആദ്യത്തേതു പരമതനായ വൈദ്യരത്നം കെ. പരമേശ്വരൻമൂസ്സതവർകളുടെയും, രണ്ടാമത്തേതു അഷ്ടവൈദ്യൻ എളേടത്തു തയ്ക്കാട്ട് ദിവാകരൻമൂസ്സതവർകളുടെയും അഗ്രാസനാധിപത്യത്തിലായിരുന്നു നടത്തിയതു.

പതിനഞ്ചാം വാർഷികയോഗവും ആയ്യുർവൈദ്യപാഠശാലയുടെ ഉൽഘാടനകർമ്മവും 1092-ൽ കോഴിക്കോട്ടുവെച്ചുതന്നെ ആഘോഷിക്കപ്പെട്ടു. അദ്ധ്യക്ഷനായിരുന്നതു കൊച്ചി 7-ാം മുറ കൊച്ചുണ്ണിത്തമ്പുരാനവർകളും പാഠശാലതുറന്നതു അന്നത്തെ സാമൂതിരിപ്പാട്ടതമ്പുരാനവർകളും ആയിരുന്നു. പാഠശാലയെ സ്സംബന്ധിച്ചു സകല കാര്യങ്ങളും നടത്തുവാൻ ചരിത്രനായകനെത്തന്നെ അധികാരപ്പെടുത്തുകയും ചെയ്തു.

പാഠശാലയിൽ ചേരുവാൻ അറുപതോളം ഹരജിക്കാരുണ്ടായിരുന്നുവെങ്കിലും പരീക്ഷയിൽ 42 വിദ്യാർത്ഥികളെ മാത്രമാണു അന്നു ചേർവാൻ കഴിഞ്ഞതു. പാഠശാലയിൽ ചേരുന്നവർക്കു പ്രവേശനഫീസ്സ അഞ്ചുറപ്പികയല്ലാതെ മററു യാതൊരു ഫീസ്സും കൊടുക്കേണ്ടതില്ല. ക്ലാസ്സു രണ്ടായി വിഭജിച്ചു. വൈദ്യവിദഗ്ദ്ധനായ പി. പി. കമ്മാരൻ നമ്പ്യാരവർകളേയും, വൈദ്യവിശാരദൻ പി. കെ. രാവുണ്ണിമേനോനവർകളേയും അദ്ധ്യാപകന്മാരാക്കി നിശ്ചയിച്ചു. ചരിത്രനായകൻ ആഴ്ചയിലൊരിക്കൽ ചെന്നു പാഠങ്ങളെയും മററും പരിശോധിക്കുകയും ചെയ്തിരുന്നു.

സമാജത്തിന്റെ 16-ാം, 17-ാം, 18-ാം, വാർഷികയോഗങ്ങൾ കോഴിക്കോട്ടു ആയ്യുർവൈദ്യ പാഠശാലയിൽ വെച്ചു വലിയ ആഘോഷങ്ങളൊന്നും കൂടാതെ തന്നെയാണു നടത്തിയതു്. എ

ങ്കിലും കാൎയ്യങ്ങൾക്കൊന്നും യാതോരു വീഴ്ച്ചയും ഉണ്ടായിരു ന്നില്ല.

പാഠശാല തുറക്കുമ്പോൾ, പല മഹാന്മാരുമായി തരാമെ ന്നു വാഗ്ദത്തം ചെയ്തിരുന്ന സംഖ്യ ഏകദേശം 23,000-ക യോ ളം ഉണ്ടായിരുന്നു. പാഠശാല തുറന്നശേഷവും പല മഹാന്മാരും പണം തരാമെന്നു വാഗ്ദത്തം ചെയ്തിട്ടും ഉണ്ടു. സമാജഭാരവാഹി കളുടെ ശ്രദ്ധതകൊണ്ടു പാഠശാല തുറന്നതിന്നശേഷം പണം പിരിക്കാമെന്നു കരുതി, ആ കാൎയ്യം മുമ്പെ നിറവേററി; പിന്നീ ട്ടു പണം പിരിക്കുവാനാരംഭിച്ചു. അപ്പോഴാണു പലരുടേയും ചെമ്പു പുറത്താവാൻ' തുടങ്ങിയതു. ഇതിൽ ബ്രഹ്മശ്രീ വരി ക്കുമാഞ്ചേരി മനക്കൽ നാരായണൻ നമ്പൂതിരിപ്പാടവർകൾ സമാജത്തിലേക്കു തരാമെന്നു വാഗ്ദത്തം ചെയ്ത സംഖ്യ തരികയി ല്ലെന്നു പറയുകയാൽ അദ്ദേഹത്തോടു ന്യായവഴിക്കും, ലൌകി കവഴിക്കും, ശിപാൎശിവഴിക്കും പലതും നോക്കിയെങ്കിലും ഒന്നു കൊണ്ടും ഫലിച്ചില്ല. അങ്ങിനെ ഒരാൾ തരാതെ ഇരുന്നാൽ മററുള്ളവരും അതുകണ്ടു അങ്ങിനെ തുടങ്ങുവാനിടയുണ്ടെന്നും അതിനാൽ വ്യവഹാരം കൊടുത്തിട്ടെങ്കിലും അതു അദ്ദേഹ ത്തോടു പിരിക്കേണ്ടതാണെന്നും തീർച്ചപ്പെടുത്തി. അവസാനം 1093-ൽ അദ്ദേഹത്തിൻെറ പേരിൽ കേസ്സുകൊടുത്തു.

ആൎയ്യവൈദ്യപാഠശാല തുറന്നതു 1092 മകരം 1-ാം തി യ്യതിയായിരുന്നു. എങ്കിലും ഒന്നാമത്തെ പരീക്ഷ, മററുള്ള സ്കൂ ളുകളിലെ പരീക്ഷാകാലമായി യോജിപ്പിക്കേണ്ടതിന്നു 1093-ൽ ആണു നടത്തിയതു. ശാരീരശാസ്ത്രം (Anatomy & Physiology) പ ഠിപ്പിക്കുവാനായി ഡാക്ടർ ഇ. രാമവാരിയ (എൽ. എം. എസ്സ്) രെക്കൂടി, 1093-ൽഏർപ്പാടുചെയ്തിരുന്നു. പാഠശാലയെഅംഗീ കരിക്കേണ്ടതിന്നു സ്വദേശസൎവ്വകലാശാലക്കാരുമായി കത്തിട പാടു നടത്തുവാൻ1094-ലെ വാൎഷികയോഗത്തിൽതീർച്ചപ്പെടു ത്തുകയും ഡാക്ടർഇ. രാമവാരിയരവർകൾ മുതലായവരെ അതി

ന്നധികാരപ്പെടുത്തുകയും ചെയ്തു. പക്ഷെ, ഫലം ഗുണത്തിലല്ല കലാശിച്ചതു. "വൈദ്യവിദ്യാൎത്ഥിസമാജം" എന്ന പേരിൽ ഒരു സമാജം പാഠശാലയിൽ നിന്നുത്ഭവിച്ചതും അക്കൊല്ലത്തിൽ തന്നെയാണ് 1095-ൽ പാഠശാലയിൽ മൂന്നാമത്തെ ക്ലാസ്സുകൂടി തുറന്നു വൈദ്യരത്നം പരമേശ്വരൻ മൂസ്സതവർകളുടെ ശിഷ്യനായ എ. അച്ചുതവാരിയർ എന്നൊരാളെക്കൂടി അദ്ധ്യാപകനാക്കി നിയമിച്ചു.

ഈ സന്ദൎഭത്തിൽ സമാജംവകയായി നടത്തിവന്നിരുന്ന "വൈദ്യ"പരീക്ഷയെസ്സംബന്ധിച്ചു കൂടി അല്പം പറയേണ്ടതുണ്ടു. ശാസ്ത്രപാണ്ഡിത്യവും ക്രിയാപരിചയവുമുള്ള വൈദ്യന്മാരെ ധാരാളം ഉണ്ടാക്കിത്തീൎക്കുകയാണു ആയുൎവ്വൈദ്യാഭിവൃദ്ധിക്കു വേണ്ടതെന്നുള്ള അഭിപ്രായത്തിന്നനുസരിച്ചു പ്രസ്തുതസമാജം ആരംഭിച്ചതിന്റെ പിറ്റേകൊല്ലം (1079) മുതൽക്കുതന്നെ നടത്തിവരുന്ന ഒരേൎപ്പാടാണു വൈദ്യപരീക്ഷ. ഇതു "മദ്ധ്യമ"പരീക്ഷ എന്നും, "ഉത്തമ" പരീക്ഷ, എന്നും രണ്ടായിതിരിച്ചിട്ടുണ്ടായിരുന്നു. മദ്ധ്യമപരീക്ഷയിൽ,—1. സൂത്രസ്ഥാനം, 2. ശാരീരം-നിദാനംകൂടി, 3. ചികിത്സിതം-കല്പംകൂടി, 4. ഉത്തരം ഇങ്ങിനെ നാലുവിഷയങ്ങളാക്കി വിഭജിച്ചു ഓരോ വിഷയത്തിൽ വെവ്വെറെ ഓരൊ ചോദ്യക്കടലാസ്സും, നാലുവിഷയങ്ങളിലും പാസ്സാവുന്നവൎക്കു "ഉപവൈദ്യൻ"എന്ന പേരോടുകൂടിയ സർട്ടിഫിക്കെററും; ഉത്തമപരീക്ഷയിൽ,-1. ആയുൎവ്വേദചരിത്രം, 2. വൈദ്യശാസ്ത്രസിദ്ധാന്തങ്ങൾ, 3. ശരീരസ്ഥിതി, 4. രോഗയുക്തി, 5. ചികിത്സായുക്തി, 6. ഔഷധപരിചയം ഇങ്ങിനെ ആറു വിഷയങ്ങളായി ഭാഗിച്ചു ഓരോന്നിലും വെവ്വേറെ ചോദ്യക്കടലാസ്സുകളും, ആറിലും പാസ്സായവൎക്കു "വൈദ്യൻ" എന്ന പേരോടുകൂടിയ സർട്ടിഫിക്കററും കൊടുത്തുവന്നിട്ടുണ്ടു. മദ്ധ്യമ പരീക്ഷക്കു ഓരോ വിഷയത്തിന്നു എട്ടണവീതവും, ഉത്തമപരീക്ഷക്കു വിഷയത്തിന്നു പന്ത്രണ്ടണ വീതവും ഒരു ചുരുങ്ങിയ

ഫീസ്സും വസൂലാക്കി വരുന്നിരുന്നു. ആദ്യത്തിൽ പരീക്ഷാസ്ഥലം കോഴിക്കോട്, എറണാകുളം, കൊല്ലം എന്നീ മൂന്നുസ്ഥലങ്ങളിലായിരുന്നു. മൂന്നു സ്ഥലത്തും പരീക്ഷ ഒരേസമയത്തു നടത്തുവാനാണു ഏപ്പാടുണ്ടായിരുന്നതു. കുറച്ചു കഴിഞ്ഞപ്പോൾ പരീക്ഷ്യന്മാരുടേയും പരീക്ഷകന്മാരുടേയും സൌകൎയ്യത്തിന്നുവേണ്ടി പരീക്ഷാസ്ഥലങ്ങൾ തലശ്ശേരി, പട്ടാമ്പി, ഹരിപ്പാട് എന്നീ മൂന്നുസ്ഥലങ്ങളിലാക്കി മാററി. കൊല്ലംതോറും ശരാശരി 30 വിദ്യാൎത്ഥികൾ വീതം പരീക്ഷക്കു ചേൎന്നിരുന്നുവെങ്കിലും 1079 മുതൽ 95 കൂടി നടത്തിയ പരീക്ഷയിൽ 7 വൈദ്യന്മാൎക്കും 19 ഉപവൈദ്യന്മാൎക്കുമാണു സമാജത്തിൽ നിന്നു സൎട്ടിഫിക്കററു കൊടുക്കുവാനിടവന്നിട്ടുള്ളതു. ഇതുകൊണ്ടുതന്നെ പരീക്ഷയുടെ ഫലം സാമാന്യം തൃപ്തികരമായിരിക്കുമെന്നൂഹിക്കാവുന്നതാണ്. എന്നു മാത്രമല്ല, വൈദ്യന്മാർ മനുഷ്യരുടെ ജീവനെക്കൊണ്ടു കൈകാൎയ്യം ചെയ്യുന്നവരാകയാൽ അവൎക്കുള്ള പരീക്ഷയും നന്നെലഘുവായിരിപ്പാൻ പാടുള്ളതല്ലല്ലൊ.

1096-ലും 97-ലും വാൎഷികയോഗം കോട്ടയ്ക്കൽവെച്ചുതന്നെയാണു കൂടിയതു. നിശ്ശബ്ദമായി കാൎയ്യം നടത്തുക മാത്രമാണു അന്നു ചെയ്തിട്ടുള്ളതു.

ആൎയ്യവൈദ്യ പാഠശാലയിൽ നാലുകൊല്ലം പഠിക്കേണമെന്നാണു നിശ്ചയിച്ചിട്ടുള്ളതു. 96-ലെ പരീക്ഷകൂടി കഴിഞ്ഞപ്പോൾ ആദ്യം തുടങ്ങിയവൎക്ക് ഠരം കാലാവധിയുടെ അവസാനപരീക്ഷയായി. "ആൎയ്യവൈദ്യപരീക്ഷ" വന്നതോടുകൂടി സമാജംവകയായി അതുവരെ നടത്തിവന്നിരുന്ന "വൈദ്യ"പരീക്ഷ നിൎത്തൽചെയ്തു. പാഠശാലയുടെ നാലാമതുകൊല്ലത്തെ ക്ലാസ്സുപരീക്ഷ കഴിഞ്ഞാൽ, ചികിത്സാവിഷയത്തിലും, മരുന്നുണ്ടാക്കേണ്ട സമ്പ്രദായങ്ങളിലും മററും പരിചയിക്കുവാനും (Experimental Studies) ചില പ്രത്യേക ചികിത്സകളും യോഗങ്ങളും പഠിക്കുവാനുമായി കോട്ടക്കൽ ആൎയ്യവൈദ്യശാലയിൽ

ഒരു കൊല്ലം പഠിക്കണം. ഇവിടെ പഠിപ്പിക്കുന്നതു ചരിത്ര നായകൻ തന്നെയാണ്. ഇതിന്റെ അവസാനത്തിൽ ഒരു പരീക്ഷയുണ്ടു. അതായിരുന്നു "ആയുർവൈദ്യ" പരീക്ഷ.

ഒന്നാമത്തെ "ആയുർവൈദ്യ" പരീക്ഷയിൽ പാസ്സായവ ക്കു സർട്ടിഫിക്കററു കൊടുക്കേണ്ടതിന്നും മററുമായി 1098-ലെ 21-ാം വാർഷികയോഗം കോഴിക്കോട്ട് ആയുർവൈദ്യപാഠശാല യിൽ വെച്ചാണു കൂടിയതു. അഗ്രാസനം വഹിച്ചുത ടി. എം. അപ്പുനെടുങ്ങാടി അവർകളായിരുന്നു. അന്നു പന്ത്രണ്ടു പേ ക്കാണു "ആയുർവൈദ്യൻ" എന്ന സർട്ടിഫിക്കററു കൊടുത്തിട്ടു ള്ളതു്.

സമാജത്തിന്റെ ധനസ്ഥിതി, പാഠശാലയുടെ ചിലവു മു തലായതു നോക്കുമ്പോൾ, ആദ്യം മുതൽക്കെ ഒട്ടും തൃപ്തികരമാ യിട്ടല്ല ഇരിക്കുന്നതു. ധനസഹായം ചെയ്യാമെന്നു വാഗ്ദത്തം ചെയ്തവരിൽ ചുരുക്കം ചിലർ മാത്രമേ പണം ശരിക്കു തരികയു ണ്ടായുള്ളു. ബാക്കിയുള്ളവർ പണം ചോദിക്കുമ്പോൾ ഓരോ സൂത്രം പറഞ്ഞു ഉരുട്ടി കഴിച്ചുകൂട്ടുകയാണു ചെയ്തിട്ടുള്ളതു വരി ക്കാശ്ശേരി നമ്പൂതിരിപ്പാട്ടിലെ പേരിൽ കൊടുത്ത കേസ്സ് അ വസാനം സമാജത്തിന്നുദോഷകരമായിട്ടാണു വിധിയുണ്ടായതു. ൟ കേസ്സു നടത്തുന്നതിന്നും മററും സാമാജത്തിൽ പണം ഉണ്ടാ യിരുന്നില്ല. അതിനാൽ ആ വക ചിലവുകളെല്ലാം ചരിത്രനാ യകൻ തന്റെ സ്വന്തം കയ്യിൽ നിന്നുതന്നെയാണു ചെയ്തിട്ടു ള്ളതു.

പാഠശാലക്കുവേണ്ടി പിരിച്ചതിൽനിന്നു ആദ്യം കുറെ യൊക്കെ ചിലവുചെയ്തിരുന്നു. ക്രമത്തിൽ അതുനിത്തി പിരി ഞ്ഞതിൽ ബാക്കിയുണ്ടായിരുന്ന സംഖ്യ, അതായതു 5000-ക. സമാജം മുതലായി നിത്തിയിട്ടുണ്ടു. അതിന്റെ പലിശയും വി ദ്യാത്ഥികളിൽനിന്നു കിട്ടുന്ന പ്രവേശനഫീസ്സും കഴിച്ചു പോരാ

തെ വരുന്ന സംഖ്യ മുഴവനും ചരിത്രനായകൻ സ്വന്തം കയ്യിൽ നിന്നു ചിലവിട്ടാണു പാഠശാല നടത്തിവരുന്നതു്.

ആയ്യുവൈദ്യശാല വകയായി കോട്ടക്കൽ പണിചെയ്തിരുന്ന ചികിത്സാശാല 1099-ൽ തുറന്നു. അതോടുകൂടി കോഴിക്കോട്ടുള്ള പാഠശാലയും കോട്ടക്കലേക്കു കൊണ്ടുപോന്നു. ചികിത്സാശാലയും പാഠശാലയും ഒന്നിച്ചുതന്നെയായാൽ വിദ്യാത്ഥികൾക്കു ചികിത്സ പരിചയിക്കുവാനും മററും അധികം സൌകയ്യമുണ്ടാവുന്നതാണല്ലൊ. എന്നു മാത്രമല്ല, പാഠശാല കോട്ടക്കലാക്കിയതുകൊണ്ടു ചരിത്രനായകൻെറ ശ്രദ്ധ എപ്പോഴും അതിലേക്കുണ്ടായിരിക്കുവാൻ അധികം സൌകയ്യവും കിട്ടി.

1099 മുതൽ 1104 കൂടിയ കൊല്ലങ്ങളിലെ, സമാജത്തിൻെറ വാഷികയോഗങ്ങൾ നിബ്ബന്ധമായി കോട്ടയ്ക്കൽവെച്ചുതന്നെയാണു കൂടുകയുണ്ടായിട്ടുള്ളതു. 1101-ലെ 24-ാം വാഷികയോഗത്തിൽവെച്ചു് ചരിത്രനായകൻ എഴുതി പ്രസിദ്ധപ്പെടുത്തിയ "അഷ്ടാംഗശാരീരം" എന്ന പുസ്തകം പാഠപുസ്തകമായി സമാജം സ്വീകരിക്കുകയും, അതു ആയ്യുവൈദ്യപാഠശാലയിൽ ഒരു പാഠപുസ്തകമായി പഠിപ്പിച്ചുവരികയും ചെയ്യുന്നുണ്ടു. ഇതു ഉദാഹരണസഹിതംപഠിപ്പിക്കുന്നതു ചരിത്രനായകൻതന്നെയാണു്. അതുനിമിത്തം ആയ്യുവൈദ്യത്തിലെ ശാരീരഭാഗം ദാവ്യാത്ഥികൾക്കു അധികം വെളിവായി ഗ്രഹിപ്പാൻ സാധിക്കുന്നതിന്നു പുറമെ, ഇംഗ്ലീഷുവൈദ്യശാരീരതത്വങ്ങളെക്കൂടി വേണ്ടുംവണ്ണം ഗ്രഹിക്കുവാൻ വിദ്യാത്ഥികൾക്കു സാധിച്ചുവരുന്നുണ്ടെന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണു്.

പാഠശാല, ചികിത്സാശാലയോടു ഘടിപ്പിച്ചു കോട്ടക്കലാക്കിയതിനാൽ ക്ലാസ്സുപരീക്ഷ കഴിഞ്ഞശേഷം സർട്ടിഫിക്കററുകൊടുപ്പാൻ പ്രത്യേകപരീക്ഷയും കാലതാമസവും വേറെ ആവശ്യമില്ലാതായി. അതിനാൽ 1102 മുതൽക്കു ആ പരീക്ഷയും നിത്തൽചെയ്തു.

പാഠശാലയുടേയും ചികിത്സാശാലയുടേയും സൌകയ്യത്തിന്നവേണ്ടി ഒരു ഇംഗ്ലീഷു ഡാക്കരെക്കൂടി ചികിത്സാശാലയിൽ വെച്ചു. വിദ്ദ്യാൎത്ഥികളുടെ ഉപയോഗത്തിന്ന വേണ്ടി ഒരു ഔഷധത്തോട്ടവും വെച്ചു പിടിപ്പിക്കുവാൻ ആരംഭിച്ചിട്ടുണ്ട്. ജാതിമതഭേദം കൂടാതെ ഇപ്പോഴുള്ള എല്ലാ യോഗ്യവിദ്ദ്യാൎത്ഥികൾക്കും സഹായധനം ചരിത്രനായകൻ കൊടുത്തുവരുന്നുമുണ്ടു.



സമാജം തുടങ്ങി അധികം കഴിയുന്നതിന്ന മുമ്പുതന്നെ 'ധന്വന്തരി' എന്ന വൈദ്ദ്യമാസികയും ആരംഭിക്കപ്പെട്ടു. ഇതിന്റെ പ്രധാനപത്രാധിപർ അതു നിലനിന്നകാലത്തോളം ചരിത്രനായകൻതന്നെയായിരുന്നു. ഇതിന്റെ ആദ്ദ്യശ്രമക്കാരിൽ ഒട്ടും അപ്രധാനിയല്ലാത്ത ആളായിരുന്നു. ടി. സി. പി. മൂസ്സതു്. അദ്ദേഹവും ശ്രീമാൻ പി. വി. കൃഷ്ണവാരിയരും കൂടിയായിരുന്നു, അതിന്റെ സഹപത്രാധിപത്ഥ്യവും മാനേജമെണ്ടു മുഴുവനും നടത്തിവന്നിരുന്നതു്. കുറെക്കഴിഞ്ഞപ്പോൾ മൂസ്സതു സ്വന്തം കാൎയ്യാൎത്ഥം വിട്ടുപോയി. അതിന്നശേഷം ശ്രീമാൻ പി വി. കൃഷ്ണവാരിയർ മാത്രമായി രണ്ടുപേരുടെ ഭാരം മുഴുവനും നടത്തിവന്നു. ആൎയ്യവൈദ്ദ്യചികിത്സാശാല, പാഠശാല, മുതലായതിലുള്ള പ്രവൃത്തിയുടെ ആധിക്യത്താൽ ചരിത്രനായകന്ന ലേഖനം എഴുതിക്കൊടുക്കുവാൻ ഒരു വിധത്തിലും സമയം കിട്ടുന്നില്ല എന്ന നില വരുന്നതുവരേ അതു യഥാവസരം എഴുതിക്കൊടുത്തുകൊണ്ടിരുന്നു. ശ്രീമാൻ പി. വി. കൃഷ്ണവാരിയൎക്കാകട്ടെ വേറേ പ്രവൃത്തികളുടെ ഭാരം നിമിത്തം അതു നടത്തുവാൻ സൌകൎയ്യമില്ലാതായി. അതുകൊണ്ടു തല്ക്കാലം ധന്വന്തരിയുടെ പ്രസിദ്ധീകരണം നിൎത്തിവെച്ചിരിക്കയാകുന്നു.

ആൎയ്യവൈദ്ദ്യശാല മുതലായതെല്ലാം ആരംഭിച്ചു അഭിവൃദ്ധിപ്പെട്ടുവരാൻ തുടങ്ങിയപ്പോഴേയ്ക്കും ഗുരുനാഥനായ

ഡാക്ടർ വൎഗ്ഗീസ്സവർകൾ കോഴിക്കോട്ട അസിസ്റ്റാൻറു സൎജ്ജനായി മാററപ്പെട്ടു. അദ്ദേഹം അവിടെ വന്നുചേൎന്നതു ആൎയ്യവൈദ്യശാലയുടെ വീണ്ടുമുള്ള അഭിവൃദ്ധിക്കും ചരിത്രനായകൻെറ മനസ്സമാധാനത്തിന്നും പ്രത്യേകം സഹായമായിത്തീൎന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. എതായാലും അന്നുമുതൽ അദ്ദേഹം അവിടെ ഇരിക്കുന്നകാലംവരെ ചരിത്രനായകൻ ഇടക്കിടയ്ക്കു അവിടെച്ചെല്ലുകയും, ആലോചിക്കുകയും ചെയക പതിവായിരുന്നു. ഒരിക്കൽ മേലാൽ ചില ആവശ്യങ്ങൾ വന്നേക്കാമെന്നു വിചാരിച്ചു അദ്ദേഹത്തോട്ട ഒരു സർട്ടിഫിക്കെററെഴുതി വാങ്ങുകയും ചെയ്തു.

1081-ാമതു കൊല്ലം അതായതു ആൎയ്യവൈദ്യശാലയുടെ 4-ാം വൎഷം ചരിത്രനായകന്ന് ആകപ്പാടെ പലതരം ഗ്രഹപ്പികൾ ഉള്ള കാലമായിരുന്നു. വൈദ്യശാലയെസ്സംബന്ധിച്ചേടത്തോളംഅതു ഗുണകാലമോ ദോഷകാലമൊ എന്നു നല്ലതീർച്ചയില്ല. വൈദ്യശാല അഭിവൃദ്ധിപ്പെട്ടുവരുന്നതോടുകൂടി കറപ്പ് (അവീൻ) കഞ്ചാവു, സ്പിരിററ് ഇവയുടെ ഉപയോഗം വൎദ്ധിച്ചുവന്നു. എന്നാൽ ഇവ ഒരു ക്ലിപ്തമായ തോതിൽ കവിഞ്ഞുപയോഗിക്കുന്നതിന്നു പ്രത്യേകം ലൈസൻസ് വേണമെന്നാണു ഗവൎമ്മെണ്ടു നിയമം. സ്വന്തം ആവശ്യത്തിന്നു ഒരു ചെറിയ തൂക്കം അല്ലെങ്കിൽ അളവു കൈവശം വെക്കാമെന്നു നിയമമുണ്ടു. പക്ഷെ ആൎയ്യവൈദ്യശാലയിൽ സൂക്ഷിക്കുന്നതു സ്വന്തം ഉപയോഗത്തിന്നല്ലല്ലോ. അതുകൊണ്ടു ക്രമത്തിൽ അധികമധികം ബുദ്ധിമുട്ടായിത്തീൎന്നു. അബ്കാരി ഉദ്യോഗസ്ഥന്മാർ ഇവിടെ വരുന്നതു പ്രായേണ നാട്ടുകാരായിരുന്നതുകൊണ്ടും അവൎക്ക സ്വഭാവം അറിയുന്നതുകൊണ്ടും വലിയ നിൎബ്ബന്ധം കൂടാതെ അതുവരെ കഴിച്ചുകൂട്ടി. എന്നാൽ ലൈസൻസ് വാങ്ങരുതേ? എന്നു ചോദിച്ചാൽ അന്നു ഗവൎമ്മേണ്ടിന്നു ആൎയ്യവൈദ്യത്തോട്ട ഇന്നത്തേക്കാൾ എത്രയൊ അധികം വെറുപ്പും അവിശ്വാ

സവും ഉണ്ടായിരുന്നു. ലൈസൻസ് കിട്ടില്ലെന്നാണാവക ഉദ്യോഗസ്ഥന്മാർതന്നെ പറഞ്ഞിരുന്നതു. അതുകൊണ്ടു കാൎയ്യം ദൈവത്തിങ്കൽ സമർപ്പിക്കയല്ലാതെ നിവൃത്തിയുണ്ടായിരുന്നില്ല. ഏതായാലും 1081 ആദ്യമായപ്പോഴെയ്ക്കു ലൈസൻസ് വാങ്ങാതെ കഴികയില്ലെന്നു അന്നത്തെ സബ്ബ് ഇൻസ്പെക്ടർ നിർബ്ബന്ധിച്ചു. ഇങ്ങനെ ചെയ്യാൻ കാരണം അന്നത്തെ മേലധികാരിയായ സൎക്കിൾ ഇൻസ്പെക്ടർ ഒരു നിർദ്ദയനായ യൂറോപ്യനായിരുന്നതായിരുന്നു. ഏതായാലും ദൈവവിധിപോലെ വരട്ടെ എന്നുവെച്ചു ലൈസൻസുകൾക്കു അപേക്ഷിച്ചു. ഡോക്ടർ വർഗ്ഗീസ്സു തന്ന സർട്ടിഫിക്കററിൻെറ പകർപ്പും ഒന്നിച്ചയച്ചിട്ടുണ്ടായിരുന്നു. ഈ അപേക്ഷ കിട്ടിയ ഉടനെ യൂറോഷ്യൻ ചെയ്ത കൃത്യം പെട്ടെന്നു വൈദ്യശാല പരിശോധിക്കാൻ വരികയായിരുന്നു. വൃശ്ചികം 1-ാംനു- കാലത്തു യാതൊരു മുന്നറിവുംനല്കാതെ വൈദ്യശാലയുടെ ഉമ്മറത്തു അദ്ദേഹം തൻെറ ഭാൎയ്യയോടുകൂടി പ്രത്യക്ഷപ്പെട്ടു. വാസ്തവത്തിൽ ലൈസൻസു വേണ്ടതായ എല്ലാ സാധനങ്ങളും അന്നു വൈദ്യശാലയിൽ ഉണ്ടായിരുന്നു. ഇൻസ്പെക്ടർ വന്ന ഉടനെ വൈദ്യശാല തുറന്നുകൊടുത്തു. അളമാറയിൽ 5തോല അവീനും അതു ചേരുന്നതായ പലവക മരുന്നുകളും (ക്ലോറോഡൈൻ,കാംഫ്റോഡൈൻ, അഹിഫേന ദ്രാവകം മുതലായവ) ഉണ്ടായിരുന്നു. ഒന്നും മറച്ചുവെക്കുകയോ, മറയ്ക്കാൻ ശ്രമിക്കുകയൊ ചെയ്തിരുന്നില്ല. എന്നാലും ഉദ്യോഗസ്ഥൻ കണ്ടെടുത്തതുപോലെയുള്ള അഭിമാനം എല്ലാം നടിച്ചു. ഏതായാലും ഉദ്യോഗസ്ഥൻ ഇതു കണ്ടെടുത്തതായി അഭിമാനിച്ചപ്പോൾ ചരിത്രനായകനു ധാരാളം പരിഭ്രമം ഉണ്ടായി. ആയാൾ ചരിത്രനായകനോടു ഒരു വായ്മൊഴിയും എഴുതിവാങ്ങി. എന്നാൽ അദ്ദേഹത്തോടു കേസ്സാക്കാതിരിക്കാൻ പലപ്രകാരേണയും അപേക്ഷിക്കാതിരുന്നില്ല. പക്ഷെ ഫലമുണ്ടായില്ല. അദ്ദേഹം പറഞ്ഞതിതാണ്:—"നിങ്ങൾക്കു

ലൈസൻസു കിട്ടില്ല. ഇംഗ്ലീഷുവൈദ്യം പഠിച്ചു പാസ്സായവ ക്കു മാത്രമെ അതു കിട്ടുകയുള്ളു. ഞാൻ കേസ്സാക്കീട്ടില്ലെങ്കിലും നിങ്ങൾക്കു രക്ഷയില്ല. വേറെ ഒരാൾവന്നു കേസ്സാക്കും. അതു കൊണ്ടു നിങ്ങൾക്കു ലൈസൻസുകിട്ടാൻ വല്ല വഴിയും ഉണ്ടൊ എന്നു വേറെ ശ്രമിച്ചുകൊൾക. ഞാൻ കേസ്സാക്കാതിരിക്കയി ല്ല." വലിയൊരു പ്രമാണിയെ പിടുത്തംകിട്ടിയെന്നാണദ്ദേഹ ത്തിൻെറ അഭിമാനം. അങ്ങനെയുള്ള കേസ്സുകൾ പിടിച്ചാൽ മാത്രമെ അബ്കാരി ഉദ്യോഗസ്ഥന്മാക്കു കയററത്തിനു മാർഗ്ഗമു ള്ളൂ. അതാണദ്ദേഹം നോക്കിയതു. ആര്യവൈദ്യശാലയുടെ അഭിവൃദ്ധിക്കുള്ള മാർഗ്ഗം അതിൻെറ ഉടമസ്ഥൻതന്നെ ആലോ ചിച്ചുകൊള്ളട്ടെ. ഏതായാലും വീണ്ടും അപേക്ഷിച്ചപ്പോൾ "ആര്യവൈദ്യശാലയിൽ മരുന്നുകൾ ധാരാളം ചിലവുണ്ട്. അതുകൊണ്ടീവക മരുന്നുകൾ അവിടെ അത്യാവശ്യമാ ണു്" എന്നു രണ്ടു വാചകം മാത്രം അദ്ദേഹത്തിൻെററിപ്പോ ർട്ടിൽ കുറിച്ചു. അദ്ദേഹം ക്രമത്തിൽ കേസ്സാക്കുകയും ചെ യ്തു. ചരിത്രനായകൻ പിറേറന്നു കോഴിക്കോട്ടുപോയി വ ർഗ്ഗീസ്സിനെക്കണ്ടു. അദ്ദേഹം അപ്പോൾ തന്നെ ഹജ്ജൂരിൽ പോ യി വിവരം അന്വേഷിച്ചു മടങ്ങിവന്നു. അബ്കാരിക്കേസ്സാക കൊണ്ടു എന്തെങ്കിലും പിഴയിടാതിരിക്കയില്ലെന്നും ലൈസൻ സുകൾ കിട്ടാനുള്ള ഏർപ്പാടു ചെയ്യാമെന്നും അവർ പറഞ്ഞ തായി വന്നു പറഞ്ഞു; മനസ്സമാധാനമായിപ്പോന്നു. കേസ്സുദിവ സം വരേ ചരിത്രനായകൻ ഒന്നും അനങ്ങിയില്ല. വിചാരണദി വസംനേരെ മജിസ്ട്രേട്ടുകോർട്ടിൽ ചെന്നു. അപ്പോഴെയ്ക്കും ഇൻ സ്പെക്ടർ, സബ്ബ്ഇൻസ്പെക്ടർ മുതലായവരും അനേകം സാ ക്ഷികളും അവിടെ ഹാജരുണ്ടായിരുന്നു. ചരിത്രനായകൻ ത നിച്ചായിരുന്നു ഹാജരായതു്. ഉദ്യോഗസ്ഥന്മാർ വിചാരിച്ചി രുന്നതു വലിയ വക്കീലന്മാരേയും മററും വരുത്തി കേസ്സു വളരെ ഉജ്ജ്വലിതമായി നടത്തുമെന്നായിരുന്നു. എന്നാൽ ചരിത്രനായ

കനു അനാവശ്യമായി പണം ചിലവിടത്തക്ക ഭ്രാന്തുണ്ടായിരുന്നില്ല. കേസ്സെടുത്തപ്പോൾ ചരിത്രനായകൻ കുററം, അതായതു അവീൻ കൈവശം വെച്ചതു ശരിയാണെന്നു സമ്മതിച്ചു ഒരു സ്റ്റേറ്റ്മെണ്ടു എഴുതികൊടുത്തു. അതിൽ താഴേപറയുന്ന സംഗതികൾക്കൂടി കാണിച്ചിരുന്നു. ഈ അഞ്ചു തൂപ്പാത്തൂക്കം അവീൻ അന്നൊന്നിച്ചു ബോമ്പായിലുള്ള "പൌവൽ ആൻഡ് കോ"വിൽനിന്നു വരുത്തിയതായിരുന്നു. അവൎക്ക് അന്നു കഞ്ചാവിന്നും എഴുതിയിരുന്നു. അതു ലൈസൻസുകൂടാതെ അയക്കാൻ തരമില്ലെന്നു അവർ മറുപടി അയക്കുകയും, അവീൻ 5 തോല ഒന്നിച്ചു അയച്ചുതരികയും ആണു ചെയ്തിരുന്നതു്. അതുകൊണ്ടതു ലൈസൻസ്കൂടാതെ കൈവശം വെക്കുന്നതിന്നു വിരോധമില്ലെന്നുള്ള ധാരണയാലാണു അതു കൈവശം വെച്ചതു് എന്നു പറകയും, ആ വക റിക്കാർഡുകൾ കാണിച്ചുകൊടുക്കുകയും ചെയ്തു. അപ്പോൾ, എന്നാലതിൽ കുററമില്ലെന്നായി മജിസ്ട്രേട്ടു്. ഉദ്യോഗസ്ഥനു തന്റെ പ്ലാൻ മുഴുവൻ തെററിയതുകൊണ്ടു ഇച്ഛാഭംഗമായി. എന്നാലും ലൈസൻസുകൂടാതെ കൈവശം വെച്ചു എന്ന കുററം പോവില്ലെന്നു അദ്ദേഹം വാദിക്കുവാൻ തുടങ്ങി. അന്നു ബോമ്പെ സംസ്ഥാനത്തിൽ ഒരാൾക്കു 5 തോല കൈവശം വെയ്ക്കാം. മദ്രാസ് സംസ്ഥാനത്തിൽ അതു 3 തോലയേ പാടുള്ളു. അതാണു കമ്പനിക്കാർ അയച്ചുതരുവാനും, ഇവിടെ അതു കുററകരമാകുവാനും കാരണം. ഏതായാലും അന്നത്തെ നടവടിസമ്പ്രദായം അബ്കാരി ഉദ്യോഗസ്ഥന്മാർ കൊണ്ടുവരുന്ന കേസ്സുകൾ എല്ലാം മജിസ്ട്രേട്ടുമാർ ശിക്ഷിച്ചുകൊള്ളണമെന്നാണു്. അതുകൊണ്ടു ഇൻസ്പെക്ടർ വീണ്ടും വീണ്ടും നിർബ്ബന്ധിച്ചപ്പോൾ മജിസ്ട്രേട്ടു മനസ്സില്ലാമനസ്സോടെ 5 ഉറുപ്പികപിഴയും വിധിച്ചു. ഇൻസ്പെക്ടൎക്ക് ഇതൊട്ടും രസമായില്ല. നല്ലൊരു സംഖ്യ പിഴയിടണമെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. കേസ്സിന്റെ പരിണാമം അറിഞ്ഞ ഉടനെ

അന്നത്തെ കലക്ടർ റിക്കാർട്ടുകളെല്ലാം വരുത്തി പരിശോധിച്ചു. എടുത്തുകൊണ്ടുപോയ മരുന്നുകളെല്ലാം മടക്കിത്തന്നു. പിഴസംഖ്യ നിസ്സാരമായിരുന്നതുകൊണ്ടു ചരിത്രനായകൻ അപ്പീൽ കൊടുത്തിരുന്നില്ല. മടങ്ങിത്തന്നതുമില്ല.

ഡോക്ടർ വർഗ്ഗീസ്സിൻെറ സർട്ടിഫിക്കററുകൂടി ഹരജിയൊന്നിച്ചു കണ്ടതുകൊണ്ടു കലക്ടൎക്കു അവീൻ ലൈസൻസ് കൊടുക്കുന്നതിന്നു യാതൊരു സംശയവും ഉണ്ടായില്ല. സ്പിരിററു ലൈസൻസിന്നു ഒന്നുകൂടി അപേക്ഷിക്കേണ്ടിവന്നു. കഞ്ചാവിന്നു അതുകൊണ്ടും ആയില്ല. അതിന്നിങ്ങനെ നിയമമില്ലെന്നായി. അതിനാൽ അതിന്നുവേണ്ടി റവന്യൂ ബോർഡുവരെ കൂട്ടം കൂടേണ്ടിവന്നു. ഒടുവിലതും കിട്ടി. അതോടുകൂടി അന്നത്തെ ബുദ്ധിമുട്ടുകളെല്ലാം തീൎന്നു. അഞ്ചാറുകൊല്ലം കഴിഞ്ഞു ശേഷം പാഷാണം മുതലായ വിഷദ്രവ്യങ്ങൾ സൂക്ഷിക്കുന്നതിനെപ്പററി ചില ആക്ഷേപങ്ങൾ ഉണ്ടാവുകയും, അതിന്നുവേണ്ടി രണ്ടുമൂന്നുകൊല്ലം പ്രത്യേകം ലൈസൻസുകൾ വാങ്ങുകയും വേണ്ടിവന്നു. എന്നാൽ 1914 മാർച്ച് 30-ാംനു-ത്തെ പ്രൊസീഡിങ്ങ്സ് (End. M. P. 389/ M. K ) പ്രകാരം അന്നത്തെ അഡീഷണൽ ഡിസ്ട്രിക്ട് മജിസ്ട്രേട്ടായിരുന്ന വി. പി. റാവു അവർകൾ ചരിത്രനായകനെ പൊയിസൻസ് ആക്ടിൽ (Poisons Act) നിന്നു ഒഴിവാക്കുകയും അന്നു മുതൽക്കു ആ ബുദ്ധിമുട്ടുംകൂടി ഇല്ലാതായിത്തീരുകയും ചെയ്തു.

1081 ഒടുവിലായപ്പോഴേയ്ക്കും കുടുംബത്തിൽ പലക്കും ദീനം തുടങ്ങി. കുഞ്ഞിക്കുട്ടിവാരസ്യാൎക്കു അത്യന്തം പ്രിയപ്പെട്ടിരുന്നതായ കുഞ്ചിവാരസ്യാരുടെ പെൺകുട്ടി കൎക്കടകം 6-ാംനു- രക്താതിസാരത്താൽ പെട്ടെന്നു മരിച്ചുപോയി. ആ ആധിയാൽ കുഞ്ഞിക്കുട്ടിവാരസ്യാർ വളരെ ക്ഷീണിച്ചു. കുട്ടിക്കുണ്ടായിരുന്ന ദീനം അവരേയും ബാധിച്ചു. ഒടുവിൽ ചിങ്ങം

24-ാംനു- അവരും മരിച്ചുപോകയും ചെയ്തു. ഇതാണ പിന്നീടുണ്ടായൊരാപത്ത്. അന്നു ചരിത്രനായകനും അതേ ദീനം തന്നെയായിരുന്നു. പക്ഷേ മാതാവിനെ അധികം വ്യസനിപ്പിക്കാതിരിപ്പാൻവേണ്ടി ശക്തിയേറിയ മരുന്നുകൾ കഴിച്ചുകൊണ്ടു ഒരുവിധം കൊണ്ടുനടന്നിരുന്നുവെന്നു മാത്രമേയുള്ളു. സംസ്കാരം കഴിഞ്ഞു അന്നു വൈകുന്നേരമായപ്പോഴെയ്ക്കും ചരിത്രനായകൻെറ ക്ഷീണം വളരെ കലശലായി എന്നുമാത്രമല്ല, തലവേദനയാൽ സംസാരിക്കുവാൻകൂടി കഴിയാതെ കിടപ്പിലാവുകയും ചെയ്തു. അതുകൊണ്ടു എല്ലാവരും വളരെ പരിഭ്രമിച്ചു. ഏതായാലും ചരിത്രനായകനെ തല്ക്കാലം ബാധിച്ചരോഗം പിറെറന്നൊക്ക കുറെ ഭേദമായി. മുമ്പുണ്ടായിരുന്നരക്താതിസാരരോഗം തീരെ വിടുവാൻ പിന്നെയും ഒരാഴ്ച താമസം വേണ്ടിവന്നു. ലോകത്തിൽ തന്നെ ഏററവും സ്നേഹിക്കുന്ന ദേഹം മരിച്ചുപോയാലുണ്ടാവുന്ന വ്യസനം ആകട്ടെ ഒരിക്കലും അത്രവേഗം സമാധാനപ്പെടുന്നതുമല്ലല്ലൊ.

കുഞ്ഞിക്കുട്ടിവാരസ്യാർ, ഏററവും ഭാഗ്യവും തൻേറടവും കരുതലും ഉള്ള കാരണവരായിരുന്നു. ഇതുവരെ എല്ലാ സ്വത്തുക്കളും സൂക്ഷിച്ചിരുന്നതും അവരായിരുന്നു. അതു നാലുപുരയുടെ മുകളിലും ആയിരുന്നു. അവർ മരിക്കുന്നതിന്നു രണ്ടുദിവസം മുമ്പായി ചരിത്രനായകൻ ഈവക പണ്ടങ്ങളെല്ലാം സ്വന്തം പത്തായപ്പുരയിലേയ്ക്കു മാററിവെച്ചിരുന്നു. അതിന്നുള്ള പ്രത്യേക കാരണം അവിടെ ഉറപ്പിൽ പണിചെയ്തു പൂട്ടറയുള്ളതുതന്നെ. കുഞ്ഞിക്കുട്ടിവാരസ്യാക്കു എവിടെയും ദൃഷ്ടി എത്തും. അതുകൊണ്ടു വേറെയൊരാളാണ മരിക്കുന്നതെങ്കിൽ ഇങ്ങനെ ചെയ്യേണ്ടുന്ന ആവശ്യമില്ല. അന്നത്തെ സ്ഥിതിക്കു ഇങ്ങനെ പ്രത്യേകം സൂക്ഷിക്കാത്തപക്ഷം പുലകഴിഞ്ഞു മുകളിൽ കയറി നോക്കുമ്പോൾ വല്ലതും കണ്ടില്ലെന്നു വരാം. അവിടെ പലരും പെരുമാറുക പതിവായിരുന്നു. അങ്ങനെ വല്ലതും സംഭവിച്ചു

വെങ്കിൽ എല്ലാവക്കും വലിയ പോരായ്മയല്ലേ? എന്നൊക്കെയായിരുന്നു ചരിത്രനായകൻ വിചാരിച്ചതു്. വിശേഷിച്ചു ഉള്ള സ്വത്തു നോക്കേണ്ടുന്ന പ്രത്യേകഭാരവും കാരണവക്കാണല്ലോ. ഏതായാലും ഒന്നാമതായുള്ളതു നശിക്കാതിരിക്കട്ടെ എന്നു വിചാരിച്ചു കരുതൽചെയ്തു. പക്ഷെ പുലയായി രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ ചിലർ ചോദിപ്പാൻ തുടങ്ങി. ചോദ്യം ഇതായിരുന്നു. "എന്താണു കുഞ്ഞിക്കുട്ടിവാരസ്യാരുടെ മുതലിന്നു കുട്ടിവാരസ്യാക്കൊന്നും അവകാശമില്ലെ?" ചരിത്രനായകൻ "എന്താണിങ്ങനെ ചോദിക്കുന്നതു? അവകാശമില്ലെന്നാരു പറഞ്ഞു?" മറേറയാൾ "നിങ്ങൾ പണ്ടങ്ങൾ ഒക്കെ എടുത്തുകൊണ്ടുവെച്ചു എന്നു കേട്ടു." ചരിത്രനായകൻ "അതുവ്വ്. അതിനെന്താണു വിരോധം; ഉള്ള മുതൽ സൂക്ഷിക്കേണ്ടുന്ന ബാദ്ധ്യത എനിക്കില്ലെ?" ഇതുപോലെ വേറെ ചിലരും ചോദിപ്പാൻ തുടങ്ങി. പക്ഷെ പണ്ടം എടുത്തുകൊണ്ടുവെച്ച സംഗതി എങ്ങനെ പുറത്തുവന്നുവെന്നും കുട്ടിവാരസ്യാരുടെ മേൽ ചരിത്രനായകനിൽ കവിഞ്ഞതായ ഒരു സ്നേഹം എങ്ങനെ ഇവക്കുണ്ടായി എന്നുള്ളതും അന്നൊരു വിധത്തിലും മനസ്സിലാക്കുവാൻ കഴിഞ്ഞില്ല.

കുഞ്ഞിക്കുട്ടി വാരസ്യാരുടെ യോഗ്യതാവസ്ഥ വിചാരിച്ചാൽ അവരുടെ പിൻകാലം വരുന്ന കാരണവക്കു നല്ല പേരെടുക്കുന്നതു വളരെ പ്രയാസമായിരുന്നു. ഒന്നാമതായി അവരുടെ നിലയാൽ സ്വത്തുള്ളതിൽ എത്രയോ അധികം ഉണ്ടെന്നായിരുന്നു ജനങ്ങളുടെ ധാരണ. ഇതിന്നുള്ള കാരണങ്ങൾ—1. തൻെറ ശക്തിയിൽ കവിഞ്ഞു യാതൊരു ചിലവും ചെയ്കയില്ല. 2. യാതൊരാളോടും കടം വാങ്ങുകയില്ല. 3. പണ്ടം കൊണ്ടുചെന്നാൽ എപ്പോഴും മയ്യാദപലിശയ്ക്കു കടം കൊടുപ്പാൻ തെയ്യാറുണ്ടായിരിക്കും, ഇവയായിരുന്നു ഇങ്ങനെയുള്ള ആളുടെ ധനം എത്രയാണെന്നു, എങ്ങനെയാണു അന്യന്മാർ

നിശ്ചയിക്കുന്നതു. അഥവാ ഉറുപ്പിക ഇല്ലെന്നു പറഞ്ഞാൽ തന്നെ, അവരുടെ ഭാഗ്യംകൊണ്ടു, പണ്ടം ബോദ്ധ്യപ്പെടാത്തതുകൊണ്ടാണിങ്ങനെ പറഞ്ഞതു, പണം ഇല്ലാഞ്ഞിട്ടല്ല, എന്നേ മററുള്ളവർ ധരിച്ചിരുന്നുള്ളു. അന്നും ചിലവു വളരെ ചുരുക്കമാണ്. കാപ്പി, ചായ മുതലായവ ഒന്നും അന്നു പതിവില്ല. മൂന്നുനേരം ഊണുമാത്രമേ അന്നു ഉണ്ടായിരുന്നുള്ളു. കുടുംബാംഗങ്ങളും വളരെ കുറയും. എന്നാലും അവസാനമായപ്പോഴയ്ക്കു ചിലവു ക്രമത്തിൽ വൎദ്ധിക്കുകയും കുറേശ്ശ മുതലിൽനിന്നുതന്നെ എടുക്കേണ്ടിവരികയും ചെയ്തിരുന്നു. ചരിത്രനായകന്നു സമ്പാദ്യം തുടങ്ങിയതിന്നുശേഷം കുറെ ചിലവുകളൊക്കെ താൻ നിൎവ്വഹിച്ചുതുടങ്ങിയിരുന്നു. എന്നാലും കുഞ്ഞുക്കുട്ടിവാരസ്യാർ അങ്ങനെ ഒന്നും ആവശ്യപ്പെടുകയില്ല. ചെയ്താൽ ചെയ്തോട്ടെ എന്നെ അവർ ഭാവിക്കയുള്ളു. അത്രയും ഗൌരവത്തിലാണു അവരുടെ സ്ഥിതി. അതുകൊണ്ടു അവർ മരിക്കുന്നതുവരെ അവരുടെ ചൊല്പടിക്കു ചരിത്രനായകൻ നടക്കുന്നതല്ലാതെ ചരിത്രനായകൻെറ ചൊല്പടിക്കു അവർ കീഴടങ്ങുക ഒരിക്കലും ഉണ്ടായിട്ടില്ല. അതുകൊണ്ടു 13-ാം വയസ്സിൽ, കാരണവരായ ഭരതവാരിയർ മരിച്ചതിനാൽ, പേരിന്നു കാരണവസ്ഥാനം കിട്ടിയിരിക്കുന്നുവെങ്കിലും യഥാൎത്ഥത്തിൽ 1081 ചിങ്ങം 24-ാംനു- 10മണിക്കു ശേഷമാണതു ബലത്തിൽ വന്നിട്ടുള്ളതു. പക്ഷേ കുഞ്ഞിക്കുട്ടി വാരസ്യാരുടെ കീഴിൽ അധികകാലം ഇരുന്നതുകൊണ്ടും ധാരാളം സമ്പാദ്യം തുടങ്ങിയതുകൊണ്ടും യാതൊരു ന്യൂനതയും കൂടാതെതന്നെ അന്നുമുതൽ ഇതുവരെയും ചരിത്രനായകന്നു തറവാടു ഭരിക്കുവാൻ സാധിച്ചു എന്നു പറയാം. കുഞ്ഞിക്കുട്ടിവാരസ്യാർ മരിക്കുമ്പോഠം ഉണ്ടായിരുന്ന തറവാട്ടുസ്വത്ത് ചില കാണവസ്തുക്കളും പണ്ടം എടവാടായി നടത്തിയിരുന്ന കുറേ കൈമുതലുകളും മാത്രമായിരുന്നു, അന്നു കൈമുതൽ 2594-8-3 പൈ.ആ

യിരുന്നു. ഇതു മുതൽപലിശക്കൂടി 1082 കന്നി 1-ാംതിയ്യതിക്കു കിട്ടുവാനുള്ള സംഖ്യ കണക്കാക്കിയതാണ്. ഇതു കൂടാതെ കുഞ്ഞുക്കുട്ടിവാരസ്യാരുടെ സ്വന്തം വകയായി 2028-കയും ചരിത്രനായകന്റെ വകയായി 3595-ക 5-ണ 2-പൈ. യും വലിയ കുട്ടിവാരസ്യാരുടെ വകയായി സുമാർ 1000-കയും കൂടി അന്നു പണ്ടം എടവാടിന്മേലുണ്ടായിരുന്നു. ഇതു കൂടാതെ തറവാട്ടുവകയും കുഞ്ഞിക്കുട്ടിവാരസ്യാരുടെ സ്വന്തം വകയും കൂടി സുമാർ 1500-ക വിലപിടിക്കുന്ന പൊൻപണ്ടങ്ങളും ഉണ്ടായിരുന്നു. പുല കഴിഞ്ഞശേഷം കുട്ടിവാരസ്യാരുടെ വക എടപാടു പണ്ടങ്ങളും ലക്ഷ്യങ്ങളും, തറവാട്ടുവകയും കുഞ്ഞിക്കുട്ടിവാരസ്യാരുടെ വകയും കൂടിയുള്ള എല്ലാ പൊൻപണ്ടങ്ങളും കുട്ടിവാരസ്യാരെത്തന്നേ ഏല്പിച്ചുകൊടുത്തു.

അമ്മ മരിച്ചതുകൊണ്ടുമാത്രം ചരിത്രനായകന്റെ ഗ്രഹപ്പിഴ അവസാനിച്ചില്ല. ഭാൎയ്യക്കു അന്നു ഗൎഭമായിരുന്നു. അതു 1082 കന്നിമാസം ഒടുവിൽ സ്വന്തം വാരിയത്തുവെച്ചു പ്രസവിച്ചു. മൃതപ്രജയായിരുന്നു. അതു കഴിഞ്ഞു അധികം താമസിയാതെ ആ സ്ത്രീയ്ക്കും ദീനമായി. അതു സുഖപ്പെടാതെ മരിച്ചുപോവുകയും ചെയ്തു. എന്നാൽ ആദ്യത്തെ ഭാൎയ്യയായിരുന്നുവെങ്കിൽ ഈ ദുഃഖം അനുഭവിക്കേണ്ടിവരില്ലായിരുന്നു എന്നു വിചാരിപ്പാനും മാൎഗ്ഗം ഉണ്ടായിരുന്നില്ല. എന്തെന്നാൽ ആ സ്ത്രീ ഇതിന്നുമുമ്പുതന്നെ മരിച്ചുപോയിരിക്കുന്നു.

ഇതും കൂടിക്കഴിഞ്ഞപ്പോൾ ചരിത്രനായകന്റെ സാക്ഷാലുള്ള സകല ബന്ധങ്ങളും തീൎന്നു. അമ്മ ഒന്നേ പ്രസവിച്ചിട്ടുള്ളു എന്നു പറഞ്ഞുവല്ലോ. അതുകൊണ്ടു നേരെ ഒരു സോദരനോ സോദരിയൊ ബാക്കിയില്ല. അച്ഛനമ്മമാർ മുമ്പെതന്നെ മരിച്ചുപോകയും ചെയ്തു. കുട്ടിവാരസ്യാരും സന്താനങ്ങ

ളും മാത്രം ബാക്കിയുണ്ട്. കുട്ടിവാരസ്യാരുടെ സ്ഥിതി മുമ്പു വിവരിച്ചിട്ടുള്ള സംഗതികളാൽ അവർ ചരിത്രനായകനെ സ്വന്തം പുത്രനെപ്പോലെയാണ വിചാരിച്ചിരുന്നതെന്നു സ്പഷ്ടമായിട്ടുള്ളതാണല്ലൊ. അതുകൊണ്ടു അവൎക്ക ഒരു വിധത്തിലും അനിഷ്ടംവരാതെ കഴിക്കേണ്ടതുമാത്രം ചരിത്രനായകന്റെ ഒരു വിശേഷാൽ കടമയായിത്തീൎന്നു. ബാക്കിയെല്ലാ തറവാട്ടുകാൎയ്യങ്ങളും സ്വത്തുക്കളും പിന്നൊത്തെ കാരണവനും കുട്ടിവാരസ്യാരുടെ മകനും ആയ ശ്രീമാൻ പി. വി. കൃഷ്ണവാരിയരെ ഏല്പിച്ചാൽ അന്നത്തെ സ്ഥിതിക്ക് ഒട്ടും പോരായ്കയില്ല. ഏറിയാൽ കുഞ്ഞിക്കുട്ടിവാരസ്യാരുടെ സ്വത്തുക്കൾകൂടി അങ്ങൊട്ടു കൊടുത്തേച്ചാൽ ബാദ്ധ്യതതീൎന്നു. അങ്ങനെ ചെയ്താൽ കാൎയ്യങ്ങൾ ഭംഗിയായി നടത്തിക്കൊള്ളാമെന്നു കൃഷ്ണവാരിയൎക്ക നല്ല ധൈൎയ്യവുമുണ്ടായിരുന്നു. പക്ഷെ സ്വത്തു കൈവിട്ടുകൊടുക്കുന്ന കാൎയ്യം ദീൎഘാലോചനയ്ക്കുശേഷം ചെയ്യേണ്ടതാകയാലന്നങ്ങനെ ചെയ്വാൻ ധൈൎയ്യപ്പെടുകയുണ്ടായില്ല. എന്നാൽ തറവാട്ടുകാൎയ്യങ്ങളെല്ലാം കുട്ടിവാരസ്യാരുടെയും കൃഷ്ണവാരിയരുടേയും ഇഷ്ടംപോലെ നടത്തിക്കൊള്ളുവാനനുവദിക്കയും അതിന്നു വേണ്ടുന്ന പണം സഹായിപ്പാൻ തീൎച്ചപ്പെടുത്തുകയും ചെയ്തു.

കുഞ്ഞിക്കുട്ടിവാരസ്യാരുടെ പിണ്ഡവും മാസവും ഒരുവിധം ഭംഗിയായിത്തന്നെ നിൎവ്വഹിക്കപ്പെട്ടു. അതെല്ലാം പി. വി. കൃഷ്ണവാരിയരുടേയും രാഘവനുണ്ണിവാരിയരവർകളുടെയും പ്രത്യേക ശ്രദ്ധയിലും ചരിത്രനായകന്റെ ചിലവിന്മേലുമാണ നടത്തിയതു. കുഞ്ഞിക്കുട്ടിവാരസ്യാരുടെ അനുഗ്രഹവിശേഷത്താലായിരിക്കാം 1082-ാമതുകൊല്ലം ആൎയ്യവൈദ്യശാലയ്ക്കു ഒരു പ്രത്യേക അഭിവൃദ്ധിയുള്ള കാലമായിരുന്നു. തലേക്കൊല്ലം സുമാർ 5000ക.ക്കാണ മരുന്നു വിററിരുന്നതു. അതു ഇക്കൊല്ലം 10,000ക.യായി ഇരട്ടിച്ചു. അതുകൊണ്ടു പിണ്ഡത്തിനെക്കാൾ കുറെ അധികം കേമമായിട്ടാണ് അന്നു മാസം

കഴിച്ചതു്. അതിന്ന ഏകദേശം 2000-ത്തിൽ താഴെ ഉറു പ്പിക ചിലവായിരിക്കുന്നു. പിണ്ഡത്തിന്ന 1000-ത്തിലധിക മായിട്ടില്ല. മാസദിവസം സ്വജനസ്ത്രീകൾക്കും പുരുഷന്മാൎക്കും പരക്കെ ഓണപ്പുടവ കൊടുക്കുകയും മററും ഉണ്ടായി. ഒരു വി ശേഷവിധിക്രുടി അന്ന ഏൎപ്പാടു ചെയ്തിരുന്നു. വൈദ്യത്തി ലെ ആദ്യപാഠം മുതലായതു പഠിച്ചതു കോണത്തു അച്യുതവാരി യരുടെ അടുക്കലായിരുന്നുവല്ലൊ. സംസ്കൃതം പഠിച്ചതു കിള്ളി മംഗലത്തു കൃഷ്ണവാരിയരുടെ അടുക്കലും ആയിരുന്നു. വൈദ്യം പഠിപ്പു കഴിഞ്ഞ സമയത്തു കുട്ടഞ്ചേരി മൂസ്സന്മാൎക്ക ദക്ഷിണ ചെയ്തതല്ലാതെ ഇവൎക്ക ഒരുദക്ഷിണയും അന്ന കഴിച്ചിട്ടുണ്ടാ യിരുന്നില്ല. അതുകൊണ്ടു അവൎക്ക രണ്ടുപേൎക്കും അന്ന യഥാ വിധി ഗുരുദക്ഷിണ ചെയ്തു. അതിന്നപുറമെ, തന്റെ ശിശു പ്രായത്തിൽ എടുത്തു വളൎത്തുന്നതിൽ വളരെ ബുദ്ധിമുട്ടീട്ടുള്ള മ ണ്ണിൽ കുഞ്ഞികൃഷ്ണൻനായർ അന്നും വൃദ്ധനായി ജീവിച്ചിരിപ്പു ണ്ടായിരുന്നു. ആയാൾക്കും ഗുരുദക്ഷിണപോലെയുള്ള ഉപക രണങ്ങളും ഏതാനും പണവും കൊടുത്തു കാൽക്കൽ വീണു നമ സ്കരിച്ചു. ഗുരുനാഥന്മാൎക്ക കാൎയ്യങ്ങൾ ഏതാണ്ടു മുമ്പു മന സ്സിലായിരുന്നു. അതുകൊണ്ടു അവൎക്കുണ്ടായ സന്തോഷ ത്തിന്ന ഒരതിരുണ്ടു്. എന്നാൽ കുഞ്ഞികൃഷ്ണൻനായൎക്ക ഇതു അപ്രതീക്ഷിതമായിരുന്നതിനാൽ ഉണ്ടായ ആന ന്ദം അപരിമിതമായിരുന്നു. ഇതോടുക്രുടി താൻ ചെയ്യേ ണ്ടുന്ന കൃത്യങ്ങൾ മിക്കതും അവസാനിച്ചു. എന്നാൽ ഒന്ന മാത്രം ഉള്ളിൽ ബാക്കിയുണ്ടായിരുന്നു. അതു അച്ഛന്റെ പിണ്ഡംക്രുടി ഒരിക്കൽ വെക്കേണമെന്നതുതന്നെ.

1081 കൎക്കിടകത്തിൽ കുഞ്ചിവാരസ്യാരുടെ കുട്ടി കഴി ഞ്ഞ ഉടനെ തന്നെ കുട്ടിയുടെ അച്ഛൻ നമ്പൂതിരിയും മററും ക്രുടി പാഴൂൎക്ക പോയിട്ടുണ്ടായിരുന്നു. അന്ന പ്രശ്നം വെച്ച തിൽ ചില പ്രതിവിധികളും നിശ്ചയിച്ചിരുന്നു. ചരിത്ര

നായകന്നു ദീക്ഷയാകയാൽ അതൊന്നും അക്കാലത്തു ചെയ്യാൻ സാധിച്ചിരുന്നില്ല. ദീക്ഷകഴിഞ്ഞ ഉടനെ പ്രസിദ്ധജ്യോത്സ്യനായ പുഴവായെ കൃഷ്ണവാരിയരെക്കൊണ്ടു വീണ്ടും ഒരു പ്രശ്നംകൂടി വെപ്പിക്കയുണ്ടായി. അതു പ്രകാരവും കുട്ടിവാരസ്യാരുടെ ഇഷ്ടപ്രകാരവും വേണ്ടത്തക്ക പ്രതിവിധികൾ എല്ലാം ചെയ്യുകയും, കുട്ടിവാരസ്യാർ, ലക്ഷ്മിവാരസ്യാർ, കുഞ്ചിവാരസ്യാർ മുതലായ കുടുംബസ്ത്രീകളെ (ചെറിയ കുട്ടിവാരസ്യാരെ ഒഴിച്ചു) എല്ലാം രാമേശ്വരത്തുകൊണ്ടു പോയി സ്നാനം ചെയ്യിക്കയും, ചരിത്രനായകൻ തന്റെ പിതാവായ രാമവാരിയരെ ഉദ്ദേശിച്ചു പ്രത്യേകം പിണ്ഡംവെക്കുകയുംചെയ്തു. ഇതു 1083 മകരത്തിൽ ആയിരുന്നു. നെല്ലായവാരിയത്തു രാഘവനുണ്ണി വാരിയരവർകളും പോഴവായ കൃഷ്ണവാരിയരവർകളും കൂടി അന്നു കൂട്ടത്തിൽ രാമേശ്വരത്തേക്കുപോയിരുന്നതുകൊണ്ടു എല്ലാവൎക്കും അധികം മനസ്സമാധാനവുമുണ്ടായിരുന്നു. ഏതായാലും എല്ലാവരും നിൎവ്വിഘ്നമായി കൎമ്മം കഴിച്ചുമടങ്ങി. എന്നാലന്നു ലക്ഷ്മിവാരസ്യാൎക്കു നേരെ കോട്ടയ്ക്കലേക്കു വരാൻ സാധിച്ചില്ല. മകൾ കുട്ടിവാരസ്യാൎക്കു അന്നു ദീനമാണെന്നു വഴിക്കു വെച്ചറിഞ്ഞതിനാൽ അവരും രാഘവനുണ്ണിവാരിയരവർകളും നേരിട്ടു മകൾ താമസിക്കുന്ന സ്ഥലത്തേക്കു അതായത് മദ്രാസ്സിലെക്കാണു പോയതു്. എങ്കിലും ഭാഗ്യവശാൽ അന്നു ദീനം മാറി സുഖമായി. അതുകൊണ്ടു ആൎക്കും സുഖക്കേടിന്നിടയായില്ല.

കുഞ്ഞിക്കുട്ടിവാരസ്യാർ മരിച്ചു പുലയായപ്പോഴാണു വാരിയത്തേക്കു സ്വന്തം കുളമില്ലാത്തതുകൊണ്ടുള്ള ബുദ്ധിമുട്ടു അധികം അറിഞ്ഞതു്. പണ്ടു പ്രത്യേകമായി ഒരു കുളമുണ്ടായിരുന്നു. അതു 75-ൽ തീപ്പെട്ട സാമൂതിരിപ്പാട്ട് വലുതായൊരു കുളം കുഴിച്ചപ്പോൾ, തൂൎന്നുപോയിരുന്നു. അതിനാൽ അന്നു മുതൽ തീണ്ടാരിയായാലും മററും കുളിക്കുവാൻ അന്യന്മാ

രെ ആശ്രയിക്കേണ്ടതായിട്ടാണിരുന്നിരുന്നതു. എന്നാൽ പുല യിൽ ഇതു പരക്കെ ബുദ്ധിമുട്ടായിത്തീൎന്നു. അന്നു ബലി, ഉദക ക്രിയ മുതലായതെല്ലാം അടുത്തുള്ള ചേരുപന്നിക്കോട്ടു വല്ല്യ ഏറാടിയുടെ കുളത്തിലാണു കഴിച്ചതു. അതിലവർ യാതോരു വൈമനസ്യവും കാണിച്ചിരുന്നില്ല. എന്തെന്നാൽ ചരിത്ര നായകൻെറ കുടുംബവും, ആ കുടുംബവും ഏതാണ്ടു സമകാല ത്താണു കോട്ടക്കൽ വന്നു ചേൎന്നതു. അതുമുതൽക്കു പരസ്പരം വ ലിയ ലൌകികത്തിലുമാണു കഴിഞ്ഞുവരുന്നതു്. എന്നാൽ രണ്ടുകൂട്ട ൎക്കും ഒരേ സമയത്തുതന്നെ ആവശ്യംവന്നാൽ ബുദ്ധിമുട്ടാവുമ ല്ലൊ എന്ന വിചാരം കലശലായിത്തീൎന്നു. ഒരു കുളം കുഴിച്ചു കളയാമെന്നുവെച്ചാൽ അടുത്തെങ്ങും ഒരു സ്ഥലവും കിട്ടുവാനി ല്ല. ഏതായാലും ഇങ്ങിനെ ആലോചിച്ചു കൊണ്ടിരിക്കുമ്പോൾ ഈശ്വരകൃപയാൽ ഒരു ചെറുതായ സ്ഥലം കിട്ടി. 1084-ൽ അവിടെ അത്യാവശ്യത്തിന്നുപകരിക്കതക്ക വിധത്തിൽ ഒരു കു ളം സുമാർ 1000ക. ചിലവുചെയ്തുപണിചെയ്യുകയുംചെയ്തു. പി ന്നെരെത ഒരു ബുദ്ധിമുട്ടുണ്ടായിരുന്നതു ശ്മശാനംപ്രത്യേകമായി ഇല്ലാത്തതായിരുന്നു. അതില്ലാത്തതുകൊണ്ടായിരുന്നു കുഞ്ഞിക്കു ട്ടിവാരസ്യാർ മരിച്ചപ്പോൾ ശവം വടക്കേക്കരെയിന്മേലക്കു കൊ ണ്ടുപോകേണ്ടിവന്നതു. അതിന്നുവേണ്ടിയും സൌകൎയ്യമായ ഒരു സ്ഥലം നായാടിപ്പാറയുടെ മുകളിൽ വാങ്ങിയിട്ടു. പുരയുടെ ചുററും കന്മതിൽ കെട്ടുകയും ചെയ്തു. ഇതിനാൽ വാരിയ ത്തേക്കു സാധാരണയായി ഉണ്ടാവുന്ന എല്ലാ ബുദ്ധിമുട്ടുകളും തീൎന്നു. ഇതിനൊന്നും തറവാട്ടുമുതലൊ പലിശയൊ ചിലവാ ക്കിയില്ല. ആദ്യകാലത്തു നിത്യത ചിലവിന്നു മാത്രം പലിശ കുറേശ്ശ എടുത്തിരുന്നു. പിന്നെ അതും ഇല്ലാതായി. അതി നാൽ തറവാട്ടുവകയായി കുഞ്ഞുകുട്ടിവാരസ്യാർ മരിക്കുമ്പോഴ ള്ള എടവാടിന്മേലുള്ള മുതൽ ക്രമത്തിൽ വൎദ്ധിക്കുവാൻ തുട ങ്ങി. മങ്കുളങ്ങരയ്ക്കടുത്തുള്ള ഒന്നു രണ്ടു ചില്ലറക്കുററികൾക്കൂടി

പിരിപ്പാനുണ്ടായിരുന്നതു പിരിച്ചും ഞാങ്ങാട്ടുര ദേവസ്വം വ കയായി 200-ൽ ചില്വാനം ഉറുപ്പിക കാണമായി ഉണ്ടായിരുന്ന വസ്തുവിററും ഉണ്ടായ സംഖ്യയും ഇതിൽ ചേൎത്തു. 1092 എടവം 12-ാംനു- 5900-ക. ക്ക പന്തൽ നമ്പൂതിരിയോടു കുറെ ജന്മവസ്തു തീരുവാങ്ങുകയും ചെയ്തു. ഇങ്ങനെ ചെയ്തതിനാൽ മുമ്പുള്ള തറവാട്ടു മുതൽ നശിക്കാതെ സൂക്ഷിക്കുകയെന്നുള്ള കാരണവന്മാരുടെ ഒന്നാമത്തെ കൃത്യം ചരിത്രനായകൻ നിൎവ്വഹിച്ചുകഴിഞ്ഞു എന്നു പറയാം.

ആൎയ്യവൈദ്യശാല ദിനംപ്രതി ക്രമോന്മുഖമായ അഭിവൃദ്ധിയെ പ്രാപിച്ചുവന്നു. പ്രവൃത്തിയും വൎദ്ധിച്ചുവന്നു. അതിനാൽ വാരിയത്തിരുന്നു കുറച്ചുസമയം മാത്രം വൈദ്യശാലയിൽ വന്നാൽ മതിയാവില്ലെന്നു തോന്നിത്തുടങ്ങി. അതുകൊണ്ടു 1085-ലും 86-ലുമായി ഇപ്പോൾ താമസിച്ചുവരുന്ന കെട്ടിടം പണിചെയ്തു. ചുവട്ടിൽ ഔഷധങ്ങളുടെ സ്റ്റോറായും മുകളിൽ ആപ്പീസ്സായും ഉപയോഗിച്ചുതുടങ്ങി. അന്നുമുതൽ സാധാരണയായി ഊണിന്നു മാത്രമേ വാരിയേത്തക്കു പോവലുള്ളു എന്ന നിലയുമായി. ഒന്നുകൂടി ചരിത്രനായകനു മനസ്സിലുണ്ടായിരുന്ന പ്രത്യേക ആഗ്രഹമായിരുന്നു; അതു മറെറാന്നുമല്ല. അച്ഛനും അമ്മയും മരിച്ചുപോയതുകൊണ്ടും ചരിത്രനായകൻെറ മരണശേഷം അവരുടെ ശരിയായ പിണ്ഡകൎത്താക്കന്മാരായി ആരുമില്ലാത്തതുകൊണ്ടും ഹിന്തുമതപ്രകാരം ഉത്തമമായി കരുതിവരുന്ന ഗയാശ്രാദ്ധം ഊട്ടി അവരുടെ പ്രേതങ്ങളെ വിഷ്ണുപാദത്തിൽ സമൎപ്പിക്കേണമെന്നതു തന്നെ. വൈദ്യശാലയുടെ പ്രവൃത്തിത്തിരക്കുകൊണ്ടിതിന്നു സമയം കിട്ടുവാൻ വലിയ പ്രയാസമായിത്തീൎന്നുവെങ്കിലും മുൻകൂട്ടി എല്ലാം ഏൎപ്പാട ചെയ്തതിന്നുശേഷം 1087 വൃശ്ചികമാസത്തിൽ വലിയ കുട്ടിവാരസ്യാരെക്കൂടി കൂട്ടിക്കൊണ്ടു പോയി ആ കൎമ്മവും വേണ്ട വിധം നിൎവ്വഹിച്ചുപോന്നു. അതുകൊണ്ടു പൂൎവ്വന്മാൎക്കു

വേണ്ടി താൻ ചെയ്യേണ്ടതായ കൃത്യങ്ങളെല്ലാം ഇതോടുകൂടി അവസാനിച്ചതായി വിചാരിച്ചു മനസ്സമാധാനമാവുകയും ചെയ്തു.



# പരമശിവവിലാസ നാടകക്കമ്പനി

കോട്ടക്കലുള്ള ചെറുപ്പക്കാരിൽ പലരും കൂടി 1084-ൽ ഒരു മലയാളസംഗീത നാടകയോഗം ആരംഭിച്ചു. ശ്രീമാന്മാർ പി. വി. കൃഷ്ണവാരിയർ, എം. അപ്പുക്കുട്ടൻ വള്ളോടി, ടി. എം. രേവുണ്ണിനെടുങ്ങാടി, തെക്കെമഠത്തിൽ പരമേശ്വരപട്ടര്, മാണിക്കത്ത് അപ്പുണ്ണിമേനോൻ, പൊറയന്നൂർ എടക്കാട്ട് കേശവൻനമ്പൂതിരി, അനന്തനാരായണയ്യർ (അമ്പിപ്പട്ടര്) മുതലായവരായിരുന്നു പ്രധാന പ്രവർത്തകന്മാർ. അതിന്റെ ചിലവിലേക്കു ഓഹരി ചേരണമെന്നു ആവശ്യപ്പെട്ടതിനാൽ അതുപ്രകാരം ഒരു ചുരുങ്ങിയ സംഖ്യ (പതിനഞ്ചുറുപ്പിക) അന്നു ചരിത്രനായകനും കൊടുത്തിരുന്നു.

ആദ്യം മാണിക്കത്തു അപ്പുണ്ണിമേനോനാണു പ്രധാനവേഷം കെട്ടാനാരംഭിച്ചത്. അതിന്നുശേഷം ശ്രീമാൻ പി. വി. കൃഷ്ണവാരിയരുടെ ശിഷ്യനായ പി. കുട്ടൻമേനോനെ വരുത്തി ആയാളെ പ്രധാനനടനാക്കിവെച്ചു. ആയാൾ മുമ്പു പല നാടകത്തിലും വേഷം കെട്ടിയിരുന്ന ആളും വാസനക്കാരനും ആയിരുന്നു. അതുകൊണ്ടു നാടകം അന്നത്തെ അവസ്ഥക്കു എല്ലാവൎക്കും നന്നെന്നുതോന്നി. അന്നു സംഗീതനൈഷധം മാത്രമേ കളിച്ചിരുന്നുള്ളു.

എന്നാൽ കുറച്ചു കഴിഞ്ഞപ്പോഴക്കും ഓരോ സംഗതിവശാൽ പ്രവർത്തകന്മാരിലോരോരുത്തൎക്കും ക്രമത്തിൽ ഉത്സാഹം കുറഞ്ഞുവന്നു. ഒടുവിൽ നാടകയോഗം ഭരിക്കുവാനാ

ളില്ലാതായി. അനാഥസ്ഥിതിയിലായിത്തീൎന്നു. അതിനാൽ 1085-ൽ അതു ചരിത്രനായകൻ ഏറെറടുക്കേണ്ടിവന്നു. ഇതിന്നു വേറെയും ചില കാരണങ്ങൾകൂടി ഇല്ലെന്നില്ല. വൈദ്യശാലപ്രവൃത്തിക്കാരിൽ ചിലരുംകൂടി വേഷക്കാരുടെ കൂട്ടത്തിൽ പെട്ടിരുന്നു. അതിൽ പ്രധാനം എം. അച്ചുതൻനായരായിരുന്നു.

നാടകം നടത്തുകയാണെങ്കിൽ നന്നായി നടത്തണം; സാധാരണ ഉടമസ്ഥന്മാരില്ലാത്ത 'നാടകക്കാരെ'പ്പോലെ ഇതിലെ നടന്മാർ സദാചാരനിഷ്ഠയില്ലാത്തവരൊ 'തെമ്മാടി'കളൊ ആയിരിപ്പാൻ പാടില്ല; സംഗീതം ശരിയായി അഭ്യസിച്ചു ശ്രുതിയോജിച്ചും അപസ്വരം കൂടാതെയും പാടുന്നവരും ശാസ്ത്രരീത്യാ മുഖത്തു രസം സ്ഫുരിക്കുന്നവരും ആയിരിക്കണം നടന്മാർ; എന്നു തുടങ്ങിയ പല നിബന്ധനകളും അന്നു ചരിത്രനായകന്നുണ്ടായിരുന്നു. ഈ കാൎയ്യങ്ങളെല്ലാം സാധ്യമാകുന്നതിന്നു വളരെ കാലത്തെ പ്രയത്നം വേണ്ടിവന്നുവെന്നു മാത്രമല്ല പലരേയും പിരിച്ചു ആ സ്ഥാനത്തു വേറെ യോഗ്യന്മാരെ വെക്കുകയും വേണ്ടിവന്നു. കുട്ടൻമേനോൻ വാസനക്കാരനാണെങ്കിലും സംഗീതവിഷയത്തിൽ ശരിയായ പഠിപ്പില്ലാത്തതുകൊണ്ടു് ഗുരുനാഥസ്ഥാനം വഹിപ്പാൻ അയാൾ പ്രാപ്തനായിരുന്നില്ല. അതിനാൽ അച്ചുതൻനായര് മുതലായ കുട്ടികളെ സംഗീതം പഠിപ്പിക്കുവാൻ ആദ്യം ചുനങ്ങാട്ടുകാരൻ ശൂലപാണിവാരിയരേയും പിന്നീടു സംഗീതവിദഗ്ദ്ധനായ ചിദംബരം വെങ്കിട്ടരാമഭാഗവതരേയും നിശ്ചയിച്ചു. മൃദംഗം പഠിപ്പിക്കുവാൻ ശിവരാമപ്പിഷാരോടി എന്നൊരാളെയും ഏൎപ്പാടുചെയ്തു. അഭിനയരീതികണ്ടു മനസ്സിലാക്കുവാൻവേണ്ടി ഇക്കാലത്ത് ഇടക്കിടക്ക, അക്കാലത്തെ പ്രസിദ്ധ നടനായിരുന്ന വേക്കോട്ട് അച്ചുതമേനോനെ വരുത്തുകയും പതിവുണ്ടായിരുന്നു. വേറെ വേണ്ടപ്പെട്ട നടന്മാരേയും കുട്ടികളേയും ചേൎത്തു അല്പം ചില മാററങ്ങൾ വരുത്തിത്തീ

ന്നു. എന്നാലും അക്കാലത്തു കോട്ടയ്ക്കൽ മാത്രമെ കളി നടത്തിയിരുന്നുള്ളു. അതിന്നുവേണ്ടി പുതുതായി ഒരു സ്റ്റേജും (ആര്യവൈദ്യശാലയിലെ) സ്റ്റോറിൻെറ ഹാളിനോടു ചേൎത്തു തെക്കുവടക്കായി പണിചെയ്തു. രുഗ്മാംഗദചരിതം എന്ന ഒരു കഥകൂടി അക്കൊല്ലം പുതുതായി പഠിച്ചു. ഇതു ഒരു എഴുത്തച്ഛൻെറ സഹായത്തോടുകൂടിയായിരുന്നു.

1087-ൽ ആണെന്നു തോന്നുന്നു—മപ്പാട്ടു നമ്പൂതിരിപ്പാട്ടിലെ തമിഴനാടകം കോട്ടക്കൽവന്നു വൈദ്യശാലയിലെ പുതിയ നാടകഹാളിൽ കളിക്കുകയുണ്ടായി. അന്നു മൂന്നുനാലുകളി ചരിത്രനായകന്നു കാണുവാനിടയായി. അതിലെ സീനുകളും മററും കണ്ടപ്പോൾ തൻെറ മലയാളനാടകസംഘവും അതേരീതിയിൽ ഒന്നു പരിഷ്കരിക്കേണമെന്നു തീൎച്ചപ്പെടുത്തി; സീനുകൾ ഉണ്ടാക്കുവാൻ ആർട്ടിസ്റ്റ് എ. നാരായണപ്പിഷാരോടി എന്നൊരാളെ വരുത്തി ഏർപ്പാടുചെയ്തു. വേണ്ടിടത്തോളം ഡ്രസ്സുകളും പുതുതായി ഉണ്ടാക്കിച്ചു.

എന്നാൽ, നാടകയോഗം ഏറെറടുത്തപ്പോഴാണ് മലയാളത്തിൽ സംഗീതനാടകങ്ങളുടെ ദുർല്ലഭത അറിവാൻ ചരിത്രനായകന്നിടവന്നതു. സംഗീതത്തിലും സാഹിത്യത്തിലും ഒരുപോലെ ജ്ഞാനം സമ്പാദിച്ചിട്ടുള്ള അദ്ദേഹത്തിന്നു നാടകനിൎമ്മാണത്തിൽ അന്യൻെറ സഹായം അപേക്ഷിക്കേണ്ടിവന്നില്ല. ആദ്യത്തിൽ കാളിദാസൻെറ ശാകുന്തളം തൎജ്ജമചെയ്തു സംഗീതനാടകമാക്കി. അതു പല പ്രാവശ്യവും കളിക്കുകയും വിദ്വത്സമ്മതി ലഭിക്കുകയും ചെയ്തിട്ടുണ്ടു.

ശാകുന്തളവും സാരങ്ഗിനീപരിണയവും 1086-ൽ പഠിപ്പിച്ചു. 1087-ലെക്കും ഹരിശ്ചന്ദ്രനാടകം കാശിഘട്ടവും ശ്മശാനഘട്ടവും തമിഴിൽനിന്നു തൎജ്ജമചെയ്തും, അയോദ്ധ്യാഘട്ടം സംസ്കൃതത്തിൽനിന്നൊടുത്ത് എഴുതിയുണ്ടാക്കിയും പഠിപ്പിച്ചു. തമിഴിൽനിന്നു തൎജ്ജമചെയ്യുന്നതിന്നു പഴയന്നൂർ നാരായണഭാഗവതരെക്കൂടി സഹായത്തിന്നു ചേൎത്തിരുന്നു.

അപ്പോഴെക്കും സീനുകൾ തെയ്യാറായി; ഏതാനുംപുതിയ കഥകളും പഠിച്ചുകഴിഞ്ഞല്ലൊ; ഇനി കോട്ടക്കൽമാത്രം കളിച്ചാൽപോരാ, പുറമെയും പോയി കളിക്കേണമെന്നു തീച്ച്പ്പെട്ടുത്തി. ആ അവസരത്തിലാണു തിരുവിതാംകൂർകാരനായ ഗോവിന്ദപ്പിള്ള എന്നൊരാൾ വൈദ്യശാലയിൽ വന്നുചേൎന്നു. ഈയാൾ ചികിത്സക്കുവേണ്ടി വന്നതായിരുന്നു. എങ്കിലും അയാളുടെ സഹായത്തോടുകൂടി സദാരം, മദനസേനചരിതം എന്ന രണ്ടു കഥകൾകൂടി പഠിച്ചു. നൈഷധവും സദാരവും ഠരംരണ്ടു ദിവസംകൊണ്ടും, ശാകുന്തളം മൂന്നു ദിവസംകൊണ്ടും, ബാക്കിയെല്ലാം ഓരോ കഥ ഓരോ ദിവസംകൊണ്ടുമാണു അന്നു കളിച്ചിരുന്നതു. അപ്പോൾ, ഒരുദിക്കിൽ പതിമൂന്നു കളിവരെ, ഒരിക്കൽ കളിച്ച കഥതന്നെ വീണ്ടും ആവൎത്തിക്കാതെ, കളിക്കുവാൻ സാധിക്കുമെന്നു മട്ടായി. നാടകയോഗത്തിന്നു "പരമശിവവിലാസ നാടകക്കമ്പനി" എന്നു പേരിട്ടു.

1088-ലാണ് ആദ്യം പുറത്തുപോയി കളിച്ചത്. അക്കൊല്ലം കോഴിക്കോട്ടും തിരൂരും മാത്രം ഏതാനും കളികൾ നടത്തി അവസാനിപ്പിച്ചു. തിരൂര് ഒന്നാമത്തെ കളിക്ക് 90-ൽ ചില്വാനം ഉറുപ്പികയാണ് പിരിഞ്ഞതു. അന്നു പേരിന്നു പൂത്തുക്കോവിൽ വാരിയത്തു കൃഷ്ണവാരിയര് എന്നൊരു യുവാവിനെ മാനേജരാക്കി വെച്ചിട്ടുണ്ടായിരുന്നുവെങ്കിലും മേലന്വേഷണത്തിന്നു കൂടക്കൂടെ ചരിത്രനായകൻ തന്നെ പോയിരുന്നു.

1089-ൽ ആദ്യമായി നാടകയോഗത്തെ സ്വതന്ത്രമായി കൊടുങ്ങല്ലൂക്കയച്ചു. അന്നു അവിടെ താലപ്പൊലിക്കാലമായിരുന്നു. മാനേജരായി കൃഷ്ണവാരിയരെത്തന്നെയാണു അയച്ചത്. അയ്യാഭാഗവതരുടെ നാടകസെറ്റും അവിടെ കളിക്കുന്നുണ്ടായിരുന്നു. എങ്കിലും പിരിവിനെസ്സംബന്ധിച്ചേടത്തോളം വലിയ മോശമായിരുന്നില്ല. പക്ഷെ, വേറെ പലേ അനിഷ്ടസംഭവ

ങ്ങളും ഉണ്ടായി. മാനേജരെ തല്ക്കാലം പിരിക്കേണ്ടിവരികയും ചെയ്തു.

പിന്നെ, എസ്സ്. നീലകണ്ഠയ്യരുടെ മാനേജ്മെണ്ടിൽ ഇരിങ്ങാലക്കുടെയും, പടിയത്തു കുഞ്ഞപ്പനായരെ മാനേജരായും കെ. സി. കൃഷ്ണവാരിയരെ കാഷിയറായും വെച്ചു വടക്കാഞ്ചേരിയും ഷൊറണ്ണൂരും അക്കൊല്ലം കളിനടത്തി. ഒരു കാലത്തു ചരിത്രനായകന്നു ശരീരത്തിന്നു സുഖം പോരാതിരുന്നതിനാൽ ഇരിങ്ങാലക്കുട മുതൽ എല്ലാ സ്ഥലങ്ങളിലേക്കും ഇടക്കിടെ അന്വേഷണത്തിന്നു പി. വി. കൃഷ്ണവാരിയരെ അയച്ചിരുന്നു.

അവസാനം കളിച്ചത് ഷൊറണ്ണൂർവെച്ചായിരുന്നു. അന്നു ഔദാൎയ്യത്തിൽ പ്രസിദ്ധനായ ബ്രഹ്മശ്രീ ദേശമംഗലത്തുമനക്കൽ നമ്പൂതിരിപ്പാട് (ഇപ്പോഴത്തെ വലിയ നാരായണൻനമ്പൂതിരിപ്പാടവർകളുടെ അച്ഛൻ) നാടകത്തിന്നു പല സഹായങ്ങൾ ചെയ്കയും നാടകസെററിലേക്കു ഒന്നാമതായി വിശേഷപ്പെട്ട ഒരു സ്വൎണ്ണമെഡൽ സമ്മാനിക്കുകയും ചെയ്തു. വേറെ ചിലരുടെ വകയായി നടന്മാരിൽ ചിലൎക്കും മെഡൽ കൊടുക്കുകയുണ്ടായിട്ടുണ്ട്. കൊടുങ്ങല്ലൂരിൽ കളിഅവസാനിച്ചപ്പോഴും അവിടെ നാട്ടുകാർ നാടകസെററിലേക്കു ഒരു മെഡൽ തരുവാനേപ്പാട് ചെയ്തിരുന്നു. അതു പിന്നീടു അയച്ചുതരികയാണു ചെയ്തതു. അതുകൊണ്ടാണു നമ്പൂതിരിപ്പാടവർകൾ തന്ന മെഡൽ ഒന്നാമത്തേതായിത്തീൎന്നതു.

അന്നു എം. അച്ചുതൻനായര്, പി. കുട്ടൻമേനോൻ, കെ. കുട്ടപ്പനായര്, എം. കൃഷ്ണൻനായര് മുതലായവരായിരുന്നു പ്രധാനനടന്മാർ. ഹാൎമ്മോണിയം, പിൻപാട്ട് ഇവരണ്ടും പഴയന്നൂർ നാരായണഭാഗവതരായിരുന്നു. നല്ലതങ്കാൾചരിത്രം, കോവിലൻ ചരിത്രം, പാരിജാതപുഷ്പഹരണം എന്നീ കഥകൾ തമിഴിൽനിന്നു തൎജ്ജമചെയ്തും, പ്രഹ്ലാദചരിത്രം സ്വയമായി എഴുതിയുണ്ടാക്കിയും പഠിപ്പിച്ചിട്ടുള്ളതു അക്കൊല്ലത്തിൽ

തന്നെയാണ്. ചരിത്രനായകൻ കഥകൾ എഴുതുകമാത്രമല്ല ചെയ്യുന്നുള്ളൂ. അവയെ അഭിനയിപ്പിച്ചു പഠിപ്പിച്ചിട്ടുള്ളതും അദ്ദേഹം തന്നെയാണു. നാട്യകലയിലും അദ്ദേഹത്തിന്നു അപാരമായ ജ്ഞാനം ഉണ്ടെന്നു ഇതുകൊണ്ടു തെളിയുന്നു.

1090-ൽ തിരൂര്, പൊന്നാനി, വടകര, കോഴിക്കോട്, ഇങ്ങിനെ നാലു സ്ഥലങ്ങളിൽ കളിച്ചു. അന്നു മാനേജർ കെ. രാഘവവാരിയരായിരുന്നു. പ്രസിദ്ധനടനായ എം. ശേഖരപ്പണിക്കരും, രസികശിരോമണിയായ കൊച്ചുനുജനുണ്ണിയും ഈ കൊല്ലത്തേക്ക് നാടകയോഗത്തിൽ വന്നു ചേൎന്നിട്ടുണ്ടായിരുന്നു. അതിനാൽ നാടകത്തിന്നു കുറേക്കൂടി ഗുണം കൂടീട്ടും ഉണ്ടായിരുന്നു. അത്രമാത്രമല്ല, അന്നു ഹരിഹരമംഗലത്ത് അച്യുതവാരിയരവർകളുടേയും മററും വകയായി നാടകത്തിൽ പ്രധാനപ്പെട്ടവൎക്കൊക്കെ മെഡൽ സമ്മാനിക്കുകയും ഉണ്ടായി. പ്രധാന രാജാപാർട്ടുകാരനായ എം. അച്ചുതൻനായൎക്ക് ഒരു സ്വൎണ്ണമെഡൽ ആദ്യമായി കിട്ടിയതും അവിടെവെച്ചായിരുന്നു. പൊന്നാനിവെച്ച് വീണ്ടും ചില കശപിശകൾ ഉണ്ടായതിനാൽ കുട്ടൻമേനോൻ മുതലായ ചിലരെ കമ്പനിയിൽ നിന്നു തീരെ പിരിക്കേണ്ടിവന്നതും അക്കൊല്ലത്തിലായിരുന്നു. പുതുതായി, രാമായണം—അവതാരം, പാദുകാപട്ടാഭിഷേകം, സുഗ്രീവസഖ്യം എന്ന മൂന്നു കഥകൂടി പഠിച്ചിരുന്നു. പിന്നത്തെ കൊല്ലത്തേക്ക് ലങ്കാമൎദ്ദനവും, രാവണവധവും കൂടി ഉണ്ടാക്കി. ഇവയെല്ലാം തുഞ്ചൻപാട്ടിൽനിന്നു വൎണ്ണമട്ടിട്ടും വേറെ പോരാത്തതു കൂട്ടിച്ചേൎത്തും ചരിത്രനായകൻ തന്നെയാണു നാടകമാക്കി ഉണ്ടാക്കിയതും പഠിപ്പിച്ചിട്ടുള്ളതും.

കോട്ടക്കൽവെച്ചാണ് 1091-ൽ ആദ്യം കളിതുടങ്ങിയത്. അക്കൊല്ലം, അതുവരെ കമ്പനിയിൽ മൃദംഗക്കാരനായിരുന്ന കെ. വി. ശൂലപാണിവാരിയരെ കാഷിയാറാക്കിവെച്ചു; കെ. സി. കൃഷ്ണവാരിയരുടെ മാനേജ്മെണ്ടിൽ പുറപ്പെട്ടു തലശ്ശേരി,

കണ്ണൂര്, തളിപ്പറമ്പ്, വടകര, തിരൂര, ഇവിടങ്ങളിൽ കളിച്ചു. പറയത്തക്ക വിശേഷസംഭവങ്ങളൊന്നും എവിടേയും ഉണ്ടായിരുന്നില്ല. മുൻകൊല്ലങ്ങളെ അപേക്ഷിച്ചു അക്കൊല്ലത്തിലാണു നാടകസംഘത്തിന്നു എല്ലാ വിധത്തിലും അഭിവൃദ്ധിയുണ്ടായിട്ടുള്ളതു. അതുവരെ പിൻപാട്ടുകാരനായിരുന്ന നാരായണഭാഗവതക്ക് കമ്പനിയിൽനിന്നു പിരിഞ്ഞുപോകേണ്ടിവന്നതിനാൽ കോട്ടക്കൽവെച്ചു അദ്ദേഹത്തിന്നു ഒരു സ്വർണ്ണമെഡൽ സമ്മാനം കൊടുത്തയക്കുകയും അക്കൊല്ലത്തിൽ ഉണ്ടായി. കൊല്ലാവസാനത്തിൽ സി. പി. കുട്ടികൃഷ്ണമേനോൻ യോഗത്തിൽ വന്നുചേരുകയും ചെയ്തു.

1092-ൽ മയ്യഴിനാട്ടുകാരനായ ദാമോദരൻമാസ്റ്റർ എന്നൊരാളുടെ മാനേജ്മെണ്ടിൽ കൊയിലാണ്ടി, കോഴിക്കോട്, ഒറ്റപ്പാലം ഇവിടങ്ങളിൽ കളിച്ചു. ഒറ്റപ്പാലത്തുവെച്ച് ദാമോദരൻമാസ്റ്റക്കു സംഗതിവശാൽ പിരിയേണ്ടിവന്നതിനാൽ തല്ക്കാലം കെ. വി. ശൂലപാണിവാരിയരെ മാനേജരാക്കിവെച്ചു. ഒറ്റപ്പാലത്തുനിന്നു ഇരിങ്ങാലക്കുടക്കും അവിടെനിന്നു പിന്നെ പെരുമ്പാവൂക്കും പോയി കളിനടത്തി. തിരുവിതാംകൂറിലെക്കു ആദ്യമായി കടന്നതും അന്നാണു്. അവിടെ കമ്പനിക്കു പൊതുജനങ്ങളിൽനിന്നുള്ള സഹായം ധാരാളം ഉണ്ടായിട്ടുണ്ട്. പൊതുജനങ്ങളുടെ വകയായി വിശേഷപ്പെട്ട ഒരു സ്വർണ്ണമെഡൽ പ്രധാനരാജാപാട്ടർകാരനായ എം. അച്ചുതൻനായക്കു നൽകുകയുണ്ടായി. സി. പി. കുട്ടിക്കൃഷ്ണമേനോൻ പ്രധാന സ്ത്രീപാർട്ടെടുത്തു തുടങ്ങിയതും പെരുമ്പാവൂരുവെച്ചുതന്നെയാണു. ആ കൊല്ലത്തിൽ അധികം പണം കിട്ടിയതും അവിടെ നിന്നു തന്നെയായിരുന്നു. ഇവിടെ ഒരു വിശേഷസംഭവമുണ്ടായി. ആദ്യത്തെനാടകത്തിന്നു ആ ദിക്കിലുള്ള ബ്രാഹ്മണർ (പട്ടന്മാർ) ആരുംവന്നിരുന്നില്ല. മലയാളികളുടെ ഏപ്പാടുകൾക്കൊന്നും അനുഭാവം ഇവക്കില്ലാത്തതായിരുന്നു വരാതിരിക്കുവാനുള്ള കാരണം.

ഇതു കണ്ടപ്പോൾ സ്വദേശാഭിമാനികളായ അവിടത്തെ നായന്മാർ കരയോഗംകൂടി "ബ്രാഹ്മണരുടെ യാതൊരേർപ്പാടുകളിലും നമ്മൾ സംബന്ധിക്കുവാൻ പാടില്ലെ"ന്നു തീർച്ചപ്പെടുത്തി. ഇതുനിമിത്തം പിറെറത്തെ നാടകം മുതൽക്കു ബ്രാഹ്മണർക്കു വരാതെ നിവൃത്തിയില്ലെന്നായി. തിരുവിതാംകൂർ നായന്മാരുടെ ഒരുമയും ഔചിത്യബോധവും ഈ വിഷയത്തിൽ ആദ്യം പ്രത്യക്ഷപ്പെട്ടത് അന്നായിരുന്നു.

1093-ൽ ആദ്യം കളിച്ചതു ഗുരുവായൂരാണ്. അക്കൊല്ലത്തേക്കു ദ്രൗപദീവസ്ത്രാക്ഷേപം എന്ന ഒരു കഥകൂടി പുതുതായി പഠിച്ചിട്ടുണ്ടായിരുന്നു. അന്നും മാനേജർ കെ. വി. ശൂലപാണിവാരിയർതന്നെയായിരുന്നു. പിന്നീടു വൈക്കം, ചേർത്തല, മീനച്ചിൽ, ചങ്ങനാശ്ശേരി, തിരുവല്ല ഇവിടങ്ങളിൽ കളിനടത്തി. ചങ്ങനാശ്ശേരിവെച്ചു മന്നത്ത് പത്മനാഭപ്പിള്ള മുതലായ നായർസർവ്വീസ് സൊസൈററിക്കാരുടെ സഹായം പ്രത്യേകം പ്രസ്താവയോഗ്യമായിട്ടുള്ളതാണ്. എല്ലാ ദിക്കിൽനിന്നും പൊതുജനസഹായം ലഭിച്ചിട്ടുള്ളതിന്നു പുറമെ മീനച്ചിൽനിന്നും പൊതുജനങ്ങളുടെ വകയായി കമ്പനിയിലെ എല്ലാ അംഗങ്ങൾക്കും സമ്മാനവും ധർമ്മഫണ്ടിലേക്കു തക്കതായ ഒരു സംഖ്യ സംഭാവനയും ഉണ്ടായിട്ടുണ്ടു. ബബ്ബലൻ, കുട്ടീശ്വരൻ മുതലായ തിരുവിതാംകൂറിലെ പ്രധാന മലയാളനാടകസെററുകാരായി പരിചയപ്പെടുവാനും ഇവിടെവെച്ചു സംഗതിയായിട്ടുണ്ടു. കമ്പനിക്കു നാട്ടുകാരുടെ സഹായം ഇത്ര ഒരു ദിക്കിൽനിന്നും അതുവരെ ഉണ്ടായിട്ടില്ല.

1094-ൽ കെ. രാഘവവാരിയർ മാനേജരായും കെ. വി. ശൂലപാണിവാരിയർ കാഷിയറായും എറണാകുളം, തൃപ്പൂണിത്തുറ, പെരുമ്പാവൂര്, പറവൂര് ഇവിടങ്ങളിൽ കളിച്ചു. അന്നു എറണാകുളത്തു ആലന്തൂർകമ്പനി കളിച്ചിരുന്നുവെങ്കിലും പണം കിട്ടുന്നതിൽ വലിയ മോശമൊന്നും ഉണ്ടായിരുന്നില്ല.

1095-ൽ കെ. വി. ശൂലപാണിവാരിയരെ സ്ഥിരം മാനേജരാക്കിവെച്ചു. തിരൂര്, കോഴിക്കോട്, വടകര, തലശ്ശേരി, കണ്ണൂര് ഇവിടങ്ങളിലാണ കളി നടത്തിയതു്. കളിക്ക യാതൊരു അസൌകൎയ്യവും ഉണ്ടായില്ലെന്ന മാത്രമല്ല പൊതുജനങ്ങളുടെ സഹായസഹകരണങ്ങൾ എല്ലാ ദിക്കിലും ധാരാളം ഉണ്ടായിരുന്നു. അക്കൊല്ലത്തിൽ കമ്പനിക്ക അതുവരെ ഉണ്ടായിട്ടില്ലാത്തവിധം അത്ഭുതപൂൎവ്വമായ അഭിവൃദ്ധിയുണ്ടായിട്ടുള്ള കാലമാണു്.

ദക്ഷയാഗം, പാണ്ഡവവനവാസം, അജ്ഞാതവാസം എന്ന മൂന്ന കഥകൾകൂടി പുതുതായി പഠിച്ച് 1096-ൽ ആദ്യം കോട്ടയ്ക്കൽ കളിച്ചു. പിന്നീട്ട തൃശ്ശിവപേരൂര്, കോട്ടയം, മൂവ്വാററുപുഴ, കൊടുങ്ങല്ലൂര് ഇവിടങ്ങളിലാണ കളിക്കയുണ്ടായതു. എല്ലാ ദിക്കിലും കളിനടത്തുന്നതിന്ന ചില അസൌകൎയ്യങ്ങളും ബുദ്ധിമുട്ടുകളും ഉണ്ടായിരുന്നുവെങ്കിലും പിരിവ് ദോഷമുണ്ടായിരുന്നില്ലെന്നുള്ളതു ഒരു വലിയ സമാധാനം തന്നെയായിരുന്നു. തൃശ്ശിവപേരൂര് തെക്കേമഠം കാൎയ്യസ്ഥന്മാരും, കോട്ടയത്തു് ട്രഷറി ആഫീസർ (അന്ന് അദ്ദേഹം കോട്ടയത്തായിരുന്നു.) എടക്കന്നിവാരിയത്തു രാമവാരിയരവർകളും, മൂവ്വാററുപുഴെ പരമേശ്വരൻപിള്ള എന്ന ഒരാളും, കൊടുങ്ങല്ലൂര് ഉക്കണ്ടത്ത് വാരിയത്ത് ൟശ്വരവാരിയർ (അന്ന് അവിടെ ഓവർസിയരായിരുന്നു) അവർകളും അക്കാലത്ത് കമ്പനിക്ക ചില്ലറസഹായങ്ങളല്ല ചെയ്തിട്ടുള്ളതു.

1097-ൽ മാപ്പിളലഹള കാരണം കോട്ടക്കൽ മാത്രമെ കളിക്കയുണ്ടായുള്ളു. അതും സാധാരണപോലെ അധികം കളികൾ നടത്തുകയുണ്ടായില്ല. കമ്പനിയിലെ ഒരു പ്രധാന നടനും ഒരു സരസനും ആയിരുന്ന കൊച്ചുനജനുണ്ണി മരിച്ചതും ൟ കൊല്ലത്തിലാണ.

ഇട്ടിരാരപ്പൻനായര് എന്നൊരാൾ 1098-ൽ കോട്ടക്കൽ വന്ന കുറച്ചുദിവസം താമസിച്ചു. അയാളുടെ സഹായത്തോ

ടുക്രുടി അല്ലിറാണിചരിത്രവും, ഗുലെബക്കാവലിയും നാടകങ്ങരം പുതുതായി പഠിച്ചു. അക്കൊല്ലം കോട്ടക്കൽ, തിരൂര്, കോഴിക്കോട്, കണ്ണൂര്, ഇങ്ങിനെ നാലു ദിക്കുകളിൽ കളി നടത്തി. പിരിവ് എല്ലാ ദിക്കിലും ധാരാളം ഉണ്ടായിരുന്നു. കണ്ണൂര്‌വെച്ച് കമ്പനിയിലെ വിദൂഷകനായിരുന്ന എം. ശങ്കരൻനായരെ പിരിക്കേണ്ടിവന്നു.

1099-ൽ ആദ്യം കളിച്ചതു തിരൂരാണ്. അവിടെ അടുത്ത് പ്ലേഗുബാധ നിമിത്തം ചില അസൌകൎയ്യങ്ങരം നേരിട്ടതിനാൽ പെട്ടെന്നു പാലക്കാട്ടേക്കു പോയി. മലയാളനാടകമായതിനാലും മുൻകൂട്ടി തക്കതായ പരസ്യം ചെയ്യാതിരുന്നതിനാലും അവിടെ അധികം ജനങ്ങരക്കു നാടകത്തോടു അനുഭാവം മതിയായില്ല. പിന്നെ കോഴിക്കോട്ടാണു കളിച്ചത്. അവിടെയും അല്പം ചില അസൌകൎയ്യങ്ങളും താമസവും നേരിട്ടു. അതിനാൽ പിറെറത്തെ കൊല്ലത്തേക്ക് സ്വന്തം നാടകഹാരം പണിചെയ്യാൻ തീർച്ചപ്പെടുത്തുകയും അക്കുറി ടൌൺഹാളിൽ തന്നെ വിചാരിച്ചേടത്തോളം കളി നടത്തുകയും ചെയ്തു. പിന്നെ തൃശ്ശിവപേരൂരാണ് കളിച്ചത്. അവിടെയും ഉദ്ദേശിച്ചമാതിരിയുള്ള ഗുണം കിട്ടിയില്ല. എങ്കിലും കളിക്ക് അസൌകൎയ്യങ്ങളൊന്നും ഉണ്ടായില്ല. ഒരം കൊല്ലത്തിൽ എം. മുരുകമേനോൻ എന്നൊരാളെ പിൻപാട്ടുകാരനായി കമ്പനിയിൽ ചേൎത്തു. അയാളുടെ സഹായത്തോടുകൂടി ലളിതാംഗി എന്നൊരു ചരിത്രവും പുതുതായി പഠിച്ചിട്ടുണ്ടായിരുന്നു.

1100-ൽ കോട്ടക്കൽ തന്നെയാണ് ആദ്യം കളിച്ചതു്. അക്കൊല്ലത്തിൽ പുതിയ കഥകളൊന്നും പഠിച്ചില്ല. സാധാരണപോലെത്തന്നെ പഴയ കഥകളെ കഴിയുന്നതു പരിഷ്കരിച്ചും പരിചയിച്ചും വരികമാത്രമേ ചെയ്തിട്ടുള്ളൂ. പക്ഷെ, ഒരു വിശേഷം ഉണ്ടായില്ലെന്നില്ല. രണ്ടു ദിവസംകൊണ്ടു കളിച്ചിരുന്ന സദാരം കഥയേയും, മൂന്നുദിവസമായി കളിച്ചിരുന്ന ശാകുന്തള

ത്തേയും, രണ്ടു ഭാഗമാക്കി കളിച്ചിരുന്ന പാണ്ഡവവനവാസത്തേയും ഓരോ ദിവസത്തെ കഥകളാക്കി ചുരുക്കി. അതുപോലെത്തന്നെ രാമായണത്തിൽ അവതാരവും പാദുകാപട്ടാഭിഷേകവും ഒന്നിച്ചാക്കി വിച്ഛിന്നാഭിഷേകം എന്ന പേരിൽ കളിക്കുവാനും തുടങ്ങി.

കോട്ടക്കൽനിന്ന മഞ്ചേരിക്കാണു പോയതു. അവിടെ കളിക്ക് ചില്ലറ അസൌകര്യങ്ങൾ ആദ്യത്തിൽ ഉണ്ടായെങ്കിലും ഉദ്ദേശിച്ചതിൽ കൂടുതൽ പിരിവുണ്ടായിരുന്നു. അവിടെനിന്നും പോയതു കോഴിക്കോട്ടക്കാണു. അപ്പോഴക്കും കോഴിക്കോട്ട് ഇപ്പോഴുള്ള പി. എസ്സ്. വി. നാടകഹാളിൻെറ പണി കഴിഞ്ഞിരുന്നു. അതുകൊണ്ടു യാതൊരസൌകര്യവും കൂടാതെ അതിൽവെച്ച് വേണ്ടേടത്തോളം കളി നടത്തുവാൻ സാധിച്ചു. ഒന്നാമത്തെ കളി, പുതിയ നാടകഹാളിൽവെച്ച്, ശാകുന്തളമാണ് കളിച്ചതു്. അന്നു യോഗ്യന്മാരായ അനേകം ആളുകൾ ചരിത്രനായകൻെറ ക്ഷണനപ്രകാരം വന്നുചേൎന്നിട്ടുണ്ടായിരുന്നു. അന്നാണു കോഴിക്കോട്ടുള്ള വലിയ പ്രമാണികൾ നാടകത്തിൻെറ യോഗ്യതയും പ്രത്യേകിച്ച് രാജാപാർട്ട് എം. അച്യുതൻനായരുടെ അഭിനയചാതുൎയ്യത്തേയും കണ്ടു മനസ്സിലാക്കിയതു്. അതു നിമിത്തം പിന്നെ ഒരു കളിദിവസം ബഹുമാനപ്പെട്ട കെ. പി. രാമൻമേനോനവർകളുടെ വകയായി രാജാപാർട്ടിന്നു വിശേഷപ്പെട്ട സ്വൎണ്ണമെഡലും വേറെ പലൎക്കും മററുസമ്മാനങ്ങളും കൊടുക്കുകയുമുണ്ടായി. മുൻസിപ്പാൽ ചെയർമാൻ ഇ. നാരായണൻനായരവർകൾ മുതലായ മററു ചിലരുടെ വകയായും അക്കൊല്ലം പല സമ്മാനങ്ങളും ഉണ്ടായിട്ടുണ്ട്. പിന്നീടു കളിച്ചതു തലശ്ശേരിയാണ്. അവിടെനിന്നും ചില മെഡലുകളും മററും ഉണ്ടായിട്ടുണ്ട്. അവസാനം കോഴിക്കോട്ടുതന്നെ വന്നു രണ്ടുമൂന്നു കളി നടത്തി അക്കൊല്ലത്തെ കളി അവസാനിപ്പിക്കുകയും ചെയ്തു.

1101-ൽ കോഴിക്കോട്, കണ്ണൂര്, തലശ്ശേരി, വടകര ഇവിടങ്ങളിൽ കളിച്ചു. ഇതിൽ തലശ്ശേരിയിൽമാത്രം ഉദ്ദേശിച്ചത്ര പിരിവുണ്ടായില്ല. ഇതിന്നു കാരണം അന്നു അവിടെ നാട്ടുകാർ തമ്മിലുള്ള കക്ഷിവഴക്കായിരുന്നു. എങ്കിലും വലിയദോഷം വന്നിട്ടില്ല. കണ്ണൂര്നിന്നു മെഡലും സമ്മാനങ്ങളുമൊക്കെ ഉണ്ടായിട്ടുണ്ട്.

1102-ൽ ആദ്യം തിരൂര് കളിച്ചു. വള്ളിയമ്മാൾ ചരിത്രം എന്നൊരു കഥകൂടി പുതുതായി പഠിച്ചിട്ടുണ്ടായിരുന്നു. തിരൂരിൽനിന്നു പോയതു തിരുവിതാംകൂറിലേക്കാണ്. അവിടെ കോട്ടയം, ആലപ്പുഴ, തിരുവനന്തപുരം, തിരുവല്ല ഇങ്ങിനെ നാലുസ്ഥലങ്ങളിലാണ് കളിക്കയുണ്ടായത്. തിരുവനന്തപുരത്തുവെച്ച് വി. എസ്സ്. നടരാജപിള്ള എന്നൊരാളെക്കൂടി ആർട്ടിസ്റ്റായി ചേർത്തു. തിരുവല്ലായിൽവെച്ചു നാട്ടുകാരുടെ വകയായി എതാനും മെഡലുകളും, ഒരു മംഗളപത്രവും മററു സമ്മാനങ്ങളും ഉണ്ടായിട്ടുണ്ട്. പിരിവും നല്ലവണ്ണം ഉണ്ടായിരുന്നു. മററു സ്ഥലങ്ങളിലും പ്രോത്സാഹനം ഉണ്ടായിട്ടുണ്ട്. എന്നാൽ തിരുവനന്തപുരത്തു വലിയ ദോഷമാണുണ്ടായത്. എന്തെന്നാൽ അവിടെയുള്ളവർ, പ്രതീക്ഷിച്ചിരുന്നതുപോലെ സ്വഭാഷാസ്നേഹികളായിരുന്നില്ല. മിക്കവാറും തമിഴ്‌നാടകത്തിൽ ഭ്രമക്കാരായിരുന്നു. മലയാളനാടകത്തിൽ കാണ്മാൻതന്നെ ഒന്നും ഇല്ലെന്നുള്ളേടത്തോളം തെററിദ്ധരിച്ചുകൊണ്ടായിരുന്നു ആ നാട്ടുകാരുടെ നില. അതുകൊണ്ടു ഭേദപ്പെട്ടവർ പലരും വന്നുനോക്കിയതേയില്ല. ഠരം ദുരഭിപ്രായം ഒരു സമയം ആ ദിക്കിൽ കളിച്ചുവന്നിരുന്ന നടന്മാരും നാടകയോഗങ്ങളും ഉണ്ടാക്കിത്തീർത്തതായിരിക്കാം. ഏതായാലും അതിൻെറ ഫലം അനുഭവിക്കേണ്ടിവന്നത് ഠരം നാടകയോഗത്തിന്നാകുന്നു. ആ നാട്ടുകാൎക്ക ഠരം നാടകയോഗം അത്തരത്തിലുള്ളതല്ലെന്നു മനസ്സിലാക്കുവാൻ സാധിച്ചത് ഏതാണ്ടു അവസാനമായപ്പോഴക്കാണു

അപ്പോഴക്കം വീണ്ടും കളി നീട്ടിക്കൊണ്ടുപോകുവാൻ തല്ക്കാലം സൌകര്യം ഉണ്ടായിരുന്നില്ല. അതിനാൽ അവിടെവെച്ചു നല്ല നഷ്ടംതന്നെ വന്നുകഴിഞ്ഞിരിക്കുന്നു. എങ്കിലും വീണ്ടും തക്കതായ ഒരുക്കത്തോടുകൂടി ചെല്ലാമെന്നു നിശ്ചയിച്ചു തല്ക്കാലം മടങ്ങിപ്പോന്നു.

1102 ഒടുവിൽ എ. സി. അച്യുതൻനായർ എന്ന ഒരു കുട്ടി നാടകത്തിൽ വന്നുചേൻ്നു. ഒരംയാൾ നല്ലൊരു തമിഴനാടകക്കമ്പെനിയിൽ പ്രധാന സ്ത്രീപാർട്ടായിരുന്നു. മദ്രാസ്സ്, തഞ്ചാവൂർ, നാഗപട്ടണം മുതലായ പല സ്ഥലങ്ങളിൽനിന്നും അനേകം മെഡലുകളും കിട്ടീട്ടുണ്ട്. തല്ക്കാലം ദീനത്താൽ മുമ്പു നിന്നിരുന്ന യോഗത്തിൽനിന്നു വിട്ടുപിരിയേണ്ടതായിവന്നതാണ്. വയസ്സു പതിനാറു തികഞ്ഞിട്ടില്ലെങ്കിലും വേദാന്തവാസനക്കാരൻ ഏററവും സത്സ്വഭാവിയും ആകുന്നു അതുമാത്രമല്ല, താൻ സ്ത്രീപാർട്ടെടുത്തിരുന്ന നാടകങ്ങളിലെ മററു പാർട്ടുകളെപ്പററിയും ഒരം കുട്ടി സാമാന്യം അറിവു സമ്പാദിച്ചിരുന്നു. അതിനാലും ഇനി വേറെ ഒരു യോഗത്തിൽ പോവാൻ അയാൾ ഉദ്ദേശിക്കുന്നില്ലാത്തതിനാലും ഇവിടെ വന്നു രോഗം മാറിയതോടുകൂടി ഒരം നാടകത്തിൽ തന്നെ നില്പാൻ നിശ്ചയിച്ചു. തിരുവനന്തപുരത്തുവെച്ചു നേരിട്ട പരാജയവും ഒരംയാൾ ഇതിൽ യദൃച്ഛയാ വന്നുചേരലും കൂടി ആലോചിച്ചപ്പോൾ ചില തമിഴനാടകങ്ങൾ കൂടി പഠിക്കണമെന്നാണു ദൈവേച്ഛയെന്നു ചരിത്രനായകൻ തീച്ചപ്പെടുത്തി. അതിനാൽ ഇപ്പോൾ കൃഷ്ണലീല മുതലായ തമിഴനാടകങ്ങൾ പഠിപ്പിക്കുവാൻ തുടങ്ങി. കൃഷ്ണലീല, നന്തൻചരിത്രം, സത്യവാൻ-സാവിത്രി എന്നീ മൂന്നു കഥകൾ തമിഴിൽ 1103-ലേക്കു പഠിച്ചുതീൻ്നു. ഇവ അഭിനയിപ്പിച്ചിരുന്നതും ഒരം കുട്ടിതന്നെയായിരുന്നു.

1103ൽ കോട്ടയ്ക്കൽ വെച്ചും, തിരൂരും, കോഴിക്കോട്ടും, കണ്ണൂരും കളിച്ചു. എല്ലാദിക്കിലും പൊതുജനങ്ങളുടെ സഹായസഹക

രണങ്ങൾ ധാരാളം ഉണ്ടായിരുന്നു. മെഡലുകളും സമ്മാനങ്ങളും എല്ലാ ദിക്കിൽനിന്നും ഉണ്ടായിട്ടുണ്ടു. ഇതിൽ കോട്ടക്കൽ മാത്രമെ കുട്ടികൃഷ്ണമേനൊൻ പാർട്ടെടുക്കുകയുണ്ടായിട്ടുള്ളു. അപ്പോഴെക്കും അയാൾ സുഖക്കേടിലായി. അതുകൊണ്ടു, പിന്നെ അയാളുടെ ഭാഗം മലയാളനാടകത്തിലെ പാർട്ടുകൾ അധികവും ഇപ്പോഴത്തെ പ്രധാന സ്ത്രീപാർട്ടുകാരനായ പി. ടി. ശ്രീധരൻനായരും, തമിഴപാട്ടു മുഴവനും അച്ചുതൻ നായരുമാണു കഴിച്ചതു. ഇരുവരുടേയും പാർട്ടുകൾ ജനങ്ങളെ അസാമാന്യമായി തൃപ്തിപ്പെടുത്തുകയും ചെയ്തു.

കമ്പനിയുടെ ആരംഭം മുതൽ കഴിഞ്ഞ 19 കൊല്ലങ്ങൾക്കിടയിൽ പല നടന്മാരും കമ്പനിയിൽവന്നു ചേരുകയും വിട്ടുപോവുകയും ചെയ്തിട്ടുണ്ടെങ്കിലും, 103ൽ കണ്ണൂര് നാടകം പട്ടാഭിഷേകം കഴിഞ്ഞ ഉടനെ, കുറച്ചുദിവസമായി ദീനത്തിൽ കിടപ്പായിരുന്ന, കമ്പനിയിലെ പ്രധാന സ്ത്രീപാർട്ടുകാരനായിരുന്ന, സി. പി. കുട്ടികൃഷ്ണമേനൊന്റെ അകാലനിര്യാണം,കമ്പനിക്കു—അല്ല, മലയാളനാടകരംഗത്തെക്കൊട്ടാകെത്തന്നെ—അപരിഹാര്യമായ ഒരു നഷ്ടം തന്നെയാണു. എ. സി. അച്ചുതൻനായർ രോഗം മാറിയാൽപോലും ബലഹീനനായതുകൊണ്ടും, കുട്ടിക്കാലത്തു തനിക്കു കിട്ടിക്കൊണ്ടിരുന്ന പ്രശംസ മേലാൽ കിട്ടുവാൻ പ്രയാസമാണെന്നാലോചിച്ചു നിരാശനായിരുന്നതുകൊണ്ടും, ആദ്യം വേഷം കെട്ടേണമെന്നുദ്ദേശിച്ചിരുന്നില്ല. സ്ത്രീപാർട്ടിന്റെ ഭാഗം മുഴവനും കുട്ടികൃഷ്ണമേനോനെ പഠിപ്പിക്കുവാനാണു നിശ്ചയിച്ചിരുന്നതു. പക്ഷെ മേനവന്റെ അകാലനിര്യാണം പ്രസ്തുത യുവാവിനെ ഒരിക്കൽകൂടി രംഗത്തിൽ പ്രവേശിപ്പിക്കുവാനിടയാക്കിത്തീൎത്തു. അച്ചുതൻനായൎക്കു കോട്ടക്കൽ വന്നകാലത്തു ക്ഷീണത്താലും, ശ്വാസം മുട്ടലുകൊണ്ടും, ഒരു പാട്ടുപോലും മുഴവൻപാടുവാൻ സാധിക്കാത്ത നിലയായിരുന്നു. ചരിത്രനായകന്റെ ചികിത്സാസാമൎത്ഥ്യംകൊണ്ടു ക്രമത്തിൽ

രോഗം മാറി, പാർട്ടെട്ടക്കാതെ കഴികയില്ലെന്നുള്ള ഘട്ടം വന്നപ്പോഴെക്ക സാമാന്യംപോലെ പാടാമെന്നുള്ള നിലയായിത്തീൎന്നു. അതിനാൽ ആ കുട്ടി ആദ്യം പാർട്ടെടുത്ത ദിവസംതന്നെ ജനങ്ങൾക്ക് അത്യന്താ സന്തോഷത്തിന്നിടയായിത്തീരുകയും ചെയ്തു.

1104-ൽ ആദ്യം കോഴിക്കോട്ടാണു കളിച്ചതു്. സതി-അനസൂയ മുതലായ തമിഴ്കഥകൾ പുതുതായി പഠിപ്പിച്ചിരുന്നു. കോഴിക്കോട്ടുനിന്നു വടകരെക്കാണു പോയതു. അവിടെ പൊതുജനങ്ങളുടെ സഹായസഹകരണങ്ങൾ ധാരാളം ഉണ്ടായിട്ടുണ്ടു്. പിന്നീടു പൊന്നാനിയിലും, കോട്ടക്കലും കളിച്ചു. കമ്പനിക്കു ഇക്കൊല്ലത്തെപ്പോലെ അഭിവൃദ്ധി ഇതുവരെ ഒരിക്കലും ഉണ്ടായിട്ടില്ല. എല്ലാററിലും അധികം പിരിവുണ്ടായിരുന്നതു വടകരെ നിന്നായിരുന്നു. എന്നാലും പ്രധാനപ്പെട്ടവൎക്കെല്ലാം സ്വർണ്ണമെഡലും, ബാക്കിയുള്ളവൎക്കു പരക്കെ യഥോചിതം സമ്മാനങ്ങളും കിട്ടിയതു പൊന്നാനിയിൽനിന്നും കോട്ടക്കൽ നിന്നും ആയിരുന്നു. കമ്പനി തുടങ്ങിയ മുതൽ കോട്ടക്കൽവെച്ചു കമ്പനിക്കൊ, നടന്മാൎക്കൊ സ്വർണ്ണമെഡൽകിട്ടുന്നതു ഇദം പ്രഥമമായിട്ടുള്ളതാകുന്നു.

കാൎയ്യങ്ങൾ ഇങ്ങിനെയൊക്കെയാണെങ്കിലും ഒരു നാടകസംഘത്തെ ഇത്രകാലം നിലനിൎത്തിക്കൊണ്ടുവരികയും പരിഷ്കരിക്കുകയും ചെയ്തതിൽ ചരിത്രനായകൻപെട്ട പാടു ചില്ലറയൊന്നുമല്ല. ഒന്നാമതു ഇവരെ സദാചാരതല്പരന്മാരാക്കുവാനാണ് അധികംപ്രയാസം നേരിട്ടത്. ലോകംമുഴുവൻ മദ്യപാനം, വ്യഭിചാരം മുതലായ ദുർവൃത്തികൾ പ്രചാരപ്പെട്ടുകൊണ്ടിരിക്കുന്ന കാലമാണിതു. നാടകത്തെസ്സംബന്ധിച്ചവരെ ഈ ദോഷം വളരെ അധികം ബാധിച്ചു കാണുന്നുണ്ടു. ഒരു നടൻ ഒരു സമയം ഒരു വക ദുൎവ്വിഷയത്തിൽ പങ്കുചേരുവാൻ ഭാവമില്ലെങ്കിൽ കൂടി മററുള്ളവർ ഈയാളെ അതിൽ വലിച്ചു ചേൎക്കുവാൻ ശ്ര

മിക്കാതിരിക്കയില്ല. ഠരംവക ദുർവൃത്തികഠം നിമിത്തം ആദ്യ കാലത്തെ പല നടന്മാരേയും തീരെ പിരിക്കേണ്ടിവന്നിട്ടുണ്ടു. എന്നാൽ നല്ല സത്സ്വഭാവികളെ പിടിച്ചു വേഷം കെട്ടിച്ചതുകൊണ്ടു മാത്രം ജനങ്ങഠക്കു അതു രസമായിത്തീരുന്ന കാൎയ്യം സംശയമാണല്ലൊ. അവർ സംഗീതവാസനയേയും അഭിനയ ചാതുൎയ്യത്തേയും മാത്രമായിരിക്കും പ്രധാനമായി കരുതുന്നതു. അതുകൊണ്ടു വേണ്ടതക്ക ഗുണമുള്ളവരായും ദോഷമില്ലാത്തവരായും ആളുകളെ കിട്ടുന്നതു വളരെ പ്രയാസപ്പെട്ട കാൎയ്യമായിരുന്നു. എങ്കിലും കാലക്രമംകൊണ്ടിപ്പോഠം ഠരം കാൎയ്യം മിക്കവാറും സാധിച്ചിട്ടുണ്ടെന്നാണു കാണുന്നതു. അതുകൊണ്ടു അടുത്ത കാലത്തു ഇവർ എവിടെ ചെന്നാലും സാധാരണ നാടകക്കാരെപ്പോലെയല്ല. ഇവർ ഏററവും മൎയ്യാദക്കാരാണെന്നുള്ള പേർ കേഠപ്പിച്ചുവരുന്നുണ്ടെന്നുള്ളതു പ്രത്യേകം ചാരിതാൎത്ഥ്യജനകമാകുന്നു. ഠരം കാൎയ്യത്തിൽ എല്ലാവരേയും ഒരുപോലെ പ്രശംസിക്കത്തക്കതാണെങ്കിലും, ചരിത്രനായകൻെറ സ്ഥിരനിശ്ചയത്തെ ആദ്യംമുതൽ ഇന്നേവരെ അണുപോലും തെററാതെ അനുസരിച്ചുവരുന്ന രാജാപാട്ട് എം. അച്ചുതൻനായരേയും, മാനേജർ കെ. വി. ശൂലപാണിവാരിയരേയും പ്രത്യേകം എടുത്തു പറയേണ്ടതുതന്നെയാണ്.

••••••••••••

1086 മീനം മുതൽ അതായതു ചരിത്രനായകൻെറ 43-ാം വയസ്സു മുതൽ അഷ്ടമത്തിൽ നീചനായി നില്ക്കുന്ന ചൊവ്വയുടെ ദശയാകകൊണ്ടു അതികഷ്ടമാണെന്നും ഒരു സമയം മരണംതന്നെ സംഭവിച്ചേക്കാമെന്നും പല ജ്യോത്സ്യന്മാരും പറകയുണ്ടായി. അതിനാൽ ചില മുൻകരുതൽ ചെയ്യേണ്ടതു പ്രത്യേകം ആവശ്യമായി വന്നു. അതുവരെ ആൎയ്യവൈദ്യശാലയുടെ ഔഷധനിൎമ്മാണക്രമം മുഴുവനും ചരിത്രനായകൻെറ ഹൃദിസ്ഥം മാത്രമായിരുന്നു. ഇതിൽ സാധാരണ വൈദ്യന്മാൎക്കു അറിയാൻ കഴിയാത്ത പല രഹസ്യങ്ങളുമുണ്ട്. ചരിത്രനാ

യകൻ പെട്ടെന്ന മരിച്ചുപോകുന്ന പക്ഷം ചില സിദ്ധൌഷധങ്ങളെപ്പോലെ തന്നെ ഈ തത്വങ്ങളും മററാൎക്ക മനസ്സിലാക്കുവാൻ സാധിക്കയില്ലായിരുന്നു. അതുകൊണ്ടു ഈ കാലം വരുന്നതിന്നു മുമ്പായി ഒരു ഔഷധനിൎമ്മാണക്രമം പുസ്തകം എഴുതിത്തീൎക്കേണ്ടിവന്നു. ഇതു സാമാന്യം ഒരു വലിയ പുസ്തകമാണ്. ഇനിയും വീണ്ടും വീണ്ടും ആലോചിച്ചു പരിഷ്കാരങ്ങൾ വരുത്തുവാനുണ്ടെങ്കിലും അക്കാലത്തു എത്തിയേടത്തോളം ഉള്ള പരിഷ്കാരങ്ങൾ അതിൽ നോക്കിയാലറിയാമെന്ന നിലയിലാക്കി വെച്ചിട്ടുണ്ട്. അതിൻെറ ഒരു കോപ്പി മരുന്നുണ്ടാക്കിക്കുന്നതിന്നു പ്രധാനമായി നിയമിക്കപ്പെട്ട വൈദ്യൻെറ അധീനത്തിലും മററൊന്നു സ്വന്തം കൈയിലും വെച്ചിരിക്കുകയാകുന്നു. ഇതിന്നു പുറമേ 42 വയസ്സു തികയുന്ന ഘട്ടത്തിൽ അനേകം ശാന്തിഹോമങ്ങളും പ്രായശ്ചിത്തങ്ങളുമെല്ലാം കഴിക്കുകയും ഉണ്ടായി. അതു കഴിഞ്ഞു പിററത്തെ പിറന്നാളിന്നു ചിരപരിചിതനായ കൃഷ്ണശാസ്ത്രികൾ (ഇദ്ദേഹം പിതാവായ രാമവാരിയർ സേവിച്ചിരുന്ന തമ്പുരാൻെറ വായനക്കാരനായിരുന്നു. കോട്ടയ്ക്കൽനിന്നു വിട്ടുപോയിട്ടു കുറെക്കാലമായിരുന്നു) വന്നിരുന്നു. അദ്ദേഹം ചോദിച്ചതെന്തെന്നാൽ "കഴിഞ്ഞ കൊല്ലം ഷഷ്ടിപൂൎത്തി കേമമായി എന്നു കേട്ടു. പലവിധ ദാനങ്ങളും മററും ഉണ്ടായല്ലോ. എന്നാൽ എന്തേ എന്നെ ക്ഷണിക്കാഞ്ഞതു്?" ചരിത്രനായകനതു കേട്ടപ്പോൾ "നാരായണാ, സ്വാമി! ഷഷ്ടിപൂൎത്തിക്കിനിയും 10-18 കൊല്ലം കഴിയണം. അന്നു ക്ഷണിക്കാതെയിരിക്കയില്ല" എന്നു പറഞ്ഞു. ശാസ്ത്രികൾ വളരെ ലുബ്ധനും പണം നല്ലവണ്ണം സമ്പാദിച്ച ആളും ആയിരുന്നു. അദ്ദേഹത്തിന്നു ദക്ഷിണ കിട്ടാഞ്ഞതുകൊണ്ടുള്ള രസക്കേടിനാൽ ചരിത്രനായകനെ അന്നുതന്നെ വൃദ്ധനാക്കി. എന്തുചെയ്യും? താല്പൎയ്യക്കാരനല്ലെ? ഏതായാലും ചില രോഗങ്ങളും അനിഷ്ടസംഭവങ്ങളും ഉണ്ടായി. ഒരവസരത്തിൽ അതായതു 44-ാം വയസ്സിൽ മൂന്നു നാലു മാസം

കണ്ണിൽ ദീനമായി പ്പെിട്ടവാനംകൂടി വയ്യാതെ കണ്ണ ചിമ്മി ക്കഴിക്കേണ്ടിവന്നു. അന്നു വരുന്ന കത്തുകളെല്ലാം മറെറാരാളെ ക്കൊണ്ടു വായിപ്പിച്ചു കേൾക്കുകയും മറുപടി പറഞ്ഞുകൊട്ടത്തു് എഴുതിപ്പിക്കുകയും ആയിരുന്നു ചെയ്തിരുന്നതു്. ഇങ്ങിനെ മറുപടികളിൽ ഒന്നും ഒപ്പു കാണാതെ ആയപ്പോൾ ചിലർ ചരിത്രനായകൻ മരിച്ചുപോയെന്നു് ഒരു അസത്യവൎത്തമാനം പരത്തി. സാക്ഷാൽ പി. എസ്സ്. വാരിയർ ഇപ്പോഴും ഉണ്ടോ ഇല്ലയോ എന്നു ചിലർ എഴുതി ചോദിപ്പാൻ തുടങ്ങി. ജീവിച്ചിരിപ്പുണ്ടെന്നു മറുപടി അയച്ചാലും സംശയം തീരാൻ കുറച്ചു മാസങ്ങൾ വേണ്ടിവന്നു. വേറെ ഒരവസരത്തിൽ മലമ്പനി പിടിച്ചു കുറച്ചുദിവസം കിടപ്പിലായി. അതു 1089-ൽ ആയിരുന്നു. കണ്ണിൽ ദീനത്തിന്നു ഡാക്ടർ വൎഗ്ഗീസ്സുതന്നെയാണൊട്ടുവിൽ ചികിത്സിച്ചതു്. അന്നാദ്ദേഹം തലശ്ശേരി സിവിൽസൎജ്ജനായിരുന്നു. മലമ്പനി പിടിച്ചപ്പോൾ ഡാക്ടർ പി. കെ. വാരിയരും ചികിത്സിച്ചു. എന്നാൽ എന്തു ദീനം പിടിച്ചാലും ഒരു ദിവസത്തിലധികം വൈദ്യശാല പ്രവൃത്തി അതായതു ദീനക്കാരുടെ വിവരം ചോദിച്ചറിയുന്നതും ചികിത്സ നിശ്ചയിച്ചു കൊടുക്കുന്നതും കത്തുകൾക്കു ശരിയായി മറുപടി അയക്കുന്നതും നിൎത്തിവെക്കേണ്ടി വന്നിട്ടില്ലെന്നുള്ളതു് ഈ ഏൎപ്പാടിന്നുള്ള ദൈവാധീനത്തിൻെറ മുഖ്യ ലക്ഷണമാകുന്നു. ഈ പനി പിടിച്ചുകിടക്കുന്ന സമയത്താണ നാടകസംബന്ധമായി ചില മനശ്ശല്യങ്ങൾക്കും ഇടയായതു്. നാടകയോഗത്തെ ഇതുവരെ ദൂരത്തേയ്ക്കു വിട്ടയച്ചിട്ടുണ്ടായിരുന്നില്ല. അങ്ങിനെയായാൽ പോരാ. ദൂരസ്ഥലങ്ങളിലും പോയിക്കളിച്ചു ശീലിക്കേണമെന്നു വിചാരിച്ചു അക്കൊല്ലം കൊടുങ്ങല്ലൂർ താലപ്പൊലിക്കു് അയച്ചു. അവിടെവെച്ചു നാടകക്കാർ തമ്മിൽ പല കശപിശയും ഉണ്ടായി. എന്നു മാത്രമല്ല നാടകത്തിലെ ചില കുട്ടികളെ വേറെ നാടകക്കാർ വശീകരിച്ചു കൊണ്ടുപോകയും ഉ

ണ്ടായി. ഇങ്ങിനെ പല അനിഷ്ടസംഭവങ്ങളും ഉണ്ടായതുനിമിത്തം നാടകത്തിന്നുള്ള ഗുണം അന്ന് അവിടത്തുകാക്കറിവാൻ സാധിച്ചില്ല. എന്നാലും ധാരാളം സീനുകളുള്ളതുകൊണ്ട് പണം കിട്ടുന്നതു വലിയ മോശമായതും ഇല്ല. ഏതായാലും അവിടന്നു പോന്നു ഇരിങ്ങാലക്കുടെ നാടകം ആരംഭിച്ചപ്പോഴെയ്ക്കും മുമ്പേത്തെ മാനേജരെ മാററി പകരം വേറെ ആളെ വെക്കുകയും ചരിത്രനായകന്നു അവിടെപ്പോയി അന്വേഷിക്കുവാൻ നിവൃത്തി ഇല്ലാത്തതിനാൽ ഇടക്കു, ശ്രീമാൻ പി. വി. കൃഷ്ണവാരിയരെ മേലന്വേഷണത്തിന്നയക്കുകയും വേണ്ടിവന്നു. പിന്നെ അക്കൊല്ലം മുഴുവൻ അതേനിലയിലാണു നടത്തിയതു്. അതിനുശേഷം പിന്നെ തകരാറൊന്നും ഉണ്ടായതുമില്ല.

ആര്യവൈദ്യസമാജത്തിൻെറ രണ്ടാമത്തെ യോഗം 1079-ൽ കോഴിക്കോട്ടുവെച്ചു കൂടിയപ്പോൾ അതിൽ സഭാനാഥനായിരിപ്പാൻ വേണ്ടി ചരിത്രനായകൻ തൃപ്പൂണിത്തുറ തമ്പുരാക്കന്മാരോട് അപേക്ഷിക്കുവാനായി അവിടെപ്പോവുകയും അന്നു രാജ്യഭാരം ചെയ്തിരുന്ന (പിന്നീടു ഒഴിഞ്ഞ) വലിയതമ്പുരാനുമായി ആര്യവൈദ്യത്തെ പരിഷ്കരിക്കേണ്ടുന്ന സംഗതിയെപ്പററി കുറച്ചധികംനേരം വാദപ്രതിവാദം ചെയ്കയും ഉണ്ടായി. അവിടെയ്ക്കിതു നന്നാക്കിയാൽ നന്നാവുമെന്ന് അതുവരെ അശേഷവും ബോദ്ധ്യമുണ്ടായിരുന്നില്ല. എങ്കിലും അന്നത്തെ വാദപ്രതിവാദം അവിടെയ്ക്കു കുറെ ഉള്ളിൽ തട്ടിയെന്നാണു തോന്നുന്നതു്. അന്നുതന്നെ അവിടുത്തെ അനുജനായ കുഞ്ഞുണ്ണിത്തമ്പുരാൻ അവർകളേയും മരുമകൻ രാമവർമ്മ അപ്പൻതമ്പുരാൻ അവർകളേയും കോഴിക്കോട്ടെയ്ക്കു പൊയ്ക്കോൾവാൻ അനുവദിക്കയും വേണ്ടുന്ന ഉപദേശങ്ങൾ കൊടുക്കുകയും ചെയ്തു. സമാജം എല്ലാം വളരെ ഭംഗിയായി കഴിഞ്ഞു. അപ്പൻതമ്പുരാൻ അവർകൾ അതിൽ പിന്നെ കുറേക്കാ

ലം സമാജത്തിൽ ഡയരക്ടരായി ഇരുന്നിട്ടുണ്ടെന്നു മാത്രമല്ല പാലക്കാട്ടുവെച്ചു 1083-ൽ ഉണ്ടായ സമാജത്തിന്നു സഭാനാഥനായും ഇരുന്നിട്ടുണ്ട്. ആൎയ്യവൈദ്യസമാജത്തിന്റെ ഇത്തരത്തിലുള്ള അഭിവൃദ്ധിയും അതെ സമയംതന്നെ ആൎയ്യവൈദ്യശാലയിലുള്ള മരുന്നു വില്പനയിൽ ഉണ്ടായിക്കൊണ്ടിരുന്ന അസാധാരണമായ കയററവുംകൂടി കണ്ടപ്പോൾ ഉത്സാഹശാലിയായ അപ്പൻ തമ്പുരാൻ അവർകൾക്കു സ്വന്തം ഉത്സാഹത്തിന്മേൽതന്നെ ഒരു സമാജവും ധൎമ്മാസ്പത്രി, ധൎമ്മവൈദ്യപാഠശാല, മരുന്നുതോട്ടം മുതലായതും ഏൎപ്പാടുചെയ്യേണമെന്ന് ആഗ്രഹംതുടങ്ങി. അതിന്റെ ഫലമാണു കേരളീയായുൎവ്വേദസമാജം. ഇതു ഏററവും അത്യാവശ്യമായ കാൎയ്യമാകയാൽ ആദ്യം ഒപ്പിട്ട ഡയരക്ടർമാരിൽ ഒരാളായിരുന്നു ചരിത്രനായകൻ. ക്രമമായി ആയുൎവ്വേദപാഠശാല നടത്തുന്നപക്ഷം 500ക. അതിലേയ്ക്കു സംഭാവനചെയ്യാമെന്നു ചരിത്രനായകൻ ഏററിരുന്നു. എന്നാൽ സമാജക്കാർ പണംപിരിച്ചതിന്നുശേഷം മറെറാന്നിന്നുമല്ല, പ്രധാനമായി മരുന്നുണ്ടാക്കി വില്പാനാണു ശ്രമം എന്നു കണ്ടപ്പോൾ ചരിത്രനായകൻ തുറന്നു പറഞ്ഞു—"ഔഷധം ഉണ്ടാക്കി വില്ക്കുവാനായിട്ടു സൌജന്യം പിരിക്കേണ്ടതില്ല. അതു ആദായകരമായ വ്യാപാരമാണെന്നു ആൎയ്യവൈദ്യശാല മുതലായ സ്ഥാപനങ്ങളെക്കൊണ്ടു തീൎച്ചപ്പെട്ടിട്ടുണ്ട്. അതുകൊണ്ടു വിദ്യാൎത്ഥികളെ പഠിപ്പിച്ചു നല്ല വൈദ്യന്മാരെ കുറെ സൃഷ്ടിക്കുന്നതായിരിക്കണം നമ്മുടെ പ്രധാനോദ്ദേശം. വിദ്യാൎത്ഥികൾക്കു പരിചയിക്കുവാൻവേണ്ടി രോഗികളെ ചികിത്സിക്കുകയും അതിന്നു വേണ്ടുന്ന മരുന്നുകൾ ഉണ്ടാക്കുകയും വേണം. എന്നാൽ ആവശ്യക്കാൎക്കു വിലയ്ക്കു വില്ക്കുന്നതിൽ വിരോധവും ഇല്ല. പ്രധാനോദ്ദേശം അതാവരുത്. പഠിപ്പിക്കുകയായിരിക്കണം." മറെറല്ലാ ഡയരക്ടർമാരും പ്രഭുക്കന്മാരാണ്. പിന്നെ ചരിത്രനായകന്റെ അഭിപ്രായം ആരു വിലവെക്കുവാൻ പോ

കുന്നു. ആരും പിൻതാങ്ങാനുണ്ടായില്ല. അവരവരുടെ ഇഷ്ട പ്രകാരം നടക്കുവാൻ തുടങ്ങി. ചരിത്രനായകനാകട്ടെ പഠിപ്പിക്കുവാനുള്ള ഏർപ്പാടു കഴിയുന്നതും വേഗത്തിൽ ചെയ്യേണമെന്നു താൻ പഠിക്കുന്ന കാലത്തുതന്നെ ചെയ്തിരിക്കുന്ന ശപഥവുമായിരുന്നു. തമ്മിൽ വിരോധം ഉണ്ടാവരുതെന്നുവെച്ചു കുറെ ക്കാലംകൂടി കാത്തിരുന്നു. ഒടുവിൽ എതായാലും അവർ അഭിപ്രായം മാററില്ലെന്നു കണ്ടപ്പോൾ ആര്യവൈദ്യസമാജത്തിൻെറ പേരിൽ സ്വയമായിത്തന്നെ ഇറങ്ങി പുറപ്പെട്ടു കോഴിക്കോട്ടു ഒരു വൈദ്യപാഠശാല ഏർപ്പെടുത്തുവാനുള്ള ശ്രമം തുടങ്ങി. സ്വന്തം ചിലവിന്മേൽതന്നെ നടത്തുവാനുള്ള ധൈര്യം .വരത്തക്ക വരവ് അന്നു ചരിത്രനായകനുണ്ടായിരുന്നില്ല. അതിനാൽ മലബാറിലെ പ്രമാണികളോടൊക്കെ ഒന്നിറങ്ങി യാചിക്കുവാൻ നിശ്ചയിച്ചു. ഇതിൽ പലരും ധനസഹായം ചെയ്യാമെന്നു വാഗ്ദത്തം ചെയ്യുകയും പലരും തരികയും ഉണ്ടായി. ഇതിൽ പ്രധാനമായി സഹായിച്ചവർ രാജാ കെ. സി. മാനവേദൻ രാജാ അവർകൾ, കഴിഞ്ഞുപോയ മഹാരാജാ സാമൂതിരിപ്പാടു തമ്പുരാൻ തിരുമനസ്സുകൊണ്ടു്, കിഴക്കെ കോവിലകത്തു വലിയ തമ്പുരാട്ടി അവർകൾ മുതലായവരാണ്. ഇതുകൂടാതെ തെക്കേ മലയാളത്തിൽനിന്നും വടക്കെ മലയാളത്തിൽനിന്നും ഒരുപോലെ പലരിൽനിന്നും സഹായം അന്നു കിട്ടീട്ടുമുണ്ടു്. എന്നാൽ ഒപ്പിട്ടശേഷം പണം ഒട്ടും തരാത്തവരും ഏതാനും അംശം മാത്രം തന്നവരും ആയ പ്രമാണികളും കൂട്ടത്തിൽ ധാരാളമുണ്ടായി. വാഗ്ദത്തത്തിൻെറ വില അറിയാത്ത ഈ കൂട്ടരെപ്പററി പരിതപിക്കയല്ലാതെ അശേഷം മുഷിച്ചിൽ വിചാരിക്കാൻ പാടില്ലെന്നായിരുന്നു ചരിത്രനായകൻെറ വിചാരം.

ചരിത്രനായകൻ ആര്യവൈദ്യപാഠശാല പ്രത്യേകമായി ഉണ്ടാക്കുവാൻ ശ്രമം തുടങ്ങിയതുമുതൽക്കു അതിന്നെതിരായി പല പ്രക്ഷോഭങ്ങളും നടന്നിരുന്നു. അന്നു 'യോഗ

ക്ഷേമം' മുതലായ പത്രങ്ങളിലും അനേകം ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിക്കണ്ടിരുന്നു. കുറേ കഴിയുമ്പോൾ അവക്കെല്ലാം യഥാൎത്ഥം മനസ്സിലാവുമെന്നു ചരിത്രനായകന്നു ബോദ്ധ്യമുണ്ടായിരുന്നുവെങ്കിലും കാലം പാൎത്തിരിക്കാതെ അതാതിന്നെല്ലാം 'ഉറുളക്കുപ്പേരി' കൊടുത്തതുപോലെ ചരിത്രനായകൻ മറുപടിയും പറഞ്ഞുവന്നു. ഒടുവിൽ എല്ലാപ്പോഴും ഇതിന്നുവേണ്ടി പണിയെടുക്കുവാൻ കഴികയില്ലെന്നു വിചാരിച്ചു വാസ്തവം ഒന്നായി എഴുതി പ്രസിദ്ധപ്പെടുത്തി. അതുകൊണ്ടു പൊതുജനങ്ങൾക്കു കാൎയ്യം മനസ്സിലായി. പ്രക്ഷോഭംകൊണ്ടു ഫലമില്ലാതാവുകയും ചെയ്തു. അതിനാൽ ചരിത്രനായകന്റെ ശ്രമം ഒരുവിധത്തിലും വ്യൎത്ഥമായില്ല. കേരളീയായുൎവ്വേദസമാജക്കാർ എന്തെങ്കിലും പ്രവൃത്തി ആരംഭിക്കുന്നതിന്നു 6 മാസം മുമ്പുതന്നെ കോഴിക്കോട്ടു് ആൎയ്യവൈദ്യപാഠശാല തുറക്കപ്പെടുകയും തക്കതായ അദ്ധ്യാപകന്മാരേയും ശാരീരശാസ്ത്രം പഠിപ്പിക്കുന്നതിന്നു ഡാക്ടർ ഇ. രാമവാരിയ (എൽ. എം. എസ്സ്.) രേയും ഏർപ്പെടുത്തി. 40-ൽ അധികം വിദ്യാൎത്ഥികളെ ആദ്യത്തെ കൊല്ലംതന്നെ നിഷ്കൃഷ്യയായി പഠിപ്പിക്കുവാൻ തുടങ്ങുകയും ചെയ്തു.

നമ്പൂതിരി ജന്മിമാരിൽ പലരും നിശ്ചയപ്രകാരം പണം തന്നില്ല. കാൎയ്യങ്ങൾ മനസ്സിലാക്കി പുസ്തകത്തിൽ ഒപ്പിടീച്ചാൽ പിന്നെ അവർ വാക്കുമാറില്ലെന്നായിരുന്നു ചരിത്രനായകന്റെ വിശ്വാസം. ഇങ്ങനെ തരാത്തതു് ഒരു സമയം ചിലരുടെ ദുൎബ്ബോധനയാലായിരിക്കാം. പക്ഷെ അങ്ങനെ ദുൎബ്ബോധനകേട്ടു വലിയവർ വാഗ്ദത്തം തെററിച്ചുതുടങ്ങിയാൽ ലോകം എങ്ങനെ കഴിയും? ഇതുകൊണ്ടു ലോകത്തിലേക്കു വല്ല ഉപകാരവും ഉണ്ടാക്കാൻ കഴിയുമോ? തരാത്ത ആളുടെ മേൽ വല്ല കേസ്സും കൊടുത്തുനോക്കിയാലോ, എന്നൊരാലോചന ചരിത്രനായകന്നു വന്നു. "പാഠശാല ക്രമമായി നടത്തുന്നില്ല. അതുകൊ

ണ്ടു ഞാൻ പറഞ്ഞ പണം തരില്ല" എന്നൊരാരം പറയുന്നതാണെങ്കിൽ ചരിത്രനായകനു് അതു സമ്മതംതന്നെ. അതു ക്രമമായി നടത്തുന്നുണ്ടെങ്കിൽ ക്രമമായി പണവും കൊടുക്കണം. അല്ലെങ്കിൽ അതു വലിയ പോരായ്മതന്നെയാണു്. ഇങ്ങനെ ഓരോന്നോരോന്നായി ആലോചിക്കുവാൻ തുടങ്ങി. എന്നാലധികം ആളുകളും തരില്ലെന്നു ഖണ്ഡിതമായി പറയുന്നില്ല. തരാതെ ഉരുട്ടിക്കഴിച്ചുകൂട്ടുകമാത്രമേ ചെയ്യുന്നുള്ളു. ധൈര്യമായി തരില്ല എന്നു പറഞ്ഞതു വരിക്കുമാഞ്ചീരി നാരായണൻനമ്പൂതിരിപ്പാടു അവർകരം മാത്രമായിരുന്നു. അതുകൊണ്ടു പരീക്ഷിപ്പാൻ നല്ല പ്രതിയെക്കൂടി കിട്ടി. അദ്ദേഹത്തിന്നു പണത്തിന്നു യാതൊരു ബുദ്ധിമുട്ടും ഇല്ല. 500-ക തരാതിരിക്കുവാൻവേണ്ടി 5000-ക വേണമെങ്കിലതും ചിലവിടാൻ അദ്ദേഹം തയ്യാറാണു്. ചരിത്രനായകനും 500-ക. സലയിന്മേൽ എവിടെ അററംവരെ വ്യവഹാരം നടത്തുന്നതിന്നും അനാത്ര പ്രയാസം തോന്നിയില്ല. അതിനാൽ ഇങ്ങിനെ വാശാനം ചെയ്താൽ ഒന്നുകിലോ കൊടുക്കണം അല്ലെങ്കിൽ കൊടുക്കേണ്ടതില്ലെന്നെങ്കിലും ഒന്നു തീച്ചപ്പെട്ടാൽ അതു ലോകത്തിലേക്കു വലിയ ഉപകാരമായിരിക്കും എന്നു നിശ്ചയിച്ചു. മുറപ്രകാരം നോട്ടീസ്സുകൊടുക്കുകയും അതിന്റെ അവസാനത്തിൽ പരീക്ഷാത്ഥം ഒരു കേസ്സു ഫയലാക്കുകയും ചെയ്തു. കേസ്സു ക്രമമായി നടത്താതിരുന്നില്ല. എങ്കിലും കേസ്സു നീക്കിപ്പോവുകയാണവസാനമുണ്ടായതു്. അന്യായം നീക്കിയതിൽ ചരിത്രനായകന്നു വ്യസനമൊന്നുമുണ്ടായില്ല. എന്തെന്നാൽ ഠരം കാലത്തെക്കു് അന്യസഹായം കൂടാതെതന്നെ പാഠശാല നടത്തിക്കൊണ്ടുപോകാമെന്നു ചരിത്രനായകനു ധൈര്യം വന്നിരുന്നു. അതുമാത്രമല്ല, ഉദ്ദേശസാദ്ധ്യത്തിന്നു വേണ്ടത്തക്ക ധനം ദൈവംതന്നെ തരുവാനൊരുങ്ങിയിരിക്കുമ്പോരം അതു വിശ്വസിക്കാതെ അന്യന്മാരോടു ചോദിക്കുവാൻ പുറപ്പെട്ടതു തെററാ

യിപ്പോയൊ എന്നുള്ള സംശയവും തോന്നിത്തുടങ്ങിയിരുന്നു. എങ്കിലും ഭേദപ്പെട്ട ചില നമ്പൂതിരിപ്പാടന്മാർ ഈവിധമസത്യസന്ധന്മാരായിപ്പോയല്ലോ എന്നുള്ള പരിതാപം പിന്നേയും കുറെക്കാലം തോന്നിക്കൊണ്ടിരുന്നു.

ചൊവ്വാദശയുടെ അവസാനത്തിൽ അതായതു 1093-ൽ ഒരിക്കൽകൂടി ചരിത്രനായകനു ദീനം പിടിക്കയുണ്ടായി. ഒരു ദിവസം ഒരു അപരിചിതബ്രാഹ്മണൻ കുറെ പഴം കൊണ്ടു വന്നു കാഴ്ചവെച്ചു. കല്യാണമാണു വല്ലതും തരേണമെന്നു പറഞ്ഞു. രണ്ടുറുപ്പികയും കൊടുത്തയച്ചു. അതിൽനിന്നു ഒരു പഴത്തിന്റെ ഒരംശം മാത്രം പകലെ 4മണിക്കു തിന്നുകയുണ്ടായി. അപ്പോൾ മുതൽ വയററിൽ വേദനതുടങ്ങി. ഇതു തിന്ന മററൊരാൾക്ക് ഉപദ്രവം ഒന്നും ഉണ്ടായതുമില്ല. വയററിൽ തുടങ്ങിയ വേദന നെടുംപുറത്തേക്കും മററും കടന്നു. ഏതായാലും ഇരിക്കുവാനും കിടക്കുവാനും യാതൊന്നും സുഖമില്ലാതെ ചരിത്രനായകൻ കുറച്ചു ദിവസം കഷ്ടപ്പെട്ടു. ഒടുവിൽ ഇതു ആഭിചാരമാണെന്നും മററുമായി ജ്യോത്സ്യന്മാർ. അതുകൊണ്ടു ജ്യോത്സ്യൻ പറഞ്ഞ വിവരം ചരിത്രനായകൻ ശ്രീമാൻ പി. വി. കൃഷ്ണവാരിയരെ അറിയിച്ചു. ഏതായാലും ഒരാഴ്ച കഴിഞ്ഞപ്പോഴേയ്ക്കും പലവക ചികിത്സയാലും പ്രതിവിധിയാലും രോഗം സുഖപ്പെട്ടു. അക്കാലത്തു ഒരുദിവസം വല്ലാതെ ക്ഷീണിക്കുവാനിടയായി. മരിച്ചുവെന്നും മരിക്കാറായി എന്നും വിചാരിച്ചു ആളുകൾ കുറെ ഓടിവരികകൂടി അന്നുണ്ടായി. എങ്കിലും അന്നും രക്ഷപ്പെട്ടുപോന്നു. ആഭിചാരമുണ്ടെന്നു പറഞ്ഞ പ്രധാനജ്യോത്സ്യൻ, പറഞ്ഞതു മുതൽ 40 ദിവസത്തിന്നുള്ളിൽ പെട്ടെന്നൊരു ജ്വരം ബാധിക്കുകയും മരിച്ചുപോകയും ചെയ്തു. ഇങ്ങിനെ മൂന്നുപ്രാവശ്യം രോഗം പിടിക്കലും അന്യോന്യവിരോധം, ഭിക്ഷാടനം, വ്യവഹാരത്തിൽ തോൽമ ഇവയുമായിരുന്നു ചൊവ്വാദശയിലെ പ്രധാന സംഭവങ്ങൾ.

വാഗ്ദത്തം ചെയ്തവർ പണം തരാഞ്ഞതുകൊണ്ടോ വ്യവഹാരം തോററതുകൊണ്ടോ ആൎയ്യവൈദ്യപാഠശാലയ്ക്കു യാതൊരു തരക്കേടും ഉണ്ടായില്ല. പാഠശാലയുടെ ആരംഭകാലത്തു വൈദ്യശാലയിലെ മരുന്നുവില്പന ഏകദേശം 36,000-ക.യ്ക്കു മാത്രമായിരുന്നു. പാഠശാല ആരംഭിച്ചു നാലാമത്തെ കൊല്ലമായപ്പോഴയ്ക്കും അതു ഇരട്ടിയിലധികമായി വൎദ്ധിച്ചുകഴിഞ്ഞു. അതുകൊണ്ടു സ്വന്തമായി നടത്തുന്നതിന്നു പ്രയാസമില്ലാതായിത്തീൎന്നു. അതു മുതൽക്കു പാഠശാലയിലെ നടത്തിപ്പിലേക്കു സ്വന്തം കൈയിൽനിന്നു ദിനംപ്രതി അധികമധികമായി ചിലവു ചെയ്വാൻ തുടങ്ങി. അതുകൊണ്ടും പിന്നെ ആവകക്കൊന്നും പുറത്തേക്കു പോകുവാൻ സമയമില്ലാതായിത്തീൎന്നതുകൊണ്ടും വാഗ്ദത്തംചെയ്ത പണം പിന്നെ പിരിക്കുവാൻ ശ്രമിച്ചതുമില്ല. പാഠശാല തുടങ്ങിയതു മുതല്ക്കു ഇംഗ്ലീഷുശാരീരശാസ്ത്രം മലയാളത്തിലേക്കു തൎജ്ജമ ചെയ്തുകൊടുക്കേണ്ടതായ ഭാരം കൂടി ചരിത്രനായകന്നുണ്ടായിത്തീൎന്നു. അതുകൊണ്ടു മുമ്പു പഠിച്ചുമറന്ന വിഷയങ്ങൾ ഒന്നുകൂടി ആലോചിച്ചു ഹൃദിസ്ഥമാക്കുവാൻ സാധിച്ചു. അന്നു തൎജ്ജമ ചെയ്തതിൽ കുറേഭാഗം ധന്വന്തരിയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. കുറെ പ്രസിദ്ധപ്പെടുത്താതെ ഇനിയും ബാക്കി ഇരിപ്പും ഉണ്ട്.

ചരിത്രനായകൻ ഇങ്ങിനെ ഇംഗ്ലീഷു-ശാരീരശാസ്ത്രത്തെ മലയാളഭാഷയിലേക്ക് തൎജ്ജമ ചെയ്തതുകൊണ്ടുമാത്രം തൃപ്തിപ്പെട്ടില്ല. എന്തെന്നാൽ ആൎയ്യവൈദ്യത്തിലുള്ള ത്രിദോഷസിദ്ധാന്തം, ത്രിധാതുസിദ്ധാന്തം മുതലായതൊന്നും മററു വൈദ്യരീതിയിലില്ല. അതുകൊണ്ടു ഇംഗ്ലീഷുവൈദ്യപ്രകാരം ഉള്ള ശാരീരം പഠിച്ചതുകൊണ്ടു ശസ്ത്രക്രിയാ വിഷയത്തിലേക്ക് അധികം ഉപയോഗമാവുമെന്നല്ലാതെ ആൎയ്യവൈദ്യപ്രകാരമുള്ള ഔഷധപ്രയോഗത്തിന്നു വലിയ ഗുണം കിട്ടുവാൻ മാൎഗ്ഗമില്ല. അതിന്നു ഈ വൈദ്യപ്രകാരമുള്ള പഞ്ചഭൂതാവിനെത്തന്നെ നല്ലവണ്ണം മന

സ്സിലാക്കണം. അത്രമാത്രമല്ല രണ്ടു വൈദ്യത്തിലേയും തത്വങ്ങളെ വെവ്വേറെ ധരിച്ചു രണ്ടും കൂടി താരതമ്യപ്പെടുത്തി യഥാൎത്ഥസ്ഥിതി അറിവാൻ സാധിക്കുമാറാക്കുകയും വേണം. അതുകൊണ്ടു രണ്ടു വക ശാസ്ത്രവുംകൂടി കൂലങ്കഷമായി പരിശോധിച്ചു പുതുതായി ഒരു വൈദ്യഗ്രന്ഥം എഴുതിയുണ്ടാക്കേണ്ടതായ ആവശ്യം നേരിട്ടു. എന്നാൽ അത്യദ്ധ്വാനമുള്ള ഈ പ്രവൃത്തി കേരളത്തിലേക്കു മാത്രമല്ല അന്യദേശസ്ഥന്മാൎക്കും കൂടി ഉപയോഗമായി വരണം എന്നുള്ള ഉദ്ദേശത്തിന്മേൽ സംസ്കൃതഭാഷയിൽ ആണ് വലുതായ ഈ ശാരീരഗ്രന്ഥം എഴുതുവാൻ തുടങ്ങിയതു്. "ബൃഹച്ഛാരീരം" എന്ന പേരും ഇതിനിട്ടു. അതിന്റെ ഉദ്ദേശം താഴെ പറയുന്ന ശ്ലോകം കൊണ്ടറിയാം.

നാനാതന്ത്രാണി സംവീക്ഷ്യ പ്രാചീനാനി നവാനി ച
സിദ്ധഃ പ്രത്യക്ഷയുക്തിഭ്യാം സിദ്ധാന്തോത്ര വിലിഖ്യതെ.

ഠരം ഗ്രന്ഥത്തെ പ്രായേണ ഗദ്യമായിട്ടാണ് എഴുതിവന്നത്. എന്നാൽ അതിൽ പ്രത്യേകം സ്മരണീയങ്ങളായ ഭാഗങ്ങളെ പദ്യമായിട്ടുതന്നെ എഴുതീട്ടും ഉണ്ടു്.

ശാരീരശാസ്ത്രത്തിന്റെ ലക്ഷണം ആയി താഴെ പറയുന്ന ശ്ലോകം നോക്കുക.

ശരീരസൃഷ്ടിസ്ഥിതിനാശരീതിസ്സമസ്തസൂക്ഷ്മാംഗവിഭാഗപൂൎവ്വം
യഥാൎത്ഥതോ യത്ര തു വൎണ്ണ്യതെ തദ്വദന്തി ശാരീരമിഹാൎയ്യ-
വൈദ്യാഃ.

ഇതിലെ പ്രതിപാദ്യവിഷയങ്ങളേയും ഇതുപോലെ പദ്യരൂപത്തിൽ സംഗ്രഹിച്ചിട്ടുണ്ടു്. അതു താഴെ കാണിച്ച ശ്ലോകങ്ങളെക്കൊണ്ടു് അറിയാവുന്നതാണ്.

1. ആധാനരീതിൎബ്ബീജസ്യ കാലാകാലവിവേചനം
സമവായീനി ദേഹസ്യ കാരണാന്യപരാണി ച.

2. ബീജസ്വരൂപസംയോഗവിഭാഗഗുണനാവിധാഃ
ഗൎഭവൃദ്ധിപ്രസൂത്യംഗപ്രത്യംഗാദ്യുത്ഭവക്രമാഃ.

3. യൈയ്യൈരംഗൈഃ കർമ്മ യദ്വ്യൽ ക്രിയതെ ജീവിതോചിതം
കർമ്മണി പ്രേൎയ്യതെ യേന സ്ഥാപ്യതേംഗം നിയമ്യതെ.

4. ധാതാരൊ യെ ധാതവൊ യെ ദൂഷ്യാ ദോഷാഭിധാശ്ച യെ
യേത്ര ധാതുമലാ യേ വാ മലാ യാന്തി ബഹിൎന്നൃണാം.

5. ഭിന്നാകൃതിപ്രകൃത്യർത്ഥകർമ്മാണൊ ധാതുസംഭവാഃ
യെ യെ ബഹിഃസ്ഥിതാഭാവാസ്തഥാന്തസ്സംശ്രിതാശ്ച യെ.

6. ആഹാരൊ ഭുജ്യതെ യേന പച്യതേട്ഥ വിഭജ്യതെ
യേനോപചീയതെ ദേഹൊ യേനായമപചീയതെ.

7. ഗൃഹ്യന്തെ വിഷയാ യേന യേന ബുദ്ധ്യാദി ധാൎയ്യതെ
യേനോഷ്മോൽപദ്യതെ ദേഹെ യേന ശ്വാസഃ പ്രവൎത്തതെ.

8. രസരക്താദയൊ യേന സഞ്ചാൎയ്യന്തെ സമന്തതഃ
ഏവമന്യേ ച യെ ഭാവാ ദേഹസംബന്ധിനോ മതാഃ

9. തെ സൎവ്വേപ്യത്ര വൎണ്ണ്യന്തെ യഥാ സ്കന്ധം യഥാമതി.

ഈ ഗ്രന്ഥത്തിന്ന് എട്ടു സ്കന്ധങ്ങളാണുദ്ദേശിച്ചിരിക്കുന്നത്. 1. സൃഷ്ടിസ്കന്ധം (Hystology) 2. അസ്ഥിസ്കന്ധം (Osteology) 3. സന്ധിസ്കന്ധം (Syndesmology) 4. പേശീസ്കന്ധം (Myology) 5. നാളീസ്കന്ധം (Angiclogy) 6. തന്ത്രീസ്കന്ധം (Neurology) 7. ആന്തരാംഗസ്കന്ധം (Splanchnalogy) 8. കർമ്മസ്കന്ധം (Physiology) ഇങ്ങിനെയാണു വിഭാഗം. ഓരോ സ്കന്ധത്തിലും അനേകം അദ്ധ്യായങ്ങൾ ഉണ്ട്. ആകെ 108 അദ്ധ്യായങ്ങളാണ് മുഴുവൻ തീൎന്നാൽ ഉണ്ടായിത്തീരുക. ഇതിൽ ആദ്യത്തെ മൂന്നു സ്കന്ധങ്ങൾ കൂടി 32 അദ്ധ്യായങ്ങൾ എഴുതിതീൎത്തു. അപ്പോഴാണ് കൽക്കത്താവിലെ കവിവൎയ്യനായ മഹാമഹോപാദ്ധ്യായ ഗണനാഥസേനന്റെ പ്രത്യക്ഷശാരീരത്തിന്റെ ആദ്യഭാഗം പ്രത്യക്ഷമായിക്കണ്ടതു്. ഇതു ചരിത്രനായകൻ ഉദ്ദേശിച്ചേടത്തോളം വലുപ്പമോ ഗുണമോ ഉള്ളതല്ലെങ്കിലും ആദ്യം പുറപ്പെട്ടതാകകൊണ്ടും ജനങ്ങൾ അധികം ആ

ദരിക്കുവാനിടയുള്ളതുകൊണ്ടും സ്വതെതന്നെ വൈദ്യന്മാക്ക് ശാരീരഭാഗം പഠിക്കുവാൻ വാസന കുറഞ്ഞുകാണുന്നതുകൊണ്ടും തന്റെ ഉദ്യമത്തിന്റെ നിഷ്പ്രയോജനതയെ ശങ്കിച്ച് ആ വിഷയത്തിലുള്ള പ്രയത്നം തല്ക്കാലം നിൎത്തിവെക്കുകയാണു ചെയ്തത്. എന്നാലും യഥാവസരം അതു മുഴുവൻ എഴുതി പ്രസിദ്ധപ്പെടുത്തണമെന്നുതന്നെയാണു ചരിത്രനായകൻ ഉദ്ദേശിച്ചിട്ടുള്ളത്.

നാടകയോഗം കഴിഞ്ഞതു മുതല്ക്കു പുതുതായി നാടകം പലതും എഴുതേണ്ടിവന്നു. അതിൽ അഭിജ്ഞാനശാകുന്തളം തൎജ്ജമചെയ്തുയാണാദ്യം ഉണ്ടായതു്. അതു പല പ്രാവശ്യവും കളിക്കയും വിദ്വൽസമ്മതി പ്രാപിക്കുകയും ചെയ്തിട്ടുണ്ട്. അതു ആദ്യം കവനകൌമുദിയിലും പിന്നെ പ്രത്യേകം പുസ്തകമായും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടും ഉണ്ട്.

അനന്തരം ഹരിശ്ചന്ദ്രനാടകം ശ്മശാനഘട്ടം, കാശിഘട്ടം, നല്ലതങ്കാൾ ചരിത്രം, കോവിലൻ ചരിത്രം, പാരിജാതപുഷ്പഹരണം, അല്ലിറാണി, ഗുലേബക്കാവലി, പാർസിലളിതാംഗി ഇവയെല്ലാം തമിഴിൽനിന്നു തൎജ്ജമ ചെയ്തു. ഹരിശ്ചന്ദ്രനാടകം അയോദ്ധ്യാഘട്ടം സംസ്കൃതത്തിൽ നിന്നെടുത്തു് എഴുതിയുണ്ടാക്കി. രാമായണം മുഴുവനും വിച്ഛിന്നാഭിഷേകം, സുഗ്രീവസഖ്യം, ലങ്കാമൎദ്ദനം, രാവണവധം എന്നു നാലു കഥയാക്കി തുഞ്ചൻപാട്ടിൽനിന്നു വൎണ്ണമട്ടിട്ടും വേറെ പോരാത്തതു കൂട്ടിച്ചേൎത്തും നാടകമാക്കി നിൎമ്മിച്ചു. സ്വയമായി പ്രഹ്ലാദചരിത്രം, ദക്ഷചരിതം, ദ്രൌപദീവസ്ത്രാക്ഷേപം, പാണ്ഡവവനവാസം, അജ്ഞാതവാസം എന്നീ നാടകങ്ങൾ പുതുതായി നിൎമ്മിച്ചു. ഇതെല്ലാം എഴുതിക്കൊടുക്കുക മാത്രമല്ല അഭിനയിപ്പിക്കുന്നതിലും ചരിത്രനായകൻ പ്രത്യേകം ശ്രമം ചെയ്യേണ്ടിവന്നിരുന്നു. സദാരം മുതലായ വേറെ ചിലർ ഉണ്ടാക്കിയ കഥകളും ചില ഭേദഗതിയോടുകൂടി പഠിപ്പിച്ചിട്ടുണ്ട്. ഈ കൂട്ടത്തിൽ പെട്ടതാണു സംഗീതനൈഷധം, രുഗ്മാംഗദചരിതം

സാരഞ്ജിനീപരിണയം, വല്ലീപരിണയം മുതലായവ. ഇതൊക്കെ വൈദ്യശാല പ്രവൃത്തിയെടുത്തു മുഷിഞ്ഞിരിക്കുമ്പോൾ വിനോദത്തിന്നു വേണ്ടി ചെയ്യുന്ന പണികളായിരുന്നു. വിശേഷിച്ചു ചരിത്രനായകൻ പിത്താധികപ്രകൃതിയാകകൊണ്ടു സംഗീതശ്രവണം ആരോഗ്യത്തിന്നു കൂടി ഉപകരിക്കുന്നതുമായിരുന്നു.

അമ്മയും മരിച്ചു ഭാര്യയും മരിച്ചു് ഏകാകിയായിത്തീൎന്നശേഷം ചരിത്രനായകന്റെ വിചാരങ്ങൾക്കു ചില മാററങ്ങൾ വന്നുതുടങ്ങി. അതു മറെറാന്നുമല്ല. വേറേയുള്ള ചിലവുകൾ കഴിയുന്നതും നിയന്ത്രിക്കുകയും ധൎമ്മച്ചിലവു ക്രമത്തിൽ വൎദ്ധിപ്പിക്കുകയും ചെയ്യേണമെന്നുതന്നെ. വൈദ്യശാലയുടെ അസാധാരണമായ ഈ അഭിവൃദ്ധി സ്വായത്തമല്ലാ ദൈവായത്തമാണെന്നും സ്വന്തം ആളുകൾക്കുവേണ്ടിയായാൽകൂടി വൈദ്യശാലവക വരവിൽ നിന്നെടുത്തു ചിലവു ചെയ്യുന്നതു ഏതെങ്കിലും ഒരു വിധത്തിൽ ആൎയ്യവൈദ്യശാലയുടെയും ആൎയ്യവൈദ്യത്തിന്റേയും അഭിവൃദ്ധിക്കു ഉപകരിക്കത്തക്ക നിലയിലായിരിക്കണമെന്നും ആൎയ്യവൈദ്യാഭിവൃദ്ധിക്കുവേണ്ടുന്ന യത്നങ്ങൾ തടസ്ഥംകൂടാതെ ചെയ്യാൻ വേണ്ടിയാണു തന്നെ ദൈവം ഏകാകിയായി നിൎത്തിയതു് എന്നും അതുകൊണ്ടിനിയും കഴിയുന്നതും അതിന്നു വേണ്ടി യത്നിക്കുകയാണു തന്റെ മുറയെന്നും ആലോചനയിൽ തോന്നി. അതിനാൽ കഴിയുന്ന വേഗത്തിൽ ധൎമ്മാസ്പത്രികൂടി പണിചെയ്യാൻ തീൎച്ചപ്പെടുത്തി. പക്ഷേ അതിന്നുമുമ്പായി തന്റെ ആയവ്യയങ്ങളെപ്പററി സൂക്ഷ്മമായി ഒരു വിചിന്തനം ചെയ്യേണ്ടിവന്നു. അന്നു ഒഴിക്കാൻ നിവൃത്തിയില്ലാത്തതായ ഒരു ചിലവു തറവാട്ടുസംബന്ധമായിട്ടുള്ളതായിരുന്നു. കുറേക്കാലമായി പ്രവൃത്തിത്തിരക്കുനിമിത്തം ചരിത്രനായകൻ ഉണ്ണുവാൻകൂടി അങ്ങോട്ടു പോകുന്നതു ദുൎല്ലഭമായിരുന്നു. രണ്ടുനേരവും ഭക്ഷണം ഇങ്ങോട്ടു കൊണ്ടുവരികയായിരുന്നു സാധാരണ പതിവു്. ആഴ്ചയിൽ ഒന്നോ രണ്ടോ പ്രാവശ്യം അ

വിടെപ്പോയി ക്ഷേമവൎത്തമാനങ്ങൾ അന്വേഷിക്കമാത്രം ചെയ്യും. അവിടെ ചിലവു അധികരിക്കരുതെന്നു വിചാരിച്ചു വൈദ്യശാലസംബന്ധമായ പ്രവൃത്തിക്കാരുടെ യാതൊരു ബാധയും വാരിയത്തേക്കുണ്ടാവരുതെന്നു കുറച്ചു മുമ്പുതന്നെ ഏൎപ്പാടു ചെയ്തിട്ടും ഉണ്ടായിരുന്നു. എന്നാലും അവിടെ ചിലവു വല്ലാതെ വൎദ്ധിക്കുവാൻ തുടങ്ങി. ജന്മവസ്തു വാങ്ങുന്നതുവരെ നെൽ ചിലവ് അതിന്നു മുമ്പുള്ളതുകൊണ്ടും കഴകത്തിന്റെ വരവു കൊണ്ടും കഴിഞ്ഞിരുന്നു. വസ്തു വാങ്ങിയപ്പോൾ ആ നെല്ലും കൂടി ചിലവിന്നു വേണ്ടിവന്നു. ഇതിന്നു പുറമേ പണച്ചിലവു ക്രമത്തിൽ വൎദ്ധിച്ചു വൎദ്ധിച്ചു കൊല്ലംതോറും 3000-ത്തിൽ കുറയാതെ സ്വന്തം കൈയിൽ നിന്നു ചിലവഴിക്കണമെന്ന നിലയും ആയിത്തീൎന്നിരിക്കുന്നു. ഇനിയും വൎദ്ധന നിലച്ചിട്ടില്ല. കുടുംബാംഗങ്ങൾ ഭൂരിപക്ഷവും ഇവിടെ സ്ഥിരതാമസമായിട്ടും ഇല്ല. ഈ മട്ടുകളെല്ലാം കണ്ടതുമുതൽ കുട്ടിവാരസ്യാക്കു വലിയ പരിഭ്രമം തുടങ്ങുകയും പലപ്പോഴും അതിനെപ്പററി ചരിത്രനായകനോടു പറയുകയും ഉണ്ടായിട്ടുണ്ടു. കുട്ടിവാരസ്യാക്കു യാതൊരു അധികച്ചിലവും കാണ്മാൻ വയ്യാത്ത സ്വഭാവമാണ് സ്വതവേയുള്ളതു്. മിതവ്യയമേ അവർ ശീലിച്ചിട്ടുള്ളു. അതാണു അവർ ഇങ്ങനെ പരിഭ്രമിക്കുന്നതു്. പക്ഷേ ചരിത്രനായകൻ ഇതിന്നെന്തു ചെയ്യും? അന്നന്നയ്ക്കു് അരി അളന്നു കൊടുക്കുന്ന കാരണവരല്ല ഇതു്. കുടുംബങ്ങൾക്കു ആവശ്യമുള്ളതു കൊടുക്കുക എന്നല്ലാതെ അവരോടു് എപ്പോഴും അനിഷ്ടം പറവാൻ ഒരുക്കവും ചരിത്രനായകനില്ല. അതു കൊണ്ടു് അവസ്ഥയിൽ കവിഞ്ഞ ചിലവു ചെയ്യുന്നതു തെററാണെങ്കിൽ അതു് അവരവൎക്കു തന്നെ തോന്നണം. അത്ര മാത്രമേ നിവൃത്തിയുള്ളു.

ഇക്കാലത്തു വാരിയത്തു താമസിക്കുന്നവർ ഉഭയസ്ഥാ ശ്രീമാൻ പി. വി. കൃഷ്ണവാരിയരെ സംബന്ധിച്ചവരാണു. അതു

കൊണ്ടു അദ്ദേഹമാണു ൟ കാൎയ്യത്തിൽ പ്രത്യേകം മനസ്സിരുത്തുന്നതിന്നു യോഗ്യതപ്പെട്ടയാൾ. അല്ലാത്തപക്ഷം അനിഷ്ടം സംഭവിച്ചേക്കാനിടയുണ്ട്. അതുകൊണ്ടു ആദ്യം തന്നെ കരുതി പ്രവൎത്തിക്കുന്നതു എത്രയും ആവശ്യമായിരുന്നു. അതിനാൽ മേലിൽ ചിലവു വൎദ്ധിക്കാതിരിക്കുന്നതിന്നു മനസ്സിരുത്തണമെന്നു ശ്രീമാൻ പി. വി. കൃഷ്ണവാരിയരെത്തന്നെ പ്രത്യേകം ഏല്പിക്കുകയും അതുവരെ വന്നിരുന്ന തോതിൽ ഉള്ള ചിലവിലേക്കു വേണ്ടുന്ന സംഖ്യ അധികം താമസിയാതെ വസ്തുവിന്മേലുറപ്പിക്കേണമെന്നു ഉള്ളിൽ നിശ്ചയിച്ച് അതിന്നുള്ള സംഖ്യ കണ്ടുവെക്കുകയും ചെയ്തു. ഇതിന്നുശേഷമാണു ധൎമ്മാസ്പത്രി പണി ചെയ്വാൻ ആരംഭിച്ചതു.

ധൎമ്മാസ്പത്രി പണി നടന്നുകൊണ്ടിരിക്കുമ്പോഴാണു മാപ്പിളലഹള ആരംഭിച്ചതു്. അതുകൊണ്ടു ഏകദേശം ആറു മാസത്തോളം പണി നിൎത്തേണ്ടിവന്നു. മാപ്പിളലഹള വരാൻ പോകുന്നുവെന്നും അന്നു വളരെ നഷ്ടം ഉണ്ടാവാൻ പോകുന്നു എന്നും വിചാരിച്ചു ദൈവം മുൻകരുതൽ ചെയ്തതാണെന്നു തോന്നും—തലേക്കൊല്ലം ആൎയ്യവൈദ്യശാലയ്ക്കു് അത്ഭുതപൂൎവ്വമായ വൎദ്ധനയാണുണ്ടായതു്. അതുകൊണ്ടു ലഹളക്കാലത്തു തലേക്കൊല്ലത്തെക്കാൾ ഏകദേശം 8000-കയ്ക്കു വില്പന കുറഞ്ഞിട്ടുകൂടി അതിന്നു മുമ്പത്തെ കൊല്ലം ഉണ്ടായ വില്പനയേക്കാൾ 10,000-കയോളം അധികമായിരുന്നു. ചരിത്രനായകൻ ജാതിമത ഭേദം കൂടാതെ ചെയ്തുവരുന്ന ധൎമ്മംനിമിത്തം സിദ്ധിച്ച ജനസ്വാധീനംകൊണ്ടുള്ള ഫലം ലഹളക്കാലത്തു പലവിധത്തിലും പ്രത്യക്ഷപ്പെട്ടുവാൻ ഇടയായി. ഒന്നാമതു് ലഹളത്തലവന്മാരെ ധൈൎയ്യപൂൎവ്വം വൈദ്യശാലയിലേക്കു വിളിച്ചുവരുത്തി കോവിലകത്തിൻപടിക്കലേക്കു—താഴത്തേക്കിറങ്ങിപ്പോകരുതെന്നുപദേശിക്കുകയും അവർ അതു കൈക്കൊള്ളുകയും ചെയ്തു. രണ്ടാമതു കോവിലകത്തിന്നു ചുററും കാവൽ

നിന്നിരുന്നവരും ക്ഷോഭിച്ചിരുന്നവരുമായ മാപ്പിളമാരെ എല്ലാം ഇടക്കിടക്ക പോയി സമാധാനപ്പെടുത്തിക്കൊണ്ടു പോകാൻ സാധിച്ചു. ഈ കാൎയ്യത്തിൽ പരേതനായ ശ്രീമാൻ കെ. വി. ശങ്കരവാരിയരും, പി. വി. കൃഷ്ണവാരിയരും ചരിത്രനായകനെ എപ്പോഴും സഹായിച്ചുകൊണ്ടിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു. മൂന്നാമതു എല്ലാവരും ഭയപ്പെട്ടു കോവിലകത്തിന്നുള്ളിൽ അഭയം പ്രാപിച്ചിരുന്നുവെങ്കിലും വാരിയത്തെ സ്ത്രീകൾക്കാൎക്കും അങ്ങിനെ ചെയ്യേണ്ടിവന്നില്ല. നാലാമതു ഏറനാട്ടിലുള്ള ബാക്കി എല്ലാ ഏൎപ്പാടുകൾക്കും വിഘ്നം നേരിട്ടിരുന്നുവെങ്കിലും മാപ്പിളമാർ ലഹളസ്ഥലങ്ങളിൽ കൂടി വിറകു, മരുന്നു മുതലായതു കൊണ്ടുവന്നു തന്നിരുന്നതിനാൽ ആൎയ്യവൈദ്യശാലയുടെ പ്രവൃത്തി അന്നും നിൎവ്വിഘ്നമായിത്തന്നെ നടന്നു. അഞ്ചാമതു ചരിത്രനായകന്റെ കാറാണെന്നറിഞ്ഞാൽ ലഹളക്കാർ ഒന്നും ഉപദ്രവിക്കാത്തതുകൊണ്ടു തീവണ്ടി ശരിപ്പെട്ടതു മുതൽ ഔഷധങ്ങൾ ഈ കാർവഴി തിരൂർ എത്തിച്ചു കൊടുത്തുകൊണ്ടു ദൂരസ്ഥലത്തേക്കു അയച്ചുകൊണ്ടിരിപ്പാൻ സാധിച്ചു. (അന്നു തപ്പാൽ ശിപായിമാർ കെട്ടു കൊണ്ടു നടപ്പാനാകട്ടെ ഉദ്യോഗസ്ഥന്മാർ അവർ പക്കൽ അയക്കുവാനാകട്ടെ വളരെക്കാലത്തേക്കു ധൈൎയ്യപ്പെട്ടിരുന്നില്ല.) ആറാമതു ലഹളസ്ഥലങ്ങളിൽകൂടി കാർ അയച്ചു പെൻഷൻ ഡിപ്യൂട്ടി കലക്ടർ പന്നിക്കോട്ടു കരുണാകരമേനോൻ മുതലായ പല യോഗ്യന്മാരേയും ദൂരെയുള്ള സ്ഥലത്തു കൊണ്ടുപോയി ആക്കുവാനും സാധിച്ചു. ഏഴാമത് കാറിൽ തപ്പാൽ കൊണ്ടുപോകുന്ന സമയം ഭയപ്പെട്ടോടി വന്നിരുന്ന അനേകം സ്ത്രീകളേയും കുട്ടികളേയും കൂലിപോലും വാങ്ങാതെ കാറുനിറയെകയററി പല അവസരത്തിലും തിരൂരിൽകൊണ്ടുപോയാക്കി അഭയം കൊടുത്തു. എട്ടാമതു മാപ്പിളമാർ പിടികൂടിയ പലരേയും വൈദ്യശാല പ്രവൃത്തിക്കാരനാണെന്നറിഞ്ഞ ഉടനെ

അവർ നിർബ്ബാധമായി വിട്ടയക്ക. ഒമ്പതാമതു വൈദ്യശാല യിലേക്കു ലഹളക്കാർ കടക്കില്ലെന്നുള്ള വിശ്വാസം പരന്നതി നാൽ പരസ്സഹസ്രം ഹിന്തുക്കൾ അവിടെ രാവുപകൽ അഭ യം പ്രാപിച്ചുകൊണ്ടു വന്നു. പത്താമതു പോസ്റ്റാപ്പീസ്സിലേയും മററും റിക്കാർട്ടുകളും സ്വത്തുക്കളും എല്ലാം രാത്രി വൈദ്യശാ ലയിലായിരുന്നു കൊണ്ടുവെച്ചിരുന്നത്. പതിനൊന്നാമതു അ ടുത്തുള്ള മര്യാദക്കാരായ മാപ്പിളമാരെല്ലാം അവരുടെ പണ്ടങ്ങ ളും പാത്രങ്ങളും വൈദ്യശാലയിൽ കൊണ്ടുവന്നു സൂക്ഷിപ്പാൻ തുടങ്ങി. പന്ത്രണ്ടാമതു ബ്രാഹ്മണർ ഒഴിച്ചു അധഃകൃതവർഗ്ഗ ക്കാരുൾപ്പെടെയുള്ള സകല ഹിന്തുക്കൾക്കും ആദ്യം വൈദ്യ ശാല വകയായി ആരംഭിച്ചു പിന്നീടു ഭാരത സേവകസംഘം (Servants of India Society) വകയായി ലഹളകഴിയുന്നതുവ രെ ചിലവിനു കൊടുത്തുവന്നിരുന്നു. (ബ്രാഹ്മണക്കു കോവി ലകത്ത് ഉണ്ടായിരുന്നതുകൊണ്ടാണു അവരെഒഴിച്ചു എന്നു പ റഞ്ഞത്.) അതുകൊണ്ടും കഴിഞ്ഞില്ല. ടി. സംഘം പ്രസി ഡെണ്ടു ദേവദാർ വൈദ്യശാലയിൽ വരികയും അടുത്ത അവ സരത്തിൽ മാപ്പിളസ്ത്രീകൾക്കും കുട്ടികൾക്കും കൂടി ചിലവുകൊ ടുക്കേണ്ടിവരുന്നതാണെന്നു അദ്ദേഹത്തോടു ചരിത്രനായകൻ പറകയും ഉണ്ടായി. ഇതു കേട്ടപ്പോൾ അദ്ദേഹം അത്ഭുതപര തന്ത്രനായിപ്പോയി. എന്നാലും മാപ്പിളമാരെപ്പററി കഠിന വെറുപ്പോടുകൂടിയല്ലാതെ അദ്ദേഹം അന്നോവരെ ആരും സം സാരിച്ചു കേട്ടിട്ടുണ്ടായിരുന്നില്ല. ഏതായാലും അദ്ദേഹം ആ അഭിപ്രായത്തെ ആദരിക്കുകയും വിവരം അക്കാലത്തെ Times of India എന്ന പത്രത്തിൽ എഴുതുകയും ഉണ്ടായി. നി വൃത്തിയില്ലാത്ത കാലം വന്നപ്പോൾ വീണ്ടും എഴുതുകയും ക മ്പി അടിക്കുകയും കമ്പിയിന്മേൽ കമ്പിയടിക്കുകയും മററും അ ടിയന്തരമായി ചെയ്കതിനാൽ വല്ലാതെ ബുദ്ധിമുട്ടിയ സമയ ത്തു മാപ്പിളജാതിക്കാക്കും അരിവരുത്തിക്കൊടുപ്പിക്കുവാൻ സാ ധിച്ചു. ഈ അവസരത്തിലാണു ബഹുമാനപ്പെട്ട നാപ്പ്സാ

യ്യുവർകം ഇവിടെ പരിശോധനക്കു വന്നത്. അന്ന അദ്ദേഹം 'ഡോക്ടർ മാപ്പിളമാരുടെ നേരെ അധികം ദയ കാണിക്കുന്ന'വെന്ന നേരമ്പോക്കായി പറകയുണ്ടായി. "അധികം ദയയല്ല. പുരുഷന്മാരാണു കുററക്കാർ; അവരെ എല്ലാം പിടിച്ചു കൊണ്ടു പോകുന്നതുകൊണ്ടും ബാക്കിയുള്ളവൎക്കു വെളിവിൽ വരാൻ നിവൃത്തിയില്ലാത്തതുകൊണ്ടും പ്രവൃത്തിയെടുപ്പിക്കുവാൻ ആരും ഇല്ലാത്തതുകൊണ്ടും ആ വക സ്ത്രീകളും കുട്ടികളും തീരെ പട്ടിണിതന്നെയാണു. അതുകൊണ്ടു സഹായിക്കാതെ കഴികയില്ലെ"ന്നു ചരിത്രനായകനും നിൎബ്ബന്ധിച്ചു പറഞ്ഞു.

ഇതിന്നിടയിൽ ലഹള അല്പം ശമിക്കുകയും പട്ടാളക്കാർ ധാരാളം എത്തുകയും ചെയ്തതുമുതൽ പോലീസ്സു വരികയും ലഹളക്കാരെ പിടിച്ചു ബന്തവസ്സു ചെയ്കയും മററും തുടങ്ങിയിരുന്നു. ഭാഗ്യവശാൽ ഇങ്ങോട്ടു നിയമിക്കപ്പെട്ട പോലീസുദ്യോഗസ്ഥൻ പ്രാപ്തനും സത്യസന്ധനും മൎയ്യാദക്കാരനും ആയിരുന്നു. അദ്ദേഹം കോവിലകം കാവലായിക്കൂടിയിരുന്ന മാപ്പിളമാരിൽ പലരും കുററക്കാരുണ്ടെന്നു കണ്ട് അവരേ ഒന്നായി ബന്തവസ്സിൽ വെച്ചു. അങ്ങിനെ വെച്ചത് വാരിയത്തിൻെറ അടുത്ത വീട്ടിലായിരുന്നു. എന്നാൽ അങ്ങിനെയുള്ള സംഗതിയിൽ ആലോചനയില്ലാത്ത കൂട്ടർ ആ വീടു പൊളിക്കുവാൻ നോക്കുക മുതലായതായിരിക്കും പിന്നെ ചെയ്യുന്നതു. അങ്ങിനെ വല്ലതും ഉണ്ടായാൽ വാരിയത്തുള്ളവൎക്കു വളരെ ഭയത്തിന്നിടയാവും എന്നു വിചാരിച്ചു എല്ലാവരേയും കൊഴിക്കോട്ടു ബ്രാഞ്ചിലേക്കയച്ചു. ചരിത്രനായകൻ തനിച്ചു കോട്ടക്കൽ താമസിച്ചു. അന്നു പോല്ലീസ്സുദ്യോഗസ്ഥന്മാരും ഒടുവിൽ വൈദ്യശാലയിൽ തന്നെയാണു താമസിച്ചിരുന്നത്. ആദ്യം അവർ തെക്കെക്കരെയിന്മേൽ താമസിച്ചു നോക്കി. പക്ഷെ അവിടെ വേണ്ടതൊന്നും സൌകൎയ്യപ്പെട്ടില്ല. ശരിയായ ഒരു ഹോട്ടൽ സമ്പ്രദായംകൂടി അവിടെ ഇല്ലല്ലോ. അതുകൊണ്ടു സൌകൎയ്യം നോക്കി അവർ ഇ

വിടെ വന്ന താമസമാക്കിയതാണ്. ഇതുകൊണ്ടു ഹിന്തുക്കളും മാപ്പിളമാരും പോലീസ്സുകാരും എല്ലാം വൈദ്യശാലയിൽതന്നെ ആയിത്തീൻ കുറേക്കാലത്തെ സ്ഥിരതാമസം. എല്ലാവക്കും വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുവാൻ ഏറ്റ്പാടു ചെയ്തിട്ടുണ്ടെന്നല്ലാതെ ചരിത്രനായകൻ ഇവർ ആരായിട്ടും അധികം ഇടപെടുക പതിവുണ്ടായിരുന്നില്ല. അവനവൻെറ പ്രവൃത്തികൾ നോക്കിക്കൊണ്ടിരിക്കുകയാണ് അന്നും ചെയ്തിരുന്നതു.

ലഹളകൊണ്ടു വൈദ്യശാലയ്ക്കു യാതൊരു ഹാനിയും ഉണ്ടായില്ലെന്ന കണ്ടപ്പോൾ ചിലക്കു രസമായില്ല. അതുകൊണ്ടു വല്ലമാഗ്ഗവും ഉണ്ടാവുമോ എന്ന നോക്കട്ടെ എന്ന വിചാരിച്ചു ചിലർ പുറപ്പെട്ടു. ചരിത്രനായകൻ മാപ്പിളമാക്ക് അന്യായമായി സഹായിക്കുന്നു എന്നൊരാക്ഷേപം പുറപ്പെടുവിച്ചു. അതു കുറേശ്ശ ചിലർ പുറത്തുപറവാൻ തുടങ്ങി. വാറോലയായി. ഖിലാഫത്തുകാരനായി. എന്ന വേണ്ട കൂട്ടത്തോടു കൂട്ടമായി. ഒന്നും യഥാൎത്ഥമല്ലാത്തതുകൊണ്ട് ഈ വക പ്രയോഗങ്ങളെക്കൊണ്ടൊന്നും ഫലമുണ്ടായില്ല. ചരിത്രനായകൻ ന്യായമായ സഹായം എല്ലാവക്കും ചെയ്യുന്നു. അന്യായമായ സഹായം ആക്കും ചെയ്യുന്നില്ല. ഇതു മാത്രമേ യഥാൎത്ഥമുള്ളു. അന്ന മാപ്പിളമാരെ വേരോടെ പറിക്കണമെന്നും മററുമായിരുന്നു ബാക്കിയുള്ളവരുടെ അഭിപ്രായം. ബുദ്ധിയില്ലാത്ത ചിലർ കാണിക്കുന്ന ഗോഷ്ടികൾ കണ്ടു സമുദായത്തെ അടക്കി വെറുപ്പാൻ പാടില്ല. തല്ക്കാലം അവരെപ്പററി പരിതപിക്കുകയും മേലാലിങ്ങനെ വരാതിരിപ്പാൻവേണ്ടി അവക്കു വേണ്ടുന്ന പഠിപ്പുണ്ടാക്കിക്കൊടുക്കുകയും അതുവരെ വേറെ കരുതലുകൾ വല്ലതും വേണ്ടതുണ്ടെങ്കിൽ അവകൂടി ചെയ്കയും ആണു വേണ്ടതു എന്നാണു ചരിത്രനായകൻെറ അഭിപ്രായം. ഇതാണു തമ്മിലുള്ള വ്യത്യാസം. ഇങ്ങനെയല്ലാതെ യാതൊരു കരുതലുംകൂടാതെ തോക്കിൻെറ നേരെ പാഞ്ഞുചെന്ന വെടികൊണ്ടു ചാ

വാൻ പുറപ്പെടുന്നവരെപ്പററി എന്താണ പറയേണ്ടതു്. അവരോടു മുഷിഞ്ഞിട്ടു് എന്തുകാൎയ്യമാണ ലഭിക്കുവാൻ പോകുന്നതു? ഒന്നുമില്ല. മത്സരം വൎദ്ധിക്കുക മാത്രമേ ഫലം ഉണ്ടാകയുള്ളു. കുസൃതിക്കാർ പട്ടാളമേലുദ്യോഗസ്ഥന്മാൎക്കും വാറോലകൾ അയക്കാതിരുന്നില്ല. വാറോലകളിൽ ഖിലാഫത്തുകാരനായി ഇവർ ചരിത്രനായകനെ മാത്രമല്ല ചേൎത്തിരുന്നുള്ളു. പി. വി. കൃഷ്ണവാരിയർ അവർകൾ, മിസ്റ്റർ. ടി. എം. ആർ. നെടുങ്ങാടി മുതലായവരും അവരുടെ ദൃഷ്ടിയിൽ ഖിലാഫത്തുകാർതന്നെ. പോലീസ്സുദ്യോഗസ്ഥന്മാരോടും ഇവർ പലതും ഏഷണി പറഞ്ഞുനോക്കാതിരുന്നില്ല. മിണ്ടാതെ ഇരിക്കുന്ന ഒരാളെപ്പററി എന്തും പറഞ്ഞു തെററിദ്ധരിപ്പിക്കുവാൻ പ്രയാസമില്ലല്ലോ. പക്ഷേ, എപ്പോഴും എപ്പോഴും ഇങ്ങനെ പറയുന്നതു കേട്ടപ്പോൾ പ്രാപ്തനായ പോലീസ്സുദ്യോഗസ്ഥനു കാൎയ്യം മനസ്സിലായി. മാപ്പിളമാരെ സഹായിക്കുന്നുവെന്നുള്ള ആക്ഷേപം നിലനില്ക്കില്ലെന്നു കണ്ടപ്പോൾ വൈദ്യശാല പ്രവൃത്തിക്കാർ വലിയ അഹമ്മതിക്കാരാണെന്നും അവർ ഇത്ര മൂപ്പുമൂളാൻ കാരണം ഉടമസ്ഥൻ അതിരില്ലാതെ സഹായിക്കുന്നതാണെന്നും ചിലർ പറഞ്ഞുനടത്തി. ഇതിൽ ഒട്ടും വാസ്തവമില്ലെന്നു പറഞ്ഞുകൂടാ. വൈദ്യശാല പ്രവൃത്തിക്കാരെ വേറെ കണ്ടാലറിയാം. അവർ നല്ലവൃത്തിയിലും വെടിപ്പിലും നടക്കും. ദിവസേന പ്രവൃത്തിയും തൃപ്തികരമായ കൂലിയും ഉള്ളതുകൊണ്ടു അവൎക്കു അന്ന്യാപേക്ഷയില്ല. സത്ത്യവും കൃത്ത്യവും ഉള്ളവരായിരുന്നാൽ അവരുടെ എന്താപത്തിലും ചരിത്രനായകൻ ന്യായമായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കുകയും ചെയ്യും. അതുകൊണ്ടു മുമ്പു പലരുടെയും പിന്നാലെ അലഞ്ഞു നടന്നിരുന്ന കൂട്ടർ മിക്കപേരും ഇപ്പോൾ അങ്ങിനെ ചെയ്യുന്നില്ല. ഇതിന്നു ചരിത്രനായകൻ എന്തുചെയ്യും? ചരിത്രനായകൻ സാധുദ്രോഹിയും കൃതഘ്നനുമാണെന്നു മ

ററൊരാക്ഷേപമുള്ളതായി പി. വി. കൃഷ്ണവാരിയർ പറഞ്ഞു. പറഞ്ഞ ആളാരാണെന്ന ചോദിച്ചപ്പോൾ അവിടെ ഉരുണ്ട തെയുള്ളു. ആളെ പറഞ്ഞിട്ട് ഒരുസമയം അലൌകികത്തിന്നി ടവരുത്തേണ്ട എന്ന വിചാരിച്ചിട്ടായിരിക്കാം അങ്ങിനെ ചെ യ്തതു. മാപ്പിളമാരെ പട്ടാളക്കാർ വെടിവെയ്ക്കുവാൻ പുറപ്പെട്ട മ്പോഴക്ക അവക്ക് മുന്നറിവു കൊടുക്കുന്നു. അതാണു പട്ടാള ക്കാർ ഒരുങ്ങിച്ചെല്ലുമ്പോൾ കാണാത്തതു് എന്ന വേറെ ചിലർ പറയുന്നു. ൧൦ം കൂട്ടത്തിൽ കോവിലകത്തേക്ക മാപ്പിളമാരെ ക ടത്തുവാൻ ശ്രമിക്കുന്നു എന്ന പറഞ്ഞു, ചരിത്രനായകൻ ഏ റവും ഭക്തിയോടെ വിചാരിച്ചുകൊണ്ടിരുന്ന കിഴക്കെക്കോവി ലകത്തെ കാരണവന്മാരായ തമ്പുരാക്കന്മാരുടെ ഉള്ളിൽ കാലു ഷ്യം ഉണ്ടാക്കുവാൻകൂടിയും ചിലർ ശ്രമിച്ചുനോക്കി. പക്ഷേ, അവർ ബുദ്ധിമാന്മാരായതുകൊണ്ടു ആ ഉദ്ദേശം ഫലിച്ചില്ല. അതുകൊണ്ടൊന്നും മതിയാവാഞ്ഞിട്ടു മാപ്പിളമാരെ തെററിദ്ധ രിപ്പിക്കുവാനും ചിലർ ശ്രമിക്കാതിരുന്നില്ല. അതിന്നായി ഒ ന്നൊരുത്തർ പലദിക്കിലും നടന്നു. ചരിത്രനായകൻ ആദ്യം ഒ ക്കെ മാപ്പിളമാക്ക് സഹായിച്ചിരുന്നു. ഇപ്പോഴതിന്നുപകരം മാപ്പിളമാരെ പോലീസ്സിനെക്കൊണ്ടു പിടിപ്പിക്കുവാൻ ശ്രമി ക്കയാണെന്നാണിവർ പറഞ്ഞുനോക്കിയതു്. എന്തിനധികം പറയുന്നു, തങ്ങളാൽ കഴിയുന്നതെല്ലാം ചെയ്തുനോക്കി. പ ക്ഷെ സത്യത്തെ മറയ്ക്കുവാൻ എങ്ങിനെ കഴിയുന്നു? ഒടുവിൽ വടക്കെക്കരയിന്മേൽ ചെന്നു താമസിക്കുന്നവരെയെല്ലാം വാരി യർ സ്വാധീനിക്കുന്നു എന്ന തീച്ചയാക്കി,-എം. എസ്സ്. പി. യിലെ ചില ഉദ്യോഗസ്ഥന്മാരെ തെക്കേക്കരയിൽ കൊണ്ടുവന്നു താമസമാക്കി ദുർബ്ബോധനചെയ്യാൻ തുടങ്ങി.

ലഹള എതാണ്ടൊതുങ്ങിത്തുടങ്ങിയപ്പോൾ വാരിയത്തു നിന്നു കോഴിക്കോട്ടയ്ക്കയച്ച കൂട്ടരെയെല്ലാം തിരിയെത്തന്നെ കൊണ്ടുവന്നു. ഇതുവരെ പറയത്തക്ക ആപത്തുകളൊന്നും കൂ

ടാതെതന്നെ കഴിഞ്ഞു. എന്നാൽ അധികം താമസിയാതെ കോഴിക്കോട്ടെ ആൎയ്യവൈദ്യശാല (ബ്രാഞ്ച്) മാനേജരും ചരിത്രനായകന്റെ പ്രധാന ശിഷ്യനും ആയിരുന്ന കെ. എസ്സ്. വാരിയൎക്ക് വസൂരിദീനം തുടങ്ങുകയും രണ്ടുമൂന്ന ദിവസംകൊണ്ട് അദ്ദേഹം മരിച്ചുപോവുകയും ചെയ്തു. ഇതുനിമിത്തം ചരിത്രനായകന്ന വലിയൊരിടിവാണു തട്ടിയത്. എന്തെന്നാൽ പ്രവൃത്തിക്കാരിൽ ആ വാരിയർ എല്ലാംകൊണ്ടും ഒന്നാമനായിരുന്നു. ആദ്യംമുതല്ക്കുതന്നെ ചരിത്രനായകൻ പഠിപ്പിച്ചതും വൈദ്യശാലവക എല്ലാ പ്രവൃത്തിയിലും ഇരുത്തി പരിചയിപ്പിക്കപ്പെട്ടതും ആയ ദേഹമായിരുന്നു. ചരിത്രനായകന്റെ അഭാവത്തിൽ ഒരുസമയം വൈദ്യശാല ആകെ ഭരിക്കുവാൻതന്നെ അദ്ദേഹത്തിന്നു കഴിയുമായിരുന്നു. കഴിഞ്ഞതിനെപ്പററി പരിതപിച്ചിട്ടു കാൎയ്യമില്ലല്ലൊ. ഉടനെ വൈദ്യവിചക്ഷണനായ എം. കെ. വാരിയരെ ആ സ്ഥാനത്തുവെച്ചു. അതുകൊണ്ടു ബ്രാഞ്ചിന്ന് തല്ക്കാലം എന്തെങ്കിലും ഉടവോ ചരിത്രനായകന്ന വലിയ ബുദ്ധിമുട്ടോ കൂടാതെ കഴിഞ്ഞു എന്നു മാത്രമല്ല പിന്നീടു ക്രമോൻമുഖമായി അഭിവൃദ്ധിക്കും ഈ മരണം തടസ്ഥം ആയി വന്നതുമില്ല. ഈ എം. കെ. വാരിയർ ചരിത്രനായകന്റെ പിതാവിന്റെ പ്രഭാഗിനേയനും ബാല്യം മുതല്ക്കുതന്നെ സ്നേഹിതനും വിശ്വസ്തനും ആയിരുന്നു. എന്നാലും കാൎയ്യത്തിന്നു മതിയാകുമോ എന്നു പരീക്ഷിച്ചറിയുന്നതുവരെ ഒട്ടും മനസ്സമാധാനം ഇല്ലാതെതന്നെയാണിരുന്നത്. ഇതുകൂടാതെ വാരിയത്തുള്ളവൎക്കും പലവക രോഗങ്ങളും ആരംഭിച്ചു. അതിനാൽ പലരുംകൂടി ആലോചിച്ച് ഒരു പ്രശ്നം വെക്കേണമെന്നു തീർച്ചപ്പെടുത്തി. പ്രസിദ്ധ ജ്യോത്സ്യനായ നല്ലൂര് ഗോപാലപ്പണിക്കരെ വരുത്തി പ്രശ്നംവെപ്പിച്ചു നോക്കിയതിൽ പലവക ദോഷങ്ങളും ഉള്ളതായിക്കണ്ടു. പണ്ടൊരവസരത്തിൽ പറയപ്പെട്ടതുപോലെയുള്ള ഒരു ആഭിചാര

ത്തിൻെറ സംഗതി ഈ പ്രശ്നത്തിലും പ്രത്യക്ഷപ്പെടാതിരുന്നില്ല. പല ദോഷങ്ങളും ഉണ്ടെങ്കിലും ചരിത്രനായകൻെറ നേരെ കലശലായ ആഭിചാരമുണ്ടെന്നും, അതിനിപ്പോൾതന്നെ തക്കതായ പരിഹാരം ചെയ്തില്ലെങ്കിൽ ഇനിയും പല ആപത്തുകൾ വരാനിരിക്കുന്നുവെന്നും പ്രശ്നം വെയ്ക്കുവാൻ തോന്നിയ അവസരം വളരെ ഈശ്വരാധീനമുള്ളതാണെന്നും മററും പറയാൻ തുടങ്ങി. ഇക്കാലത്ത് ജ്യോത്സ്യന്മാക്ക് ഗ്രഹച്ഛിദ്രം ഉണ്ടാക്കുവാനുള്ള വാസന കലശലാണെന്നു പരക്കെ ഒരാക്ഷേപം ഉണ്ട്. പ്രസ്തുതജ്യോത്സ്യൻ ആ തരത്തിൽപെട്ട ആളല്ലെന്നു ചരിത്രനായകന്നു മുമ്പെതന്നെ അറിയാം. എങ്കിലും ആഭിചാരത്തിൻെറ സംഗതിയൊന്നും ആദ്യം ചരിത്രനായകൻ വിശ്വസിച്ചില്ല. തന്നെപ്പററി ആഭിചാരം ആർ ചെയ്യുന്നു, അവക്കെന്താണാവശ്യം, അതിങ്ങനെ ചെയ്താൽ ഫലിക്കുമോ, എന്നാൽ സ്വരാജ്യം കിട്ടുവാനും മററും ആഭിചാരം ചെയ്താൽ പോരെ എന്നൊക്കെ ആലോചിച്ചു. ഒടുവിൽ പണിക്കർ ഒരു ദൃഷ്ടാന്തം പറഞ്ഞു. മകരത്തിലായിരുന്നു പ്രശ്നം വെച്ചതു്. ഒന്നും പ്രതിവിധി ചെയ്യാതിരുന്നാൽ കുംഭം 15-ാംനു-ക്കുള്ളിൽ ഇതിന്നുമുമ്പു മരിച്ച ആളെപ്പോലെതന്നെ, ഒരാൾകൂടി മരിക്കും എന്നാണു ആയാൾ തീർച്ച പറഞ്ഞതു്. ഏതായാലും ചരിത്രനായകനിതിൽ പരിഭ്രമം ഒന്നും ഉണ്ടായില്ല. "ഇതുകൊണ്ടു തറവാട്ടെയ്ക്കു് അനത്ഥം ഒന്നും വരരുതു. പ്രതിവിധിചെയ്യേണമെന്നു തോന്നുന്നുണ്ടെങ്കിൽ ചെയ്യണം. അതിന്നുവേണ്ട ചിലവു ചെയ്യുന്നതിന്നു വിരോധമില്ല" എന്നു പി. വി. കൃഷ്ണവാരിയരവർകളെ വിളിച്ചു പറഞ്ഞു. പ്രതിവിധി ചെയ്യേണ്ടതാണെന്നുതന്നെയാണപ്പോൾ മറുവടി പറഞ്ഞതു്. അതിനാൽ ഒഴിവിൽ കണ്ടപ്രകാരം പ്രസിദ്ധമന്ത്രവാദിയായ മേലേടത്തു നമ്പൂതിരിയെ വരുത്തി വാരിയത്തുവെച്ചു സുദർശനഹോമം മുതലായതു ചെയ്യിക്കുവാൻ ശ്രമം തുടങ്ങുകയും ചെയ്തു. എ

ന്നാൽ പണിക്കർ പ്രശ്നംവെച്ചു പറഞ്ഞതുപോലെതന്നെ പറഞ്ഞ അവധിക്കുള്ളിൽ ഇ. ശങ്കുണ്ണിവാരിയർ എന്ന പ്രധാന പ്രവൃത്തിക്കാരിൽ മറെറാരാൾ സന്നിപാതജ്വരം പിടിച്ചു മരിച്ചു. മുമ്പെ മരിച്ചതു കെ. ശങ്കുണ്ണിവാരിയരാണ്. ഇപ്പോൾ ഇ. ശങ്കുണ്ണിവാരിയരാണ്. ഇയ്യാളെയാണ കെ. ശങ്കുണ്ണിവാരിയക്കു പകരം ആദ്യം കോഴിക്കോട്ടെക്കു അയച്ചതു. മരിച്ച ആൾക്കു ശങ്കുണ്ണിവാരിയർ എന്ന പേരുംകൂടി ഒത്തുവന്നതുകൊണ്ടു പണിക്കരുടെ അഭിപ്രായത്തെ ബഹുമാനിക്കാതിരിയ്ക്കുവാൻ നിവൃത്തിയില്ലാതെ ആയി. അതുകൊണ്ടും കഴിഞ്ഞില്ല ശങ്കുണ്ണിമേനോൻ എന്നൊരാളുണ്ട്. അയാൾക്ക ദീനമായി. കുട്ടൻവാരിയർ എന്ന മറെറാരാൾക്കു അപതന്ത്രകവാതം പിടിച്ചു. എന്നുവേണ്ട വൈദ്യശാലപ്രവൃത്തിക്കാരിൽ പ്രധാനപ്പെട്ട പലക്കും ദീനം പിടിച്ചു. ലഹളയോടുലഹള. കഴിഞ്ഞില്ല. പ്രതിവിധിഹോമത്തിന്നു കൂടിയിരുന്ന പുളിയശ്ശേരി നമ്പൂതിരി ഒരു ദിവസം സന്ധ്യയ്ക്കുള്ള പ്രവൃത്തി കഴിഞ്ഞു ചെന്നു ഊണകഴിഞ്ഞു കിടന്ന ഉടനെ യാതൊരു ദീനവും കൂടാതെ പെട്ടെന്നു മരിച്ചുപോയി. ആകപ്പാടെ വൈദ്യശാല പ്രവൃത്തിക്കാരെല്ലാം ലഹളക്കാലത്തേക്കാൾ അധികം പരിഭ്രമിച്ചു. തെക്കോട്ടു പോകുവാൻ ഒരുങ്ങിയിരിപ്പുമായി. അതിനാൽ ചരിത്രനായകനും പരിഭ്രമിക്കേണ്ടതായിവന്നു. എന്നാൽ ചരിത്രനായകന്നു ഒന്നുമാത്രം നല്ല നിശ്ചമുണ്ട്. ആഭിചാരങ്ങളൊന്നും തൻെറ നേരെ ഫലിക്കയില്ലെന്നുതന്നെ. അതിന്നുള്ള കാരണം തൻെറ നിഷ്കളങ്കമായ ഈശ്വരഭക്തിതന്നെ. എന്നാൽ പ്രവൃത്തിക്കാരെസ്സംബന്ധിച്ചേടത്തോളം ഈ ധൈയ്യം അന്നുണ്ടാവാൻ നിവൃത്തിയില്ലെന്നുവന്നു. ആരെല്ലാം ഇവിടെ പ്രധാനപ്പെട്ടവരുണ്ടോ അവക്കെല്ലാം ഒന്നല്ലെങ്കിൽ മറെറാരു ദീനം ഉണ്ടു. ചിലരുടെതെല്ലാം അപായകരവും ആണു. അപ്പോഴെക്കിയാഭിചാരക്കേസ്സു കോട്ടയ്ക്കലെങ്ങും പരന്നു. ഓരോരുത്തരും ഓരോന്നു

സംശയിച്ചു സ്വാഭിപ്രായം പറഞ്ഞുതുടങ്ങി. ഇതു വലിയ ഗ്രഹപ്പിഴയായിത്തീൎന്നു. പറയുന്നതു ഉത്തരവാദിത്വമില്ലാത്ത ആരെങ്കിലുമാണ്. നീരസം വൎദ്ധിക്കുന്നതു ചരിത്രനായകനോടാണ്. ഇതു മൂത്തുമൂത്തു പല അനിഷ്ടസംഭവങ്ങളും ഉണ്ടായി. എന്നു മാത്രമല്ല, ചരിത്രനായകൻ ഏററവും അധികം സ്നേഹിക്കുന്നതു ആരെയൊ, ചരിത്രനായകനെ ഏററവും അധികം സ്നേഹിക്കുവാനും നന്ദി വിചാരിക്കുവാനും ബാദ്ധ്യതപ്പെട്ടയാൾ ആരൊ ആ മനുഷ്യനേയും, കൂട്ടത്തിൽ ഭയങ്കരമായ നിലയിൽ എതിൎഭാഗത്തു നില്ക്കുന്നതായി കാണുവാനിടയായി. ഇതു കണ്ടപ്പോൾ, ജൂലിയസ്സ്സീസൎക്ക് തന്റെ പ്രധാനമന്ത്രികൂടി കത്തികൊണ്ടു കുത്തുവാനൊരുങ്ങിക്കണ്ടപ്പോൾ എന്തൊക്കെ വികാരമാണൊ ഉണ്ടായതു അതെല്ലാം ചരിത്രനായകനും ഉണ്ടായി. പ്രകൃത്യാ ധൈൎയ്യമുള്ള ആളാണെങ്കിലും ഒരു സംഭവം ചരിത്രനായകനു അതിയായ ബുദ്ധിക്ഷയത്തിന്നും വ്യസനത്തിന്നും ഇടയാക്കിത്തീൎത്തു. ഇതു പുറത്തുപറഞ്ഞാൽ ഇതിലും അധികം അനിഷ്ടസംഭവങ്ങൾക്കിടയാകുന്ന കാൎയ്യമാകയാൽ സംഗതി ഉള്ളിൽതന്നെ ഒതുക്കിവെക്കുകയല്ലാതെ ഗത്യന്തരമില്ലെന്നും വന്നു. അതിനാൽ ഒരു കഷ്ടാവസ്ഥയെ പരിഹരിക്കുന്നതിന്നു ദൈവം മാത്രമെ ശക്തനായിരുന്നുള്ളു. ഇതുതന്നെ വീണ്ടും വീണ്ടും ആലോചിച്ചു വ്യസനിച്ചുകൊണ്ടിരിക്കുമ്പോൾ ഒരിക്കൽ താഴെപറയുന്ന ശ്ലോകങ്ങൾതോന്നി. അതിനാലെ മനസ്സമാധാനം വരികയും ചെയ്തു.

"വിധായ വിപദാം നാശം ദദാത്വഖിലസമ്പദം
കൃപാലുരീശ്വരോ മഹ്യം കുതശ്ശോചാമ്യഹം പുനഃ.
സമുത്ഥായ സദാ യത്നം കരിഷ്യേ തദതന്ദ്രിതഃ
സൎവ്വം പരോപകാരായ സ്വീയ സംരക്ഷണായ ച.
സദാ നാരായണായാസ്തു സാഷ്ടാംഗൊ മെ നമസ്കൃതിഃ
സച്ചിദാനന്ദരൂപായ സൎവ്വസന്താപഹാരിണെ".

ഇതിന്നുശേഷം ഉണ്ടായ പരമാനന്ദം നിരതിശയമാകുന്നു! മുമ്പുണ്ടായ വ്യസനം ഇനി ഒരിക്കലും ഈ ജന്മത്തിലുണ്ടാവാത്തവിധം മനസ്സിൽനിന്നു മാഞ്ഞുപോകയുംചെയ്തു. അതവിടെ ഇരിക്കട്ടെ; നമ്പൂതിരിയുടെ മന്ത്രവാദവും പ്രതിവിധിയും എല്ലാം ചെയ്തു കഴിഞ്ഞപ്പോഴയ്ക്കും വൈദ്യശാല പ്രവൃത്തിക്കാരുടെ ഇടയിൽ ആകപ്പാടെ ഒരു സമാധാനം കിട്ടി. അന്നു ദീനം പിടിപെട്ടവരിൽ പ്രധാനിയായിരുന്ന കെ. രാഘവവാരിയർ മാത്രം അന്നുള്ള ദീനം മാറാതെ കുറച്ചുമാസങ്ങൾക്കുശേഷം മരിച്ചുപോകതന്നെ ചെയ്തു. ബാക്കിയുള്ളവരുടെയെല്ലാം രോഗം ക്രമത്തിൽ സുഖപ്പെട്ടു.

കുസൃതിക്കാക്കിതുകൊണ്ടും സമാധാനമായില്ല. പിന്നെയെന്തൊക്കെയാണു മാർഗ്ഗം എന്നാലോചിച്ചുകൊണ്ടിരിക്കുന്നു. തെക്കെക്കരയിൽ താമസിപ്പിക്കപ്പെട്ട ഉദ്യോഗസ്ഥന്മാരിൽ ചിലരെ തെററിദ്ധരിപ്പിക്കുവാൻ ഇതിനിടെ സാധിച്ചിട്ടുണ്ട്. ജമേദാർ കുറുപ്പ് അവരുടെ കൈയിലാണ്. മേലുദ്യോഗസ്ഥനായ സുബേദാർ, പ്രാപ്തനും സത്യസന്ധനുമാണെങ്കിലും കീഴുദ്യോഗസ്ഥന്മാരെ അതിർകവിഞ്ഞു വിശ്വസിച്ചുകൊണ്ടായിരുന്നു അദ്ദേഹത്തിൻെറ നില. കുറുപ്പിൻെറ ഉറപ്പും അതുതന്നെ. വല്ലതും ഹേതുവുണ്ടാക്കുവാൻ എല്ലാവരും ശ്രമിക്കുന്നതും ഉണ്ട്. അങ്ങനെ ഇരിക്കുമ്പോൾ ഇതൊരിക്കൽ കലാശിപ്പിക്കണമല്ലോ എന്നു ദൈവത്തിന്നും തോന്നിയെന്നു തോന്നുന്നു. ഒരു അടികലശൽ ഉത്ഭവിച്ചു. തൃശ്ശിവപേരൂക്കാരൻ അയ്യപ്പമേനോൻ എന്നൊരു മനുഷ്യൻ കോട്ടയ്ക്കൽവന്നു നിത്യനായിക്കൂടി. വൈദ്യശാലയിലെ ഹെഡ്ക്ലാക്കിൻെറ വീട്ടിൽ കുറച്ചുദിവസം താമസിച്ചു. അപ്പോൾ ആയാൾ ദുർവൃത്തനാണെന്നു ക്ലാക്കിന്നു തോന്നിയതിനാൽ ആയാളെ വീട്ടിൽ കടക്കുവാൻ പാടില്ലെന്നു നിരോധിച്ചു. അതു കേൾക്കാതെ ആയാൾ ചില പിൻബലമെല്ലാം കരുതി ക്ലാക്കില്ലാത്ത സമയംനോക്കി വീണ്ടും

അവിടെ കടന്നു ചെന്നതായി ക്ലാക്ക് അറിഞ്ഞു. പിന്നെ തമ്മിൽക്കണ്ട സമയം വാക്കേററമുണ്ടായി. അയ്യപ്പമേനോൻെറ വടി പിടിച്ചുപറിച്ചു ക്ലാക്ക് മറേറ ആളെ അടിച്ചു. അതാണു കേസ്സ്. അടികലശൽ ഉണ്ടായതു മുൻപറഞ്ഞ ഉദ്യോഗസ്ഥന്മാർ താമസിക്കുന്ന സ്ഥലത്തിൻെറ മുമ്പിൽവെച്ചാണ്. ക്ലാക്ക് ഇതു കഴിഞ്ഞ ഉടനെ മേലുദ്യോഗസ്ഥനോടു ചെന്നു മൎയ്യാദയ്ക്കു ക്ഷമായാചനം ചെയ്കയും ഉണ്ടായി. പക്ഷേ തന്നോടു പറഞ്ഞില്ലല്ലോ എന്നായി കീഴുദ്യോഗസ്ഥൻ. ക്ലാക്ക് അവിടെനിന്നു പോന്ന ഉടനെ വൈദ്യശാലയിൽ അന്നു ഉണ്ടായ സംഭവം ചരിത്രനായകനേയും അറിയിച്ചു. "ചെയ്തതു വലിയ തെററായിപ്പോയി. എങ്കിലും തല്ക്കാലം ഇങ്ങോട്ടു അടി കൊള്ളാതെ സൂക്ഷിക്കുകമാത്രം ചെയ്യണം. ബാക്കി എന്തൊക്കെയാണെന്നറിയട്ടെ." എന്നു ചരിത്രനായകൻ മറുപടിയും പറഞ്ഞു. കുസൃതിക്കാൎക്കിപ്പോഠം നല്ല അവസരം കിട്ടി. ഹെഡ്ക്ലാക്കിനെ ശിക്ഷിച്ചാൽ ചരിത്രനായകനു നല്ലവണ്ണം ഉള്ളിൽ തട്ടും. വൈദ്യശാലപ്രവൃത്തിക്കാർ പോക്കിരികളാണെന്നും ഇതുകൊണ്ടു സ്ഥാപിക്കുവാൻകഴിയും എന്നൊക്കെ എല്ലാവരുംകൂടി ആലോചിച്ചുതീൎച്ചപ്പെടുത്തി അയ്യപ്പമേനോനെക്കൊണ്ട് അന്യായവും കൊടുപ്പിച്ചു. ഈ ഉദ്യോഗസ്ഥന്മാരിൽ ചിലർ സാക്ഷിപറവാനും ഒരുങ്ങി. ഇനി ഇപ്പോഠം ഭയപ്പെടാതെ കഴിയുമോ? പിറേറന്നു പ്രതി ചെന്നു കാലുപിടിക്കാതിരിക്കുമോ? ആരാണു സാക്ഷി പറയുവാൻ പുറപ്പെട്ടിരിക്കുന്നതു് എന്നു നോക്കണ്ടേ? എന്നൊക്കെപ്പറഞ്ഞ ഉദ്യോഗസ്ഥന്മാരെയും ഇവർ അഭിമാനിപ്പിച്ചുകളഞ്ഞു..ഇതുവരെ വാറോലക്കാരും മററും ആരാണെന്നു വ്യക്തമായിട്ടില്ല. ഇപ്പോഴത്തേതു് അങ്ങിനെയല്ല. ചെറവശ്ശേരി രാമച്ചനെടുങ്ങാടി എന്നൊരാളാണു അയ്യപ്പമേനോനെ പരസ്യമായി സഹായിക്കുന്നതു്. പിന്നിലാരെല്ലാമുണ്ട് എന്നു അതു അന്വേഷിച്ചിട്ടു പ്രയോജനമില്ലല്ലോ. പ്രതി ഒന്നും ആവശ്യപ്പെട്ടിട്ടി

ല്ലെങ്കിലും 100ക. കൊണ്ടു ആ കേസ്സു തമ്മിൽ തീൎത്തുതരാമെ ന്നും മററും ഈയാൾ രാത്രി ക്ലാക്കിൻെറ പടിക്കൽച്ചെന്നു വി ളിച്ചുപറവാനും പല വീരവാദങ്ങൾ ജല്പിക്കുവാനും തുടങ്ങി. ക്ലാക്ക് ഇതുകേട്ടു ചരിത്രനായകനോടു എന്താണു വേണ്ടതെന്നു ചോദിക്കാതിരുന്നില്ല. "ക്രിമിനൽക്കേസ്സിൽ പരിഭ്രമിച്ചാൽ അപകടമാണ്. അതുകൊണ്ടു അവരെന്തൊക്കെയാണ് ചെ യ്യുന്നതെന്നറിയുന്നതുവരെ മിണ്ടാതിരിക്കു"വാൻ പറഞ്ഞു. അ ന്യായം ഒന്നു പകൎത്തുവാങ്ങുവാനുപദേശിക്കാതിരുന്നതുമില്ല. അന്യായം കൊടുത്തിട്ടും പ്രമാണികൾ ഒക്കെ സാക്ഷിപറയാൻ ഒരുങ്ങീട്ടും പ്രതിഭാഗം പരിഭ്രമിക്കുന്നതു കാണ്മാനില്ല. അതി നാൽ ജമേദാർ കുറച്ചുഭയപ്പെടുത്തുവാൻ തക്കവണ്ണം ചിലതുപ റയുവാനും പറഞ്ഞയക്കുവാനും തുടങ്ങി. എന്നിട്ടൊ! ഇങ്ങേപ്പു റം അനക്കംതന്നെയില്ല. അതുകൊണ്ടും ഫലമില്ലെന്നു കണ്ട പ്പോൾ പി. വി. കൃഷ്ണവാരിയർ അവർകളുടെ അടുക്കൽച്ചെന്നു അവരെല്ലാവരുംകൂടി പറഞ്ഞൊക്കിത്തീൎത്തു. പട്ടാളക്കാർ മുഷി ഞ്ഞാൽ ചരിത്രനായകന്നു എന്തൊക്കെയാണ് ആപത്തു വ രാൻ പോകുന്നതു ആവൊ എന്നു കൃഷ്ണവാരിയർ അവർകൾ ന ന്നെ ഭയപ്പെട്ടിരിക്കണം. ചരിത്രനായകനു ഭയമില്ലാത്തതു മ റെറാന്നുമല്ല. ഏകാകിയായിരിക്കുന്ന ആൾക്കു മരിച്ചാലെന്താ ണു, ഇരുന്നാലെന്താണ്. ദൈവത്തിന്നാവശ്യമുണ്ടെങ്കിലിരി ക്കാം. അല്ലെങ്കിൽ മരിക്കാം. എന്നാൽ പ്രാരബ്ധക്കാരുടെ മ നഃസ്ഥിതി ഒരേ തരത്തിലാവില്ലല്ലോ. അവൎക്കു പല മനോരാജ്യ ങ്ങളും പരിഭ്രമങ്ങളുമുണ്ടായിരിക്കും. ഭാൎയ്യക്കു സ്വത്തു സമ്പാദി ച്ചുകൊടുത്തതു പോരാ; മകൻെറ പഠിപ്പു കഴിഞ്ഞിട്ടില്ല; മക ൾക്കു ഭൎത്താവുണ്ടാവാൻ വൈകിയിരിക്കുന്നു; ഇങ്ങിനെയുള്ള പല കാൎയ്യങ്ങളും സാധിച്ചിട്ടുവേണം അവൎക്കു മരിക്കുവാൻ. മ ററുള്ളവരെപ്പററിയും ഇവൎക്കു തങ്ങളുടെ സ്വഭാവത്തിന്നനുസരി ച്ചു മാത്രമെ പരിഗണിക്കുവാൻ ശക്തിയുണ്ടാകയുള്ളു. അതു

കൊണ്ടു മററു പല സംഗതികളിലുമെന്നപോലെ ഇതിലും ചരിത്രനായകൻെറ മനോഗതി ഇന്നതാണെന്നു ഇവക്കു മനസ്സിലാക്കാൻ പ്രയാസമായിരുന്നു. ഇതാണു തമ്മിൽ വ്യത്യാസം. പിന്നെ കേസ്സിൻെറ സ്ഥിതി ആലോചിച്ചാൽ അടികലശൽ കുററം തെളിയുന്നതാണെങ്കിൽതന്നെ പ്രതി ഒരു ആണിന്നുചിതമായ പ്രവൃത്തിയാണു ചെയ്തതെന്നു ധാരാളം തെളിവുകൊടുക്കുവാൻ കഴിയും. അതിന്നു തടവുശിക്ഷ വിധിക്കയാണെങ്കിൽ തന്നെ, ആണല്ലേ നല്ല പൌരുഷത്തോടുകൂടി ജെയിലിൽ കിടക്കാം. അതല്ല, പിഴയാണ് വിധിക്കുന്നത് എങ്കിൽ അതു അടയ്ക്കുവാൻ പ്രയാസവും ഇല്ല. ആൎയ്യവൈദ്യശാലയിലെ വിശ്വസ്തപ്രവൃത്തിക്കാരനാകകൊണ്ടു ജെയിലിൽനിന്നു വന്നാലും മുൻസ്ഥിതിക്കു യാതൊരു വ്യത്യാസവും വരുന്നതല്ല. കളവു മുതലായ കുററങ്ങളൊന്നുമല്ലല്ലൊ. ഏതായാലും ശ്രീമാൻ പി. വി. കൃഷ്ണവാരിയർ അവർകൾക്കു പ്രതിയെ വിളിച്ചു കേസ്സെങ്ങിനെയായാലുംതമ്മിൽത്തീരണം അല്ലെങ്കിൽ വലിയ പോരായ്മയാണെന്നും മററും പറഞ്ഞു. ആയാൾക്കു സംശയമായി. ചരിത്രനായകനോടു ചോദിച്ചപ്പോൾ മിണ്ടാതിരിക്കുവാൻതന്നെ പിന്നെയും ഉപദേശിച്ചു. അതിന്നു ശേഷം കൃഷ്ണവാരിയരവർകൾ ചില സ്നേഹിതന്മാരോടുകൂടി വന്നു ചരിത്രനായകനോടു നിർബ്ബന്ധമായിപ്പറഞ്ഞു. പറഞ്ഞതു മറെറാന്നുമല്ല. കേസ്സു തമ്മിൽ തീർപ്പിച്ചുതരേണമെന്നു പട്ടാളമേലുദ്യോഗസ്ഥനോടു ചരിത്രനായകൻതന്നെ ഒന്നു പറയണം. എന്നാൽ പിന്നെ കാൎയ്യങ്ങൾ ഒക്കെ താൻ ശരിപ്പെടുത്തിക്കൊള്ളാമെന്നുതന്നെ. അപ്പോൾ ചരിത്രനായകൻെറ വിചാരം എന്തായിരുന്നു എന്നുവെച്ചാൽ, അവർ ഇത്ര സ്വാധീനമാണെങ്കിൽ അന്യായം പിൻവലിപ്പിച്ചാൽപോരെ? ചരിത്രനായകനെ അതിനെന്തിന്നു കെട്ടിയെടുക്കുന്നു? എന്നായിരുന്നു. അതു പറയാതിരുന്നതുമില്ല. അതുകൊണ്ടു കൃഷ്ണവാരി

യരവർകൾക്കു മനസ്സമാധാനമായില്ല. അവർ വാശിപിടിച്ചിരിക്കുന്ന സ്ഥിതിക്കു ചരിത്രനായകനപേക്ഷിച്ചിട്ടാണു തീൎന്നതു് എന്നു വരണം എന്നായി പിന്നത്തെ വാദം. കുറച്ചൊക്കെ ന്യായമല്ലെങ്കിൽകൂടി കാരണവന്മാർ അനന്തിരവന്മാരുടെ അഭിപ്രായത്തെ സ്വീകരിക്കേണ്ടതാണു. എന്നാൽ കാരണവരെ അപകടത്തിൽനിന്നു രക്ഷിക്കുവാനാണു താൻ ശ്രമിക്കുന്നതെന്നാണു കൃഷ്ണവാരിയരുടെ ഭാവം. അതുകൊണ്ടു ഏതായാലും ഇഷ്ടമാണെങ്കിലും കഷ്ടമാണെങ്കിലും ആവശ്യപ്പെട്ടപ്രകാരം ചെയ്യുകതന്നെ എന്നുറച്ചു. ചരിത്രനായകൻ കൃഷ്ണവാരിയരവർകളോടുകൂടി പട്ടാള മേലുദ്യോഗസ്ഥൻ താമസിക്കുന്ന വീട്ടിൽച്ചെന്നു. ആയാൾ വേണ്ടുംവിധം ആദരിച്ചു. ഇരുന്നതിന്നു ശേഷം കേസ്സു തീൎപ്പിച്ചുതരേണമെന്നു ചരിത്രനായകൻ മുറപ്രകാരം അപേക്ഷിച്ചു അപ്പോൾ കഴിയുന്നതും ശ്രമിക്കാമെന്ന ഭംഗിയായി ഉദ്യോഗസ്ഥൻ മറുപടിപറയുകയും ചെയ്തു. തിരിഞ്ഞപ്പോൾ അടുത്തു വേറെ ഒരുദ്യോഗസ്ഥൻകൂടി ഉണ്ടായിരുന്നു. ഇയ്യാൾ മററാരുമല്ല. ജമേദാർ കുറുപ്പുതന്നെ. ഇയ്യാളെയാണു കുസൃതിക്കാർ ചരിത്രനായകൻെറ അല്ലെങ്കിൽ വൈദ്യശാല പ്രവൃത്തിക്കാരുടെ അഹമ്മതി തീൎക്കുന്നതിന്നുള്ള പ്രത്യേകഭാരം ഏല്പിച്ചിരുന്നതു്. ആയാൾക്കും ചരിത്രനായകൻ മുറയ്ക്കു സലാം കൊടുത്തുപോന്നു. എന്നാൽ ആയാളുടെ കണ്ണു വീണ്ടും ചുവന്നിരുന്നതേ ഉള്ളു. കുറച്ചു കഴിഞ്ഞപ്പോൾ പി. വി. കൃഷ്ണവാരിയരും ചില മദ്ധ്യസ്ഥന്മാരും വന്നു് അന്യായക്കാരന്നു പ്രതി 50 ക. കൊടുത്തു കാൎയ്യങ്ങൾ തമ്മിൽ തീരുക എന്നു നിശ്ചയിച്ചിരിക്കുന്നു എന്നു പറഞ്ഞു. 100 ക. എന്നതു 50 ആക്കിയതു തങ്ങളുടെ സാമൎത്ഥ്യംകൊണ്ടാണെന്നായിരുന്നു ആ മദ്ധ്യസ്ഥന്മാരുടെ ഭാവം. എന്നാൽ ചരിത്രനായകൻ അതൊന്നും സമ്മതിച്ചില്ല. അദ്ദേഹം അത്ഭുതപ്പെട്ടു ചോദിച്ചു. "ഹാ! ഹാ! ഇതിന്നാണോ എന്നെക്കൊണ്ടു അപേക്ഷിപ്പിച്ചതു.

ആ ഉദ്ദ്യോഗസ്ഥന്മാർ പുറമെനിന്നു കോട്ടയ്ക്കലേയ്ക്കു വന്നവരാണ്. അവക്കിവക കായ്യങ്ങളിലൊന്നും കൈയിടേണ്ടുന്ന ആവശ്യമില്ല. എന്നാലും അവരെ മാനിച്ചയച്ചുകളയാമെന്നുവെച്ചു നിങ്ങളുടെ അഭിപ്രായപ്രകാരം ഞാൻ ചെയ്തു. എന്നിട്ടിപ്പോൾ എനിക്ക് അവമാനകരമായ വിധത്തിൽ തീർപ്പു കല്പിക്കയാണോ ചെയ്തതു്? ഞാനതു സമ്മതിക്കയില്ല. പണം കൊടുക്കുവാനുപദേശിക്കയുമില്ല." ചരിത്രനായകൻ ഇങ്ങനെ ഖണ്ഡിതമായിപ്പറഞ്ഞതു വന്നവക്കൊക്കെ വലിയ ഇച്ഛാഭംഗത്തിന്നു കാരണമായി. ഇനി വരാനുള്ളതൊക്കെ അനുഭവിച്ചുകൊള്ളട്ടെ. ഞങ്ങൾ ചെയ്യേണ്ടതു ചെയ്തു, എന്നായി അവരുടെ ഭാവം. ചരിത്രനായകൻ വീണ്ടും പറഞ്ഞു. "അങ്ങിനെ 50-ക കൊടുത്താൽതന്നെ അതു വാങ്ങിവെച്ചു വീണ്ടും 50-ക കൊടുക്കണമെന്നു അവർ ശഠിക്കില്ലെന്നു എങ്ങനെ ഞാൻ വിശ്വസിക്കും? മുമ്പു 100-ക കിട്ടണമെന്നു പറഞ്ഞതല്ലെ?" "അതില്ല 50-ക കൊടുത്താൽ പിന്നെ തീരാതിരിക്കയില്ലെന്നു താൻ ഏല്ക്കാ"മെന്നു് അവരിൽ ഒരാൾ പറഞ്ഞു. ആരേററാലും ശരി! പണം കൊടുത്തു മാനമില്ലാത്ത വിധത്തിൽ തീർപ്പിക്കുവാൻ താനൊരുക്കമില്ലെന്നു ചരിത്രനായകൻ വീണ്ടും തീർച്ചപറകയാൽ എല്ലാവരും പിറുപിറുത്തുകൊണ്ടു മടങ്ങിപ്പോയി. രണ്ടുദിവസം പിന്നെയും ഇവരെല്ലാവരുംകൂടി ആലോചിച്ചു. ചെറുവശ്ശേരി കടിങ്ങിനെടുങ്ങാടിയും (രാമച്ചനെടുങ്ങാടിയുടെ അനുജൻ) പി. വി. കൃഷ്ണവാരിയരും കൂടിവരികയും. "ജ്യേഷ്ഠനും മററും ആലോചിച്ചു 25-ക. യായാൽ തമ്മിൽ തീരാമെന്നു വെച്ചിരിക്കുന്നു. അതുകൊണ്ടു ആ വിധത്തിൽ കായ്യം കലാശിപ്പിക്കണെ"മെന്നു മിസ്റ്റർനെടുങ്ങാടി നിർബ്ബന്ധിക്കയും ചെയ്തു. "കൃഷ്ണവാരിയക്കും മററുംകായ്യം മനസ്സിലായിട്ടില്ല. ഈ ഉശിരന്മാരുടെ ഉശിരെല്ലാം കൂട്ടിൽ കേറുമ്പോൾ പൊളിഞ്ഞുപോകും. ഉള്ളുകള്ളി മുഴുവൻ പുറത്തു വരും. അതാണവർ തമ്മിൽത്തീരാനിത്ര ധൃതിപ്പെടുന്നു

 തു. പ്രതിഭാഗത്തുള്ള ധൈര്യവും അതുതന്നെയാണ്. പക്ഷേ ഈ രഹസ്യം അറിയാത്തതുകൊണ്ടാണു ശിപാർശി പറയാൻ വന്നവർ അധികം പരിഭ്രമിക്കുന്നത്. ഏതായാലും 25-കയല്ലേ, പോയാൽ പോകട്ടെ; എന്നാലവരുടെ ഇഷ്ടത്തിന്നു അങ്ങനെ ആയിക്കളയാം." എന്നു ഒടുവിൽ ചരിത്രനായകനും പറഞ്ഞു. അതു 1922 മെയി 27-ാംനു- ശനിയാഴ്ച രാവിലെയായിരുന്നു.

ചരിത്രനായകനു ഉള്ളിലൊന്നും പുറത്തു മറെറാന്നും ആയിരിപ്പാനോ പറവാനോ പ്രവത്തിപ്പാനോ ഒരിക്കലും സാധിക്കുന്നതല്ല. അതുകൊണ്ടു ഒന്നുകൂടി പറഞ്ഞു "അങ്ങനെ തീരുന്നാപക്ഷം ഇപ്പോൾതന്നെ തീരണം. വൈകുന്നേരം എനിക്കു കോഴിക്കോട്ടെയ്ക്കു പോകേണ്ടതുണ്ട്. അതുമല്ല ഈ അന്യായക്കാരൻെറ പേരിൽ തൃശ്ശിവപേരൂരിൽനിന്നൊരു കേസ്സ വരുവാൻ സംഗതിയുണ്ട്. അങ്ങനെ വരുന്നാപക്ഷം ന്യായമായ സഹായം ചെയ്യാമെന്നു താൻ ഏററിട്ടും ഉണ്ടു. അതുകൊണ്ടു കോഴിക്കോട്ടെയ്ക്കു പോകുന്നതിന്നു മുമ്പുതന്നെ എല്ലാം കഴിയണം." ഈ ഒടുവിൽ പറഞ്ഞ കേസ്സിൻെറ സംഗതി യഥാത്ഥമാണെന്നു ആ വന്നവരാരും വിശ്വസിച്ചില്ല. ഭീഷണിയാണെന്നെ ധരിച്ചുള്ളു. കോഴിക്കോട്ടെയ്ക്കു പോകുന്നതിന്നുമുമ്പു വരാമെന്നു പറഞ്ഞു അവർപോയി. പിന്നെ ആരേയും കണ്ടില്ല. ചരിത്രനായകൻ വൈകുന്നേരം കോഴിക്കോട്ടെയ്ക്കും പോയി. പിറേറന്നു ഞായറാഴ്ച കോഴിക്കോട്ടു ദീനക്കാരുടെ തിരക്ക് അധികമായിരുന്നതുകൊണ്ടു രാത്രി 8 മണിക്കേ കോട്ടയ്ക്കൽ മടങ്ങിയെത്തുവാൻ സാധിച്ചുള്ളു. ഇവിടെ വന്നപ്പോൾ വൈദ്യശാലയുടെ മുററത്തെല്ലാം ജനങ്ങൾ നിറഞ്ഞിരിക്കുന്നു. ക്ഷീണത്താൽ അപ്പോൾ ഒന്നും ചോദിക്കുവാൻ സാധിച്ചില്ല. മുകളിൽപോയി കാപ്പികുടിച്ചു ക്ഷീണം തീത്തപ്പോഴെയ്ക്കും വത്തമാനം ഒരാൾ വന്നു പറഞ്ഞു. അടികലശൽകേസ്സിലെ അന്യായക്കാരൻ അ

യ്യപ്പമേനോൻെറ പേരിൽ വിശ്വാസവഞ്ചന, ചതി ഈ കുററങ്ങൾ ചുമത്തി ഏതൊ ഒരു സ്ത്രീ അന്യായം ബോധിപ്പിച്ചതിനാൽ ആവക വാറണ്ടുംകൊണ്ടു കൊച്ചിപ്പോലീസ്സവന്ന ആയാളെ അറസ്ററു ചെയ്തിരിക്കയാണെന്നും, അറസ്ററു ചെയ്ത സബ്ബിൻസ്പെക്ടൎക്ക വേറെ എങ്ങും പരിചയമില്ലാത്തതിനാൽ തല്ക്കാലം ഇവിടെക്കൊണ്ടു വെച്ചിരിക്കയാണെന്നും ആണ് പറഞ്ഞത്.

അത്ഭുതം! കോടതികളിൽ ഒരു ഹരജി കൊടുത്താൽ മറുപടിയാവണമെങ്കിലുള്ള താമസം എല്ലാവൎക്കും അറിയാം. കൊച്ചിൻപോലീസ്സിന്നു ബ്രിട്ടീഷിൽനിന്നു ഒരു പ്രതിയെപ്പിടിക്കണമെങ്കിൽ വളരെ പ്രയാസമുണ്ട്. അന്യായം ഫയലായാൽ മജിസ്ട്രേട്ടു സ്വാഭിപ്രായം പോലീസ്സുകമ്മീഷണൎക്കെഴുതണം. കമ്മീഷണർ ദിവാനോടപേക്ഷിക്കണം. ദിവാൻ റസിഡെണ്ടിനെഴുതി അവിടെ സമ്മതിക്കണം. ആ സമ്മതം പിന്നെ ദിവാൻവഴി ക്രമത്തിൽ കീഴ്പോട്ടു മജിസ്ട്രേട്ടുകോടതിവരെ എത്തിയതിന്നുശേഷം മജിസ്ട്രേട്ടു സബ്ബിൻസ്പെക്ടരെ അധികാരപ്പെടുത്തണം. ഈ സംഗതികളൊക്കെ ഇത്രവേഗത്തിൽ നടത്താൻതക്ക സാമൎത്ഥ്യമുള്ള ഈ സ്ത്രീ ആരാണെന്നു മററുള്ളവൎക്കറിവാൻ ഉൽക്കണ്ഠയുണ്ടായിരിക്കാം. ആ സ്ത്രീക്കു വിഷ്ണുമായ എന്നാണു പേരെന്നു മാത്രം തൽക്കാലം ധരിച്ചാൽമതി.

ചരിത്രനായകൻ വന്നതിന്നുശേഷം അധികം താമസിക്കുന്നതിന്നു മുമ്പായി ശ്രീമാൻ കൃഷ്ണവാരിയരും മി. കടിങ്ങിനെട്ടങ്ങാടിയും വന്നു. അയ്യപ്പമേനോനെ പോല്ലീസ്സുകാർ അറസ്റ്റ് ചെയ്ത സംഗതിയും മററും അപ്പോൾ കടിങ്ങിനെട്ടങ്ങാടി പറഞ്ഞപ്പോഴായിരുന്നുവത്രെ ശ്രീമാൻ കൃഷ്ണവാരിയർ ധരിച്ചത്. അദ്ദേഹം ധാരാളം പണിത്തിരക്കുള്ള ആളാണ്. ചരിത്രനായകൻ ഇല്ലാത്ത അവസരത്തിൽ വൈദ്യശാലയിൽനിന്നു പല ബഹളങ്ങളും കേൾക്കുക പതിവാണ്. അതുകൊണ്ടു ആവക

വൎത്തമാനങ്ങൾ അറിയാത്തതിൽ അത്ഭുതമില്ല. ഏതായാലും അക്കഥ പോകട്ടെ. ആ സന്ദൎഭത്തിൽ മി. കടിങ്ങിനെട്ടങ്ങാടി ചരിത്രനായകനോടിങ്ങനെ ചോദിച്ചു. "എന്നാൽ കേസ്സ തമ്മിൽ തീരുകയല്ലെ?" ചരിത്രനായകൻ:—"എന്താണ വിരോധം? യാതൊരു തരക്കേടുമില്ല. പക്ഷെ, ഇപ്പോൾ അന്ന്യായക്കാരനെ അറസ്റ്റ് ചെയ്തിരിക്കുന്ന സ്ഥിതിക്ക് ഇനി പണം കൊടുത്തു തീരേണ്ടതുണ്ടോ? ഏതായാലും പണം തരുന്നതിന്നു എനിക്കു യാതൊരു വിരോധവുമില്ല. ഞാൻ പറഞ്ഞതിനൊട്ടു മാററവുമില്ല." കടുങ്ങിനെട്ടങ്ങാടി—(ക്രോധത്തോടെ) "പണം ഉണ്ടെന്നു വെച്ചിട്ടു സാധുക്കളെ ഉപദ്രവിക്കയല്ല വേണ്ടതു." അയ്യപ്പമേനോനും സഹായികളും സാധുക്കളാണെന്നുള്ള അഭിപ്രായം കേട്ടപ്പോൾ ചരിത്രനായകൻ മറുപടിപറഞ്ഞു:—"പണം ഉണ്ടെങ്കിൽ അതു ആവശ്യത്തിന്നു ചിലവിടാനാണ്. സാധുക്കളെ ആരേയും ഞാൻ ഉപദ്രവിക്കുന്നില്ല. പക്ഷെ ഈ കേസ്സിൽ പ്രമാണപ്പെട്ടവർ സാക്ഷി പറയുന്നുവെന്നതുകൊണ്ട് ഒന്നും ഞാൻ ഭയപ്പെടാൻ വിചാരിക്കുന്നില്ല. കലക്ടർ സാക്ഷി പറഞ്ഞ കേസ്സുകൾതന്നെ പലതും വിട്ടിട്ടുണ്ട്." ഇതു കേട്ടപ്പോൾ നെട്ടങ്ങാടി ക്ഷോഭിച്ചു് ബദ്ധപ്പെട്ടു് ഇറങ്ങിപ്പോയി. "നില്ക്കു! നില്ക്കു!" എന്നു പറഞ്ഞുകൊണ്ടു കൃഷ്ണവാരിയർ പിമ്പേയും ഇറങ്ങി.

ചരിത്രനായകന്റെ കുളിയും ഊണും കഴിഞ്ഞപ്പോഴക്കു രാത്രി 10 മണിയായി. കിടക്കാൻ ഭാവിച്ചപ്പോൾ "മിസ്റ്റർ കുറുപ്പും സന്നാഹങ്ങളും താഴത്തുവന്നിട്ടുണ്ട്. ഒന്നു കാണണമെന്നാവശ്യപ്പെടുന്നു" എന്നു ഒരാൾ മുകളിൽവന്നു പറഞ്ഞു. വരാൻ പറഞ്ഞു, കസേലകൊടുത്തു ഇരുത്തി. ചരിത്രനായകൻ—"എന്താണിങ്ങിനെ അസമയത്തു പുറപ്പെട്ടതു?" എന്നു ചോദിച്ചു. കുറുപ്പിന്റെ കണ്ണു വല്ലാതെ ചുകന്നു മറിഞ്ഞിരിക്കുന്നു. ബയനററ്, റിവാൾവർ, മുതലായ എല്ലാ ആയുധങ്ങളും ധരിച്ചു

വലിയ ഗൌരവത്തോടുകൂടിയാണു മൂപ്പരുടെ സ്ഥിതി. രണ്ടു പട്ടാളക്കാരെക്കൂടി മേല്പോട്ടു കയററിക്കൊണ്ടുവന്നു വാതില്ക്കൽ പാറാവായി നിൎത്തിക്കൊണ്ടാണു് കാൎയ്യങ്ങൾ പറവാൻ ഭാവിച്ചതു്. ചരിത്രനായകനും കുറുപ്പും അഭിമുഖമായിരുന്നു. ഇയ്യാളുടെ വരവും പ്രകൃതവും എല്ലാം കണ്ടപ്പോൾ തല്ക്കാലം ഇയ്യാളെ ഒന്നും ക്ഷോഭിപ്പിക്കുന്നതല്ല നല്ലതു എന്നു തോന്നി. അതുകൊണ്ടു ഇങ്ങോട്ടു കോപിച്ചാലും അങ്ങോട്ടു ശാന്തമായിത്തന്നെ സംസാരിപ്പാൻ നിശ്ചയിച്ചു.

കുറുപ്പ്—(ഗൌരവത്തോടെ) "എന്താണു കേസ്സു തീൎപ്പിക്കാത്തതു?"

ചരിത്രനായകൻ—(ചിരിച്ചു) എന്തു കേസ്സ്? (ആയാൾക്കു ചിരി ഒട്ടും രസമായില്ല.)

കുറുപ്പ്—ശിന്നാമ്മേനോൻെറ കേസ്സ് ?

ചരി—"അതു ഞാനെന്തു തീൎപ്പിക്കാനാണു ? അന്യായക്കാരൻ നിങ്ങളുടെ സ്വാധീനമല്ലെ? അതു പിൻവലിപ്പിച്ചേക്കണം."

കുറുപ്പു—"അതു പോരാ, നിങ്ങൾ തീൎപ്പിക്കണം."

ചരി—"അങ്ങിനെ വേണമെങ്കിൽ വെളിച്ചായതിന്നുശേഷം തീൎപ്പിക്കുവാൻ ശ്രമിക്കാം."

കുറുപ്പു —"അതുപോര ഇപ്പോൾതന്നെ വേണം."

ചരി—"ഇപ്പോൾ എനിക്കു ശരീരസുഖം ഇല്ല. കോഴിക്കോട്ടു നിന്നു വന്നിട്ടുള്ള ക്ഷീണമാണു്."

കുറുപ്പ്—"എന്നാലും ഇപ്പോൾതന്നെ കൂടാതെ കഴിയില്ല."

ചരി—"അവൎക്കാൎക്കും ഇവിടെ രാത്രി പണിയില്ല. വിളിക്കുകയും പതിവില്ല."

കുറുപ്പ്—"എന്നാൽ ഞാൻ വിളിപ്പിക്കാം."

ചരി—"അതു വേണ്ട. എല്ലാം നാളെയാവാം."

കുറുപ്പ്—"നിങ്ങൾക്കു മിലിററി പൌവർ എന്തൊക്കെയാണെന്ന് അറിയാമോ?"

ചരി--"അതെങ്ങിനെ ഞാനറിയും? തിക്തം കഷായത്തിന്റെ പൌവർ എന്തൊക്കെയാണെന്ന് എനിക്കറിയാം. എന്നാൽ മാർഷ്യൽലാ തുടങ്ങിയതു മുതൽക്കു പ്രസിദ്ധപ്പെടുത്തിയ നോട്ടീസ്സുകളെല്ലാം ഞാൻ സശ്രദ്ധം വായിച്ചിട്ടുണ്ട്."

കുറുപ്പ് വീണ്ടും വീണ്ടും ഇതുപോലെയും ഇതിലധികമായും ഓരോന്നു ഉച്ചത്തിൽ കുറേ നേരം പറഞ്ഞുകൊണ്ടിരുന്നു. താഴത്തു ചുററും ആളുകൾ നിറയെക്കൂടിയിരിക്കുന്നു. ശ്രീമാൻ കൃഷ്ണവാരിയർ എന്തു സംഭവിക്കുവാൻ പോകുന്നുവോ എന്നറിയാതെ പരിഭ്രമിച്ചു പ്രസ്സിന്റെ വരാന്തയിൽ കാത്തിരിക്കുന്നു. രാമച്ചനെടുങ്ങാടി വിളക്കു കാണിച്ചുകൊടുത്തുകൊണ്ടാണു പട്ടാളക്കാരെ കൊണ്ടുവന്നത്. പടിക്കൽ വന്നപ്പോൾ വൈദ്യശാലയിലേയ്ക്കു കടക്കാതെ എവിടെയ്ക്കോ മാറിനിന്നിരുന്നു. ഏതായാലും കുറുപ്പിന്റെ അധിക്ഷേപം മൂക്കുവാനാണു ഭാവമെന്നറിഞ്ഞപ്പോൾ ചരിത്രനായകൻ താഴത്തേക്കു വിളിച്ചു:- "ആരവിടെ? സബ്ബിൻസ്പെക്ടരുടെ ഊണു കഴിഞ്ഞുവെങ്കിൽ ഇങ്ങോട്ടു വരുവാൻ പറയ്" എന്നു പറഞ്ഞു. അദ്ദേഹം അധികം താമസിയാതെ മുകളിലേയ്ക്കു കയറിവന്നു. പാറാവുനിന്നിരുന്ന പട്ടാളക്കാർ വഴി ഒഴിച്ചുകൊടുത്തു. അപ്പോൾ കയറിവന്നതു സബ്ബിൻസ്പെക്ടർ മിസ്റ്റർ ചുമ്മാർ ആയിരുന്നു. ഈ കുറുപ്പു അദ്ദേഹത്തിന്റെ കീഴിൽ കുറേക്കാലം പണിയെടുത്തിട്ടുണ്ടു. പോക്കിരിത്തരംകൊണ്ട് ഒരു വിധത്തിലും നിവൃത്തിയില്ലാത്തതിനാൽ ആയാൾ ഇയ്യാളെ ജെയിലിലയക്കാതെ ഒരു വിധം ഒഴിച്ചുവിട്ടതായിരുന്നു. സബ്ബിൻസ്പെക്ടരെക്കണ്ടപ്പോൾ കുറുപ്പിന്റെ മുഖം വല്ലാതെയായി. അന്യോന്യം സലാം കൊടുത്തു. ഇതുവരെ കുറുപ്പു വിചാരിച്ചിരുന്നത് അയ്യപ്പമേനോനെ അറസ്ററുചെയ്തു എന്നു പറയുന്നതൊക്കെയും എന്തോ കൃത്രിമവും

ഭീഷണിയും ആണെന്നായിരുന്നുവെന്നു തോന്നുന്നു. ഏതായാലും പെട്ടെന്നു ആയാളുടെ മുഖം മര്യാദക്കാരന്റേതായി. ചരിത്രനായകൻ ഇവിടെ നടന്ന കഥയൊന്നും സബ്ബിൻസ്പെക്ടരെ അറിയിച്ചതുമില്ല. സബ്ബിൻസ്പെക്ടർ ബുദ്ധിമാനാകകൊണ്ടു മററൊന്നും തമ്മിൽ സംസാരിക്കുന്നതിന്നുമുമ്പേതന്നെ കുററക്കാരനെ ബ്രിട്ടീഷുപോലീസ്സിൽ ഏല്പിച്ചു ഒപ്പുവാങ്ങി. ഹെഡ്കൺസ്റ്റേബിൾ വൈദ്യശാലയിൽത്തന്നെ അപ്പോൾ ഹാജരുണ്ടായിരുന്നു. ഇതെല്ലാം കഴിഞ്ഞശേഷം "നിങ്ങൾ വന്നിട്ടുണ്ടെന്നു കേട്ടിട്ടു കാണാൻ വന്നതാണ് ഞാൻ" എന്നു കുറുപ്പു സബ്ബ് ഇൻസ്പെക്ടരോടു പറഞ്ഞു. ആയാൾ നന്ദിപറഞ്ഞു. സുബേദാർക്ക് നിങ്ങളെ ഒന്നു കാണണമെന്നുകൂടി ആവശ്യമുണ്ട് എന്നായിരുന്നു കുറുപ്പു പിന്നെപ്പറഞ്ഞത്. അന്ന് ഇൻസ്പെക്ടർക്ക് കുരുവായിരുന്നതിനാൽ നടക്കുവാൻ വാസ്തവത്തിൽ പ്രയാസമുണ്ട്. എങ്കിലും താല്പര്യത്തിന്ന് ഒന്നിച്ചുപോയി. പക്ഷെ അതുകൊണ്ടു കുറുപ്പ് ഉദ്ദേശിച്ച പ്രയോജനം ഒന്നും ഉണ്ടായില്ല. കുറുപ്പിന്നു ആകപ്പാടെ വലിയ ഇച്ഛാഭംഗവും പ്രേരകന്മാരെ സന്തോഷിപ്പിച്ച് പ്രതിഫലം വാങ്ങുവാൻ സാധിക്കാത്തതിൽ വലിയ പശ്ചാത്താപവും ഉണ്ടായിരിക്കാമെങ്കിലും സബ്ബിൻസ്പെക്ടരെ ബോധ്യപ്പെടുത്തുവാൻ വേണ്ടിട്ടൊ, എന്തൊ ചരിത്രനായകനോട് ഉപചാരം പറഞ്ഞു സലാം കൊടുത്തിട്ടുതന്നെയാണു സബ്ബിൻസ്പെക്ടരൊന്നിച്ചു പോയത്. അതിന്നുശേഷം കുററക്കാരനെ പിറേറന്നു 24 മണിക്കൂർ കഴിയുന്നതിന്നു മുമ്പു തിരൂരങ്ങാടി മജിസ്ത്രേട്ടുമുമ്പാകെ ഹാജരാക്കി. ജാമ്യത്തിനാരും ഇല്ലാത്തതിനാൽ അപ്പോൾത്തന്നെ ജെയിലിലേയ്ക്കയച്ചു. സബ്ബിൻസ്പെക്ടർ തൃശ്ശിവപേരൂർക്കു പോകുകയും ചെയ്തു.

ജമേദാർ വന്നുപോയശേഷം ചരിത്രനായകൻ കിടന്നുവെങ്കിലും പലവക ആലോചനയാൽ ഉറക്കം വന്നില്ല. നേരത്തെ തപ്പാലിന്നു വിവരമെല്ലാം കാണിച്ചു ഡിസ്ത്രിക്ടു പോലീ

സ്സ സുപ്രഡെണ്ടിന്നു ഒരു കത്തെഴുതി. കുറെക്കഴിഞ്ഞപ്പോഴേയ്ക്കു അസിസ്റ്റാണ്ടു സുപ്രഡെണ്ടു വന്നു. കുറുപ്പു തലേദിവസം വരുമ്പോൾ അന്നു താൻ കോട്ടയ്ക്കലല്ലാ, മറെറാരു ദിക്കിലാണെന്നു റിക്കാർട്ടാക്കുക മുതലായ ചില കരുതലുകളെല്ലാം ചെയ്തിരുന്നുവത്രെ. പക്ഷേ ഏ. എസ്സ്. പി. പെട്ടെന്നു വരുന്നകാൎയ്യം ആരും ലേശംപോലും ഓൎത്തിരുന്നില്ല. അതിനാൽ സുബേദാർ തന്നെ നേരിട്ടു പരമാൎത്ഥമെല്ലാം അറിയിക്കുകയും ഏ. എസ്സ്. പി. യും സുബേദാരുംകൂടി വൈദ്യശാലയിൽ വന്നു അന്വേഷണം നടത്തി ചരിത്രനായകൻെറ വായ്മൊഴിയും മററും എടുത്തുകൊണ്ടുപോകയും ചെയ്തു. ചരിത്രനായകൻ ഇതുകൊണ്ടുതന്നെ കാൎയ്യം അവസാനിപ്പിച്ചില്ല. ക്രമമായി കേസ്സുകൊടുപ്പാൻ തീൎച്ചപ്പെടുത്തി. അന്യായം തെയ്യാറാക്കി. അപ്പോഴയ്ക്കു സൎക്കിൾ ഇൻസ്പെക്ടർ എത്തി. അദ്ദേഹവും സുബേദാരും കൂടിവന്നു കേസ്സ കൊടുക്കുവാൻ പാടില്ലെന്നു നിൎബ്ബന്ധിച്ചുപറഞ്ഞു. അന്നെയ്ക്കു സുബേദാൎക്കു കാൎയ്യംമുഴുവൻ മനസ്സിലായിരുന്നു. ഇൻസ്പെക്ടർ നിൎബ്ബന്ധിച്ചപ്പോൾ ചരിത്രനായകൻ അവസാനം അതു സമ്മതിച്ചു. ചരിത്രനായകൻ ഏപ്പോഴും സ്നേഹിതന്മാൎക്കധീനമാണ്. അവരുടെ വാക്കു തെററിനടക്കുവാൻ വളരെ മടിയുണ്ടു. ന്യായമല്ലാതെ എതൃക്കാൻ വന്നാൽ കൂട്ടാക്കിയില്ലെന്നു വരാം എന്നു മാത്രമേയുള്ളു. ഏതായാലും ഡി. എസ്സ്. പിക്കു എഴുതീട്ടുണ്ടല്ലോ. അതിൻെറ ഫലം അറിയട്ടെ എന്നു വെച്ചു അന്യായം കൊടുക്കുന്നതു തൽക്കാലം നിൎത്തിവെക്കുകയും ചെയ്തു. ഡി. എസ്സ്. പി. അന്നു പരേതനായ ഹിച്ചിക്കൊക്ക് സായ്പ് അവൎകളായിരുന്നു. ആയാൾ ഈ കുറുപ്പിനെ ഉടനെ വേറെ ഒരു ഡിവിഷനിലേക്കു മാററി. അധികം താമസിയാതെ വേറെ ചില കുററങ്ങൾകൂടി കണ്ടതിനാൽ ആയാളെ പ്രവൃത്തിയിൽനിന്നു തീരെ പിരിക്കുകയും ചെയ്തു. ഒരു മനുഷ്യൻ ഇങ്ങിനെ എന്തൊക്കെയൊ പരാക്രമം കാണിച്ചുവെന്നല്ലാതെ

എം. എസ്സ്. പി. യിലെയാകട്ടെ, പോലീസ്സിലെയാകട്ടെ വേറെയാതൊരു ഉദ്യോഗസ്ഥന്മാരും ഇതിന്നു മുമ്പും പിമ്പും ചരിത്രനായകൻെറ സ്നേഹിതന്മാരല്ലാതെ വന്നിട്ടില്ലെന്നു മാത്രമല്ല, ന്യായമായ എ,ല്ലാ സഹായവും അവരിൽനിന്നു എപ്പോഴും കിട്ടിക്കൊണ്ടാണിരിക്കുന്നതെന്നു പ്രത്യേകം നന്ദിയോടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഠരം സംഭവത്തിലെ സൂത്രധാരനായ രാമച്ചനെടുങ്ങാടിക്കു പിന്നെ അധികം കേസ്സുകളിലിങ്ങനെ ഭാരം വഹിക്കേണ്ടിവന്നില്ല. കവികളരശ് എന്ന രോഗം ഉടനെ ബാധിച്ചു. അതിന്നു പലതും ചെയ്തുനോക്കിയെങ്കിലും, പാവം! കഷ്ടപ്പെട്ടു മരിച്ചുപോകയും ചെയ്തു.

അനവധി സഹായികളുടെ മുമ്പിൽവെച്ചു അയ്യപ്പമേനോനെ ഇങ്ങനെ അറസ്ററുചെയ്തു കൊണ്ടുപോയതു കണ്ടപ്പോൾ മുമ്പു സാക്ഷിപറയാൻ ഏററിരുന്നവരാരും, ഉദ്യോഗസ്ഥന്മാർ പോലും, അങ്ങനെ ചെയ്വാൻ ധൈര്യപ്പെട്ടില്ല. അതിനാൽ അയ്യപ്പമേനോൻ കേസ്സു പിൻവലിക്കുവാൻ നിർബന്ധിതനായി. എന്നാലയാളുടെ മേലുള്ള കേസ്സാകട്ടെ തീർച്ചപ്പെടുത്തുന്നതിന്നു പിന്നെയും എട്ടുപത്തുമാസം വേണ്ടിവന്നു .ഒടുവിൽ തൃശ്ശിവപേരൂരിൽ കോടതിയിൽനിന്ന് അയാൾക്ക് ഒരു കൊല്ലം കഠിനതടവുവിധിക്കുകയും അതു് അനുഭവിക്കേണ്ടിവരികയും ചെയ്തു. തടവിൽനിന്നു വിട്ടശേഷം ഇയ്യാളെ ചരിത്രനായകൻ ഒരിക്കൽ തൃശ്ശിവപേരൂരിൽവെച്ചു കാണുകയുണ്ടായി. അന്ന് ആയാൾ പറഞ്ഞതെന്തെന്നാൽ."ശിന്നമ്മേനോൻ അടിച്ചതിൽ എനിക്കു യാതൊരു പരിഭവവുമില്ല. അതിൽ ഞാൻ തെററുകാരൻതന്നെയാണ്. എന്നാൽ കോട്ടയ്ക്കലുള്ള സ്നേഹിതന്മാരെന്നെ ഇങ്ങനെ ചതിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല." പാവം! ജെയിലിലേയ്ക്കു പിടിച്ചുകൊണ്ടു പോകുമ്പോൾ ജാമ്യം നില്ക്കുവാൻ ആരും ചെന്നില്ല. അതിരിക്കട്ടെ, കൈയിൽ കാശുള്ളതു മുഴവൻ സ്നേഹിതന്മാർ തിന്നു തീർത്തിരി

കുന്നു. തല്ക്കാലം ഒരു കോപ്പ ചായ വാങ്ങിക്കൊടുക്കുവാൻപോലും ആളുണ്ടായിരുന്നില്ല. അതാണിങ്ങനെ പറഞ്ഞതു. "കേസ്സ തമ്മിൽത്തീരുന്നതിന്നു എനിക്കു യാതൊരു വിരോധവുമുണ്ടായിട്ടല്ല. ഈ കുസൃതിക്കാരെ മററുചിലരും ഇതുപോലെ സ്നേഹിതന്മാരായി വിശ്വസിച്ചിട്ടുണ്ട്. അവക്കിതൊന്നു ദൃഷ്ടാന്തപ്പെടുത്തിക്കൊടുക്കുവാൻവേണ്ടി മാത്രം ഞാനതു സമ്മതിക്കാഞ്ഞതാണു" എന്നു ചരിത്രനായകൻ മറുപടിയും പറഞ്ഞു. ഈയാൾ ചെയ്ത കുററം എന്താണെന്നല്ലേ ഇനി കേൾക്കേണ്ടതു്. കിഴക്കേകോവിലകത്തെ ഒരു കൊച്ചുതമ്പുരാനെക്കൊണ്ടു മകൾക്കു സംബന്ധം തുടങ്ങിക്കാമെന്നേററു തൃശ്ശിവപേരൂക്കാരിയായ ഒരു സ്ത്രീയെ വഞ്ചിച്ചു 500-ൽ അധികം ഉറുപ്പിക പല തവണയായി വാങ്ങിക്കൊണ്ടു കോട്ടയ്ക്കൽ വന്നു ധൂത്തടിച്ചു താമസിച്ചു. "ഇതാ എല്ലാം തെയ്യാറായിരിക്കുന്നു"വെന്നു കമ്പി അടിച്ചു. വിവാഹമോതിരത്തിനുള്ള പണവുംകൂടി ഇയ്യാൾ വരുത്തി ചെലവുചെയ്തു. എന്നാലിങ്ങനെ ഓരാലോചനപോലും ഇവിടെച്ചെയ്തിട്ടും ഇല്ല. വിവരം ചരിത്രനായകൻെറ ആൾ ആ സ്ത്രീയെ അറിയിച്ചപ്പോൾ അവർ മോഹാലസ്യപ്പെട്ടു വീണു. പണ്ടം മുഴുവനും പണയത്തിലായിരിക്കുന്നു. ഏതായാലും കേസ്സുകൊടുക്കുവാൻ ഒരുക്കമുണ്ടെങ്കിൽ സഹായിക്കാമെന്നു പറഞ്ഞു. കേസ്സുകൊടുത്തു. വാഗ്ദത്തപ്രകാരം ന്യായമായ സഹായമെല്ലാം ചെയ്തുകൊടുത്തു. പ്രതിയെ ശിക്ഷിക്കുകയും ആ സ്ത്രീക്കു ഏതാനും പണ്ടങ്ങളെങ്കിലും തിരികെ കിട്ടുകയും ചെയ്തു. ഈ അയ്യപ്പമേനോനെയാണു കടുങ്ങിനെടുങ്ങാടി സാധുവാണെന്നു പറഞ്ഞതു. ഈ സംഗതി എത്രയും രഹസ്യമായി നടന്നതാണെങ്കിലും, എത്രതന്നെ സത്യമായും ധമ്മമായുംനടക്കുന്ന ആളായാൽകൂടി അസൂയനിമിത്തം അവരെ കെടുക്കുവാൻവേണ്ടി യത്നിക്കുന്നവരായി പല ദുഷ്ടന്മാരുമുണ്ടായേക്കാമെന്നുള്ള തത്വത്തെ ഉദാഹരിക്കുവാൻവേണ്ടി മാത്രം എഴുതിയതാകുന്നു.

ഇതു വലിയ കൂട്ടുകെട്ടോടുകൂടിയും കരുതലോടുകൂടിയും ചെയ്ത ഒരേപ്പാടായിരുന്നു. നല്ല പിൻബലമുള്ളതുകൊണ്ടു കുലക്കററം തന്നെ ചെയ്താലും അവക്കു ദോഷം വരികയില്ലെന്നായിരുന്നു കുറപ്പിന്റേയും മററും വിശ്വാസം എന്നു തോന്നുന്നു. എന്തായാലും ചരിത്രനായകൻ കരുതി പ്രവൎത്തിച്ചിരുന്നില്ലെങ്കിൽ എന്തൊക്കെയൊ ഭയങ്കരസംഭവങ്ങൾക്കിടയാകുമായിരുന്നു. അതാണ് അന്നത്തെ നില എന്നുമാത്രം പറയാം. എങ്കിലും ൟ ആപത്തിൽനിന്നും ദൈവം ചരിത്രനായകനെ രക്ഷിക്കതന്നെ ചെയ്തു. പി. വി. കൃഷ്ണവാരിയരുടെ പരിഭ്രമവും തീൎന്നു. സത്യനിഷ്ഠയുള്ള ആൾക്ക് ഒരിക്കലും അസത്യമായി നടക്കേണ്ടുന്നതായ ആവശ്യം നേരിടുന്നതല്ല, എന്നുള്ളതിലേക്കു ഇത് നല്ലൊരു ഉദാഹരണമാണു. ആൎയ്യവൈദ്യശാലയ്ക്കു സിദ്ധിച്ച അഭ്യുദയം മുഴുവനും ചരിത്രനായകന്റെയും അതിലെ പ്രവൃത്തിക്കാരുടേയും സത്യനിഷ്ഠകൊണ്ടുതന്നെയാണ് ഉണ്ടായിട്ടുള്ളത്. ഭാഗ്യം എന്നു പറയുന്ന വാക്കു മിക്കതും അസൂയക്കാൎക്കു പറവാൻ വേണ്ടി മാത്രം ഉള്ളതാകുന്നു. ഭാഗ്യം ആൎക്കെങ്കിലും ഉണ്ടെന്നു ഒരാൾക്കു തോന്നുന്നുണ്ടെങ്കിൽ അതിന്റെ കാരണമായി വല്ല സംഗതിയും അടിയിൽ കിടപ്പുണ്ടോ എന്നു എപ്പോഴും പരിശോധിച്ചു നോക്കേണ്ടതാണ്. ഇവിടെ നടന്നതുപോലെയുള്ള സംഗതികളിൽ സാധാരണ ഒരാളാണെങ്കിൽ പോലീസ്സിനെ സ്വാധീനിച്ചു വല്ല കള്ളക്കേസ്സും ഉണ്ടാക്കുവാൻ നോക്കും. എന്നാൽ ചരിത്രനായകന്റെ സത്യനിഷ്ഠയ്ക്കു ഭംഗം വരരുതെന്നു ദൈവം വിചാരിച്ചതിനാൽ ശരിയായ ഒരു കേസ്സു കിട്ടുകയും ആവഴി പ്രതിയെ ശിക്ഷിപ്പിച്ചു സ്വന്തം ആളെ രക്ഷിക്കുവാൻ സാധിക്കുകയും ചെയ്തു.

ആൎയ്യവൈദ്യശാലയുടെ ആരംഭംമുതൽ ഇങ്ങിനെ അനേകംസംഗതികളിൽ ചരിത്രനായകനുമല്ലിടേണ്ടിവന്നിട്ടുണ്ടു. അവയെല്ലാം വിശദീകരിക്കുന്നതായാൽ ഇപ്പോൾ ജീവിച്ചിരിപ്പു



ആര്യവൈദ്യചികിത്സാശാല (മുൻഭാഗം)    (1924-ൽ സ്ഥാപിച്ചത്)

ളളവരും മരിച്ചുപോയിട്ടുളളവരും ആയ അനേകം യോഗ്യന്മാരുടെ പേരിൽ ദുരഭിപ്രായത്തിന്നിടവന്നേക്കാവുന്നതാണ്. അതുകൊണ്ടു അവയെല്ലാം വിട്ടുകളയുന്നു. എന്നാൽ ഈ വക സംഭവങ്ങളെക്കൊണ്ടു ചരിത്രനായകന്നു യാതൊരു ഇച്ഛാഭംഗവും ഉണ്ടായിട്ടില്ല. പക്ഷെ, ഒന്നു മാത്രം തോന്നി. അതു മററൊന്നുമല്ല, താഴെ കാണിച്ച ശങ്കരാചാൎയ്യരുടെ വാക്കു ശരിയാണെന്നു തന്നെ:-

"അൎത്ഥമനൎത്ഥം ഭാവയ നിത്യം
നാസ്തി തതസ്സുഖലേശസ്സത്യം
പുത്രാദപി ധനഭാജാം ഭീതി-
സ്സൎവ്വത്രൈഷാ കഥിതാ നീതിഃ ."

അതിനാൽ പണം കഴിയുന്നതും സൂക്ഷിച്ചുവെക്കാതെ നാട്ടുകാരെ ജാതിമതഭേദംകൂടാതെ പൂൎവ്വാധികം സഹായിക്കണമെന്നും ധൎമ്മച്ചിലവുകൾ വീണ്ടും വൎദ്ധിപ്പിക്കണമെന്നും ഒന്നുകൂടി ആലോചിച്ചു ഉറയ്ക്കുകയും ചെയ്തു.

അതിനാൽ ലഹളനിമിത്തമുണ്ടായ ക്ഷീണം തീൎന്നിട്ടില്ലെങ്കിലും ധൎമ്മാസ്പത്രിയുടെ പണി വീണ്ടും ഊൎജ്ജിതമായി നടത്തുകയും പണിതീൎന്നു 1924 ജൂൺ മുതൽക്കു അവിടെവെച്ചു രോഗികളെ ധൎമ്മമായി ചികിത്സിക്കുവാൻ തുടങ്ങുകയും ചെയ്തു. ക്രമത്തിൽ രോഗികൾ വൎദ്ധിച്ചുവന്നതിനാൽ സഹായത്തിന്നായി അതിൽ ഒരു പ്രത്യേകവൈദ്യനെ നിശ്ചയിക്കുകയും 1927 ജൂൺ മുതൽക്കു ഒരു നല്ല പരിചയമുളള ഇംഗ്ലീഷുവൈദ്യനെക്കൂടി ഏൎപ്പെടുത്തുകയും ഉണ്ടായി. ഇംഗ്ലീഷുവൈദ്യനെക്കൂടി നിയമിച്ചതു നാട്ടുകാൎക്കു അധികം സന്തോഷത്തിന്നു കാരണമായിത്തീൎന്നു. ഈ വകയ്ക്കുളള ചിലവു ദിനംപ്രതി വൎദ്ധിച്ചുവരുന്നുണ്ടു. എന്തു ചിലവായാലും ഇതിനെ, ഏതുതരം രോഗവും ഇവിടെ വന്നാൽ ചികിത്സിച്ചു മാററത്തക്കവണ്ണം, ഇന്ത്യയിലെ ഒരു ഒന്നാംതരം സ്ഥാപനമാക്കിത്തീൎക്കണമെന്നാണു ചരിത്രനായകൻ ഉദ്ദേശിച്ചിരിക്കുന്നതു്.

ധമ്മാസ്പത്രി തുറന്നതോടുകൂടി ആയ്യുവൈദ്യപാഠശാലയേയും കോട്ടക്കലേയ്ക്കു നീക്കി. ഇവിടെ എത്തിയതു മുതൽ വിദ്യാത്ഥികൾക്കു കുറേശ്ശ ധനസഹായംകൂടി ചെയ്വാൻ തുടങ്ങി. അതു ക്രമത്തിൽ വദ്ധിപ്പിച്ചുവന്നു! ഇപ്പോൾ പഠിച്ചുവരുന്ന 29 വിദ്യാത്ഥികളിൽ 24 പേരും പല പ്രകാരത്തിലും സഹായധനം വാങ്ങുന്നവരായിത്തീന്നിരിക്കുന്നു. ഈ വിഷയം ഇനിയും വദ്ധിപ്പിക്കുവാൻതന്നെയാണുദ്ദേശം. പക്ഷേ, വിദ്യാത്ഥികൾ തക്ക യോഗ്യതയുള്ളവരായിരിക്കണമെന്നു മാത്രം പ്രത്യേകം നിബ്ബന്ധിക്കാതിരിപ്പാൻ നിവൃത്തിയില്ല.

ബൃഹച്ഛാരീരം എഴുതിത്തുടങ്ങിയതു തല്ക്കാലംനിത്തിവെച്ച വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ ആയ്യുവൈദ്യപാഠശാലയെ കോട്ടക്കലേക്കു നീക്കിയതോടുകൂടി ഇതിൻെറ ആവശ്യംവീണ്ടും വദ്ധിച്ചുവന്നു. ഗണനാഥൻെറ പ്രത്യക്ഷശാരീരംകൊണ്ടു ഈ ആവശ്യം നിവ്വഹിപ്പാൻ പ്രയാസമായിരുന്നു. അതിൻെറ രണ്ടാംഭാഗം പ്രസിദ്ധപ്പെടുത്തിയതു തന്നെ പിന്നീടാണ്. അതുമാത്രമല്ല, ഇനിയും അതു മുഴമിച്ചിട്ടും ഇല്ല. അതുകൊണ്ട് ചുരുക്കിട്ടെങ്കിലും മുഴവൻ വിഷയവും ഒതുക്കീട്ടുള്ളതായ ഒരു ശാരീരഗ്രന്ഥം സ്വയമായി എഴുതാതെ നിവൃത്തിയില്ലെന്നുവന്നു. അതിനാൽ 1924 ജൂൺമുതൽ 14 മാസംകൊണ്ട് അഷ്ടാംഗശാരീരം അല്ലെങ്കിൽ ലഘുശാരീരം എന്ന പേരിൽ ഒരു ശാരീരഗ്രന്ഥം എഴുതിത്തീത്തു. ആയ്യുവൈദ്യന്മാക്ക് ശരീരത്തെപ്പററി അറിയേണ്ടതായ യാതൊരു വിഷയവും ഇതിൽ സംഗ്രഹിക്കാതിരുന്നിട്ടില്ലെന്നുള്ളതു പ്രത്യേകം ഓമ്മവെക്കേണ്ടതാകുന്നു. വേണമെങ്കിൽ പറഞ്ഞ വിഷയംതന്നെ ഇനിയും വിസ്തരിക്കാമെന്നു മാത്രമേയുള്ളു. അതു വ്യാഖ്യാനം കൊണ്ടോ അഥവാ ഗുരുനാഥന്മാരുടെ പ്രത്യേക വിവരണംകൊണ്ടോ കഴിച്ചുകൂട്ടാവുന്നതുമാകുന്നു. അതിനാൽ ഈ ഗ്രന്ഥം പലതരം ചിത്രങ്ങളോടും ചുരുങ്ങിയ ഒരു വ്യാഖ്യാനം, സംസ്കൃതവാക്കുകളു

ടെ ഇംഗ്ലീഷ് അർത്ഥം മുതലായ അത്യാവശ്യസംഗതികളോടും കൂട്ടിച്ചേർത്തു ഉടനെ അച്ചടിപ്പിക്കുകയും അടുത്തു കൂടിയ ആയുർവൈദ്യസമാജത്താലതു പാഠപുസ്തകമായി സ്വീകരിക്കപ്പെടുകയും ചെയ്തു. അതിന്നപുറമെ 1926-ാമതിൽ ജയപുരത്തുവെച്ചു കൂടിയ അഖിലഭാരതവർഷീയ വൈദ്യസമ്മേളനത്താൽ അതു പ്രത്യേകം പ്രശംസിക്കപ്പെടുകയും ഉണ്ടായി. ആ ഗ്രന്ഥം എഴുതിത്തീൎന്നതു് 1100-ാമത മേടക്കു് ചിങ്ങമാസം 3-ാംനു- അതായതു് 1925 ആഗസ്ത 19-ാംനു- ബുധനാഴ്ചയാണെന്നു ആ ഗ്രന്ഥത്തിൻെറ അവസാനത്തിൽ ചേൎത്തതായ താഴെ കാണിച്ച ശ്ലോകംകൊണ്ടു് അറിയാവുന്നതാകുന്നു.

വിഖ്യാതൊജനി രാമപാൾജവരോ മുദപാപിക്കുലാലയെ
സദ്വൈദ്യസ്യ വരാഹചൈത്യസദനെ ശ്രീപാൎവ്വതീ ചാഭവൽ
ദമ്പത്യോരനയൊസ്സുതസ്സമതനൊച്ഛാരീരമാൎഷം ഗുരോഃ
സമ്പ്രീത്യാ ജഗതാമനെന ഭവതാത്സൌഖ്യദ്ധിമാൎത്ത്യോദയഃ

മൂന്നുനാലു കൊല്ലം അഖിലഭാരതവർഷീയവൈദ്യസമിതി വക പരീക്ഷയിലെ പരീക്ഷകനായും ചരിത്രനായകൻ ഇരുന്നിട്ടുണ്ടു്. ഉത്തരം എഴുതുന്നതു സംസ്കൃതത്തിലല്ലാതെ ഹിന്ദിയിലായതുകൊണ്ടു് പിന്നെ ഒഴിയുകയാണു ചെയ്തതു്. ഇപ്പോഴും വെങ്കിട്ടരമണപാഠശാലയിലെ പരീക്ഷകനാണു്.

ഇതിനിടയിൽ കേരളീയ ആയുൎവ്വേദസമാജത്തിൻെറ ഭരണത്തിൽ വലിയ മാററം വരികയും അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു മാനേജിങ്ങ് ഡയറക്ടർ സ്ഥാനം ഒഴിയുകയും കിഴക്കേക്കോവിലകത്തു തമ്പുരാക്കന്മാർ അതു കൈയേററു ഉള്ള മുതൽ നശിക്കാതെ നിലനില്ക്കത്തക്കതായ ഏർപ്പാടുകൾ ചെയ്കയും ക്രമമായ പാഠശാലയില്ലെങ്കിലും ചിലരെ പഠിപ്പിക്കുവാൻ തുടങ്ങുകയും ചെയ്തിരുന്നു. അതിന്നുശേഷം പണ്ടു ചരിത്രനായകൻ വാഗ്ദത്തം ചെയ്തതായ 500-ക. മുഴവനും കൊടുത്തു തീൎക്കുകയും ചെയ്തു.

ഇതുകൂടാതെ ആറു കൊല്ലത്തോളംകാലം അതായത 1920 മുതൽ 1925 കൂടി കോഴിക്കോട് നെടുങ്ങാടിബാങ്ക് ലിമിററഡിൻെറ ഡയറക്ടർസ്ഥാനം വഹിക്കുകയും അതിൻെറ അഭിവൃദ്ധിയിൽ ചരിത്രനായകൻ പ്രത്യേകം ശ്രദ്ധിക്കുകയും ഉണ്ടായിട്ടുണ്ട്. പിന്നെ സ്വന്തം പ്രവൃത്തികഠം വല്ലാതെ വദ്ധിച്ചതിനാലും ബാങ്കിൽ ഇപ്പോഴത്തെ മാനേജിംഗ് ഡയറക്ടർ ഇരിക്കുന്ന കാലത്തോളം മററുള്ളവരുടെ ശ്രദ്ധ വളരെ ആവശ്യമില്ലാതെ വന്നതിനാലും വീണ്ടും തിരഞ്ഞെടുപ്പിന്നു ശ്രമിക്കാതിരിക്കയാണു ചെയ്തത്.

ഇതിനിടയിൽ കോട്ടക്കൽ ഹിന്തുബാലികമാക്കുള്ള പ്രത്യേകസ്ക്കൂഠം നടത്തിവരുന്ന കെട്ടിടം കോവിലകത്തുനിന്നു ഒഴിഞ്ഞുകൊടുപ്പാൻ നിർബ്ബന്ധിച്ചതിനാലും വേറെ കെട്ടിടം പണിചെയ്യാൻ ബോഡിൽ പണമില്ലാത്തതിനാലും സ്ക്കൂഠം ഇവിടെനിന്നു എടുത്തുകളവാൻ തീച്ചപ്പെടുത്തിയിരിക്കയായിരുന്നു. അപ്പോഠം അതിലെ ഹെഡ്മിസ്ട്രസ്സും കോട്ടക്കലെ നായർസ്ത്രീകളിൽ ഇദംപ്രഥമമായി ഇംഗ്ലീഷു പഠിച്ചവരും ആയ ശ്രീമതി പടിയത്തു മാധവിഅമ്മയുടെ അപേക്ഷപ്രകാരം 500-ക ചരിത്രനായകൻ ഏറനാട്ട താലൂക്കുബോഡിലേക്കു സംഭാവന ചെയ്യുകയും അതുനിമിത്തം സ്കൂളിനെ പുനജ്ജീവിപ്പിക്കുവാനും അദ്ധ്യാപികമാരുടേയും മററും ഉപജീവനമാഗ്ഗത്തെ നിലനിൎത്തിക്കൊടുക്കുവാനും സാധിക്കുകയും ഉണ്ടായി. ഈ മാധവി അമ്മ മുമ്പ് പ്രസ്താവിക്കപ്പെട്ട തലച്ചലെ രാമൻനായരുടെ സീമന്തപുത്രിയാകുന്നു എന്നുള്ളതും കൂടി ഇങ്ങിനെ സഹായിപ്പാൻ പ്രത്യേകം കാരണമാണ്.

ആയുർവൈദ്യശാലയുടെ പ്രവൃത്തിയും പ്രവൃത്തിക്കാരും വദ്ധിച്ചുവന്നപ്പോഠം പലതിന്നും സ്ഥലം പോരാതെയായി. ദൂരസ്ഥന്മാരായ പ്രവൃത്തിക്കാക്കു വേറെ തരംപോലെ ഹോട്ടൽ ഇല്ലാത്തതുകൊണ്ടു ഇവിടെത്തന്നെ ഊണിന്നു ഏർപ്പാടു ചെയ്തി

രിക്കയായിരുന്നു. ഇതു ആരംഭിച്ച കാലത്തു അഞ്ചോ എട്ടോ ആളുകൾമാത്രമേ ഉണ്ണുവാനുണ്ടായിരുന്നുള്ളൂ. ഇപ്പോൾ ആ സ്ഥാനം അമ്പതു എന്ന നിലയായിരിക്കുന്നു. ഇനിയും വർദ്ധിക്കുന്നതുമുണ്ട്. അതുകൊണ്ടാവകയ്ക്കു സ്ഥലം ഏതും പോര. ചരിത്രനായകൻെറ ദേഹസ്ഥിതിഭേദത്താൽ എല്ലായ്പോഴും ദീനക്കാരെ നോക്കുവാൻ നിവൃത്തിയില്ലാതെവന്നു. വെയിൽ മൂത്താൽ പിന്നെ അതു താഴുന്നതുവരെ എത്ര യോഗ്യനായാലും എന്താപത്തായാലും ഇപ്പോഴുള്ള സ്ഥലത്തിരുന്നു ദീനം പരിശോധിക്കുവാൻ നിവൃത്തിയില്ലാത്ത നിലയിലാണ്. ഇതുകൊണ്ടു ദൂരത്തുനിന്നു വന്നു ബദ്ധപ്പെട്ടു മടങ്ങിപ്പോകണമെന്നു വിചാരിക്കുന്ന രോഗികളെ സൌകൎയ്യപ്പെടുത്തുവാൻ സാധിക്കുന്നില്ല. ഒരു ദിവസം ഒരു രോഗിയെ അസമയത്തു നോക്കുന്നതുകൊണ്ടു ചരിത്രനായകൻ പിറേറന്നെയ്ക്കു കിടപ്പിലാവുമെങ്കിൽ അതുകൂടാതെ കഴിച്ചു പലൎക്കും ഉപകാരപ്പെടുത്തുന്നതാണല്ലോ അധികം ഉചിതമായിട്ടുള്ളതു്. അതുകൊണ്ടു് ഏതുസമയത്തും വേണ്ടിവന്നാൽ ചരിത്രനായകന് ഉപദ്രവം ബാധിക്കാത്ത നിലയിൽ രോഗികളെ പരിശോധിക്കുന്നതിനും മററും സൌകൎയ്യമായ ഒരു സ്ഥലം ആവശ്യമായിവന്നു. ചരിത്രനായകനു വല്ല രോഗബാധയോ മറേറാ ഉണ്ടായാലും വൈദ്യശാല വിട്ടു പണ്ടത്തെ തറവാട്ടിൽ താമസിക്കുവാനും നിവൃത്തിയില്ല. കുടുംബാംഗങ്ങൾക്കു, വിശേഷിച്ചും സ്ത്രീകൾക്കു വൈദ്യശാലയിൽ വന്നു ചരിത്രനായകനെ രോഗബാധയിൽ ശുശ്രൂഷിപ്പാനും സൌകൎയ്യംപോരാ. കുടുംബങ്ങൾ വർദ്ധിച്ചതിനാൽ സ്വതേതന്നെ തറവാട്ടിൽ സ്ഥലം തീരേ പോരാതെയാണിരിക്കുന്നതു്. അതിന്നും പുറമേ വൈദ്യശാലയുടെ പഴയകെട്ടിടങ്ങൾ ആദ്യം ഉപായത്തിൽപണിചെയ്യപ്പെട്ടവയാണ്. അതിൽപലതും അധികം താമസിയാതെ പൊളിച്ചുപണിചെയ്യണം. ഇങ്ങിനെ പല കാരണങ്ങളാലും അനേക കാൎയ്യങ്ങൾക്കുംകൂടി ഉപകരിക്കുന്ന നിലയിൽ ഒരുകെട്ടിടം പണി ചെയ്യേണമെന്നുദ്ദേശിച്ചു് ആണ്

പുതിയ മരാമത്തു ആരംഭിച്ചതു്. അതിപ്പോഠം മിക്കതും അവസാനിക്കാറായിരിക്കുന്നു. ഈ പണികൊണ്ടു രണ്ടുകൊല്ലമായി കോട്ടയ്ക്കലും അടുത്തും ഉള്ള പല പ്രവൃത്തിക്കാക്കും ഉപജീവനത്തിന്നു മാൎഗ്ഗം കിട്ടീട്ടുണ്ടു് എന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ.

ആൎയ്യവൈദ്യശാലയുടേയും ധൎമ്മാസ്പത്രിയുടേയും പ്രവൃത്തിത്തിരക്കിന്നിടയിൽ അഷ്ടാംഗശാരീരം എഴുതിത്തീൎക്കുന്നതിന്നു ചരിത്രനായകൻ വളരെ അദ്ധ്വാനിക്കേണ്ടിവന്നു. രാവിലെ ആറര മണി മുതൽ രാത്രി 8മണി വരെയ്ക്കും അന്നു മനസ്സിരുത്തി പ്രവൃത്തിയെടുക്കുകതന്നെയായിരുന്നു പതിവു. ഇടയ്ക്കു ഭക്ഷണം മുതലായതിന്നു രണ്ടോ മൂന്നോ മണിക്കൂർമാത്രം ഒഴിവു വന്നേക്കാം. ഇങ്ങിനെ ഏകദേശം ഒന്നരരണ്ടു കൊല്ലം പണിയെടുത്തു. അവസാനമായപ്പോഴേക്കാണു അധികം പണി വേണ്ടിവന്നതു. അതുകൊണ്ടു ദേഹം വല്ലാതെ ക്ഷീണിച്ചുപോയി. വേറെ ഉപദ്രവം ഒന്നും ഇല്ലെങ്കിലും മൂത്രത്തിൽ അല്പം പഞ്ചസാരയുണ്ടോ എന്നു സംശയവുമായി. അതിന്നപുറമെ ഹൃദയത്തിന്നു സാമാന്യം ക്ഷീണവും തട്ടിയിരുന്നു. ഇങ്ങിനെ എല്ലാം കൂടി ക്ഷീണിച്ചിരിക്കുന്ന അവസരത്തിലാണു് ജൂബിലി ആഘോഷിക്കപ്പെട്ടതു്. അന്നു അനേകം മഹാന്മാർചെയ്ത ആശിസ്സുകളാലും ഭക്ഷണരീതി മാറിയതിനാലും ക്രമത്തിൽ ക്ഷീണം മാറി **പൂ**ൎവ്വസ്ഥിതിയെ പ്രാപിക്കുകയും ചെയ്തു. മരാമത്ത് (പുരപ്പണി) പരിശോധിക്കുവാൻവേണ്ടി രണ്ടു നേരവും നടക്കേണ്ടിവന്നതും ഒരു സമയം ആരോഗ്യലാഭത്തിന്നു കാരണമായി തീൎന്നിരിക്കാം.

**1927 ഒക്ടോബർ മാസം 12-ാനു-ക്കു് ആൎയ്യവൈദ്യശാല ആരംഭിച്ചിട്ടു 25കൊല്ലം തികഞ്ഞതിനാൽ ടി 16-ാംനു- അതിൻെറ രജതജൂബിലി ആഘോഷിക്കയുണ്ടായി. അതിനെസ്സംബന്ധിച്ച സംഭവറിപ്പോൎട്ടു മുതലായതെല്ലാം അനുബന്ധത്തിൽ ചേൎത്തിട്ടുണ്ടു്.**

ജൂബിലി അവസരത്തിൽ ചരിത്രനായകൻ വായിച്ച
ആൎയ്യവൈദ്യശാലയുടെ ഇരിപത്തഞ്ചാമത് വൎഷത്തെ

# റിപ്പോർട്ട്.

ആൎയ്യവൈദ്യശാല.

ഈശ്വരാധീനത്താലും ഗുരുനാഥന്മാരുടേയും മററും അനുഗ്രഹത്താലും കഴിഞ്ഞ സപ്തെമ്പ്ര് മാസത്തോടുകൂടി ആൎയ്യവൈദ്യശാലയുടെ ഇരിപത്തഞ്ചുവൎഷം പൂൎത്തിയായിരിക്കുന്നുവെന്നുള്ള സന്തോഷവൎത്തമാനത്തെ മഹാജനസമക്ഷം സവിനയം അറിയിച്ചുകൊള്ളുന്നു. (ആൎയ്യവൈദ്യശാല യഥാൎത്ഥത്തിൽ 1078 കന്നി 26-ാംനു-ക്ക് 1902 ഒക്ടോബർ 12-ാംനു- ഞായറാഴ്ച തിരുവോണം നക്ഷത്രം വിജയദശമി ദിവസമാണാരംഭിക്കപ്പെട്ടത്. സൌകൎയ്യത്തിനുവേണ്ടി കണക്ക് ഒക്ടോബർ 1-ാംനു- മുതൽക്കു തന്നെ കൂട്ടിവരുന്നുവെന്നു മാത്രമെ ഉള്ളൂ.)

ഇതിനിടയിൽ ലോകമഹായുദ്ധം, മാപ്പിളലഹള വെള്ളപ്പൊക്കം മുതലായ പല വിപ്ലവങ്ങളും, പലതരം സാംക്രമികരോഗങ്ങളും, ഉടമസ്ഥനുതന്നെ ചില അസ്വാസ്ഥ്യങ്ങളും മററും ഉണ്ടാവാനിടവന്നിട്ടുണ്ടെങ്കിലും ഈ ഇരുപത്തഞ്ചു കൊല്ലത്തിന്നിടയിൽ ഒരൊററ ദിവസമെങ്കിലും വൈദ്യശാലപ്രവൃത്തി തീരെ നടത്താൻ സാധിക്കാതെ പൂട്ടിയിടേണ്ടി വന്നിട്ടില്ലെന്നുള്ളത് ഈ സ്ഥാപനത്തിന്നുള്ള ഈശ്വരാനുഗ്രഹത്തിന്റെ ഒരു ഉത്തമദൃഷ്ടാന്തമായി ഗണിക്കാവുന്നതാണല്ലൊ.

ആൎയ്യവൈദ്യശാലയുടെ ആരംഭം മുതല്ക്കുള്ള ചരിത്രം ഏററക്കുറെ ജനങ്ങൾക്ക് അറിവുള്ളതാകയാലും, അത് മുമ്പു പല അവസരത്തിലും പറഞ്ഞിട്ടുള്ളതാകയാലും, അതിനെ വീണ്ടും ഇവിടെ വിസ്തരിക്കേണമെന്നു വിചാരിക്കുന്നില്ല. എന്നാൽ കേരളത്തിൽ ഇതൊന്നാമതായി സ്ഥാപിക്കപ്പെട്ട പരിഷ്കൃതവൈദ്യ

ശാലയാണെന്നും, ആ കാലത്ത് ആൎയ്യവൈദ്യത്തിൻെറ നില ഇന്നത്തേതിലും എത്രയൊ ശോചനീയമായിരുന്നുവെന്നും പ്രസ്താവിക്കുന്നതിൽ അബദ്ധമുണ്ടാകുവാൻസംഗതിയില്ല. ദുർല്ലഭം നല്ല വൈദ്യന്മാർ അക്കാലത്തും ഉണ്ടായിരുന്നുവെങ്കിലും ഔഷധം കിട്ടുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടും, വൈദ്യന്മാർ വേണ്ടും വിധം ഉത്തരവാദിത്വം എടുക്കാത്തതുകൊണ്ടും, ഉദ്യോഗസ്ഥവൎഗ്ഗം മുഴുവനും ഭൂരിപക്ഷം ധനികന്മാരും അന്ന് ഇംഗ്ലീഷുവൈദ്യത്തെ ആശ്രയിച്ചാണ് കഴിഞ്ഞിരുന്നത്. വല്ലവരും ബാക്കിയുണ്ടെങ്കിൽ അതും അങ്ങോട്ടു തിരിയുവാനുള്ള ഭാവമായിരുന്നുഎന്നുള്ളതും തീർച്ചയാണ്. പക്ഷേ, ആൎയ്യവൈദ്യശാലയുടെ ആവിർഭാവം മുതല്ക്ക് ഇവരുടെ മനസ്ഥിതി ക്രമത്തിൽ മാറുകയും, ഭൂരിപക്ഷമില്ലെങ്കിലും ഒരു ഗണ്യമായപക്ഷം ആൎയ്യവൈദ്യത്തിൽ പൂൎവ്വാധികംവിശ്വാസത്തോടുകൂടി തിരിച്ചുപോരുകയും ചെയ്തിരിക്കുന്നു. അതിനാൽ ഇപ്പോൾ ധനികന്മാരും ദരിദ്രന്മാരുമായ രോഗികൾ മാത്രമല്ല പലപ്പോഴും യോഗ്യന്മാരായ ഇംഗ്ലീഷുഡോക്ടർമാർകൂടി സ്വന്താവശ്യത്തിന്നും,സ്വന്തം രോഗികളുടെ ആവശ്യത്തിന്നും ആൎയ്യവൈദ്യശാലയിലെ ഔഷധങ്ങളെ തിരഞ്ഞെടുക്കുന്നതു സാധാരണമായിത്തീൎന്നിട്ടുണ്ട്.

ആൎയ്യവൈദ്യശാലയുടെ ക്രമോൻമുഖമായ അഭിവൃദ്ധി കണ്ടതോടുകൂടി പിന്നെ കേരളത്തിലുണ്ടായിട്ടുള്ള വൈദ്യശാലകൾക്ക് ഒരു കയ്യും കണക്കുമില്ലാതായിട്ടുണ്ടെന്നു പറയാം. പക്ഷെ അവയിൽ ദീർഘാലോചനയോടുകൂടി ഏർപ്പെടുത്തപ്പെട്ടവ വളരെ ദുർല്ലഭമായരിക്കാം. എന്നാലും എല്ലാ വൈദ്യശാലകളെക്കൊണ്ടും അവസ്ഥാനുസരണം ജനോപകാരവും, സ്ഥാപകന്മാൎക്ക് ആദായവും കിട്ടിവരുന്നതുകൊണ്ട് വൈദ്യശാലകളുടെ സംഖ്യയിലുള്ള വൎദ്ധനയും ആയുൎവ്വേദപ്രചാരത്തിൻെറ ഒരു ലക്ഷണമായി ഗണിക്കുന്നതിൽ വിരോധമുണ്ടാവുമെന്നു തോന്നുന്നില്ല.

ആര്യവൈദ്യശാലയുടെ ചരിത്രം ചുരുക്കി പറകയാണെങ്കിൽ ഇതു് ആദ്യം എന്റെ വൈദ്യവൃത്തികൊണ്ട് അതുവരെ സമ്പാദിക്കുവാൻ സാധിച്ചതിൽ ഒരു ചുരുങ്ങിയ സംഖ്യമാത്രം മൂലധനമായി എടുത്തു സ്വതന്ത്രമായി ആരംഭിക്കപ്പെട്ടതാകുന്നു. ഇതിൽ യാതൊരാളുടേയും സഹായമില്ല; ഉപദേശവും ഇല്ല. ഇതു് ഫലപ്രദമാകുമെന്ന് എന്റെ നാട്ടുകാൎക്കെന്നല്ല, ഭൂരിപക്ഷം വീട്ടുകാൎക്കുകൂടി അന്ന് അഭിപ്രായവും ഉണ്ടായിരുന്നില്ല. പക്ഷെ ഞാനതു് വളരെ ദീൎഘാലോചനക്കുശേഷം ആരംഭിച്ചതാകയാൽ മററുള്ളവരുടേയും എന്റെതന്നേയും പ്രതീക്ഷയിൽ കവിഞ്ഞ ഫലമാണിതിൽനിന്നു സിദ്ധിച്ചതു്. ഒന്നാമത്തെ കൊല്ലത്തിൽ 1033-കക്ക് മാത്രമാണ് ആര്യവൈദ്യശാലയിൽ മരുന്നു വിററിട്ടുള്ളതു്. (അണയും പൈയും വിട്ടിരിക്കുന്നു) എങ്കിലും അതു ക്രമത്തിൽ കേറി 5-ാമത്തെ കൊല്ലമായപ്പോഴെക്കു, 10,215-കയായും, 10-ാമത്തെ കൊല്ലത്തെക്ക് 28,936-കയായും, 15-ാമത്തെ കൊല്ലത്തെക്ക് 45,857കയായും, 20-ാമത്തെ കൊല്ലത്തേക്ക് 71,052-കയായും വൎദ്ധിച്ചു. 25-ാമത് കൊല്ലത്തെ സ്ഥിതി വേറെ ചേൎത്തിട്ടുണ്ട്. 1916 ഒക്ടോബർമുതൽക്കു കോഴിക്കോട്ട് ഒരു ബ്രാഞ്ചു് തുറന്നു. 1917 മുതൽക്ക് അവിടെ ബ്രാഞ്ചോടുചേൎന്ന് 'ആര്യവൈദ്യപാഠശാല' ആരംഭിക്കപ്പെട്ടു. 1924 ജൂൻ മുതല്ക്കു് കോട്ടക്കൽ "ആര്യവൈദ്യചികിത്സശാല" എന്ന ധൎമ്മാസ്പത്രി തുറക്കുകയും, അധിക സൌകൎയ്യത്തിന്നുവേണ്ടി പാഠശാലയെ കോഴിക്കോട്ടുനിന്നു കോട്ടക്കലേക്കു നീക്കുകയും ചെയ്തു. 1927 ജൂൺ മുതല്ക്കു് ധൎമ്മാസ്പത്രിയിൽ ഒരു ഇംഗ്ലീഷുഡോക്ടരെ കൂടി നിയമിച്ചിട്ടുണ്ട്. ഇതൊക്കെയാണു പൂൎവ്വചരിത്രം.

ഇരുപത്തഞ്ചാമതു—അതായതു് 1927 സപ്തെമ്പ്ര്കൂടിഅവസാനിച്ച—ഒരു കൊല്ലത്തെ സംബന്ധിച്ചു മാത്രം പറകയാണെങ്കിൽ അതു താഴെ പറയുന്നപ്രകാരമാകുന്നു. (1) ഒട്ടാകെ

മരുന്നുവില്പന 97,689-കയായി വൎദ്ധിച്ചു. ഇതിൽ 22,885-ക കോഴിക്കോട്ടും, 9,256-ക കോട്ടക്കലും റൊക്കം വിററതും, ബാക്കി 65,547-ൽ ചിലഭാഗം ഉറുപ്പികക്കുള്ള മരുന്നുകൾ തപാൽവഴിക്കും റെയിൽവഴിക്കും ആയി ദൂരദിക്കുകളിലേക്കു അയച്ചതുമാകുന്നു. (2) പ്രസ്തുത കൊല്ലത്തിൽ 9,969 ബങ്കികളാണ് പുറത്തേക്കയച്ചിട്ടുള്ളതു്. (3) ആസ്പത്രിക്കും പാഠശാലക്കുംകൂടി പ്രസ്തുതകൊല്ലത്തിൽ സ്വന്തം കയ്യിൽനിന്നു വന്ന ചിലവ് 8978-ൽ അധികം ഉറുപ്പികയാകുന്നു. (4) പ്രസ്തുതകൊല്ലത്തിൽ ആര്യവൈദ്യശാലയിൽ 16,017-ഉം, ചികിത്സാശാലയിൽ 22,162-ഉം ബ്രാഞ്ചിൽ 4,272-ഉംകൂടി 42,451 രോഗികളെ ചികിത്സിച്ചിട്ടുണ്ട്. (ഇതിൽ കത്തുമൂലം ചികിത്സിച്ചവരുടെ സംഖ്യ ഉൾപ്പെട്ടിട്ടില്ല.)

## ആര്യവൈദ്യപാഠശാല.

'ആര്യവൈദ്യപാഠശാല' സമാജത്തിന്റെ പേരിൽ ആരംഭിക്കപ്പെട്ടതാണെങ്കിലും, അതു മിക്കവാറും ആര്യവൈദ്യശാലയുടെ ധനംകൊണ്ടുതന്നെയാണിപ്പോൾ നടത്തിവരുന്നത്. അതിൽ ഇപ്പോൾ എല്ലാ വിദ്യാൎത്ഥികൾക്കും യഥോചിതം വൈദ്യശാലവകയായി ധനസഹായം ചെയ്തുവരുന്നു.

## ആര്യവൈദ്യ ചികിത്സാശാല.

'ആര്യവൈദ്യചികിത്സാശാല' എന്ന ധൎമ്മാസ്പത്രി ആര്യവൈദ്യശാലയുടെ ഏററവും പ്രധാനമായ അംശമാകുന്നു. അതിൽ ആര്യവൈദ്യന്മാരുടെ നോട്ടത്തിന്നു പുറമേ മററു വൈദ്യന്മാരുടേയും സാന്നിദ്ധ്യം എപ്പോഴും ഉണ്ടായിരിക്കുന്നതാണ്. കാലംകൊണ്ട്, ആര്യവൈദ്യംകൊണ്ടോ മററുവൈദ്യംകൊണ്ടോ സാധിക്കാവുന്നതായ എല്ലാ രോഗങ്ങളേയും ഇവിടെവെച്ചു ചികിത്സിച്ചു ഭേദപ്പെടുത്തുവാനും, എത്ര വലിയ ശസ്ത്രക്രിയയും



ആര്യവൈദ്യചികിത്സാശാല (പിൻഭാഗം) (1924-ൽ സ്ഥാപിച്ചതു്)

ചെയ്യാനും ഉള്ള ഏപ്പ്പാടുകൾ ചെയ്യണമെന്നും, ഇതിനെ ഇ ന്ത്യയിലുള്ള ഒരു ഒന്നാംകിട സ്ഥാപനമാക്കിത്തീക്കണമെന്നും ആണ് എൻെറ ആഗ്രഹം.

## അഷ്ടാംഗശാരീരം.

പാഠശാലയും ആസ്പത്രിയും വെക്കാൻ തുടങ്ങിയപ്പോഴാണു ഇപ്പോൾ കിട്ടിവരുന്ന ആയുവ്വൈദ്യഗ്രന്ഥങ്ങളിലുള്ള ശാരീരഭാഗത്തിൻെറ ന്യൂനതയെ അധികം ഗ്രഹിപ്പാനിടയായത്. ആ ന്യൂനതയെ പരിഹരിപ്പാൻവേണ്ടി "അഷ്ടാംഗശാരീരം" എന്നൊരു ഗ്രന്ഥം സംസ്കൃതത്തിൽ എഴുതി ചിത്രങ്ങളോടുകൂടി അച്ചടിപ്പിച്ച് 1925 ഒടുവിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. ആയുവ്വൈദ്യത്തെ സംബന്ധിച്ചേടത്തോളം ഇപ്പോഴത്തെ നിലക്ക ഠരം പുസ്തകത്തിൽ പറഞ്ഞിട്ടുള്ള തത്വങ്ങളെ ശരിയായി ഗ്രഹിച്ചാൽ ധാരാളം മതിയാകുന്നതാണെന്നാണെൻെറ വിശ്വാസം. ഠരം പുസ്തകത്തെപ്പററി 1926-ാമത് കൊല്ലത്തിൽ ജയപുരത്തുവെച്ചു കൂടിയ 16-ാമത്തെ അഖിലഭാരത വഷീയവൈദ്യസമ്മേളനത്തിൻെറ നിയോഗപ്രകാരം അന്നത്തെ അദ്ധ്യക്ഷനായ പണ്ഡിത മദനമോഹനമാളവ്യ എം. എൽ. എ. അവർകൾ ഒപ്പിട്ടതായ ഒരു പ്രശംസാപത്രം കിട്ടീട്ടുണ്ടെന്നുള്ളതും ഇവിടെ സവിനയം പ്രസ്താവിച്ചുകൊള്ളുന്നു.

## നാടകക്കമ്പനി.

ഠരം അവസരത്തിൽ എന്നാൽ ആരംഭിക്കപ്പെട്ടതായ "പരമശിവവിലാസ നാടകക്കമ്പനി"യെക്കുറിച്ചുകൂടി രണ്ടുവാക്കു പറയുന്നത് അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. കേരളഭാഷയിലൊഴിച്ചു എല്ലാ ഭാഷകളിലും ഇപ്പോൾ ഉചിതമായ നാടക ഏർപ്പാടുണ്ട്. ചരിത്രം നോക്കിയാൽ ഇത് ഇന്ദ്രലോകത്തിൽനിന്നുതന്നെ ആരംഭിച്ചിട്ടുണ്ടെന്നു കാണാം. വിദ്യകളിൽവെച്ചു സാഹിത്യംപോലെതന്നെ സംഗീതത്തിന്നും വിദ്വാ

ന്മാർ പ്രാധാന്യം കൊടുത്തുകാണുന്നു. ചുരുക്കിപ്പറഞ്ഞാൽ ഹിന്തുക്കളുടെ ഇടയിൽ സംഗീതംകൂടാതെ ഇപ്പോഠം ഒരു മംഗളകർമ്മവും നടക്കുന്നില്ല. രീതിഭേദം മാത്രമെ ഉള്ളൂ. മററു ജാതിക്കാരും മതസ്ഥന്മാരും എന്നല്ല ലോകത്തിൽ പണ്ഡിതപാമരഭേദമെന്നിയെ എല്ലാവരും ആദരിച്ചു പോരുന്നതാകുന്നു സംഗീതവിദ്യ. ഇത് എത്ര കഠിനഹൃദയന്റേയും മനസ്സിനെ അലിപ്പിക്കുന്നതാകുന്നു. എങ്കിലും കലാവിദ്യകളിൽ അഭിരുചിയില്ലാത്തവരുടെ ഇടയിൽ ഇതിനെപ്പററി അഭിപ്രായഭേദമുണ്ടാവാമെന്നുള്ളത് എനിക്കും സമ്മതംതന്നെ. കോട്ടക്കലെ സംബന്ധിച്ചു പറകയാണെങ്കിൽ ആദ്യം സംഗീതവിദ്യ കഴിച്ചിട്ടതു എന്റെ വാരിയത്താകുന്നു. പിന്നെ അവിടുന്നു പടന്നതെ ബാക്കിയെല്ലാം ഉള്ളൂ. അതുകൊണ്ടു ആ വിഷയവും എന്നാൽ ത്യാജ്യമായിട്ടുള്ളതല്ല. ഞാനിതിലേർപ്പെട്ടതിന്റെ ഉദ്ദേശം താഴെ പറയുന്ന വകകൂടിയുണ്ട്.

1. വർഷക്കാലത്തെപ്പോലെ വൈദ്യശാലപ്രവൃത്തിക്കാൎക്കു വേനൽകാലത്ത് പ്രവൃത്തിക്കു വകയില്ല. അന്ന് അധികവും പറിമരുന്നുകഠം കിട്ടാത്തകാലമാണല്ലോ. അതുകൊണ്ട് അക്കാലത്തേക്കു വേറെ ചില പ്രവൃത്തികഠംകൂടിയുണ്ടാവണം.

2. ആദായമുണ്ടാകുന്നപക്ഷം അത് ധർമ്മവൈദ്യശാലയുടെ അഭിവൃദ്ധിക്ക് ഉപയോഗിക്കാം.

3. എല്ലാ വലിയ സ്ഥാപനങ്ങഠംക്കും ഒരു വിനോദത്തിനുള്ള ഏർപ്പാട് ആവശ്യമാണ്.

4. ഇതേ പേരുംപറഞ്ഞ് കുറെ ആളുകഠംക്കുകൂടി ഉപജീവനം നൽകുവാൻ സാധിക്കും.

5. അന്യനാട്ടുകാർ ഠരം ജില്ലയിൽകടന്നു സദാചാരവിരുദ്ധങ്ങളായ നാടകങ്ങഠം കളിച്ച് പണം തട്ടിക്കൊണ്ടുപോകുന്നതിന്നു ഇതുനിമിത്തം വല്ല കുറവും വന്നാൽ അതും ഒരു ഗണ്യമായ കാൎയ്യമാണ്.

6. ഇതിനെ അനുസരിച്ച് കേരളഭാഷയിൽ സദാചാരപരങ്ങളായ നാടകങ്ങൾ പ്രചരിച്ചുവന്നാൽ അതു കേരളസാഹിത്യത്തിന്ന് ഒരു ഭൂഷണമായിവരുന്നതുമാണല്ലൊ.

ഇതും ആരംഭിച്ചിട്ട് ഏകദേശം പതിനെട്ട കൊല്ലമായിരിക്കുന്നു. ഇപ്പോൾ സംസ്കൃതത്തിൽനിന്നും തമിഴിൽനിന്നും മററുമായി ഏകദേശം 24 നാടകങ്ങൾ തൎജ്ജമചെയ്ത് അഭിനയിച്ചുവരുന്നു. എനിക്കു തൎജ്ജമചെയ്തുകൊടുപ്പാൻ ഇടയില്ലാത്തതുകൊണ്ടും, മലയാളംവിട്ടു പുറംദേശങ്ങളിൽക്കൂടി പോയികളിക്കുന്നത് അത്യാവശ്യമാണെന്നു തോന്നിയതുകൊണ്ടും ഇപ്പോൾ ചില വിശേഷപ്പെട്ട തമിഴ്നാടകങ്ങൾ തൎജ്ജമയാക്കാതെതന്നെയും പഠിപ്പിപ്പാൻ തുടങ്ങീട്ടുണ്ട്. അഭിനയവിഷയത്തിലും സീൻ, സംഗീതം മുതലായ വിഷയത്തിലും ഈ കമ്പനി എത്രത്തോളം അഭിവൃദ്ധിയെ പ്രാപിച്ചിട്ടുണ്ടെന്നുള്ളത് ഇന്നത്തെ നാടകം കണ്ടാലറിയാവുന്നതുകൊണ്ട് അതിന്റെ ഗുണദോഷത്തെപ്പററി ഇവിടെ അധികം പ്രസ്താവിക്കുന്നില്ല.

## ഭാവികാൎയ്യം.

ആൎയ്യവൈദ്യശാല ഒരാളാൽ മാത്രം സ്ഥാപിക്കപ്പെട്ടു സ്വതന്ത്രമായി നടത്തിവരുന്നതാകയാൽ തൽപ്രവൎത്തകന്റെ അഭാവത്തിൽ ഇതിന്നു എന്തു വരാൻ പോകുന്നുവോ എന്നു പലൎക്കും പരിഭ്രമമുള്ളതായി അറിയുന്നു. എന്നാൽ, ഈ പരിഭ്രമം എനിക്കില്ല. എന്തെന്നാൽ, ഞാൻ സ്വശക്തികൊണ്ടാണിതൊക്കെ നിൎവ്വഹിക്കുന്നതെന്നു ഒരു കാലത്തും ഞാൻ അഭിമാനിച്ചിട്ടില്ല. ആൎയ്യവൈദ്യത്തിന്റെ അധഃപതനം തീൎത്ത് അതിന്നു ക്രമോന്മുഖമായ അഭിവൃദ്ധി വരുത്തണമെന്നുള്ളതാണിപ്പോഴത്തെ ഈശ്വരേച്ഛ. അതിന്നുള്ള ആജ്ഞാകരന്മാരിൽ എത്രയൊ എളിയ ഒരുവനായിട്ട് എന്നെയുംകൂടി അദ്ദേഹം നിശ്ചയിച്ചിരിക്കാമെന്നുമാത്രമെ ഈ കാൎയ്യത്തിൽ കരുതീട്ടുള്ളു. അപ്പോൾ ഇതിനെ നിലനിൎത്തേണ്ടതിന്നുള്ള മാൎഗ്ഗവും അദ്ദേ

ഹം കരുതീട്ടുണ്ടാവാതിരിക്കയില്ലെന്ന എനിക്ക തീർച്ചയുണ്ട്. എങ്കിലും മനുഷ്യപ്രയത്നവും ഠരം വിഷയത്തിൽ ആവശ്യമാണ്. "ദൈവെ നിവെശ്യ കുരു പൌരുഷമാത്മശക്ത്യാ" എന്നാണല്ലൊ പ്രമാണം. അതുകൊണ്ടു ഇതിന്റെ നിലനില്പിന്നുവേണ്ടി ചില ഏർപ്പാടുകൾ ചെയ്യുന്നതുകൂടി എന്റെ കടമയായിട്ടുതന്നെ ഞാൻ കരുതുന്നു. അതിനാൽ കാലംകൊണ്ട് ആര്യവൈദ്യശാലയെ ചില പ്രത്യേക നിബന്ധനകളോടുകൂടിയ ഒരു ധൎമ്മസ്ഥാപനമാക്കി റജിസ്റ്റർ ചെയ്തു നിലനിൎത്തണമെന്നും, ഇതിന്റെ ഭരണം എന്റെ ഉദ്ദേശത്തിന്നും ആദർശത്തിന്നും യോജിച്ചു നടക്കുവാനും നടത്തിക്കുവാനും മനസ്സും പ്രാപ്തിയുമുള്ള ഒരു കമ്മററിയെ ഏല്പിച്ചുകൊണ്ട് സ്വസ്ഥമായിരിപ്പാൻ സാധിക്കണമെന്നും ആണ് ഞാൻ ആഗ്രഹിക്കുന്നത്. എല്ലാം ഠരംശ്വരാനുഗ്രഹസാദ്ധ്യമാകയാൽ അചിരേണ അഭീഷ്ടസിദ്ധി വരുത്തുവാനായി അദ്ദേഹത്തോടു പ്രാൎത്ഥിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

കോട്ടക്കൽ,
16—10—1927. പി. എസ്സ്. വാരിയര്.

---

ധൎമ്മം ചെയ്യുന്നതിൽ ലേശവും മടിക്കേണ്ടതില്ലെന്നാണു ചരിത്രനായകന്റെ ആദ്യം മുതല്ക്കേയുള്ള അനുഭവം. ആവക ചിലവുകൾ വൎദ്ധിക്കുംതോറും ആര്യവൈദ്യശാലവക വരവും വൎദ്ധിക്കുന്നുണ്ടെന്നു മേൽ കാണിച്ച ജൂബിലി റിപ്പോർട്ടുകൊണ്ടറിയാവുന്നതാണല്ലൊ. എന്നാൽ ജൂബിലി കഴിഞ്ഞശേഷവും അതിന്നു ക്രമൊൻമുഖമായ അഭിവൃദ്ധിതന്നെയാണെന്നു 1929 മാൎച്ചുകൂടി അവസാനിച്ചതായ ഒരു കൊല്ലത്തെസ്സംബന്ധിച്ച താഴെ കാണിച്ച കണക്കുകൊണ്ടു പ്രത്യക്ഷപ്പെടുന്നതാകുന്നു. ഠരം കൊല്ലം നാടകത്തിലും അല്പം ആദായമായിട്ടാണിരിക്കുന്നതു എന്നു പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

1929 മാൎച്ച് കൂടിയ ഒരു കൊല്ലത്തെ

## റിപ്പോൎട്ട്.

| | | ക | ണ | പ |
|---|---|---|---|---|
| 1. | ആൎയ്യവൈദ്യശാലയിലും, ധൎമ്മാസ്പത്രിയിലും കൂടി ഒട്ടാകെ നേരിട്ടുവന്നു ചികിത്സിച്ച രോഗികളുടെ സംഖ്യ. (ഇതിൽ കിടത്തി ചികിത്സിച്ച രോഗികളുടെ സംഖ്യയും ഉൾപ്പെടുന്നതാണു.) | 55,914 | | |
| 2. | ധൎമ്മമായികൊടുത്ത മരുന്നിന്റെ വില ആകെ. | 12,694 | 6 | 8 |
| 3. | രോഗികൾക്ക് ഭക്ഷണം മുതലായ മററു ചിലവുകൾ, ധൎമ്മാസ്പത്രിയിലെ Establishment charge അടക്കം. | 2,505 | 10 | 1 |
| 4. | ആൎയ്യവൈദ്യപാഠശാലയിലെ ശമ്പളച്ചിലവ്. | 1,194 | 0 | 0 |
| 5. | വിദ്യാൎത്ഥികൾക്കു സഹായധനം. | 2,049 | 0 | 0 |
| 6. | ആൎയ്യവൈദ്യശാലവക ഒട്ടാകെ മരുന്നുവില്പന. | 1,13,438 | 14 | 10 |



ഇതിൽ കത്തുമൂലം ചികിത്സിച്ച രോഗികളുടെ സംഖ്യ ഉൾപ്പെടുത്തീട്ടില്ല.

ഇങ്ങിനെ ആൎയ്യവൈദ്യശാലയും മററു. ഏൎപ്പാടുകളും അഭിവൃദ്ധിപ്പെട്ടുവരികയും മററും ചെയ്തുവന്നിരുന്നുവെങ്കിലും ചരിത്രനായകന്റെ അറുപതാമത്തു വയസ്സിൽ വേറെ പലവിധങ്ങളായ അനിഷ്ടസംഭവങ്ങൾക്കും ഇടയായിട്ടുണ്ട്. ഇതു കാൎയ്യമായി നാലു മരണങ്ങൾ സംഭവിച്ചതുതന്നെ. കഴിഞ്ഞുപോയ പുതിയ കോവിലകത്തു കുഞ്ഞി അനുജൻ തമ്പുരാന്റെ മകനാ

യി സി. പി. കുട്ടികൃഷ്ണമേനോൻ എന്നൊരു കുട്ടി 12 കൊല്ലംമു മ്പു നാടകത്തിൽ ചേൎന്നിരുന്നു. ഇയ്യാൾ സ്വതവേ ക്ഷീണശരീരനായിരുന്നുവെങ്കിലും ആകൃതികൊണ്ട് ഒരു നല്ല തറവാടിയും ബുദ്ധിമാനും ആയിരുന്നു. ചേൎന്ന രണ്ടുകൊല്ലം കഴിഞ്ഞതു മുതല്ക്ക് ഇയ്യാൾക്കു ക്ഷയരോഗത്തിന്റെ ആരംഭം തുടങ്ങി. ഇയ്യാളിൽ ചരിത്രനായകൻ പ്രത്യേകം സ്നേഹം വിചാരിച്ചിരുന്നതിന്നു പുറമേ ഈ രോഗം എത്രത്തോളം നീട്ടിക്കൊണ്ടു പോകാൻ സാധിക്കുമെന്നു പരീക്ഷിക്കണമെന്നും കൂടി നിശ്ചയിച്ചിരുന്നു. അതിനാൽ ഇയ്യാൾക്കുവേണ്ടി വളരെ പണം ചിലവിടുകയും അദ്ധ്വാനിക്കുകയും മനസ്സിൽ വേദനപ്പെടുകയും ഉണ്ടായിട്ടുണ്ടു. സ്വന്തം ചികിത്സകൾ ചെയ്യുന്നതിന്നു പുറമെ യോഗ്യന്മാരായ ഡാക്ടർമാരെക്കൊണ്ടു മൂന്നു പ്രാവശ്യം ബോധംകെടുത്തി ശസ്ത്രക്രിയതന്നെ ചെയ്യിച്ചിരിക്കുന്നു. പലപ്രാവശ്യവും മരിച്ചു മരിച്ചില്ല എന്ന നില എത്തിയതിന്നുശേഷം ആയാളെ ജീവിപ്പിച്ചു കൊണ്ടുവരുവാൻ ചരിത്രനായകന്നു സാധിച്ചിട്ടുണ്ടു. എന്നാൽ രോഗം മാറിയാൽ വീണ്ടും ദേഹം നോക്കാതെ അത്യുത്സാഹമായി പണിയെടുക്കുന്ന സ്വഭാവമായിരുന്നു ഇയ്യാൾക്കുണ്ടായിരുന്നതു. അതുകൊണ്ടു കൃഷ്ണലീല അഭ്യാസിക്കുവാൻ തുടങ്ങിയതു മുതൽ ഈയാൾ അത്യദ്ധ്വാനം ചെയ്കയും ഇങ്ങനെ അഞ്ചാറുമാസം കഴിഞ്ഞപ്പോൾ കിടപ്പിലാകയും എന്തുചെയ്തിട്ടും മാറാതെ 1928 മെയി 17-ാംനു- മരിച്ചുപോകയും ചെയ്തു. പുരുഷന്മാർ സ്ത്രീവേഷംകെട്ടി ഇത്ര ചാതുൎയ്യത്തോടുകൂടി അഭിനയിച്ചും പാടിയും പൊതുജനങ്ങളെ ആഹ്ളാദിപ്പിക്കുക വളരെ ദുർല്ലഭമാകുന്നു. അതുമാത്രമല്ല, ചില പാട്ടുകൾ ആയാൾ പാടുന്നതുപോലെയുള്ള സുഖം മേലിൽ കേട്ടനുഭവിപ്പാനും വളരെ പ്രയാസമായിട്ടാണു തോന്നുന്നതു്.

പിന്നെ മരിച്ചതു് ഇന്ത്യനൂർ കൃഷ്ണപ്പിഷാരോടി എന്നൊരാളാണ്. ഇയ്യാൾ ചരിത്രനായകന്റെ മാതാവി

ന്ന് ഏററവും പ്രിയപ്പെട്ട ആളും ചരിത്രനായകൻെറ സമവയസ്കനും ആയിരുന്നു. വാരിയത്തും വൈദ്യശാലയിലും ആയി ആയാൾ ഏകദേശം 30കൊല്ലത്തോളം താമസിച്ചിട്ടുണ്ട്. ആയാൾക്കു ഗുൽഫസന്ധിയിൽ ഒരു വ്രണം തുടങ്ങിയിട്ടു കുറേകാലമായിരുന്നു. എന്തു ചികിത്സ ചെയ്തിട്ടും മാറാതെ 1928 മെയി 30-ാംനു- ആയാളും മരിച്ചു.

ചരിത്രനായകൻെറ പിതാവിൻെറ മൂത്ത മരുമകനായ അച്യുതവാരിയരാണു പിന്നെ മരിച്ചതു്. ഇദ്ദേഹം തറവാട്ടിൽനിന്നു ഭാഗിച്ചുപോരുമ്പോൾ രണ്ടു് അനുജന്മാരും അമ്മയും ഉണ്ടായിരുന്നു. അനുജന്മാർ മുമ്പേ മരിച്ചു. അമ്മ പിന്നെ മരിച്ചു. രണ്ടുകൊല്ലംമുമ്പു ഭാൎയ്യയും മരിച്ചിരുന്നു. ദീനവുമായി. അതിനാൽ ചരിത്രനായകൻെറ രക്ഷയിലാണു പിന്നെ ഇരുന്നിരുന്നതു്. ജൂലായി 10-ാംനു- അദ്ദേഹവും ചരമഗതിയെ പ്രാപിച്ചു.

പുതിയ പുര പണി ചെയ്യുന്നതിൽ വേറെ ഒരുദ്ദേശവും കൂടിയുണ്ടു്. ധൎമ്മാസ്പത്രിയെ വീണ്ടും പുഷ്ടിപ്പെടുത്തുന്നതിന്നു ഡോക്ടർ പി. കെ. വാരിയർ പെൻഷൻ എടുത്തുവരുന്ന കാലത്തെക്കൂടി പാൎത്തിരിക്കുകയാണു്. ആ കാലത്തു വാരിയരും കുടുംബങ്ങളും ഇവിടെ വന്നു താമസിക്കുവാനാണു തീൎച്ചപ്പെടുത്തിയിരിക്കുന്നതു്. ഇപ്പോൾ ആറുമാസം കല്പനയെടുത്തു താമസിപ്പാൻ ഉദ്ദേശിച്ചിട്ടുള്ളതും ഇവിടെത്തന്നെയാണു്. അതിന്നുംകൂടി സൌകൎയ്യപ്പെടുത്തണമെന്നു പുര പണി ചെയ്യാൻ തുടങ്ങുമ്പോൾതന്നെ ഉദ്ദേശം ഉണ്ടു്. എന്നാൽ കഴിഞ്ഞ ഡിസെമ്പ്ര്മാസത്തോടുകൂടി പത്നിയായ ചെറിയ കുട്ടിവാരസ്യാൎക്കു അത്യാസന്നദീനം പിടിപ്പെട്ടു വലിയ സന്ദിഗ്ദ്ധസ്ഥിതിയിലായി. എങ്കിലും ദൈവാധീനത്താൽ തല്ക്കാലം ദീനം സമാധാനപ്പെട്ടു. പക്ഷേ എല്ലാവൎക്കും കുറച്ചു ദിവസം വലിയ പരിഭ്രമത്തിന്നിടയായിരുന്നു.

എന്നാൽ അടുത്തു നടന്ന സംഭവം സൎവ്വോപരി ഭയങ്കരവും വ്യസനകരവും ആയിരുന്നു. അതായതു കുഞ്ഞിക്കുട്ടിവാരസ്യാരുടെ ഭൎത്താവും വാരിയർബാങ്കിലെ മാനേജിങ്ങ് ഡയറക്ടരുമായിരുന്ന കെ. വി. ശങ്കരവാരിയർ 1929 മാൎച്ച് 7-ാംനു- ഹൃദ്രോഗത്താൽ മരിച്ചുപോയതുതന്നെ. ഇദ്ദേഹം ഏററവും സത്സ്വഭാവിയും പ്രാപ്തനും ജനരഞ്ജനയുള്ള ആളും ആയിരുന്നു. അതുകൊണ്ടു ചരിത്രനായകൻെറ തറവാട്ടെയ്ക്കും സ്വന്തം തറവാട്ടെയ്ക്കും എന്നല്ല നാട്ടുകാൎക്കുകൂടി ഈ മരണം ഒരു തീൎത്താൽ തീരാത്ത നഷ്ടമായിട്ടാണു പരിണമിച്ചിട്ടുള്ളതു്. ഇദ്ദേഹത്തിൻെറ സത്സ്വഭാവത്തെയും കൃത്യബോധത്തെയും കാണിക്കുന്നതായ ഒരു പ്രത്യേക സംഗതിയെ ഇവിടെ എടുത്തു പറയേണ്ടതായിട്ടുണ്ട്. ഹൃദ്രോഗം എന്നതു് പെട്ടന്നു് അപായത്തെ ഉണ്ടാക്കുന്ന ഒരു വ്യാധിയാണല്ലൊ. എന്നാൽ ബുദ്ധിമാനായ ശങ്കരവാരിയർ തൻെറ ഭാൎയ്യക്കും കുട്ടികൾക്കും ആയി 4000 ഉറുപ്പികയും, സോദരി, ആശ്രിതൻ മുതലായവൎക്കു ഔചിത്യംപോലെയുള്ള ഓരോ സംഖ്യകളും കിട്ടത്തക്ക നിലയിലുള്ള ഒരു ഒസ്യത്ത് എഴുതി ഒപ്പിടുന്നതും മരണവും കൂടിയുള്ള അന്തരം ഒന്നോ രണ്ടോ മിനിട്ടു മാത്രമായിരുന്നു. ഇത്രയും ഔദാൎയ്യമായി പ്രവൃത്തിച്ച ഒരാൾ വാരിയർ വംശത്തിൽ ഇതുവരെ ഉണ്ടായിട്ടില്ലെന്നു തീൎച്ചപറയാവുന്നതാകുന്നു.

ഇങ്ങനെ അത്യാപത്തുകൾ പലതും സംഭവിച്ചിട്ടുണ്ടെങ്കിലും ഈ കൊല്ലം ചരിത്രനായകൻെറ സ്വന്തം ആരോഗ്യത്തെ സംബന്ധിച്ചോ ധനസ്ഥിതിയെ സംബന്ധിച്ചോ മാത്രം ആലോചിക്കുന്നപക്ഷം ഇതു് ഏററവും ഗുണകരമായ കാലമാണെന്നാണു പറയേണ്ടതു്. അത്രമാത്രമല്ല, ഇതിനിടയിൽ വേറെ ഒരു വലിയ ചാരിതാൎത്ഥ്യത്തിന്നിടവരികയും കൂടി ഉണ്ടായി. എന്തെന്നാൽ 1103-ൽ തൃശ്ശിവപേരൂരിൽ സാഹിത്യപരിഷത്തിന്നു പോകുമ്പോൾ തന്നെ പിറെറ കൊല്ലത്തിലേക്ക് പരി

ഷത്തിനെ കോട്ടക്കലേക്കു ക്ഷണിച്ചാലോ എന്നു പി. വി. കൃഷ്ണവാരിയരവർകൾ ചരിത്രനായകനോടു ചോദിക്കുകയും വിരോധമില്ല, ക്ഷണിക്കുന്നപക്ഷം അതിന്നു കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കാമെന്നു പറയുകയും ചെയ്തിട്ടുണ്ടായിരുന്നു. പരിഷത്തു അടുത്തു തുടങ്ങിയപ്പോൾ വരുന്നവർക്കു താമസിക്കുവാൻ ഉദ്ദേശിച്ചിരുന്ന സ്ഥലമൊന്നും പോരാ എന്നും സൌകൎയ്യം മതിയാവില്ലെന്നും മററും കൃഷ്ണവാരിയർ വന്നു പറഞ്ഞു. അപ്പോഴക്കു പുതിയതായി പണിചെയ്യിക്കുന്ന സ്വന്തം ഭവനത്തിന്റെ പ്രധാനഭാഗമെല്ലാം ഓടിട്ടു കഴിഞ്ഞിരുന്നു. ബാക്കിപണികളെല്ലാം ഏതാണ്ടു പകുതിയായിട്ടേ ഉണ്ടായിരുന്നുള്ളു. എന്നാലും പണിയൊക്കെ തല്ക്കാലം നിൎത്തി വെട്ടപ്പാക്കി എല്ലാവരെയും പുതിയ കെട്ടിടത്തിൽ താമസിപ്പിച്ചുകൊള്ളുവാൻ സമ്മതം കൊടുത്തു. ഗൃഹപ്രവേശംപോലും കഴിയാത്തതായ ഈ വിശേഷപ്പെട്ട സ്ഥലം ഒന്നാമതായി ഇങ്ങിനെ അന്യന്മാൎക്കുപയോഗിപ്പാൻ കൊടുത്തതിൽ ജനങ്ങൾക്കു വലിയ അത്ഭുതംതോന്നി. പക്ഷെ "സൎവ്വം പരോപകാരായ" എന്നു ശപഥം ചെയ്ത ആൾ ഇങ്ങിനെ ചെയ്തതിൽ എന്താണു അത്ഭുതം വിചാരിപ്പാനുള്ളതു? ഒന്നുംതന്നെയില്ല. പ്രത്യുത, ഇതു അദ്ദേഹത്തിന്നു് ഏററവും ചാരിതാൎത്ഥ്യജനകമായിരുന്നു. പണി തീരുന്നതിന്നു മുമ്പുതന്നെ ഇതു പരസ്സഹസ്രം ജനങ്ങൾക്കു, അതോ, കന്യാകുമാരിമുതൽ ഗോകൎണ്ണംവരെയുള്ള സാഹിത്യവിദ്വാന്മാൎക്കു്, ഉപകാരമായിത്തീരുക എന്നതു സാധാരണ സുസാദ്ധ്യമായ കാൎയ്യമല്ലല്ലോ. അത്രയുമല്ല, ജാതിമതഭേദംകൂടാതെ നമ്പൂതിരി, ഭട്ടതിരി, പട്ടർ, മൂത്തതു്, വാരിയർ, പിഷാരോടി, തമ്പുരാൻ, നമ്പീശൻ, നായർ, മേനോൻ, പണിക്കർ, മണ്ണാൻ, തിയ്യൻ, ആശാരി, മുഹമ്മദീയൻ, ക്രിസ്ത്യാനി മുതലായ എല്ലാതരം ആളുകളുംകൂടി ഏകോദരസഹോദരന്മാരെപ്പോലെ കൈകോൎത്തു പിടിച്ചു നടക്കുന്നതും ഇടകലൎന്നു ഇരുന്നു ഉ

ണ്ണുന്നതും, കാപ്പികഴിക്കുന്നതും ആയ അന്നത്തെ അതായത് 1104 ധനുമാസം 15-ം, 16-ം നു-കളിലെ കാഴ്ച എത്രയും ഹൃദയംഗമമായിരുന്നു. ഇതു കാണ്മാനുള്ള കൌതുകത്താൽ ചരിത്രനായകൻ രണ്ടുനേരവും അവരുടെ ഭക്ഷണസമയത്ത് അവിടെ പോയി നില്ക്കുകയും അന്വേഷിക്കുകയും ചെയ്ക പതിവായി നടന്നുവന്നു. അത്രയുമല്ല, സന്തോഷാതിരേകത്താൽ അവസാനദിവസം സ്വന്തം വകയായി അതിഥികൾക്കു പരക്കെ ഒരു വിശേഷപ്പെട്ട സദ്യ കഴിക്കുകയും ഉണ്ടായി. ഇതിന്നുപുറമെയാണു സാഹിത്യസമാജത്തിന്നു ആദ്യം നിശ്ചയിച്ചതുപോലെയുള്ള 100 ഉറുപ്പിക ധനസഹായവും, വേറെ സ്ഥലസഹായങ്ങളും ആൾസഹായങ്ങളും ചെയ്തുകൊടുത്തിട്ടുള്ളത്. ഇങ്ങിനെയുള്ള സന്ദർഭം വരുമ്പോൾ നൂറല്ല ആയിരം കൊടുത്താലും വിരോധമില്ലെന്നാണു ചരിത്രനായകന്റെ സ്വതെയുള്ള അഭിപ്രായം. അതാണിങ്ങിനെ സദ്യകൂടി കഴിപ്പാനുള്ള കാരണം.

ചരിത്രനായകന്റെ ജനനദിവസം 1044 മീനം 4-ാംനു-അസ്തമിച്ചു 5-ാംതിയ്യതി പുലർച്ചെ അശ്വതി നക്ഷത്രത്തിന്മേലാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഹിന്തുമതപ്രകാരം നക്ഷത്രത്തെ അനുസരിച്ചാണു പിറന്നാൾ കൊണ്ടാടേണ്ടതു് എന്നാണു നിശ്ചയം. ഒരു മാസത്തിൽ രണ്ടു പിറന്നാൾ വരുന്നപക്ഷം ഒടുവിലത്തേതാണ് ആചരിക്കേണ്ടതെന്നും നിശ്ചയം ഉണ്ടു്. അതുപ്രകാരം ഈ മാസത്തിൽ അശ്വതി പിറന്നാൾ രണ്ടു പ്രാവശ്യം വരുന്നതാകകൊണ്ടു രണ്ടാമത്തേതായ 28-ാംനു-ത്തെ പിറന്നാളാണു ഷഷ്ടിപൂർത്തി എന്നു നിശ്ചയിച്ചിരിക്കുന്നതു്. എന്നാൽ 'ശുഭസ്യ ശീഘ്രം' എന്നും 'ഗൃഹീത ഇവ കേശേഷു മൃത്യുനാ ധർമ്മമാചാരേൽ' എന്നും ഉള്ള ആപ്തവാക്യപ്രകാരം ദൈവികമായും വൈദികമായും ഉള്ള കർമ്മങ്ങളെല്ലാം ആദ്യത്തെ പിറന്നാളിന്നുതന്നെ കഴിക്കുകയാണു ചരിത്രനായകൻ ചെയ്തതു്. അതിനാൽ കോട്ടയ്ക്കൽ ശിവക്ഷേത്രത്തിലെ മദ്ധ്യ

പം പൊളിച്ചു പുതുതായി പണിചെയ്തു ചെമ്പടിക്കുന്നതിന്നു വേണ്ടി തല്ക്കാലം 75 പവനം (പോരാത്തതു പിന്നെ കൊടുപ്പാനം നിശ്ചയിച്ചിട്ടുണ്ട്. അടങ്കൽ തെയ്യാറാക്കിയതിൽ ഇതിന്നു സുമാർ 5000-ക ചിലവു വേണ്ടിവരുമെന്നുകണ്ടിരിക്കുന്നു.) വേട്ടക്കൊരുമകൻകാവിലേയ്ക്കും പാണ്ടമംഗലം വിഷ്ണുക്ഷേത്രത്തിലേക്കും 100 വീതം ഉറുപ്പികയും തൽക്കാലം വഴിവാടു ചെയ്കയുണ്ടായി. അന്നുണ്ടായിരുന്ന നമ്പൂതിരിമാൎക്കെല്ലാം പരക്കെ പശുദ്ദാനവും അച്ഛൻവാധ്യാൻ നമ്പൂതിരിക്ക് ഒരു കൂറ്റവും മഹൻ വാധ്യാൻനമ്പൂതിരിക്ക് ഇരട്ടി പശുദ്ദാനവും കൂട്ടത്തിൽ കൊടുത്തു.

ചരിത്രനായകന്റെ പൂൎവ്വന്മാർ കിഴക്കെ കോവിലകം ആശ്രയം തുടങ്ങീട്ടു 130 കൊല്ലം തികയുന്ന അവസരമാണിതു. അതുകൊണ്ടു കോവിലകത്തുള്ള തമ്പുരാക്കന്മാൎക്കും തമ്പുരാട്ടിമാൎക്കും എന്നല്ല അതു സംബന്ധമായ നാനാജാതിക്കാൎക്കും അന്നു വിശേഷപ്പെട്ട സദ്യയും കഴിക്കുകയുണ്ടായി. കോട്ടയ്ക്കലെ പഴയ കാഞ്ഞിരപ്പള്ളി കേടു തീൎക്കുന്നതിന്നു 100-കയും (ഇതു കോട്ടക്കലുള്ള പുരാതനമായ മുഹമ്മദീയപ്പള്ളിയാണ്. ഇതിലേക്കു ഇതിന്നു മുമ്പും പിന്നുരകെട്ടിച്ചുകൊടുക്കുക മുതലായ പല സഹായങ്ങളും ചരിത്രനായകൻ ചെയ്തുകൊടുത്തിട്ടുണ്ട്.) നെല്ലുവായിൽ ക്ഷേത്രത്തിൽ മണ്ഡപം ചെമ്പടിക്കുന്നതിന്നു 500കയും പന്നിയമ്പള്ളി ക്ഷേത്രത്തിലേയ്ക്കു 100-കയും വഴിവാടു ചെയ്വാൻ നീക്കിവെച്ചിട്ടും ഉണ്ട്. ഗുരുവായൂർ മുതലായ മഹാക്ഷേത്രങ്ങളിലും വാഴിവാടുകൾക്കുള്ള ഏൎപ്പാടുകൾ ചെയ്യാതിരുന്നിട്ടില്ല. ആ വകയെല്ലാം 28-ാംനു-ത്തെ പിറന്നാൾ ദിവസം നടത്തുവാനാണു നിശ്ചയം. സ്വജനങ്ങൾക്കും സ്നേഹിതന്മാൎക്കും ഉള്ള സദ്യ മുതലായതും സൎവ്വാണിസ്സദ്യയും എല്ലാം 28-ാംനു-ക്കു തന്നെ നീട്ടിവെക്കുകയും ചെയ്തു.

മീനം 1-ാംനു-ത്തെ പുറന്നാൾ വക ദാനങ്ങൾ, സ്വജനസ്സദ്യ മുതലായതെല്ലാം പഴയ തറവാടായ വാരിയത്തുവെച്ചു

തന്നെയാണ കഴിച്ചതു്. രണ്ടു പിറന്നാൾ വന്നതുകൊണ്ടു് ഒന്ന പഴയ വാരിയത്തും രണ്ടാമത്തേതു പുത്തൻവാരിയത്തും വെച്ചു കഴിപ്പാനാണ് ആദ്യംതന്നെ ആലോചിച്ചുറച്ചിരുന്നതു. ആദ്യത്തെ പിറന്നാൾ പഴയ വാരിയത്താക്കാൻ പ്രത്യേകകാരണംകൂടിയുണ്ടു. ചരിത്രനായകൻെറ വെറിയമ്മയായ കുട്ടിവാരസ്യാർ 86 വയസ്സായി സുഖത്തോടെ ഇരിക്കുന്നു. അമ്മ മരിച്ചതിന്നശേഷം എല്ലാ കൊല്ലവും പിറന്നാൾക്ക് കുട്ടിവാരസ്യാരാണ വിളമ്പികൊടുക്കുക പതിവ്. അതു ഇക്കുറിയും തെററിക്കേണ്ട എന്ന വിചാരംതന്നെയാണ ഇങ്ങിനെ നിശ്ചയിക്കുവാൻ പ്രധാനകാരണം. പ്രായാധിക്യംകൊണ്ടു പിറെറത്തെ പിറന്നാളിന്ന് പുത്തൻവാരിയത്തേക്കു വരുവാൻ സാധിച്ചില്ലെന്നു വരാമല്ലൊ. പിന്നെ, പുത്തൻവാരിയത്തിൻെറ പണി വളരെ ധൃതിയായി നടക്കുന്നുണ്ടെങ്കിലും അന്നൊക്കു മുഴുമിക്കുവാൻ വളരെ പ്രയാസമായിട്ടാണ തോന്നിയിരുന്നതു. കുളവും പണി പകുതിയായിട്ടെ ഉണ്ടായിരുന്നുള്ളു. ഏതായാലും 23-ാംതിയ്യതിയായപ്പോഴക്കു അകത്തു കടന്നിരിക്കത്തക്കവണ്ണം ഗൃഹത്തിൻെറ പണിയെല്ലാം മുഴുമിച്ചു. അതിനാൽ 23-ാംനു- അത്തുതശാന്തിയും പുണ്യാഹവും കഴിച്ചു് അന്നു രാത്രി മൂന്നരമണിക്കു് അതായതു 24-ാം തിയ്യതി വെളിച്ചാവാൻ കാലത്തുള്ള ശുഭമുഹൂത്തത്തിൽ സകല കുടുംബാംഗങ്ങളോടും (ഭത്താവു മരിച്ച അവസരമാകയാൽ കുഞ്ഞിക്കുട്ടിവാരസ്യാർ മാത്രം ഒരു മംഗളകമ്മത്തിൽ പങ്കുകൊണ്ടില്ല.) നെല്ലായ മൂപ്പിൽവാരിയർ, ഡോക്ടർ പി. കെ. വാരിയർ മുതലായ സകല ബന്ധുക്കളോടും, ചരിത്രനായകൻെറ കീഴിലുള്ള സകല പ്രവൃത്തിക്കാരോടുംകൂടി ഗൃഹപ്രവേശം മംഗളമായി കഴിക്കുകയും ചെയ്തു. അതിന്നുമുമ്പു് 22-ാംനു- രാത്രി കുററിപൂജ മുതലായതും പിന്നീടു പ്രവൃത്തിക്കാക്കെല്ലാം യഥോചിതം സമ്മാനങ്ങളും കൊടുക്കുകയും ഉണ്ടായി. അന്നേക്കു കുളവും ഉപയോഗിക്കത്തക്ക നിലയിലായി. വൈ



പി. എസ്സ്. വാരിയരവർകളുടെ ഷഷ്ട്യബ്ദപൂർത്ത്യവസരത്തിൽ എടുത്ത വാരിയന്മാരുടെ ഗ്രൂപ്പ് ഫോട്ടൊ (1st group)

ദ്ഭുത ദീപവും ഇതിന്നു തക്കവണ്ണം ശരിപ്പെടുത്തിക്കഴിഞ്ഞിരു ന്നു. ഗൃഹപ്രവേശാവസരത്തിൽ എല്ലാവരുംകൂടി പ്രാൎത്ഥിച്ച ശ്ലോകമാണു താഴെ ചേൎത്തിരിക്കുന്നതു:—

"കൈലാസസൌധ"മതിലുള്ള പിണക്കമെന്ന
മാലേശിടാതഖിലസൌഖ്യമണയ്ക്കുവാനും
ശ്രീലാസമുള്ളതിന്നു പുഷ്ടിയിണക്കുവാനും
ശൈലേശനന്ദിനി! സദാപി തുണയ്ക്കണം നീ.

ഗൃഹപ്രവേശദിവസത്തെ കലിദിനസംഖ്യയെ കാണിക്കുന്നതാണ് താഴെ കാണിച്ച ശ്ലോകം:—

'ശ്രീവരാഹവിഹാരാ'ഖ്യേ ശ്രീവരാസംഗദായിനി
കലിഹീനേ നവേ ഹൎമ്മ്യേ ശങ്കരഃ പ്രാവിശൽസുഖം.

ഗൃഹപ്രവേശം മുൻപറഞ്ഞ മുഹൂൎത്തത്തിന്നു കഴിക്കുകയും അന്നെല്ലാവരും അവിടെവെച്ചു ഭക്ഷണം കഴിക്കുകയും ചെയ്തുവെങ്കിലും സ്ത്രീകൾ അവിടെ സ്ഥിരതാമസം തുടങ്ങിയതു 26-ാംനു- തിങ്കളാഴ്ച മുതല്ക്കായിരുന്നു. ചരിത്രനായകനാകട്ടെ അവിടെ സ്ഥിരതാമസം ആക്കിയതു മേടം 1-ാംനു-, അതായതു് ഏപ്രിൽ 13-ാംനു- ശനിയാഴ്ച മുതൽക്കും ആകുന്നു.

---

## ഷഷ്ട്യബ്ദപൂൎത്ത്യാഘോഷം.

(സംഭവറിപ്പോർട്ട്.)

പുതിയ വാരിയത്തു ഗൃഹപ്രവേശത്തോടുകൂടിത്തന്നെ ഷഷ്ട്യബ്ദപൂൎത്ത്യാഘോഷത്തിന്റെ ആരംഭവും തുടങ്ങി എന്നു പറയാം. ഷഷ്ട്യബ്ദപൂൎത്തിസ്മാരകമായി മീനം 23-ാംനു- വെള്ളിയാഴ്ച സ്ഥലത്തെ ഹൈസ്കൂൾ, ബോർഡ് ഹിന്തു ഹയർ എലിമെണ്ടറി സ്കൂൾ, ബാലികാ പാഠശാല മുതലായ സ്ഥാപനങ്ങളിലെ വിദ്യാൎത്ഥികൾക്കും വിദ്യാൎത്ഥിനികൾക്കും, അദ്ധ്യാപകന്മാൎക്കും അദ്ധ്യാപികമാൎക്കും ഒരു ചായസൽക്കാരം ഉണ്ടായി. പി

ന്നീട്ട 27-ാംനു- വൈകുന്നേരം നാലുമണിക്കു സ്ഥലത്തെ ബോഡ് മാപ്പിള ഹയർ എലിമെണ്ടറി സ്കൂളിലെ വിദ്യാൎത്ഥികൾക്കും, അദ്ധ്യാപകന്മാൎക്കും; അന്നുരാത്രി എഴുമണിക്കു സ്ഥലത്തെ മാപ്പിളമാൎക്കും പ്രസ്തുത സ്കൂളിൽവെച്ചു വിവിധ വിഭവങ്ങളോടുകൂടിയ ഒരു "ടീപ്പാർട്ടി"കൂടി നടത്തി.

ചരിത്രനായകന്റെ ഷഷ്ട്യബ്ദപൂൎത്ത്യാഘോഷം 1104 മീനം 28-ാംനു- ബുധനാഴ്ചയാണു പുതിയ വാരിയത്തുവെച്ചു കേമമായി കൊണ്ടാടിയത്. അതിന്നു ബ്രിട്ടീഷുമലബാർ, കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങളിലെ നാനാദേശങ്ങളിലുമുള്ള പല ഭവനങ്ങളിൽനിന്നും, ചരിത്രനായകന്റെ ക്ഷണനമനുസരിച്ചു, വാരിയന്മാർ 27-ാംനു- രാവിലെ മുതൽക്കുതന്നെ വന്നുതുടങ്ങി. വൈകുന്നേരമായപ്പോഴക്കും വൈദ്യുതദീപങ്ങളാൽ പ്രശോഭിക്കപ്പെട്ടിരുന്ന പുതിയ സൌധവും പരിസരങ്ങളും ജനങ്ങളാൽ നിറയപ്പെട്ടുകഴിഞ്ഞു. സജാതീയ സ്ത്രീകളും ധാരാളം ഉണ്ടായിരുന്നു. അതിഥികളുടെ കൂട്ടത്തിൽ തൊണ്ണൂറു വയസ്സു തികഞ്ഞ പട്ടരകോണത്തു വാരിയത്തു രാഘവവാരിയർ എന്നൊരു വയോവൃദ്ധനും ഉൾപ്പെട്ടിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണു. വാരിയർസമുദായത്തിൽ ഇത്രയും പ്രായം ചെന്ന ഒരാൾ ഇദ്ദേഹത്തെപ്പോലെ അരോഗദൃഢഗാത്രനായി ഇന്നു ജീവിച്ചിരിപ്പുണ്ടെന്നു തോന്നുന്നില്ല. തൊണ്ണൂറു വയസ്സു തികഞ്ഞ വൃദ്ധനും, 'തൊണ്ണൂറെത്താത്ത' ബാലന്മാരും കൂടി സമ്മേളിക്കുന്ന ഈ ശുഭാവസരത്തിൽ പങ്കുകൊള്ളുവാനായി ഇതരസമുദായാംഗങ്ങളും ഒട്ടധികം ഇവിടെ സന്നിഹിതരായിരുന്നു.

## സദ്യയും ദക്ഷിണയും.

28-ാം തിയ്യതി രാവിലെ ആയപ്പോഴക്കും സുമാറ് അറനൂറോളം വാരിയന്മാരും, ഒട്ടധികം സ്ത്രീകളും അന്യസമുദായങ്ങളിലെ പലപ്രമാണികളും എത്തിച്ചേൎന്നു. ചരിത്രനായകൻ

അതിരാവിലെ സ്നാനം ചെയ്ത് ക്ഷേത്രങ്ങളിലെല്ലാം പോയി ദർശനം കഴിക്കുകയും, വഴിവാടുകൾ ചെയ്യുകയും കഴിഞ്ഞതിന്നു ശേഷം, നമ്പൂതിരിമാൎക്ക് പരക്കെപ്പെരുത്ത ദാനവും ചില വിശേഷപ്പെട്ട ദാനങ്ങളും ചെയ്തു. അതിൽ പിന്നെ ബ്രാഹ്മണൎക്കും, സ്വജനങ്ങൾക്കും, വേറെ വേണ്ടപ്പെട്ടവൎക്കും ചതുൎവ്വിധവിഭവങ്ങളോടുകൂടിയ ഗംഭീരമായ സദ്യയും, സദ്യക്കുശേഷം എല്ലാ ബ്രാഹ്മണൎക്കും അവസ്ഥാനുസരണം ദക്ഷിണയും കൊടുത്തു. സുമാർ നൂറോളം നമ്പൂതിരിമാരും, അമ്പതോളം എമ്പ്രാന്തിരിമാരും, നൂററി അമ്പതിൽ പുറം പട്ടന്മാരും ഉണ്ടായിരുന്നു. ചരിത്രനായകൻ എല്ലാ സമയങ്ങളിലും അതിഥിസൽക്കാരത്തിൽ ജാഗരൂകനായി പുതിയ വാരിയത്തു തന്നെയാണുണ്ടായിരുന്നതു. വാരിയന്മാൎക്കും മററുള്ളവൎക്കും സദ്യയും ചായപലഹാരങ്ങളും 27-ാംനു- മുതൽ മൂന്നു ദിവസം സുഭിക്ഷമായിത്തന്നെ നടത്തി. അന്ന് അവിടെ കൂടിയ വാരിയന്മാൎക്കെല്ലാം ഓരേ ഉറുപ്പികയും, തൊണ്ണൂറിലധികം പ്രായം ചെന്ന മുൻവിവരിച്ച വയോവൃദ്ധനും അതുപോലെയുള്ള മററു ചിലൎക്കും (ഇതിൽ സ്ത്രീകളും ഉൾപ്പെട്ടും) ഓരൊ പവനുമാണു ദക്ഷിണകൊടുത്തതു. അതിഥികൾക്കെല്ലാവൎക്കും ചതുൎവ്വിധവിഭവങ്ങളോടു കൂടിയ സദ്യക്കുപുറമെ ഇരുനൂറിലധികം പറ അരിവെച്ച് സൎവ്വാണിസദ്യയും ഉണ്ടായിരുന്നു. പ്രസ്തുതദിവസം ആകെ 300 പറ അരിയാണു വെച്ചതു്.

## പൊതുയോഗം.

പ്രോഗ്രാം അനുസരിച്ചു ഉച്ചതിരിഞ്ഞുള്ള ലഘുഭക്ഷണാനന്തരം നാലുമണിക്കു ആയുൎവ്വൈദ്യശാലാ ജൂബിലിഹാളിൽവെച്ചു പൊതുയോഗംകൂടി. മ. രാ. രാ. തറക്കൽ എരോമമേനോൻ എന്ന സ്ഥാനപ്പേരായ എരോമനുണ്ണിഅവർകൾ, നെല്ലായവാരിയത്തു രാഘവനുണ്ണിമൂപ്പിൽവാരിയരവർകൾ, ഹരിഹരമംഗലത്ത് അച്യുതവാരിയരവർകൾ, ഇൻസ്പെക്ടർ കെ. വി. കൃഷ്ണവാ

രിയരവർകം, (ഡോക്ടർ) പി. കെ. വാരിയരവർകം, പൂങ്കുന്നത്ത് അച്ചുതവാരിയരവർകം, കടത്തനാട്ട് കൃഷ്ണവാരിയരവർകം, നെല്ലുവായി ഉഴത്രവാരിയരവർകം ബി. എ. എൽ. ടി., നെല്ലായവാരിയത്ത കഞ്ചുണ്ണിവാരിയരവർകം മുതലായി അറന്തുറോളം വാരിയന്മാൎക്ക പുറമെ, ബ്രഹ്മശ്രീ പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാ അവർകം, മ. രാ. രാ. കെ. സി. വലിയകുഞ്ഞുണ്ണിരാജാവവർകം, പോലീസ്സ് ഇൻസ്പെക്ടർ ഗോവിന്ദൻനമ്പ്യാരവർകം, വക്കീൽ വി. രാമൻമേനോനവർകം, ഹൈക്കോർട്ടുവക്കീൽ ഇ. നാരായണൻനായരവർകം (കോഴിക്കോട്ട് മുനിസിപ്പാൽ ചെയർമാൻ), കല്ലങ്ങാട്ടകുഴിയിൽ കുഞ്ഞഹമ്മതുകുട്ടി മുസലിയാരവർകം, തുടങ്ങിയ ഒട്ടേറെ അന്യസമുദായപ്രമാണികളും ഏതാനും മഹിളകളും യോഗത്തിൽ ഹാജരുണ്ടായിരുന്നു.

രണ്ടു ബാലന്മാരുടെ മംഗളഗാനത്തോടുകൂടി സഭാനടവടികം ആരംഭിച്ചു. ബ്രഹ്മശ്രീ പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മ അവർകം അഭിപ്രായപ്പെടുകയും ഡി. കുഞ്ഞൻവാരിയരവർകം അനുവദിച്ചു പറകയും ചെയ്യുതനുസരിച്ച് അദ്ധ്യക്ഷപദം അലങ്കരിച്ചതു ഹരിഹരമംഗലത്ത് അച്ചുതവാരിയരവർകളാണ്. അദ്ധ്യക്ഷൻെറ ഉപക്രമപ്രസംഗാനന്തരം ഠരം ശുഭാവസരത്തിൽ എത്തിച്ചേരുവാൻ സാധിക്കാത്തതിൽ വ്യസനിച്ചുകൊണ്ടും, ചരിത്രനായകനു മേല്ക്കുമേൽ ആയുരാരോഗ്യസമ്പത്സമൃദ്ധിയെ ആശംസിച്ചുകൊണ്ടും, കത്തുകളും കമ്പികളും അയച്ചിരുന്ന മാന്യന്മാരുടെ (കത്തുകളും കമ്പികളും സമയക്കുറവിനാൽ മുഴുവൻ വായിക്കയുണ്ടായില്ല. അവയിൽ പ്രധാനപ്പെട്ട ചിലതും ബാക്കി അയച്ചവരുടെ പേരുകളും ഇതിൽ തന്നെ അവസാനത്തിൽ കൊടുത്തിട്ടുണ്ട്.) പേരുകം എൻ. ശേഖരനുണ്ണിവാരിയരവർകം (ബി. എ. എൽ. ടി.) വായിച്ചു ഠരം കൂട്ടത്തിൽ രാജാ കെ. സി. മാനവേദൻരാജാവവർകം

(ഏറാൽപാട്ടതമ്പുരാൻ), മദിരാശി ഗവമ്മെണ്ടിന്റെ നിയമ മെമ്പർ ബഹുമാനപ്പെട്ട എം. കൃഷ്ണൻനായരവർകഠം, എ. വി. ഗോവിന്ദമേനോനവർകഠം (ഡിസ്ത്രിക്ടജഡ്ജി, വടക്കെമലയാളം) മഹാകവി വള്ളത്തോഠം നാരായണമേനോനവർകഠം, കെ. മാധവൻനായരവർകഠം [എം. എൽ. സി.] റാവുബഹദൂർ ടി. എം. അപ്പുനെടുങ്ങാടി അവർകഠം, എം. കെ. വെള്ളോടി അവർകഠം (ഐ. സി. എസ്സ്.) ദിവാൻബഹദൂർ ജി. ടി. വർഗ്ഗീസ്സ് (റിട്ടയർഡ് ഡിപ്യൂട്ടികലക്ടർ) അവർകഠം മുതലായവരുടെ പേരുകഠം പ്രത്യേകം പ്രസ്താവയോഗ്യങ്ങളാണ്.

## മംഗളപത്രങ്ങഠം.

വാരിയർ സമാജംവകയായി, ചന്ദനമരത്തിൽ കൊത്തിയുണ്ടാക്കിയിട്ടുള്ള ധന്വന്തരിയുടെ ഒരു വിഗ്രഹം കമനീയമായ ശ്രീകോവിലിലാക്കി സമാജത്തിന്റെ പ്രതിനിധിയുടെ നിലക്കു, ഒരു ചെറു പ്രസംഗത്തോടുകൂടി തറക്കൽ എരോമമേനോൻ എന്ന എരോമനുണ്ണിഅവർകഠം ചരിത്രനായകനു സമപ്പിച്ചു. വൈദ്യവയ്യനായ ചരിത്രനായകന്ന് ആയ്യവൈദ്യത്തിന്റെ ഉപാസനാമൂത്തിയായ ധന്വന്തരി ഇനിപ്രത്യക്ഷദശ്നം കൊടുക്കുകതന്നെ വേണം എന്നുള്ളതിനെക്കൂടി ഠരം സമ്മാനം സൂചിപ്പിക്കുന്നുണ്ട്. വിഗ്രഹത്തിന്റെ കയ്യിൽ വാരിയർ സമാജം വക, സില്ക്കിൽ അച്ചടിച്ച വെള്ളി 'കാസ്കേറ്റി'ലാക്കിയിട്ടുള്ള മംഗളപത്രം പിടിപ്പിച്ചിട്ടുണ്ടായിരുന്നു. വ്യാകരണശിരോമണി ഡി. ആർ. വാരിയരവർകഠം ആ മംഗളപത്രം വായിച്ചു സമർപ്പിച്ചു. പിന്നീടു ആയ്യവൈദ്യസമാജം വകയായുള്ള മംഗളപത്രം ബ്രഹ്മശ്രീ പുന്നശ്ശേരിനമ്പി നീലകണ്ഠശമ്മ അവർകളാണു വായിച്ചു സമർപ്പിച്ചതു. അനന്തരം ആയ്യവൈദ്യപാഠശാലയിലെ പൂവ്വവിദ്യാത്ഥികളുടെയും ഇപ്പോഴുള്ളവരുടേയും വകയായുള്ള മംഗളപത്രം വായിച്ചുസമർപ്പിക്കലാണു ഉണ്ടായതു. ഠരം കൃത്യം നിവ്വഹിച്ചതു പാഠശാലയിലെ ഒരു വിദ്യാത്ഥിയായ

പി. കെ. ശ്രീധരൻനമ്പൂതിരിയായിരുന്നു. ഠരം മംഗളപത്രം സംസ്കൃതഭാഷയിൽ, ഖദറിൽആണ് അച്ചടിച്ചിട്ടുള്ളതു്. ഇതിനെ തുടന്നു ബാലികാപാഠശാലയിലെ അദ്ധ്യാപികമാരും, കോട്ടക്കൽ മാപ്പിളമാരും, തളിപ്പറമ്പു വാരിയർ സമാജക്കാരും, വാരിയർ യുവജനസംഘക്കാരും, കടത്തനാട്ടു വാരിയർ ഫണ്ടുകാരും ഓരോ മംഗളപത്രം യഥാക്രമം വായിച്ചു സമർപ്പിച്ചു. (മംഗളപത്രങ്ങളെല്ലാം അവസാനം അനുബന്ധത്തിൽ ചേത്തിട്ടുണ്ട്.)

## സമ്മാനങ്ങൾ.

പ്രസ്തുതദിവസം കാലത്ത് ആയുർവൈദ്യൻ എം. ശങ്കരൻനായർ നൽകിയ സ്വർണ്ണംകൊണ്ടു കെട്ടിച്ച ഒരു വടിയായിരുന്നു ആദ്യത്തെ സമ്മാനം. ഇതു വളരെ അർത്ഥവത്തായ ഒരു സമ്മാനമാണ്. അറുപതു വയസ്സു തികഞ്ഞു. ഇനി വാർദ്ധക്യകാലമായിഎന്നുള്ളതിനെ സൂചിപ്പിക്കുകയാണു ഠരം വടി പ്രധാനമായി ചെയ്യുന്നതു. ഡോക്ടർ പി. കെ. വാരിയരുടെ വക ഒരു വൈരക്കൽ മോതിരമാണു പിന്നത്തെ സമ്മാനം. ഇതു സുമാറ് അഞ്ഞൂറോളം ഉറുപ്പിക വിലപിടിച്ചതാണ്. മതിലകത്ത ഉണ്ണികൃഷ്ണമേനോൻ അയച്ചു, 'കലണ്ടറോ'ടുകൂടിയതും ഒരു തരം വെള്ളികൊണ്ടുള്ളതുമായ മഷിത്തട്ടാണു പിന്നീടു കിട്ടിയതു. ഇവയെല്ലാം രാവിലെ ഉണ്ടായ സമ്മാനങ്ങളാണ്.

മംഗളപത്രങ്ങൾക്കശേഷം, വാരിയർസമാജം വകയായി സമർപ്പിച്ച ധന്വന്തരിയുടെ വിഗ്രഹത്തിന്നുപുറമെ, ചരിത്രനായകൻെറ അച്ഛൻെറ കുടുംബക്കാരുടെ വകയായി വെള്ളികൊണ്ടുള്ള ഒരു കപ്പും സ്വർണ്ണംകൊണ്ടുള്ള ഒരു സ്പൂണും ആ തറവാട്ടിൽ ഇപ്പോഴത്തെ കാരണവരായ മാരായമംഗലത്ത് ഞാങ്ങാട്ടുവാരിയത്ത് കുഞ്ഞികൃഷ്ണവാരിയരവർകളും പരമശിവവിലാസ നാടകക്കമ്പനിക്കാരുടെവക വെള്ളികൊണ്ടുള്ള "ടീസെ

ററ്" അവരുടെ പ്രതിനിധിയുടെ നിലക്ക് ഇ. പി. കൃഷ്ണവാരിയരും നൽകയുണ്ടായി. പിന്നീട്, ആർ. വാരിയരവർകൾ (കോഴിക്കോട് ആഭരണവ്യാപാരം) പ്രതിനിധിവശം അയച്ചിരുന്നതും വെള്ളികൊണ്ടുള്ള ക്രട്ടിലിട്ടിരുന്നതുമായ ശ്രീകൃഷ്ണന്റെ പടമാണ സമ്മാനിച്ചതു. ഇതും ഒരു അത്ഥവത്തായ സമ്മാനം തന്നെയാണ്. വാദ്ധക്യദശയിലെക്കു കാലെടുത്തുവെച്ചു, ധന്വന്തരിയുടെ അനുഗ്രഹവും ലഭിച്ചു; അങ്ങിനെയുള്ള ഒരു മഹാന്ന "വാദ്ധകെ മുനിവൃത്തീനാം" എന്ന ആപ്തവാക്യമനുസരിച്ച് മുനിവൃത്തിയെ അവലംബിച്ചു ഠരംശ്വരസേവചെയ്തു കാലം കഴിക്കേണ്ട അവസരത്തെ സൂചിപ്പിക്കുന്നതാണ ഠരം സമ്മാനം. ആശ്രിതവാത്സല്യം കൃഷ്ണനോളം മററാക്കുമില്ലല്ലൊ.

അനന്തരം ആയ്യവൈദ്യപാഠശാലാംഗങ്ങൾ എഴുതി വൃത്തിയായി അച്ചടിപ്പിച്ചിരുന്ന ചരിത്രനായകന്റെ ജീവിതചരിത്രഗ്രന്ഥവും, ആയ്യവൈദ്യ ചികിത്സശാലയിലെ ഡോക്ടർ രാമൻകുട്ടിവാരിയരുടെ വക ഒരു വെള്ളിക്കപ്പും, മുഹമ്മദീയരുടെ വകയായി മധുരനാരങ്ങ, ആപ്പിൾപഴം, പച്ചമുന്തിരിങ്ങ ഇവ നിറച്ചിരുന്ന മൂന്നു താലങ്ങളും, തൃശ്ശിവപേരൂർ ആയുവ്വേദ ഔഷധശാലാ ഉടമസ്ഥൻ ഇമ്മട്ടി പി. ജോസെഫ് അവർകളുടെ വകയായി പ്രതിനിധിവശം അയച്ചിരുന്ന വെള്ളികൊണ്ടുള്ള ഒരു കപ്പും യഥാക്രമം സമ്മാനിച്ചു. ഇതിന്നു പുറമെ, വാരിയർബാങ്കിലെ സിക്രട്ടെരിയായ ടി. പി. രാമൻകുട്ടിമന്നാടിയാർ മുതലായ പല സ്നേഹിതന്മാരുടെയും വകയായി പലവക സമ്മാനങ്ങളും ഉണ്ടായിരുന്നുവെന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണ.

ആയ്യവൈദ്യശാലാംഗങ്ങൾ ആർട്ടിസ്റ്റ് എ. എൻ. പിഷാരോടിയെക്കൊണ്ട് സാധാരണ വലിപ്പത്തിൽ (Life Size) എണ്ണച്ചായത്തിൽ എഴുതിച്ചിരുന്നതും, സംസ്കൃതവിദ്വാൻ കണ്ണമ്പുഴ കൃഷ്ണവാരിയരവർകൾ എണ്ണച്ചായത്തിൽ എഴുതിച്ചി

രുന്നതും, ആയുർവൈദ്യപാഠശാലക്കാർ വലുതാക്കിപ്പിച്ചിരുന്നതും, പെരുമ്പിലാവിൽ അച്യുതമേനോനവർകൾ സ്വന്തമായി പെൻസിൽകൊണ്ട് എഴുതി തെയ്യാറാക്കിയിരുന്നതുമായ ചരിത്രനായകൻെറ പലതരം ഛായാപടങ്ങൾ അദ്ധ്യക്ഷനവർകൾ അനാച്ഛാദനം ചെയ്തു.

## പ്രസംഗങ്ങളും ആശീർവാദങ്ങളും.

വൈദ്യവിചക്ഷണൻ എം. കെ. വാരിയർ, വൈദ്യവിശാരദൻ, പി. കെ. രാവുണ്ണിമേനോൻ, മിസ്റ്റർ ടി. എസ്സ്. വാരിയർ, ബോഡ്മാപ്പിളാസ്ക്കൂൾ മാസ്റ്റർ മിസ്റ്റർ ബാവ മുതലായവർ ചരിത്രനായകൻെറ ആശാസ്യങ്ങളും അനുകരണീയങ്ങളുമായ പ്രവൃത്തികളെ കീർത്തിച്ചുകൊണ്ട് ഓരോ ചെറു പ്രസംഗങ്ങൾ ചെയ്യുകയുണ്ടായി. എം. കെ. വാരിയർ, തൻെറ "അമ്മാമൻെറയും അമ്മായിയുടേയും ആദ്യത്തെയും ഒടുവിലത്തെയും ഏകപുത്രനും പുത്രിയുമായ ഒരു മഹാനുഭാവൻെറ ഷഷ്ട്യബ്ദപൂർത്ത്യാഘോഷത്തിൽ സംബന്ധിക്കുവാൻ കൈവന്ന ഭാഗ്യാതിരേകം അനിതരസാധാരണമാകുന്നു"വെന്നു പറഞ്ഞ ഭാഗം സദസ്യരെ വല്ലാതെ ചിരിപ്പിക്കാതിരുന്നില്ല. എന്നാൽ ടി. എസ്സ്. വാരിയരുടെ പ്രസംഗമാണ എല്ലാററിലുംവെച്ച് അധികം സദസ്യരെ ആഹ്ലാദിപ്പിച്ചത്. അതിൻെറ ചുരുക്കമാണ് താഴെചേർക്കുന്നതു:-

"വൈദ്യവിചക്ഷണൻ എം. കുഞ്ഞൻവാരിയരവർകൾ അദ്ദേഹത്തിൻെറ അമ്മാമൻെറ മകനായ ശ്രീമാൻ വാരിയരവർകളെ അഭിനന്ദിക്കുന്നതു കേട്ടപ്പോൾ എൻെറ മനസ്സിൽ ന്യായമായ അസൂയ സ്ഥലംപിടിച്ചു. സ്ഥിരപ്രതിഷ്ഠിതങ്ങളായ ആദർശങ്ങളെ മുൻനിർത്തി ഉദ്ദേശശുദ്ധിയോടും ഉത്സാഹദാർഢ്യത്തോടുംകൂടി നിരന്തരപരിശ്രമം ചെയ്തു പരമാർത്ഥമായി പ്രശസ്തജീവിതം നയിക്കുന്ന മഹാനുഭാവന്മാരായ, വാരിയരെപ്പോലെയുള്ളവരോടുണ്ടാകുന്ന സാമീപ്യം തീർച്ചയായും അഭിമാനി

ക്കത്തക്കതാണ. ബന്ധമൊന്നുമില്ലെങ്കിലും, സ്വസമുദായത്തി ലൊരാൾ ഇതരസമുദായാംഗങ്ങൾക്കുകൂടി ആരാധനാപുരുഷ നായിത്തീൎന്നു കണ്ടപ്പോൾ എന്റെ മതാഭിമാനം പരമകാഷ്ഠയിലെത്തി. ഒരു സംഗതിയാണ, തുടക്കം പിറവുകൊണ്ടാണെങ്കിലും, ഒരു ഉന്നതപ്രസംഗമണ്ഡപത്തിൽ എന്നെ കയററിനിൎത്തിയതു്. ഒട്ടുകാലമായി വാരിയർസമുദായം അതിയായ സങ്കോചംകൊണ്ടു പിന്നണിയിൽ കിടക്കുന്നു; ലോകസമക്ഷം അവൎക്കു യാതൊരു സ്ഥാനവുമില്ലാതെ കഴങ്ങുന്നു; ചതുൎവ്വിധവിഭവങ്ങളോടുകൂടിയ സദ്യ വല്ലവരും കഴിക്കുമ്പോൾ, “അമ്പലവാസികളുണ്ടോ?” എന്നു നമ്മുടെ സമുദായാംഗങ്ങൾ ചോദിക്കുന്നതു കേട്ടിട്ടുണ്ടു്. സ്വപ്രവൃത്തികൊണ്ടു സ്വസമുദായത്തിനെന്നല്ല, സ്വരാജ്യത്തിന്നുതന്നെ സുയശസ്സു പരത്തിയ പി. എസ്സ്. വാരിയരവർകളെപ്പോലെയുള്ളവർ ഏതൊരു സമുദായത്തിന്നും അമൂല്യമായ ധനംതന്നെയാണു്.

ശ്രീമാൻ വാരിയരവർകളുടെ അഭ്യുന്നതി വളരെ ശ്ലാഘനീയമാണ. വംശപാരമ്പൎയ്യങ്ങളൊ, അനുകൂലങ്ങളായ സാഹചൎയ്യങ്ങളൊ ഒരുവനെ ഉന്നതസ്ഥാനത്തെത്തിച്ചുവെന്നു വരാം. എന്നാൽ ഉന്നതിമാൎഗ്ഗങ്ങളിൽ ശക്തിയേറിയ പ്രാതികൂല്യങ്ങൾ നീക്കുപോക്കില്ലാതെ ഒന്നിനൊന്നു തുടൎന്നുകൊണ്ടിരിക്കുമ്പോൾ സ്വാശ്രയശീലംകൊണ്ടും സുസ്ഥിരമായ പരിശ്രമംകൊണ്ടും അവയോടു പൊരുതി ഉദ്ദേശസാദ്ധ്യം വരുത്തുന്ന മഹാന്മാർ അപൂൎവ്വമാണ. വാരിയരുടെ ജീവചരിത്രം പരിശോധിക്കുന്നതായാൽ അതിവിസ്മയനീയങ്ങളും അത്ഭുതപൂൎവ്വങ്ങളുമായ പലേ സംഭവങ്ങളും നമ്മെ ആശ്ചൎയ്യഭരിതരാക്കിത്തീൎക്കാതിരിക്കയില്ല. നിരന്തരക്ലേശങ്ങളിൽപെട്ടു് ഇതികൎത്തവ്യതാമൌഢ്യം അവലംബിക്കേണ്ടിവരുന്ന യുവാക്കന്മാർ, അനുകരണീയവും ആദൎശയോഗ്യവുമായ വാരിയരവർകളുടെ ജീവചരിത്രത്തെ പഠിച്ചു് ഉശിരും ഓജസ്സും സമ്പാദിക്കേണ്ടതാണു്. സ്വാൎത്ഥരഹിതമായ

നിരവധി പ്രവൃത്തികൾകൊണ്ട് ഉത്തമകമ്മയോഗിയായിത്തീന്ന അദ്ദേഹത്തിൻെറ അനുഭവങ്ങൾ സനിഷ്കൃഷ്ടം പഠിച്ചു പ്രവത്തിക്കുവാൻ തുടങ്ങിയാൽ മനുഷ്യർ മഹാന്മാരായിത്തീരാതിരിക്കുവാൻ നിവൃത്തിയില്ല.

മന്ത്രദ്രഷ്ടാക്കളായ ഋഷിപുംഗവന്മാരാൽ സംസ്ഥാപിതമായ ആയുവ്വൈദ്യത്തിന്ന ഒരു നവജീവൻ കൊടുത്ത വാരിയരവർകളെ "ഭാരതഭൂമി" എന്നൊന്നും വിസ്മരിക്കുകയില്ല. അദ്ദേഹത്തിൻെറ ലോകപ്രണയപ്രവാഹവും അനിതരസാധാരണമായിട്ടുള്ളതാണ്. ഗോകൎണ്ണംമുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്ന കേരളധരിത്രിയുടെ വിസ്തീർണ്ണമാൎന്നിടത്തിൽ, അനിയന്ത്രിതമായ മുറിവുകളെപ്പോലെ, സംഘബലവും സംഘടനാശക്തിയും നശിച്ച് പാഞ്ഞോടിനടക്കുന്ന വാരിയർസമുദായാംഗങ്ങളെ ഏകീകരിച്ച് ഒരു സ്വജനബോധം കൊടുക്കുവാൻ ശ്രമിച്ച വാരിയരവർകളെ എത്രതന്നെ അഭിനന്ദിച്ചാലും അധികമായിപ്പോകുന്നതല്ല. സൌഭാഗ്യവാനും സകല ജനസമ്മതനുമായ വാരിയരവർകളെ! ഇരിങ്ങാലക്കുട, പെരുമനം എന്നീ ഗ്രാമങ്ങളിലെ വാരിയന്മാരുടെ പ്രതിനിധിയെന്ന നിലയിലും, സ്വന്തം നിലയിലും, ഭക്തവത്സലനും സൎവ്വശക്തനുമായ ജഗന്നിയന്താവിനോടു അവിടുത്തെക്കു ദീൎഘായുസ്സും ഉപൎയ്യുപരി വിജയങ്ങളും പ്രദാനം ചെയ്യാൻ എത്രയും ഹൃദയനൈൎമ്മല്യത്തോടുകൂടി പ്രാൎത്ഥിച്ചുകൊണ്ടു ഈ ചെറുപ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളുന്നു."

അതിന്നുശേഷം പലരും എഴുതിക്കൊണ്ടു വന്നിരുന്ന മംഗളാശംസകൾ വായിച്ചു. (അവയെല്ലാം ഇതിൽതന്നെ മറെറാരു ഭാഗത്ത് ചേൎത്തിട്ടുണ്ട്.) ചരിത്രനായകൻ ഇതിന്നെല്ലാം മറുവടിയായി ഒരു ചെറുപ്രസംഗംചെയ്തു. അധ്യക്ഷൻെറ ഉപസംഹാരപ്രസംഗവും വൈദ്യവിശാരദൻ പി. കെ. രാമുണ്ണിമേനോൻെറ കൃതജ്ഞതാപ്രകടനവും കഴിഞ്ഞശേഷം യോഗം പിരിഞ്ഞു.



പി. എസ്സ്. വാരിയരവർകളുടെ ഷഷ്ട്യബ്ദപൂർത്ത്യവസരത്തിൽ എടുത്ത വാരിയന്മാരുടെ ഗ്രൂപ്പ്ഫോട്ടോ. (2nd group)

## വിനോദങ്ങൾ.

പ്രസ്തുത ദിവസം പകൽസമയങ്ങളിൽ മാപ്പിളമാരുടെ കോൽക്കളി, തൃശ്ശിവപേരൂർക്കാരായ ക്രസ്ത്യാനികളുടെ വകയായി നരിവേഷംകെട്ടിക്കളി മുതലായവയും, രാത്രി പരമശിവവിലാസനാടകക്കമ്പനിക്കാരുടെ നാടകാഭിനയവും ഉണ്ടായിരുന്നു. പ്രഹ്ളാദചരിത്രം കഥയാണു അഭിനയിച്ചത്.

## ഛായയെടുക്കൽ.

നാനാദേശങ്ങളിൽ നിന്നുമുള്ള വാരിയന്മാർ ഇത്ര അധികം ഒന്നിച്ചുകൂടുക എന്നുള്ളതു അത്ര സുസാധ്യമായ കാൎയ്യമല്ലാത്തതിനാൽ ഈ അവസരത്തിൽ വാരിയന്മാരുടെ ഒന്നു രണ്ടു "ഗ്രൂപ്പ്ഫോട്ടോ" എടുക്കുകയും പിറേറന്നു കാലത്തുണ്ടായി. ആ അവസരത്തിൽ തന്നെ ആൎയ്യവൈദ്യപാഠശാലാംഗങ്ങളും അദ്ധ്യാപകന്മാരും അടങ്ങിയ ഒരു ഫോട്ടോ എടുക്കുകയും, വേറെയും പല ഫോട്ടോ എടുക്കലും ഉണ്ടായിട്ടുണ്ട്.

## സമസ്തവാരിയർസമാജം.

29-ാംനു- (പിറേറന്നു) രാവിലെ ലഘുഭക്ഷണാനന്തരം മുൻനിശ്ചയപ്രകാരം "സമസ്തവാരിയർസമാജം"വക ഒരു പൊതുജനയോഗം ആൎയ്യവൈദ്യശാലാ ജൂബിലി ഹാളിൽവെച്ചു തറക്കൽ എരോമമേനോൻ എന്ന സ്ഥാനപ്പേരായ എരോമനുണ്ണി അവർകളുടെ അഗ്രാസനാധിപത്യത്തിൽ നടത്തി. വാരിയർ സമുദായത്തിന്റെ അഭിവൃദ്ധിമാൎഗ്ഗങ്ങളെയും, സമുദായത്തിൽ കാലോചിതമായി വരുത്തിത്തീൎക്കേണ്ടുന്ന പരിഷ്കാരങ്ങളേയും മാററങ്ങളേയും ലാക്കാക്കി പലരും പ്രസംഗിക്കുകയും പല പ്രമേയങ്ങൾ പാസ്സാക്കുകയും ഉണ്ടായി. (ഇതിന്റെ സവിസ്തരമായ റിപ്പോർട്ട് ഇവിടെ ചേൎക്കേണ്ടുന്ന ആവശ്യമില്ലാത്തതിനാൽ വിട്ടുകളഞ്ഞിരിക്കുന്നു.) ഇതിന്നുപുറമെ 1096-ൽ ചരിത്രനായ

കൻെറ ക്ഷണനത്തിന്മേലും ചിലവിന്മേലും തന്നെ സമസ്ത കേരളവാരിയർ സമാജത്തിൻെറ ഒരു പൊതുയോഗം വൈദ്യശാലാ ഹാളിൽവെച്ചു, അന്ന വാരിയർ സമുദായത്തിൽ ധനംകൊണ്ടും മററു അവസ്ഥകളെക്കൊണ്ടും പ്രധാനിയായ രാജമാന്യരാജശ്രീ കൊളത്തൂര് മൂപ്പിൽവാരിയരവർകളുടെ അഗ്രാസനാധിപത്യത്തിൽ വളരെ ഘോഷമായി നടത്തുകയുണ്ടായി. അന്ന പല യോഗ്യന്മാരായ വാരിയന്മാരും ഹാജരുണ്ടായിരുന്നു. അന്ന ചരിത്രനായകൻ സ്വാഗത സംഘാദ്ധ്യക്ഷൻെറ നിലയിൽ വാരിയർ സമുദായത്തിൻെറ ഒരു യഥാൎത്ഥ ചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്. അതു വായിച്ചാൽ ഏവനും വാരിയന്മാർ പണ്ട് ഇന്നത്തെപ്പോലെ മോശക്കാരായിരുന്നില്ലെന്ന കാണാവുന്നതാണ്. അന്ന പല പ്രസംഗങ്ങളും സംഭാവനകളും ഉണ്ടായിട്ടുണ്ട്. അത്രമാത്രമല്ല, അന്നത്തെ പ്രധാന നിശ്ചയങ്ങളിൽ ഒന്നായിരുന്ന വാരിയർ സമുദായക്കാരുടെ പ്രത്യേകശ്രമത്തിൽ ഒരു ബാങ്ക് ഉടനെ ഏർപ്പെടുത്തേണമെന്ന. ആ നിശ്ചയത്തെ അനുസരിച്ചുണ്ടായതാണ ഇപ്പോഠം പാലക്കാട്ട് സുൽത്താൻപേട്ടയിലുള്ള വാരിയർ ബാങ്ക് ലിമിറെറഡ് എന്ന് പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. വാരിയർ സമുദായത്തിൽ പ്രധാനികളായ കളത്തൂർ മൂപ്പിൽവാരിയരവർകഠം, തറക്കൽ എരോമനുണ്ണി അവർകഠം, ഹരിഹരമംഗലത്ത് അച്യുതവാരിയരവർകഠം, മൂരിയത്തു ശങ്കുണ്ണിവാരിയരവർകഠം, കെ. വി. ശങ്കരവാരിയരവർകഠം മുതലായി പലരും അതിൽ ഓഹരിചേരുകയും ഡയരക്ടർ സ്ഥാനം വഹിക്കുകയും ഉണ്ടായി. ആ കൂട്ടത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു ഭാഗം ചരിത്രനായകനും വഹിച്ചിരുന്നു. അത്രമാത്രമല്ല, രണ്ടു നാലു കൊല്ലത്തോളം കാലം അതായത് ബാങ്ക് സ്ഥിരപ്രതിഷ്ഠമായി എന്ന കാണുന്നതുവരെ എപ്പോഴും ചരിത്രനായകൻ ഒരം ബാങ്കകാൎയ്യത്തിൽ അനിതരസാധാരണമായി ശ്രദ്ധവെക്കുകയും

മാനേജിങ്ങ് ഡയരക്ടൎക്കം മററും വേണ്ടത്തക്ക ഉപദേശങ്ങൾ കൊടുക്കുകയും ചെയ്ത പതിവായിരുന്നു. മാനേജിങ്ങ് ഡയരക്ടർ മരിച്ചപ്പോഴും തത്സമയം ചരിത്രനായകൻ അവിടെ ചെന്ന വേണ്ടത്തക്ക ഏർപ്പാടുകൾ ചെയ്തില്ലായിരുന്നുവെങ്കിൽ ബാങ്കുകാര്യം വലിയ കുഴപ്പത്തിലാവുമായിരുന്നു. അതു കൂടാതെ കഴിച്ചതിന്നുള്ള പ്രധാന ഉത്തരവാദി ചരിത്രനായകൻെറ "വിപദി ധൈര്യം" എന്ന ഗുണവും കൃത്യബോധവും ആയിരുന്നുവെന്നുള്ളതിന്നു യാതൊരു സംശയവും ഇല്ല. ഇതിന്നു പുറമെ ബാങ്കു റജിസ്ട്രു ചെയ്തതുമുതൽക്കു ചരിത്രനായകൻ അതിൽ ധാരാളം ഓഹരിചേൎന്നു ഒരു ഡയരക്ടർ സ്ഥാനം വഹിക്കുകയും ചെയ്യുന്നുണ്ട്. വാരിയർ സമാജത്തിൻെറ പിന്നെത്തെ പൊതുയോഗം ഹരിഹരമംഗലത്ത് അച്യുതവാരിയരവർകൾ പൊന്നാനിക്കു ക്ഷണിച്ചിരുന്നു. പക്ഷെ, 97-ലെ മാപ്പിളലഹളകാരണം പിന്നെ ആ യോഗം നടക്കുകയുണ്ടായില്ല. എങ്കിലും അതിനെ പുനൎജ്ജീവിപ്പിപ്പാനുള്ള ആരംഭമാണ് ഇവിടെവെച്ച് ഇപ്പോൾ കൂടിയ സമസ്തവാരിയർസമാജം.

ഷഷ്ടിപൂൎത്തിയെ പ്രമാണിച്ച ചരിത്രനായകൻ മുമ്പുപറഞ്ഞ പ്രകാരമുള്ള ദാനധൎമ്മാദികൾ ചെയ്തമാത്രമല്ല ചെയ്തിട്ടുള്ളൂ. സ്വന്തം പ്രവൃത്തിക്കാൎക്ക് മിക്കപേൎക്കും ഏപ്രിൽമാസം മുതൽക്ക് അവസ്ഥാനുസരണം ശമ്പളം കയററിക്കൊടുത്തു. അവരിൽ പഴക്കംകൊണ്ടും തഴക്കംകൊണ്ടും ഏററവും പ്രധാനപ്പെട്ട ആളായ ടി. കെ. കൃഷ്ണമേനോനവർകൾക്ക് ഒരു വിശേഷപ്പെട്ട സ്വൎണ്ണമെഡലും ചങ്ങലയും ൧൨ം കൂട്ടത്തിൽ സമ്മാനം കൊടുക്കുകയുമുണ്ടായി. ചരിത്രനായകൻെറ ആശ്രിതവാത്സല്യം ഇതുകൊണ്ടും അവസാനിച്ചിട്ടില്ല. അധികം വിശ്വസ്തന്മാരും മനസ്സമാധാനത്തെ കൊടുക്കുന്നവരുമായ പ്രവൃത്തിക്കാരിൽ പലൎക്കും അഞ്ഞൂറും ആയിരവുമായി മുമ്പുതന്നെ പല അവസരത്തിലും സഹായിച്ചിട്ടുണ്ട്. ഇനിയും ചിലൎക്ക സഹാ

യിപ്പാനുദ്ദേശിച്ചിട്ടും ഉണ്ട്. അതിന്നുപുറമെ ഒരു വലിയ സംഖ്യ (പത്തോ പന്ത്രണ്ടോ ആയിരം കാണുമെന്നു തോന്നുന്നു.) മരണശേഷം ഇവൎക്കു ഭാഗിച്ചുകൊടുക്കത്തക്ക നിലയിൽ ഒരു ഒസ്യത്ത് എഴുതി റജിസ്ത്രാക്കിവെച്ചിട്ടും ഉണ്ട്.

---

ഷഷ്ടിപൂൎത്തി കഴിഞ്ഞാൽ ബാക്കി വിഷയങ്ങളെല്ലാം ഒഴിച്ചു സ്വൈരമായി ഈശ്വരധ്യാനം ചെയ്തുകൊണ്ടിരിക്കേണമെന്നാണ് ചരിത്രനായകന്നു വളരെക്കാലം മുമ്പു മുതല്ക്കുതന്നെയുള്ള വിചാരം. അതിനാൽ സമയം കിട്ടുമ്പോഴെല്ലാം ആത്മദോഷങ്ങളെത്തന്നെ വീണ്ടും വീണ്ടും ഓരോന്നായി കണ്ടുപിടിച്ചും പരിഹാരമാൎഗ്ഗങ്ങളെ ആലോചിച്ചും പരിഹരിച്ചും വരികയായിരുന്നു ചെയ്തുവന്നിരുന്നത്.

ജ്ഞാനേച്ഛാത്മീയദോഷപ്രമിതിരമിതധീ-
ലാളിതാ യാ കദാചി-
ദ്വ്യാവൃത്തിം കൎത്തുമിഷ്ടേ മുഹുരപി കലിതാ
ചിത്തശുദ്ധിം പ്രസൂതേ
ത്യക്ത്വാ ജിജ്ഞാസിതം നാപ്യനിശമവിദിതെ-
നാത്മദോഷേണ തേനേ-
ത്യാക്ഷേപേച്ഛാദധാതി പ്രമദമിതിയത-
സ്സാ സതാം കാമധേനുഃ

എന്നാണല്ലൊ അഭിജ്ഞവചനം. ഇതുകൊണ്ടു ഇങ്ങോട്ടു ആക്ഷേപിച്ചിരുന്നാൽ കൂടി അങ്ങോട്ട് ആരോടും അപ്രിയം പറയാതിരിക്കുക, ആൎക്കും യാതൊരു ദോഷവും ചെയ്യാതിരിക്കുക, ശക്തിക്കൊത്തവണ്ണം എല്ലാവരേയും ജാതിമതഭേദംകൂടാതെ സഹായിക്കുക എന്ന നയമാണ് ചരിത്രനായകൻ ആദൎശമായി സ്വീകരിച്ചിട്ടുള്ളതു. സാമാന്യേന രാഗം, ദ്വേഷം, ലോഭം, മോഹം, മദം, മാത്സൎയ്യം എന്ന ആറു ശത്രുക്കളേയും ഒരുവിധം ജയിപ്പാൻ സാധിച്ചിട്ടുണ്ട് എന്നു പറയാം. എന്നാൽ ആയുൎവ്വൈ

ദ്ര്യശാലയെക്കുറിച്ചുള്ള ശ്രദ്ധാതിശയത്തെ മാത്രം ഉപേക്ഷിക്കു വാൻ ചരിത്രനായകന്നു ഇതുവരെയായിട്ടും സാധിച്ചിട്ടില്ല. ഹിമാലയത്തിൽ ചെന്നിരുന്നു തപസ്സാരംഭിച്ചാലും ആയ്യുവൈദ്ര്യശാല അധഃപതനാവസ്ഥയിലാണെന്നു കേട്ടാൽ തപസ്സൊക്കെ നിൎത്തി അതിന്റെ പുനരുദ്ധാരണത്തിന്നായി വീണ്ടുംശക്തിയായശ്രമം ചെയ്യാതിരിക്കയില്ല. ഇങ്ങിനെയുള്ള ഒരു മനോഭാവം മാത്രമാണ് സാക്ഷാൽ സന്ന്യാസവൃത്തിക്കു തടസ്ഥമായി നില്ക്കുന്നത്. ഈ ഒരുകാരണം നിമിത്തം മററു സംസാരികളെപ്പോലെത്തന്നെ പലപ്പോഴും രാഗം ഭാവിക്കുക, ദ്വേഷം ഭാവിക്കുക, ശാസിക്കുക, ശിക്ഷിക്കുക, പ്രശംസിക്കുക, പ്രശംസിപ്പിക്കുക, മുതലായത് എല്ലാം ചെയ്യേണ്ടിവരുന്നു. ഇതിലദ്ദേഹത്തിന്നു സാമാന്യത്തിലധികം മനസ്സില്ലായ്മയും ഉണ്ട്. എന്നാലും അതെല്ലാം ദൈവേച്ഛ എന്നുവെച്ചു സമാധാനിക്കുവാനേ തല്ക്കാലം നിവൃത്തി കാണുന്നുള്ളു. അതിന്നുള്ള കാരണങ്ങൾ താഴെ പറയുന്നവയാണ്. ഒന്നാമത് ഇങ്ങിനെ ഒരു സ്ഥാപനം ഇതിന്നുമുമ്പു മലബാറിൽ എന്നല്ല, തെക്കെഇന്ത്യയിൽതന്നെ നിലനിന്നിട്ടും വൎദ്ധിച്ചിട്ടും ഇല്ല. രണ്ടാമത് ഇതു ദൂരസ്ഥലങ്ങളിൽ ചെന്നുതാമസിക്കുന്ന ഇന്ത്യക്കാൎക്കു ആസകലവും പ്രത്യേകിച്ചു മലയാളികൾക്കും വളരെ ഉപകാരമായിത്തീൎന്നിട്ടുണ്ട്. മൂന്നാമത് അടുത്തുള്ളവൎക്കു ദൂരസ്ഥന്മാരെക്കാളും അധികം ഉപകാരമായിട്ടുണ്ടെന്നു മാത്രമല്ല, അവർ കഷായം വെക്കുക മുതലായ മരുന്നുകൾ ഉണ്ടാക്കുന്ന സമ്പ്രദായംതന്നെ മിക്കവാറും മറന്നുപോകത്തക്കവണ്ണം അത്രയും അധികം പ്രചാരത്തിലാണ് ആയ്യുവൈദ്ര്യശാലവക ഔഷധങ്ങൾ അവരുടെ ഇടയിൽ സ്ഥിതിചെയ്യുന്നത്. നാലാമതു, തങ്ങൾ ഉണ്ടാക്കുന്നതിനേക്കാൾ വില അല്പം അധികമായാലും, ബുദ്ധിമുട്ടില്ലാത്തതിനാലും പല സംഗതികളിലും അധികം ഫലപ്രദമാണെന്നു കാണുന്നതുകൊണ്ടും വളരെക്കാലമായി യോഗ്യവൈദ്ര്യന്മാർപോലും ആയ്യുവൈദ്ര്യശാ

ലയിൽനിന്ന മരുന്നുകഠം വാങ്ങുകയോ, വാങ്ങുവാൻ ഉപദേശിക്കുകയോ ചെയ്യുന്നതല്ലാതെ സ്വയമായി ഉണ്ടാക്കുന്ന സ്വഭാവവും ഇല്ലാതായിത്തുടങ്ങിയിരിക്കുന്നു. അഞ്ചാമത്, അടുത്തുള്ളവരും അകലത്തുള്ളവരും ആയി അനേകശതം കുഡുംബങ്ങഠം ഇപ്പോഠം ഇതുകൊണ്ടു ഉപജീവനം കഴിച്ചുവരുന്നു. കോട്ടക്കൽ പത്തുപതിനായിരം ഉറുപ്പികയോളം രണ്ടും നാലും അണയായി പ്രതിമാസം ചിലവിട്ടുവരുന്നുണ്ടെന്നറിയുമ്പോഠം തന്നെ ഇതിൻെറ വിപുലതയെ മനസ്സിലാക്കാവുന്നതാണല്ലോ. ഇവിടെനിന്ന ഔഷധങ്ങളും ഉപദേശങ്ങളും വാങ്ങി മററു രാജ്യങ്ങളിൽപോയി ചികിത്സിച്ചു ഉപജീവനം കഴിക്കുന്ന വൈദ്യന്മാരുടെ സംഖ്യയും ചില്ലറയല്ല. ആറാമതു, ധമ്മാസ്പത്രിയിൽ സാധുക്കളായ രോഗികളും ദിനംപ്രതി വദ്ധിച്ചുവരുന്നു. ഇതിന്നുവേണ്ടി ദിനംപ്രതി മരുന്നു വിലയായിത്തന്നെ 40-50ക. ചിലവുവരുന്നും ഉണ്ട്. ഈ 40-50 എന്ന സംഖ്യ ഗവമ്മേണ്ടാസ്പത്രികളിലും മററും ചിലവിടുന്ന ഇരട്ടിപ്പു സംഖ്യയെക്കാഠം കൂടി അധികം ഫലപ്രദമാകുന്നുണ്ടെന്നുള്ളതു പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാകുന്നു. ഇതിന്നുള്ള കാരണം സ്വമനസ്സാലേയും സ്വന്തം ഉത്തരവാദിത്വത്തിന്മേലും ഇതു നടത്തപ്പെടുന്നതുതന്നെ. ഏഴാമതു, പാഠശാലാ വിഷയത്തിലും വിദ്യാത്ഥികഠംക്കും മററും വേണ്ടി ചെയ്തുവരുന്ന ചിലവു കൊല്ലംതോറും വദ്ധനയാണ്. എട്ടാമത്, ഈവക എല്ലാ ചിലവുകളും ആയ്യവൈദ്യശാലയുടെ ആദായം ഒന്നുമാത്രം കൊണ്ടാണു നടത്തിവരുന്നതു. വേറെ ഫണ്ടുകഠം ഒന്നും ശേഖരിച്ചിട്ടില്ല. ഇങ്ങിനെ സകല ജാതിമതസ്ഥന്മാക്കും ഒരുപോലെ ഏററവും ഉപകാരപ്രദമായുള്ളതും, തന്നാൽ ആരംഭിക്കപ്പെട്ടതും ആയ ഒരു സ്ഥാപനം തൻെറ മനോഗതിയുടെ മാററംകൊണ്ടുതന്നെ അധഃപതിക്കുക എന്നു വരുമ്പോഠം അതു പാപമായിത്തീരുകയല്ലയോ എന്നുള്ള സംശയം ചരിത്രനായകനെ വിട്ടുപോകുന്നില്ല. അതിന്നും പുറമെ ഇതു സ്വന്തം കുലധമ്മമായിട്ടും ഇരിക്കുന്നു. അതിനാൽ,

"തസ്മാദസക്തസ്സതതം കാൎയ്യം കൎമ്മസമാചര." എന്ന ഭഗവദ്വാക്യത്തെ അനുസരിച്ചു ഇനിയും കുറേക്കാലംകൂടി കൎമ്മം ചെയ്തുകൊണ്ടിരിക്കണം എന്ന നിലയാണിപ്പോൾ വന്നിരിക്കുന്നത്. എന്നാൽ ഇതു മററു ചിലരെ ഏല്പിച്ചാൽ പോരേ? പ്രായാധിക്യത്തിൽ ഇങ്ങിനെ ബുദ്ധിമുട്ടണമെന്നുണ്ടോ? എന്നാണ പിന്നീടു ആലോചിപ്പാനുള്ളത്. ഇപ്പോഴുള്ള പ്രവൃത്തിക്കാരിൽ പലരും വിശ്വസ്തന്മാരും ഓരോ ഭാഗം നിൎവ്വഹിക്കുവാൻ പ്രാപ്തന്മാരും ആണെന്നിരുന്നാലും അതിന്റെ മുഴുവൻ ഭാരം ഏല്പിക്കത്തക്ക ഒരാളെ ഇതുവരെയും കണ്ടുകിട്ടിക്കഴിഞ്ഞിട്ടില്ല. എന്നാൽ ഈ സ്ഥാപനത്തിന്ന വലിയ ഈശ്വരാനുഗ്രഹമുണ്ടെന്നും ഇതിന്നു വന്നുചേൎന്നിട്ടുള്ള അഭിവൃദ്ധിയൊന്നും തന്റെ സാമൎത്ഥ്യംകൊണ്ടല്ലെന്നും ചരിത്രനായകൻ ആദ്യം മുതല്ക്കേ പൂൎണ്ണമായി വിശ്വസിക്കുന്നുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു ഇതിനെ പിൻതുടൎന്നു നിലനിൎത്തുന്നതിന്നും തക്കതായ ഒന്നോ, അധികമോ ആളുകളെ ഈശ്വരൻതന്നെ കണ്ടുവെച്ചിട്ടുണ്ടായിരിക്കണം. അതാരെല്ലാമാണെന്നു പ്രത്യക്ഷപ്പെടുന്നതുവരെ ആൎയ്യവൈദ്യശാലയുടെ മേലന്വേഷണം നടത്തുവാനുപയോഗിക്കുന്ന സമയം കഴിച്ചു ബാക്കി മാത്രം സാക്ഷാൽ പരബ്രഹ്മസ്വരൂപനായ ശ്രീകൃഷ്ണഭഗവാനെ ധ്യാനം ചെയ്തു പരമാനന്ദം അനുഭവിച്ചുകൊണ്ടിരിക്കുവാനാണ ചരിത്രനായകൻ ഉറച്ചിരിക്കുന്നതു്. ചരിത്രനായകന്റെ ഈ വിചാരം അദ്ദേഹംതന്നെ രചിച്ചതായ താഴെപറയുന്ന ശ്ലോകംകൊണ്ടു വെളിപ്പെടുന്നതാകുന്നു.

ശ്ലോകം. 'കൈലാസമന്ദിര'മിതിൽ സുഖമായ്വൈദ്യ-
ശാലാസമേധനവിധത്തിൽ മനസ്സുവെച്ചും
ലോലാസമന്വിതമുകുന്ദപദം സ്മരിച്ചും
ലീലാസമേതമിനിവാഴണമുള്ളകാലം.

ഇനി അതല്ല,

ആയ്യവൈദ്യശാലയുടെ ഭരണം നിവ്വഹിക്കത്തക്ക പ്രാപ്തന്മാരും വിശ്വസ്തന്മാരുമായ അനന്തിരവന്മാരോ, ബന്ധുക്കളൊ, പ്രവൃത്തിക്കാരോ ഉണ്ടായിക്കഴിഞ്ഞു എന്നിരിക്കട്ടെ, അല്ലെങ്കിൽ തൃപ്തികരമായ മററു വല്ല ഏപ്പാടുകളും ചെയ്യാൻ സാധിച്ചു എന്നിരിക്കട്ടെ, അപ്പോൾ ആവക ഭാരങ്ങൾ ഒക്കെയും ഒഴിഞ്ഞുകൊടുത്തു ശക്തിക്കനുസരിച്ചു രോഗികൾക്ക ഉപദേശം കൊടുക്കകമാത്രം നിത്യധമ്മമായി സ്വീകരിച്ചും ബാക്കി സമയത്തെല്ലാം സ്വൈരമായി ഈശ്വരധ്യാനം ചെയ്തും ജീവിതകാലം കഴിച്ചു കൂട്ടണമെന്നാണ ചരിത്രനായകൻ ഉദ്ദേശിച്ചിട്ടുള്ളതെന്നു താഴെ കാണിച്ച ശ്ലോകംകൊണ്ടു അറിയാവുന്നതാകുന്നു.

ശ്ലോകം. ഉദാര'ഭൂദാരവിഹാരഹർമ്യെ'
സദാ, രമാദാരപദാരവിന്ദം
ഹൃദാന്തര, മാധാരയതാ രമിഷ്യെ-
സ്സുദാരരുഗ്ഭാര നിവാരണോല്ക്കഃ

ശുഭമസ്തു.

# അനുബന്ധം.

## ആര്യവൈദ്യശാലയുടെ രജതജൂബിലി.

(സംഭവറിപ്പോർട്ട്.)

ആര്യവൈദ്യശാല സ്ഥാപിച്ചിട്ട് ഇരുപത്തഞ്ചുകൊല്ലം തികഞ്ഞിരിക്കയാൽ, 1927 ഒക്ടോബർ 16-ാംനു-ക്ക് 1103 കന്നി 30-ാംനു- അതിന്റെ "രജതജൂബിലി" വളരെ കേമമായ നിലയിൽ ആഘോഷിക്കയുണ്ടായി. ആര്യവൈദ്യശാല ഇന്ത്യയിൽ മാത്രമല്ല, ഇതരരാജ്യങ്ങളിൽകൂടി സുപ്രസിദ്ധമായിട്ടുള്ളതിനാൽ, ഠരം വൈദ്യശാലയുടെ സ്ഥാപകനും ഉടമസ്ഥനുമായ ചരിത്രനായകന്റെ ക്ഷണനം സ്വീകരിച്ച് കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും അന്യദേശങ്ങളിൽനിന്നും ജാതിമതഭേദം കൂടാതെ അനവധി ആളുകൾ എത്തിച്ചേന്നിരുന്നു. വൈദ്യശാലയിലെ എല്ലാ ഭാഗങ്ങളും വിശേഷമായി അലങ്കരിച്ചിരുന്നതു കൂടാതെ, നാട്ടുകാരുടെ ഉത്സാഹത്താൽ കോട്ടയ്ക്കൽ പ്രദേശത്തുള്ള അങ്ങാടികൾ, ഷാപ്പുകൾ, നിരത്തുകൾ മുതലായവയെല്ലാം തോരണങ്ങളാലും കുലവാഴകളാലും മററും ഭംഗിയായി അലങ്കരിക്കപ്പെട്ടിരുന്നു. കാലത്തെ കതിനവെടിയോടുകൂടി കോട്ടയ്ക്കൽ നാട്ടുകാരും, ജൂബിലിയാഘോഷം പ്രമാണിച്ചു പുറമെനിന്നു വന്നിട്ടുള്ള അനവധി ജനങ്ങളും സ്വകൃത്യങ്ങളിൽ ജാഗരൂകന്മാരായി.

### ഛായയെടുക്കൽ.

കോട്ടയ്ക്കൽ ആര്യവൈദ്യശാലയിലും അതിനെസ്സംബന്ധിച്ച ധമ്മാസ്പത്രി, ശാഖ മുതലായ എല്ലാ സ്ഥാപനങ്ങളിലും ഉ

ള്ള എല്ലാതരം പ്രവൎത്തിക്കാരുടേയും, ആൎയ്യവൈദ്യപാഠശാല യിലെ അദ്ധ്യാപകന്മാർ, വിദ്യാൎത്ഥികൾ ഇവരുടേയും കൂടിയ ഛായയെടുക്കലാണ് ഒന്നാമതായുണ്ടായത്.

## നാട്ടുകാരായ ഹിന്തുക്കളുടെ മംഗളപത്രം.

അതിന്നുശേഷം കാലത്തെ ലഘുഭക്ഷണം കഴിഞ്ഞ് എട്ടുമണിക്ക് ചരിത്രനായകന്നു കോട്ടയ്ക്കൽ നാട്ടുകാരായ ഹിന്തുക്കളുടെ വകയായി ഒരു മംഗളപത്രം സമൎപ്പിക്കുകയുണ്ടായി. ഇതിന്നായി നാട്ടുകാരിൽ പ്രമാണികളായ ചിലർ വൈദ്യശാലക്കുവന്നു, നാഗസ്വരം മുതലായ വാദ്യഘോഷത്തോടുകൂടി കോവിലകം എലിമെൻററി സ്കൂളിലെക്കു വാരിയരവർകളെ കൂട്ടിക്കൊണ്ടുപോവുകയും, അവിടെ കോട്ടയ്ക്കൽ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായ കെ. സി. വീരരായൻരാജാ (ബി. എ. എൽ ടി.) അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽവെച്ച് കോവിലകം കാൎയ്യസ്ഥനായ കുന്നത്തു ചെറിയ കൃഷ്ണമേനോനവർകൾ, പട്ടിലച്ചടിച്ചു വിശേഷമായി കൂട്ടിലിട്ട ഒരു മംഗളപത്രം വായിച്ചു സമൎപ്പിക്കുകയും, ചരിത്രനായകനേയും സഭാനാഥനേയും മാലയണിയിക്കുകയും ചെയ്തു. ചരിത്രനായകൻെറ സ്ഥിരോത്സാഹത്തേയും, വൈദ്യസാമൎത്ഥ്യത്തേയും അഭിനന്ദിച്ചും അദ്ദേഹത്തിന്നു ദീൎഘായുസ്സിനെപ്രാൎത്ഥിച്ചും സമൎപ്പിച്ചതായ പ്രസ്തുത മംഗളപത്രത്തിന്നു, അദ്ദേഹം, തൻെറ കുലവിദ്യയായ വൈദ്യവൃത്തിയിൽ തന്നെക്കൊണ്ടു നാട്ടുകാൎക്കു വല്ല സഹായവും ഉണ്ടായിട്ടുണ്ടെങ്കിൽ അതുതന്നെയാണു തനിക്കുള്ള കൃതാൎത്ഥതയെന്നും, എന്നാൽ കുറച്ചുകാലമായി തൻെറ ദേഹസ്ഥിതികൊണ്ടും, പ്രവൃത്തിയുടെ ആധിക്യംകൊണ്ടും നാട്ടുകാരെ അവരവരുടെ വീട്ടിൽചെന്നു ദീനം നോക്കിയും മററും സഹായിക്കുവാൻ വേണ്ടപോലെ സൌകൎയ്യം കിട്ടുന്നില്ലെന്നും, അതിൽ ആൎക്കും പരിഭവം ഉണ്ടാകരുതെന്നും, മേലിലും തന്നെക്കൊണ്ടു കഴിയുന്ന ഗുണമെല്ലാം നാട്ടിലേ

ക്ക ചെയ്യുന്നതാണെന്നും മററും ഏററവും ഉചിതമായ ഒരു മറു വടി പറഞ്ഞു.

## ചായസല്ക്കാരം.

മൂന്നുമണിക്കു കൃത്യമായി വൈദ്യശാലയിൽ ചായസല്ക്കാരം തുടങ്ങി. വിശേഷപ്പെട്ട പലതരം പലഹാരങ്ങളും പാനീയങ്ങളും തെയ്യാറാക്കിയിരുന്നതിനാൽ അതിഥികൾക്കെല്ലാം അത്യന്തം തൃപ്തിയായി. അത്രമാത്രമല്ല, അഗതികളായി വന്നവൎക്കുകൂടി വേണ്ടതെല്ലാം സുഭിക്ഷമായി കൊടുത്തിരിക്കുന്നു.

ഈ സമയത്തെല്ലാം കോഴിക്കോട്ടുനിന്നു പ്രത്യേകം വരുത്തിയിരുന്ന ബാൻറുകാരുടെ സരസമായ വാദ്യഘോഷം മുഴങ്ങിക്കൊണ്ടിരുന്നു.

## പൊതുയോഗം.

നാലുമണിക്കു കുട്ടികളുടെ മംഗളഗാനത്തോടുകൂടി പൊതുയോഗം ആരംഭിച്ചു. ജൂബിലി ആവശ്യം പ്രമാണിച്ചു പുതുതായി നിൎമ്മിച്ചിട്ടുള്ള വിശാലമായ ഹാൾ വിതാനങ്ങളാലും, പലവക വിചിത്ര വേലകളാലും കമനീയമായി അലങ്കരിക്കപ്പെട്ടിരുന്നു. പ്രസ്തുത യോഗത്തിൽ സന്നിഹിതരായിരുന്ന അനവധി മാന്യന്മാരിൽ ഏതാനും ചിലരുടെ പേർമാത്രം താഴെ കാണിക്കുന്നു. ഠരം സമയത്ത് ഹാൾ മുഴുവനും ജനബാഹുല്യത്താൽ നിറഞ്ഞിരുന്നുവെന്നു മാത്രമല്ല, ചുററുമുള്ള മിററത്തുകൂടി ജനങ്ങൾ തിങ്ങിക്കൊണ്ടിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു. മ. രാ. രാ. കെ. സി. ശ്രീവീരരായൻരാജാ എന്ന കോഴിക്കോട്ടു നാലാംരാജാവവർകൾ, മാനവിക്രമൻരാജാ എന്ന അഞ്ചാംരാജാവവർകൾ, കിഴക്കെക്കോവിലകത്ത് വലിയതമ്പുരാനവർകൾ, മാനവിക്രമൻരാജാ (ഡി. സി.) എന്ന ചെറിയതമ്പുരാനവർകൾ, തറക്കൽഎരോമനുണ്ണിഅവർകൾ, ഹരിഹരമംഗലത്ത് അച്യുതവാരിയരവർകൾ, നെല്ലായ രാഘവനുണ്ണിമൂപ്പിൽവാരിയരവർകൾ, ഡോക്ടർ പി. കെ. വാരിയര

വർകൾ, കെ. കൃഷ്ണവാരിയര് അവർകൾ, ബി. എ. (പെൻഷ്യൻ പോലീസ്സ് ഇൻസ്പെക്ടർ) എം. നാരായണമേനോൻ അവർകൾ,(ഡിപ്ട്യൂട്ടിസൂപ്രണ്ഡെണ്ട്) റാവുസാഹെബ് സി. കുഞ്ഞിരാമമേനോൻ അവർകൾ, ബി. എ., റാവുസാഹെബ് സി. കരുണാകരമേനോൻ അവർകൾ, ഡോക്ടർ വെങ്കിടാചലയ്യരവർകൾ, ഡോക്ടർ രത്നഗിരി അയ്യരവർകൾ, ഡോക്ടർ ടി. എസ്സ്. നായരവർകൾ, ഡോക്ടർ പി. ആർ. വാരിയരവർകൾ, ഡോക്ടർ പി. എ. മേനോനവർകൾ, ഡോക്ടർ എൻ. മാധവവാരിയരവർകൾ, വൈദ്യൻ വൈലൂര് ശങ്കുവാരിയരവർകൾ, വൈദ്യൻ എം. അച്യുതവാരിയരവർകൾ, വൈദ്യൻ കെ. കുഞ്ഞൻവാരിയരവർകൾ, വൈദ്യവിചക്ഷണൻ എം. കുഞ്ഞൻവാരിയരവർകൾ, അമ്പ്രമോളി കുഞ്ഞിരാമൻവൈദ്യരവർകൾ, വക്കീൽ വി. രാമൻമേനോൻ അവർകൾ, പി. എ. ശങ്കരശാസ്ത്രി അവർകൾ, (ചാമ്പിയൻ പത്രാധിപർ) പി. വി. രാമൻനായർ അവർകൾ, ബി. എ. ഹെഡ്മാസ്റ്റർ ഗവമ്മെണ്ട് ട്രെയിനിങ്ങ്സ്കൂൾ, കെ. വി. ശങ്കരവാരിയര് അവർകൾ, (പാലക്കാട്ട് വാരിയർബാങ്ക് മാനേജിങ്ങ് ഡയരക്ടർ) പി. ആർ. മന്നാടിയാർ അവർകൾ, (പാലക്കാട്) ഉദയനൂർ കുട്ടൻനമ്പൂതിരിപ്പാടവർകൾ, ഉദയനൂർ കൃഷ്ണൻനമ്പൂതിരിപ്പാടവർകൾ, എ. ഭവദാസൻ ഭട്ടതിരിപ്പാടവർകൾ, ബി. എ. നീലകണ്ഠൻ ഭട്ടതിരിപ്പാടവർകൾ, കെ. കുഞ്ഞഹമ്മതുകുട്ടി മുസലിയാരവർകൾ, പി. എറമു അവർകൾ, വട്ടക്കുളം സുക്രിസാഹിബ് അവർകൾ, വട്ടക്കുളം കാതർസാഹിബ് അവർകൾ, വൈദ്യവിശാരദൻ പി. കെ. രാവുണ്ണിമേനോനവർകൾ, വൈദ്യവിശാരദൻ എം. അച്യുതൻനായരവർകൾ, എൻ. ശേഖരനുണ്ണിവാരിയര് അവർകൾ (ബി. എ. എൽ. ടി.) ഇങ്ങിനെ രാജാക്കന്മാർ, ജന്മികൾ, നമ്പൂതിരിമാർ, ഉദ്യോഗസ്ഥന്മാർ, ഡോക്ടർമാർ, നാട്ടുവൈദ്യന്മാർ മുതലായി അനേകം മാന്യന്മാരും ചില

മാന്യസ്ത്രീകളും, കേരളപത്രിക, ചാമ്പിയൻ, മാതൃഭൂമി മുതലായ പത്രങ്ങളുടെ റിപ്പോർട്ടർമാരും, പത്രാധിപന്മാരും, ആയുർവൈദ്യപാഠശാലയിൽ പഠിച്ചു ജയിച്ച ആയുർവൈദ്യന്മാരും, വൈദ്യവിദ്യാർത്ഥികളും, കാഴ്ചക്കാരുമായി അന്നിവിടെ കൂടിയിരുന്ന ജനസംഘം ആയിരമോ, രണ്ടായിരമോ അല്ല.

## സഭാനാഥന്റെ ഉപക്രമപ്രസംഗം.

ഒന്നാമതായി ഡോക്ടർ എൻ. എസ്സ്. വെങ്കിടാചലയ്യർ അവർകൾ അഭിപ്രായപ്പെടുകയും ഹരിഹരമംഗലത്ത് അച്യുതവാരിയരവർകൾ അനുവദിച്ചു പറകയും ചെയ്തതോടുകൂടി കെ. സി. ശ്രീവീരരായൻരാജാ എന്ന എടത്രാൽപാട്ടു തമ്പുരാനവർകൾ അഗ്രാസനാധിപത്യം സ്വീകരിക്കുകയും, അദ്ദേഹം, മുൻകൂട്ടി നിശ്ചയിച്ചിരുന്നപ്രകാരം അഷ്ടവൈദ്യൻ കുട്ടഞ്ചേരി മൂസ്സതവർകൾ, വണ്ടി തെററിയതുനിമിത്തം, സമയത്തിന്നു എത്തിച്ചേരാത്തതുകൊണ്ടാണു തനിക്കിതു വഹിക്കുവാനിടവന്നതെന്നും, തന്നെക്കാൾ യോഗ്യന്മാരായ പലരും ഇന്നിവിടെ ഉണ്ടായിരുന്നിട്ടും ഈ സ്ഥാനത്തേക്കു തന്നെ തിരഞ്ഞെടുത്തതിന്നു പ്രത്യേകം നന്ദിപറയുന്നുവെന്നും മററുമായി തുടങ്ങിയ ഒരു ചെറുപ്രസംഗത്തിന്നുശേഷം സഭാകൃത്യങ്ങളാരംഭിക്കുകയും ചെയ്തു.

## കത്തുകളും കമ്പികളും വായിക്കൽ.

ഈ ജൂബിലിയാഘോഷത്തിന്നു ഓരോ സംഗതിവശാൽ വരുവാൻ സാധിക്കാത്തതിനെക്കുറിച്ചു വ്യസനിച്ചും, ഈ ഏർപ്പാടിന്നു മംഗളമാശംസിച്ചും പല മാന്യന്മാരും അയച്ച കത്തുകളും കമ്പികളും വായിക്കുകയാണു പിന്നീടുണ്ടായതു. (ഇവയിൽ ഏതാനും കത്തുകളും ബാക്കി അയച്ചവരുടെ പേരുകളും ഈ പുസ്തകത്തിൽ തന്നെ അന്യത്ര ചേർത്തിട്ടുണ്ട്)

## ആൎയ്യവൈദ്യശാലയുടെ റിപ്പോർട്ടുവായന.

ഇതിന്നുശേഷം ചരിത്രനായകൻ മുൻകൂട്ടി തെയ്യാറാക്കി അച്ചടിപ്പിച്ചിരുന്ന ആൎയ്യവൈദ്യശാലയുടെ വിസ്തരിച്ചുള്ള റിപ്പോൎട്ട് വായിച്ചു. 1902 ഒക്ടോബർ 12-ാംനു- ആരംഭിച്ചതായ ഈ വൈദ്യശാലക്ക് കഴിഞ്ഞ ഇരിപത്തഞ്ചുകൊല്ലത്തിന്നുള്ളിൽ ഇടക്കു ഓരോ കാലത്തു നേരിട്ട ലോകമഹായുദ്ധം, മാപ്പിളലഹള, വെള്ളപ്പൊക്കം മുതലായ പ്രതിബന്ധങ്ങളാലൊന്നും മുടക്കം വരാതെ, അടിക്കടിക്കുണ്ടായ അഭിവൃദ്ധിയുടെ സ്വഭാവം മുഴവനും കണക്കുകളോടുകൂടി ഇതിൽ വിശദമായി കാണിച്ചിരുന്നതിന്നുപുറമേ, ഭാവിയിൽ ഇതിന്റെ നിലനില്പിന്നു വേണ്ടമാൎഗ്ഗങ്ങൾകൂടി നിൎദ്ദേശിക്കുകയും, ആൎയ്യവൈദ്യശാലയുടെ കോഴിക്കോട്ടുള്ള ബ്രാഞ്ച്, കോട്ടയ്ക്കൽതന്നെ അങ്ങാടിക്കപ്പുറം സ്ഥാപിച്ച ധൎമ്മചികിത്സാശാല, ആയുൎവ്വേദപാഠശാല, ആയുൎവ്വേദ വിദ്യാൎത്ഥികൾക്കു ശാരീരം പഠിക്കുന്നതിന്നു പൎയ്യാപ്തമായ ഒരു പുസ്തകമില്ലാത്തതിനാലുണ്ടായിരുന്ന ന്യൂനതയെ പരിഹരിപ്പാൻ താൻ നിൎമ്മിച്ചതായ അഷ്ടാംഗശാരീരം ഇവ വകയെപ്പററി അവസ്ഥാനുസരണം പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ട്.

## മംഗളപത്രസമൎപ്പണം.

മംഗളപത്രസമർപ്പണമായിരുന്നു കാൎയ്യപരിപാടിയിലെ പിന്നെത്തെ വിഷയം. ആൎയ്യവൈദ്യശാലയെസ്സംബന്ധിച്ച പലതരം പ്രവൃത്തിക്കാരുടേയും, ആൎയ്യവൈദ്യപാഠശാലയിലെ അദ്ധ്യാപകന്മാർ, അദ്ധ്യേതാക്കൾ ഇവരുടേയും കൂടിയ ഒരു മംഗളപത്രം (പട്ടിൽ അച്ചടിച്ചു വെള്ളികൊണ്ടു ഫ്രെയിം ചെയ്തത്) പാഠശാലയിലെ പ്രധാന അദ്ധ്യാപകനായ വൈദ്യവിശാരദൻ പി. കെ. രാമുണ്ണിമേനോൻ അവർകൾ ഉജ്വലവും ഉചിതവും സാരഗൎഭവുമായ ഒരു ദീൎഘ അവതാരികാ പ്രസംഗത്തോടുകൂടി വായിച്ചു സമൎപ്പിച്ചു. ചരിത്രനായകൻ ആയുൎവ്വേദത്തി

ൻെറ പുനരുജ്ജീവനത്തിന്ന വേണ്ടി ചെയ്തിട്ടുള്ളതും ചെയ്യുന്നതുമായ പലതരം പാവനകൃത്യങ്ങളേയും, അദ്ദേഹത്തിൻെറ കീഴിൽ പ്രവൃത്തിക്കാരായവരുടെ സുഖസൌകര്യങ്ങളേയും കുറിച്ച് വിശദമായും വിസ്തരിച്ചും സോദാഹരണം പരാമൎശിക്കുന്ന വൈദ്യവിശാരദൻെറ പ്രസംഗത്തിൽ ചരിത്രനായകൻെറ ഗുണഗണങ്ങളെപ്പററിയും മററും സവിസ്തരം സമൎത്ഥിച്ചിരുന്നു. ഈ മംഗളപത്രം സമൎപ്പിച്ചതോടുകൂടി ചരിത്രനായകനേയും സഭാനാഥനേയും മാലയണിയിക്കുകയും ചെയ്തു.

ഇതിന്നുശേഷം മാപ്പിളമാരുടെ ഒരു മംഗളപത്രം സ്ഥലത്തെ മാപ്പിളസ്കൂളിൽ ഒരദ്ധ്യാപകനായ കുഞ്ഞീതു മാസ്റ്റർ വായിച്ചു. കോട്ടയ്ക്കൽ ദേശത്തിൻെറ പൂൎവ്വകഥാപ്രസംഗത്തോടുകൂടി കിഴക്കെ കോവിലകത്തു നിന്നു മാപ്പിളമാൎക്ക സഹായിച്ചിട്ടുള്ളതും, കഴിഞ്ഞ ഇരുപത്തഞ്ചു കൊല്ലമായി ചരിത്രനായകനെക്കൊണ്ടും മാപ്പിളമാൎക്ക പലതരം സഹായങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതും, ഹിന്തുമുസ്ലിം മൈത്രിയെപ്പററി പ്രസംഗിക്കുന്ന നേതാക്കന്മാർ പ്രവൃത്തിയിൽ ഈ മഹാനെ അനുകരിക്കുകയാണു വേണ്ടതെന്നും മററും പ്രസ്താവിച്ചിട്ടുള്ളതും ഈ മംഗളപത്രത്തിലടങ്ങിയ പ്രധാനസംഗതികളാണ്. ഇതു സമൎപ്പിച്ചതോടുകൂടിത്തന്നെ ഈ ദിക്കിലെ മാപ്പിളമാരിൽ പ്രമാണിയായ കല്ലങ്ങാട്ടുകുഴി കുഞ്ഞമ്മതുകുട്ടി മുസലിയാർ ചരിത്രനായകനേയും സഭാനാഥനേയും മാലയണിയിക്കുകയും ചെയ്തു.

## മംഗളപത്രങ്ങൾക്കു മറുവടി.

മംഗളപത്രങ്ങൾക്കു ചരിത്രനായകൻ പറഞ്ഞ മറുവടിയിൽ താൻ അവരോടു നന്ദി പറയുന്നുവെന്നും, പ്രവൃത്തിക്കാരുടെ മംഗളപത്രത്തെ സംബന്ധിച്ചേടത്തോളം, തനിക്കുള്ളതിൽ എത്രയോ അധികം ഗുണങ്ങൾ അവർ കണ്ടിട്ടുണ്ടെന്നും, പക്ഷെ, താൻ അവരെ തൻെറ കുടുംബാംഗങ്ങളെപ്പോലെയാണു വിചാരിച്ചു വരുന്നതെന്നുള്ളതു ശരിയാണെന്നും, വൈദ്യശാലയു

ടേയും തന്റെയും ഇന്നുകാണുന്ന അഭിവൃദ്ധിക്കെല്ലാം കാരണം പ്രവൃത്തിക്കാരുടെ വിശ്വസ്തതയോടും, സത്യനിഷ്ഠയോടും, കൃത്യ ബോധത്തോടും കൂടിയ പരിശ്രമമാണെന്നും, അല്ലാതെ തന്റെ ഒരാളുടെ ശക്തികൊണ്ടല്ലെന്നും, തന്റെ അഭാവത്തിലും അവർ കഷ്ടപ്പെടാതിരിക്കത്തക്കവിധം താൻ ഏർപ്പാടു ചെയ്തിട്ടുണ്ടെന്നും, മാപ്പിളമാരോടും തന്നാൽ കഴിയുന്ന സഹായങ്ങൾ എപ്പോഴും അവക്കു ഇനിയും ചെയ്യുന്നതാണെന്നും പ്രസ്താവിച്ചു. ധീരനായ ചരിത്രനായകൻ പ്രസംഗിക്കുന്നതിനിടയിൽ മരിച്ചുപോയ തന്റെ പ്രവൎത്തിക്കാരെപ്പററി ഓൎമ്മവന്നതിനാലുണ്ടായ വികാരാധിക്യത്താൽ വാക്കുകൾ കിട്ടാതെ വിഷമിച്ചു. അതിനാൽ പിന്നെ അധികം സംസാരിക്കയുണ്ടായില്ല.

ഇതിന്നുശേഷം തൃശ്ശിവപേരൂരിലെ ഒരു വലിയ മരുന്നുകച്ചവടക്കാരനായ ഇമ്മട്ടി ഔസേപ്പിന്റെ മകൻ വിശേഷപ്പെട്ട ഏതാനും കാപ്പിപ്പാത്രങ്ങൾ മുതലായവ ചരിത്രനായകന്നു കാഴ്ചയായി കൊണ്ടുവന്നുവെക്കുകയും അദ്ദേഹം അതു നന്ദിപൂൎവ്വം സ്വീകരിക്കുകയും ചെയ്തു.

## ബോണസ്സ കൊടുക്കൽ.

വൈദ്യശാലാപ്രവൎത്തിക്കാൎക്കുള്ള ബോണസ്സ കൊടുക്കലാണ് പിന്നീടുണ്ടായതു്. ഇതു സമയക്കുറവിനാൽ കുറച്ചാളുകൾക്കു മാത്രം അപ്പോൾ കൊടുത്തു ബാക്കി പിറെറ ദിവസത്തേക്കു നിൎത്തിവെച്ചു.

## സമാജികന്മാരുടെ പ്രസംഗങ്ങൾ.

പിന്നീടു റാവുസാഹിബ് സി. കുഞ്ഞിരാമമേനോനവർകൾ (ബി. എ.) ചരിത്രനായകനുമായുള്ള പഴയ നാല്പര്യത്തേയും, അദ്ദേഹത്തിന്റെ വൈദ്യശാല ആരംഭിച്ച മുതൽക്കു തനിക്കു അനുഭവപ്പെട്ടിട്ടുള്ള ചില സംഗതികളേയും മററും വിവരിച്ചുകൊണ്ട് സരസമായ ഒരു ദീർഘപ്രസംഗം ചെയ്തു. ജനങ്ങൾ

ക്ക ആയുൎവ്വേദത്തിൽ വിശ്വാസം കുറഞ്ഞുവന്നിരുന്ന കാലത്താണ് ചരിത്രനായകൻ ഠരം വൈദ്യശാല ആരംഭിച്ചതെന്നും ആയുൎവ്വേദത്തെപ്പററി ആക്ഷേപിച്ചിരുന്ന ഒരു ഡോക്ടർക്കൂടി തന്റെ ഭാൎയ്യക്ക നാട്ടുചികിത്സ ചെയ്യിച്ചിരുന്നുവെന്നും, ഗവൎമ്മെണ്ടുകൂടി ഇപ്പോഠം നാട്ടുവൈദ്യത്തിന്റെ മാഹാത്മ്യം മനസ്സിലാക്കി ഇതിനെ സ്വീകരിച്ചിരിക്കുന്നുവെന്നും, മുമ്പു നല്ല വൈദ്യന്മാർ ദുർല്ലഭം ചിലരൊഴികെ മുഴുവനും അഷ്ടവൈദ്യന്മാരായിരുന്നുവെന്നും, അവരെ വലിയ ധനികന്മാൎക്ക മാത്രമേ കിട്ടിയിരുന്നുള്ളുവെന്നും, വാരിയരവർകളാണു നാട്ടുവൈദ്യത്തെ പരിഷ്കരിച്ചു ജനങ്ങഠക്ക ഉപയോഗത്തിന്നു കിട്ടത്തക്കവണ്ണമാക്കിയതെന്നും മററും പ്രസംഗകൎത്താവ് സ്വാനുഭവത്തെ അടിസ്ഥാനപ്പെടുത്തി പ്രസ്താവിക്കയുണ്ടായി.

കോഴിക്കോട്ട് ആൎയ്യവൈദ്യശാലാ ബ്രാഞ്ചിലെ വൈദ്യനായ വൈദ്യവിചക്ഷണൻ എം. കുഞ്ഞൻവാരിയരവർകളും, ഠരം വൈദ്യശാലകൊണ്ടു വൈദ്യന്മാൎക്കുണ്ടായിട്ടുള്ള സ്ഥിതിഭേദത്തെപ്പററിയും, ഇംഗ്ലീഷു സമ്പ്രദായത്തിൽ മരുന്നുകഠ ഉണ്ടാക്കി കേടുവരാതെ സൂക്ഷിച്ചുവെക്കുന്ന രീതിയും, കേരളത്തിൽ ഇന്നു കാണുന്ന അനേകം വൈദ്യശാലകളുടേയും ആവിർഭാവത്തിന്നു കാരണഭൂതവും ഠരം വൈദ്യശാലയാണെന്നും, താൻ വൈദ്യം പഠിച്ചകാലത്തു വൈദ്യവൃത്തികൊണ്ടു ഉപജീവനത്തിന്നു മാൎഗ്ഗമില്ലായ്കയാൽ ഒരു സ്കൂഠ അദ്ധ്യാപകവൃത്തിയിൽ വളരെക്കാലം ഇരിക്കയാണുണ്ടായതെന്നും, പിന്നീടു ഠരം വൈദ്യശാലയുടെ ഉൽക്കൎഷം തുടങ്ങിയതോടുകൂടിയാണു തനിക്ക വൈദ്യവൃത്തികൊണ്ട് കഴിച്ചുകൂട്ടാറായതെന്നും മററും കുറച്ചൊന്നു പ്രസംഗിച്ചു.

ആൎയ്യവൈദ്യപാഠശാലയിലെ ഒരു വിദ്യാൎത്ഥിയായ കെ. എം. കൃഷ്ണനെഴുത്തച്ഛൻ പാഠശാലകൊണ്ടുള്ള ഗുണത്തെപ്പററിയും മററും സ്വല്പം പ്രസംഗിക്കുകയുണ്ടായി. പിന്നേയും ചില

രൊക്കെ പ്രസംഗിക്കുവാനൊരുങ്ങിയിരുന്നുവെങ്കിലും നേരം അതിക്രമിച്ചുതുടങ്ങിയതിനാൽ അതെല്ലാം നിൎത്തിവെച്ചു.

## മംഗളപ്രാൎത്ഥനയും വന്ദനം പറയലും.

അനന്തരം കെ. കുമാരനവർകളുടെ മംഗളപ്രാൎത്ഥനക്കുശേഷം ഡോക്ടർ രത്നഗിരി അയ്യരവർകൾ സഭാനാഥനും മററും വന്ദനം പറഞ്ഞതോടുകൂടി സഭാകൃത്യങ്ങളവസാനിപ്പിക്കുകയും, സഭാവാസികൾക്കു നാരങ്ങ, പൂച്ചെണ്ടു മുതലായവ സമ്മാനിച്ചു സഭ പിരിയുകയും ചെയ്തു.

## ഘോഷയാത്ര.

ഉടനെതന്നെ ഘോഷയാത്ര ആരംഭിച്ചു. ആലവട്ടം, ചാമരം, കുട, തഴ, മുതലായ കോപ്പുകളോടുകൂടി പട്ടം കെട്ടിച്ചു നിൎത്തിയിരുന്ന മൂന്നാനകളിൽ നടുക്കുള്ളതിൻെറ പുറത്തു വിശേഷപ്പെട്ട ധന്വന്തരിയുടെ വിഗ്രഹം തിടമ്പായി എഴുന്നെള്ളിച്ചുകൊണ്ടാണു യാത്ര പുറപ്പെട്ടത്. ഒന്നാമതായി കാഴ്ചക്കുകൂടിയിരുന്ന ഒരു വലിയ ജനസംഘത്തോടുകൂടി മാപ്പിളമാരുടെ കോൽക്കളിയും, അതിൻെറ പിന്നിൽ ഏതാനും പ്രമാണികളും, പിന്നീടു ബാൻറു വാദ്യവും കുറെ ആൾക്കാരും, അതിന്നുശേഷം ആനപ്പുറത്തെഴുന്നെള്ളിപ്പും, അതിനും പിന്നിലായി അനവധി ആളുകളും കൂടിയായിരുന്നു ഘോഷയാത്ര. ആദ്യമായി ആൎയ്യവൈദ്യശാലയിൽ നിന്നു പുറപ്പെട്ട് അതിവിശേഷമായി അലങ്കരിച്ചിരുന്ന പ്രധാന തെരുവീഥിയിൽ കൂടി പോയി ധൎമ്മചികിത്സാശാലയിലെത്തുകയും, അവിടെ അല്പം താമസിച്ച് ഗ്യാസ്സ്ലൈററ്, പന്തം മുതലായ വെളിച്ചങ്ങളോടു കൂടി വീണ്ടും പുറപ്പെട്ടു രാത്രിയിൽ 8 മണിക്കു തിരിയെ ആൎയ്യവൈദ്യശാലയുടെ മുൻഭാഗത്തുകൂടെ കോവിലകത്തിൻെറ പടിവരെ വന്നു യാത്ര അവസാനിപ്പിക്കുകയും ചെയ്തു.

ഈ അതികൌതുകപ്രദമായ കാഴ്ചകളുണ്ടായതുപോലെ ഇത്ര വമ്പിച്ച ഒരു ജനസംഘം കൂട്ടുക എന്നതു ഈ പ്രദേശത്തു മുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ല.

## സദ്യ.

എട്ടരമണിയോടുകൂടി അതിഥികളായിവന്നവൎക്കെല്ലാം ചതുൎവ്വിധവിഭവങ്ങളോടു കൂടിയ സദ്യയുണ്ടായി. അഗതികളായി വന്നവൎക്കും യഥേഷ്ടം ഭക്ഷണം കൊടുത്തിരിക്കുന്നു.

## നാടകം.

ഒമ്പതരമണിക്കു ജൂബിലിഹാളിൽവെച്ച് നാടകമാരംഭിച്ചു. സുപ്രസിദ്ധമായ പി. എസ്സ്. വി. നാടകസെറ്റുകാരുടെ നടനകലാവൈദഗ്ദ്ധ്യവും, സീൻ മുതലായതിൻെറ വിശേഷവും അന്നു കളിച്ച "വള്ളിയമ്മാൾചരിത്ര"ത്തിൽ പ്രത്യേകം പ്രദൎശിപ്പിക്കപ്പെട്ടിരുന്നു. മലമുകളിൽ ഷൺമുഖനായ സുബ്രഹ്മണ്യൻ പ്രത്യക്ഷമാകുമ്പോഴത്തെയും മററും കാഴ്ചകൾ കാണികളെ ആനന്ദഭരിതരാക്കിയിരുന്നു എന്നുള്ളതിന്നു ഹാളിൽനിന്നു ഇടക്കിടെ മുഴങ്ങിക്കൊണ്ടിരുന്ന ഹസ്തതാഡനഘോഷം തന്നെ മതിയായ തെളിവാണല്ലൊ. അന്നത്തെക്കളി സൌജന്യമായി ആൎക്കും കാണാനനുവദിച്ചിരുന്നതുകൊണ്ടു അസംഖ്യം ആളുകൾ കാലെക്കൂട്ടി സ്ഥലം പിടിച്ചുകൂടിയിരുന്നു. ഓരോ നടന്മാരും അവരവരുടെ ഭാഗം അതിവിശേഷമായിത്തന്നെ അഭിനയിച്ചു കാണികളെ രസിപ്പിച്ചിരുന്നതുകൊണ്ടു ജനബാഹുല്യം നിമിത്തമുള്ള അസൌകൎയ്യം ആരും ഗണിച്ചിരുന്നില്ല. ആകപ്പാടെ ആൎയ്യവൈദ്യശാലയുടേയും ചരിത്രനായകൻേറയും പേരിൽ നാട്ടുകാൎക്കും ഇതരദേശീയൎക്കും ഉള്ള അതിയായ സ്നേഹബഹുമാനങ്ങൾക്കു ഒരു രജതജൂബിലിയാഘോഷം പ്രത്യക്ഷമായ ഒരു തെളിവായിട്ടുണ്ടെന്നുമാത്രമെ ചുരുക്കത്തിലൊന്നു പറവാനുള്ളു.

### വഴിപാടുകൾ.

പ്രസ്തുതദിവസം ക്ഷേത്രങ്ങളിലും, പള്ളികളിലും വിശേഷാൽ വഴിപാടുകളും, വിളക്കുകളും, എഴുന്നെള്ളിപ്പുകളും ഉണ്ടായിരുന്നു.

രാവിലെ മുതൽ അവസാനംവരെയും കതിനവെടി ശബ്ദങ്ങൾ എപ്പോഴും മുഴങ്ങിക്കൊണ്ടിരുന്നു. എല്ലാം വളരെ ശുഭമായി കലാശിച്ചു.

## കത്തുകളും കമ്പികളും.



(1)

Dear Doctor.

Thanks for your letter about the Silver Jubilee. Regret I am unable to attend. I Congratulate you on the success of your efforts and the present prosperous position and prospects of the Vaidyasala. Meddle not with other peoples business, allow not others to meddle with yours, and with your mother's blessing, and the 'Gurutwam' of the great teacher who instructed you in your 'Kulavidya' you and the Vaidyasala are sure to attain still greater prosperity, for which you have the most cordial good wishes of

Nallur — Yours sincerely

15—10—27. (Signed) K. C. Manavedan Raja.

(2)

Trivandrum
12th Octo. 1927.

Dear Sir,

I am glad to acknowledge receipt of your invitation dated 8th October 1927 and I thank you for the same. But I regret very much that the ensuing session of the All

Travancore Ayurveda Conference commencing from the 17th October 1927 deprives me of the pleasure of attending the Silver Jubilee Celebration of your renowned Arya Vaidyasala which has become a very popular and useful institution throughout India and in many other parts outside. The meritorious services you have done for the advancement and popularisation of Ayurveda has been so far crowned with success. In fact your institution has been a boon to several hundreds of suffering people and Ayurvedic practitioners, the same being an eloquent testimony to the genuineness of your preparation. May your institution flourish with more and more prosperity and popularity. Wishing you also every success for the celebration,

I am, Dear Sir,
Yours Sincerely,
(Signed) K. Sankara Menon, M. A. L. T.
Director of Ayurveda, Travancore.



---

(3) പട്ടാമ്പി
11—10—27.

ആര്യവൈദ്യശാലയുടെ ആരംഭം മുതൽ എല്ലാ പ്രധാന കൃത്യങ്ങളിലും ഭാഗഭാക്കായിരുന്ന എനിക്കു അത്യന്തസന്തോഷപ്രദമായ 'രജതജൂബിലി'യിൽ കായികമായ സന്നിധാനം ചെയ്യാൻ അപരിഹാര്യമായ വിഘ്നം നേരിട്ടിരിക്കുന്ന വിവരം വ്യസനസമേതം അറിയിക്കുന്നു. കന്നി 31-ാംനു- തിങ്കളാഴ്ച പകൽ മൂന്നുമണിക്കു തിരുവിതാംകൂർ ആയുർവ്വേദമഹാമണ്ഡലത്തിൽ എത്തിച്ചേരുവാൻ 29-ാംനു- ശനിയാഴ്ച ഇവിടെ നിന്നു പുറപ്പെടുവാൻ തീർച്ചപ്പെടുത്തി വിവരം തിരുവിതാംകൂർ മഹാറാണി റീജൻറ് തിരുമനസ്സിലെ തിരുമനസ്സറിയിപ്പാനും, മററു പലേ മഹാന്മാർക്കും എഴുതിപ്പോയിരിക്കുന്നു. അതിനാൽ ഇന്ന'

ആയതു തെററിക്കുന്നതു നിവൃത്തിയില്ലാത്തതാണല്ലൊ. ഈ ജൂബിലിയിൽ ചേരുന്നതു എനിക്കു താങ്കളേക്കാളധികം സന്തോഷവും ആവശ്യവുമാണ്. കുഞ്ഞുക്കുട്ടൻവാരിയർ ഇന്നലെ എന്നെ അതിന്നു നിർബ്ബന്ധിക്കുകയും ചെയ്തു. എങ്കിലും ഞാൻ അന്ന് ആ സമയത്ത്, ജൂബിലി സ്ഥലത്ത് മാനസികമായ സന്നിധാനം ചെയ്യുന്നതും ജൂബിലി ഭംഗിയായിക്കഴിവാനും ആര്യവൈദ്യശാല ക്രമേണ അഭ്യുദയത്തെ പ്രാപിപ്പാനും സർവ്വേശ്വരിയായ ഠരംഞ്ഞയൂർ ഭഗവതിയെ പ്രാർത്ഥിക്കുന്നതും ആണെന്നു ഇതിനാൽ അറിയിക്കുന്നു. ജൂബിലിയുടെ നടത്തിപ്പിന്റെ സംഗ്രഹം പിറെറന്നാൾ ഉള്ളൂരിന്റെ മേൽവിലാസത്തിൽ എനിക്കറിയിച്ചാൽ നന്ന്.

സ്വന്തം പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ, (ഒപ്പ്.)
പ്രിൻസിപ്പാൾ
'സാരസ്വതോദ്യോതിനി' സെൻററൽ സംസ്കൃതകോളേജ്.
പെരുമുടിയൂർ.

(4)

Tellicherry,
11th October 1927.

Dear Mr. Variyar,

Many thanks for your kind invitation for your Silver Jubilee celebration. I regret I am unable to be present on the occasion on account of a previous engagement. But you may rest assured that my best wishes are always with you, and the institution which you have founded and maintained with so much credit and successful achievement.

Yours sincerely
(Signed) A. V. GOVINDA MENON,
Dist. Judge, N, Malabar.

(5)

കൊല്ലങ്കോട്,
**14—10—27.**

ആൎയ്യവൈദ്യശാലയുടെ 'രജതജൂബിലി' സംബന്ധിച്ച ക്ഷണനപത്രം കിട്ടി. അടുത്ത ഞായറാഴ്ച ദിവസം എനിക്കിവിടെനിന്നു പുറപ്പെടാൻ സാധിച്ചില്ലെങ്കിലൊ എന്നു സംശയമുള്ളതുകൊണ്ട് ഇതു എഴുത്തയക്കുന്നതാണ്.

ആൎയ്യവൈദ്യശാല കേരളത്തിൽ, ആ വിഷയത്തിലുള്ള, ഒന്നാമത്തെ സ്ഥാപനമാണു; ഇതു പിന്നീടുണ്ടായിട്ടുള്ള അനേകം വൈദ്യശാലകളുടെ മാൎഗ്ഗദൎശിയും എല്ലാ എണ്ണങ്ങളിലും ഉയൎന്ന നിലയിൽ വളൎന്നു ഇന്നത്തെ സാൎവ്വത്രികമായ ഈ ഉൽകൃഷ്ടം പ്രാപിച്ചതുമാണു; ഉൽക്കൎഷവാഞ്ഛയും പരിഷ്കരണശ്രദ്ധയുമുള്ള യോഗ്യന്മാർ ആൎയ്യവൈദ്യത്തിന്റെ കാലോചിതമായ വികാസത്തിന്നു എന്തെല്ലാം ചെയ്യേണമെന്നു നിൎദ്ദേശിക്കുമാറുണ്ടൊ അതെല്ലാം ഇപ്പോഴത്തെ സ്ഥിതിക്ക് സാധിക്കാവുന്നത്ര ശ്ലാഘ്യമായ വിധത്തിൽ പ്രവൃത്തിയിൽ കൊണ്ടുവന്നിട്ടുള്ള ഒരു ഉദാരമായ ഏൎപ്പാടാകുന്നു ഇതു. ചില സംഗതികളിൽ വിചാരശീലന്മാൎക്കുപോലും ഗോചരമായിട്ടില്ലാത്ത നവീനപ്രസ്ഥാനങ്ങളുടെ ആവിൎഭാവത്തിന്നു ഇതു കാരണഭൂതവുമാകുന്നു; പ്രാചീനാചാൎയ്യസിദ്ധാന്തപദ്ധതിയിൽ പ്രതിഷ്ഠിതമായിരുന്നാലും ഒരു സ്ഥാപനം നവീനസംസ്കാരത്തിന്റെ അല്ലെങ്കിൽ പാശ്ചാത്യപരിഷ്കാരത്തിന്റെ വകയായി ലോകത്തിന്റെ ജീവിതപദ്ധതിയിൽ വന്നു കാണുന്ന വ്യത്യാസങ്ങൾക്കനുഗുണമായ വിധത്തിൽ സംഘടിപ്പിക്കപ്പെട്ടിരുന്നെങ്കിൽ മാത്രമെ ആത്മപോഷണവും പരോപകാരവും ചെയ്യാൻ തക്കവണ്ണമുള്ള പ്രാബല്യസമ്പത്തുണ്ടാകയുള്ളു എന്നതിന്നു ശുദ്ധമായ ഉദാഹരണമാണ് ഈ ആൎയ്യവൈദ്യശാല. ആയുൎവ്വേദത്തിന്റെ ശാസ്ത്രതന്ത്രകലാത്രുപങ്ങളായ മൂന്നംഗങ്ങളും ഇതിന്റെ ആവി

ഭാവം മുതല്ക്കു കേരളത്തിൽ പരിപുഷ്ടങ്ങളായിത്തീർന്നിട്ടുണ്ട്. വൈദ്യവിദ്യാദേവിയുടെ ആരാധനവിധിയിൽ ബാഹ്യാഭ്യന്തരങ്ങളായ എല്ലാ അംഗങ്ങളേയും ഉപയോഗപ്പെടുത്തി കാലോചിതമായി പ്രവൎത്തിച്ചു ഫലിപ്പിച്ചു നിൎമ്മത്സരന്മാരായ ഉദാരന്മാരുടെ കൌതുകത്തിന്നും ആശംസക്കും പാത്രമായി വളൎന്നുവന്ന ഈ സ്ഥാപനംപോലെ കേരളത്തിൽ വേറെ ഒന്നില്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

ഇതിൻെറ ഇന്നത്തെ സ്ഥിതി കേരളീയന്മാരായ വൈദ്യന്മാൎക്കും വൈദ്യാഭ്യുദയകാംക്ഷികൾക്കും ഏററവും അഭിമാനകരമായിത്തീൎന്നിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ. ഇതിൻെറ പ്രതിഷ്ഠയും പുഷ്ടിയും ദ്വീപാന്തരങ്ങളിൽപോലും വ്യാപിച്ച യശസ്സും ആലോചിച്ചാൽ ഈ രജതജൂബിലി കൊണ്ടാടുന്ന അവസരത്തിൽ പൊതുജനങ്ങളും വൈദ്യന്മാരും കൂടി ഇതിൻെറ സ്ഥാപകനും പാലകനുമായ ശ്രീ. പി. എസ്സ്. വാരിയരവൎകൾക്ക ഒരഭിനന്ദനപത്രം (മംഗളപത്രം) സമൎപ്പിക്കുകയെങ്കിലും ചെയ്യുന്നതു അത്യാവശ്യവും ഉചിതവുമായ ഒരു കൎത്തവ്യമാണു. ഈ ശുഭാവസരത്തിൽ ഇങ്ങിനെയൊന്നു ചെയ്യാൻ അവിടെ ഏൎപ്പാടു ചെയ്തിരിക്കുമോ എന്നറിയുന്നില്ല. ഇതിൽ മുൻകൂട്ടി പരിശ്രമിച്ച് കൃതാൎത്ഥനാവുന്നതിന്നു ചില വ്യഗ്രതകൾ നിമിത്തം എനിക്ക സാധിച്ചില്ലല്ലോ എന്നു വിചാരിച്ചു പശ്ചാത്താപമുണ്ട്.

എന്നാൽ സ്വന്തം നിലയിൽ എൻെറ അഭിനന്ദനം കാണിക്കുന്നതിന്നു മാത്രമായി ഇതാ ഒരു അഞ്ചുറുപ്പിക അയക്കുന്നു. ഈ സംഖ്യ ഗണ്യമായ ഒരാവശ്യത്തിന്നും മതിയായിട്ടുള്ളതല്ല. ആൎയ്യവൈദ്യശാലയുടേയും അതിൻെറ നാഥന്മാരുടേയും ശ്രേയസ്സിനെ പ്രാൎത്ഥിച്ചുകൊണ്ടു ഈ ഘട്ടത്തിൽ അവിടെ നടത്താനിടയുള്ള ഈശ്വരാരാധനവിഷയത്തിൽ ഈ ചെറിയ ഓഹരി ചിലവുചെയ്യേണമെന്നാണ് എൻെറ സങ്കല്പം.

പാണ്ഡിത്യം, പരിഷ്കാരം, ധൎമ്മബോധം, ധൈൎയ്യം, വൈചിത്ര്യജ്ഞാനം, നിത്യോത്സാഹം മുതലായ ഗുണങ്ങളോടുകൂടിയ ഏതൊരു ധന്യാത്മാക്കളുടെ നിരന്തര സൽപ്രയത്നത്തിന്റെ ഓജസ്സാണു മേൽപറഞ്ഞവിധം ആൎയ്യവൈദ്യശാലാരൂപേണ പ്രകാശിക്കുന്നതു ആ സഹോദരന്മാർ (ശ്രീ. പി. എസ്സ്. വാരിയരവർകളും പി. വി. കൃഷ്ണവാരിയരവർകളും) സൎവ്വോപരിജയിക്കുന്നു; അവൎക്കു സൎവ്വമംഗളം ഭവിക്കും; അവർ ദീൎഘായുസ്സായിരിക്കും; അതിന്നു ഗൌരീശങ്കരൻ അനുഗ്രഹിക്കും.

എന്ന്, വടക്കേപ്പാട്ട് നാരായണൻനായര് (ഒപ്പ്)
ആയുൎവ്വേദിക് പ്രാക്ടീഷണർ,
കൊല്ലങ്കോട്.

---

(6)




പാലക്കാട്,
12—10—'27.

ശ്രീ.

16-ാംനു- കൊണ്ടാടുവാൻ തീർച്ചയാക്കിയിരിക്കുന്ന ആൎയ്യവൈദ്യശാലയുടെ രജതജൂബിലിക്ക് വരുവാൻ സദയം അയച്ച ക്ഷണനക്കാൎഡ് കിട്ടി. അന്നു ഞാൻ മദിരാശിക്കു പോകുന്നതുകൊണ്ടു വരുവാൻ സാധിക്കാത്തതിൽ വ്യസനിക്കുന്നു. സൎവ്വശക്തനായ ദൈവം ആൎയ്യവൈദ്യശാലക്കു മേൽക്കുമേൽ അഭിവൃദ്ധി നൽകട്ടെ. എന്നു സ്നേ,

ദിവാൻബഹദൂർ എം. കൃഷ്ണൻനായര് (ഒപ്പ്)

---

(7)

Madras,
11th Oct. 1927.

The Hon'ble Dr. U. Rama Rao, Editor, 'The Health' sends his greetings to Mr. P. S. Varier, Proprietor, Arya Vaidya

Sala, Kottakal, on the occasion of the Silver Jubilee Celebration of his Vaidyasala and prays the Almighty to bless him and his institution with many more years of useful service to suffering humanity.

---

(8)

Shoranur.
12—10—27.

"രജതജൂബിലി" ഉത്സവവർത്തമാനം അനേകവിധത്തിൽ സന്തോഷമുള്ളതാണ്. സാദരം ക്ഷണനക്കത്തു സ്വീകരിച്ചു. 30-ാംനു- ഇവിടെ ഒരു കുറി ഉള്ളതിന്റെയും ആഘോഷത്തിന്റെയും സമയം ഏകദേശമട്ടത്താകയാലും കുറിക്ക് ഞാനിവിടെ ഇല്ലാതെ നിർവ്വാഹമില്ലാത്തതിനാലും അന്ന് അവിടെ എത്തുവാൻ അത്യാഗ്രഹമുണ്ടെങ്കിലും സാധിപ്പാൻ വഴിയില്ലാതെ വന്നതിൽ വ്യസനമുണ്ട്. ഇനിയും ഇതിലുമധികം സദ്വിഷയ പ്രവൃത്തികൾ എല്ലാവിധത്തിലും അഭിവൃദ്ധിയാകുവാൻ സാക്ഷാൽ ധന്വന്തരമൂർത്തിയെ പ്രാർത്ഥിക്കുന്നു.

എന്നു സ്വന്തം

നാരായണൻനമ്പൂതിരിപ്പാട് (ഒപ്പ്)

ദേശമംഗലം.

---

(9)

San Thome.
October 14th.

DEAR MR. P. S. VARIER,

I am in receipt of your kind invitation for the Jubilee Celebration of the Arya Vaidyasala. Exigencies of service make it impossible for me to attend the function as I have only just re-joined after a fairly long leave but I wish the function every success.

Like many great institutions your Vaidyasala was started from small beginnings. Your enthusiasm and untiring efforts very soon established it on firm foundations and for the last so many years it has been steadily progressing and expanding not only as a business proposition but in its usefulness to the public. In this you had no help of any kind from any one—the more glory to you.

I have wandered to various places in my official life, many of them far and out of the way. But whether in the metropolis or away from civilization when asked for my native place and when I mentioned Kottakal the rejoinder was immediate, "you mean the place where the Aryavaidya Sala is?" You have therefore not only established your name and the fame of your splendid institution but have also made the name of our little place well known.

The people of Kottakal ought to be very thankful to you for making the name of their place heard in far off lands and ought to be proud to have an institution in their midst with such a well-established reputation and I hope they will muster strong in numbers to celebrate the function in a very fitting manner and pay their tribute of thanks to you.

With all good wishes for the continued prosperity of the Aryavaidyasala,

I remain,
Yours sincerely,
(Signed) M. V. VELLODY.

---

(10)

ശ്രീ.

തലശ്ശേരി,
12—10—27.

ഗുരുചരണാരവിന്ദാഭ്യാംനമഃ

ൟ മാസം 16-ാംനു- രജതജൂബിലി ആഘോഷാവസരത്തിൽ അവിടെ വന്നുചേരുവാൻ സാധിക്കാത്തതിന് അത്യന്തം വ്യസനിക്കുന്നു. 15-ാംനു- വൈകുന്നേരത്തെ ഷട്ടലിന്നു ഏ

നിക്കു കൂന്നൂരിൽ പോകേണ്ടതാണ് ഠരം മുടക്കത്തിന്നു കാരണം. അതിൽ മുഷിയാതിരിപ്പാൻ വണക്കമായി അപേക്ഷിക്കുന്നു.

ഠരംശാരദാപയാലും അവിടുത്തെ അനുഗ്രഹത്താലും എന്നെ നീലഗിരിയിൽ ഒരു എസ്റ്റേററിൽ വൈദ്യനായി നിശ്ചയിച്ചിരിക്കുന്നു. ശമ്പളം 75-കയും മരുന്നിന്നു 25-കയും വാടകയില്ലാതെ ഒരു എടുപ്പും അനുവദിച്ചുതന്നിട്ടുണ്ട്. അവിടെ ആസ്സത്രിസമ്പ്രദായത്തിലാണു ചികിത്സ നടത്തേണ്ടതു. കമ്പൌണ്ടർക്കു ഒരു അലവൻസും തരാമെന്നു പറഞ്ഞിട്ടുണ്ട്. അവിടെ എത്തിയാൽ വിവരം അറിയിക്കുകയും ചെയ്യാം.

എന്ന് അവിടുത്തെ വിധേയൻ

ആയുർവൈദ്യൻ എം. എസ്സ്. നായർ.

തിരുവങ്ങാട്.

(11)

Tanjore,
14—10—'27

DEAR SIR,

I am much obliged to you for your kind invitation for the Silver Jubilee Celebration of your Arya Vaidyasala. I regret very much my inability to be present on the occasion. I sincerely pray for the continued prosperity of the Arya Vaidya Sala. Long may it continue to relieve the sufferings of the sick and needy and be a boon to the world at large.

With best regards to yourself and Mr. Krishna Varier,

Yours sincerely,

(Signed) DR. K. N. PISHARODY.

(12)

Calcutta,
14—10—'27.

DEAR SIR,

Thanks very much for your invitation card on the occasion of Silver Jubilee of your Arya Vaidya Sala. We always

pray to God for the increased prosperity of your firm. We are sorry that we cannot attend personally and join the ceremony for which we beg to be most kindly excused.

Very faithfully yours,

(Sd.) P. MOOKERJEE,
The Manager,
Ayurveda Sangha,
Calcutta.

---

(13)

Madras,
11th Oct. 27.

DEAR SIR,

It is with extreme pleasure I peruse the contents of your very kind invitation for the Silver Jubilee Celebration of the Arya Vaidya Sala, and I most heartily thank you for it.

Though I regret for the inability to attend the function owing to my other engagements, yet my heart is there with you; and I pray by the Divine Grace of God Shanmuga, all prosperity in the future with long life and happiness to the Sala and to every one of your family.

With my best wishes, I am,

Very truly yours.

(Sd.) L. ANANTA IYER,
The Editor,
The "Hindu Nesan."

---

(14)

Chalapuram,
15th October '27.

DEAR MR. VARIER,

Many thanks for your kind invitation. I sincerely congratulate you on the Silver Jubilee of the Arya Vaidya Sala

founded by you for the diffusion of our ancient Ayurvedic culture. I certainly take pride in being able to appreciate your patriotic works and generous charity towards suffering humanity.

May God grant you long life and health to celebrate many more such auspicious occasions.

I am not sure I will be able to partake in the pleasant celebrations to-morrow. If you miss me, kindly excuse my absence.

Sincerely yours,

(Sd.) E. NARAYANAN NAIR,

Municipal Chairman, Calicut.

---

(15)



Tirur,

DEAR SIR, 15-10-'27.

Thank you sincerely for your kind invitation to be present on the occasion of the celebration of the Siver Jubilee of Kottakal Aryavaidyasala, the premier Ayurvedic Institution on the West Coast. I regret very much my inability to avail myself of your kindness and I request you to be good enough to excuse my absence. You may well be proud of the institution which you have reared up with so much fondness and at so much sacrifice. I wish the institution a long useful and glorious future. With kind regards

Yours sincerely,

(Sd.) A. C. KUNHUNNI RAJA,

Munsiff.

---

(16)

Calicut,

12th Oct. 27.

Khan Sahib K. Coonhammad Koya begs to acknowledge with thanks receipt of Mr. P. S. Varier's invitation on the occasion of Silver Jubilee of Aryavaidyasala, Kottakal, but

regrets his inability to attend the function owing to his previous engagements. He wishes the function every success.

(Sd.) KHAN SAHIB K. COONHAMMAD KOYA,
Calicut.

(17)

ശ്രീ

മാന്യമഹാശയരെ !

ക്ഷണനപത്രം കിട്ടിയിരിക്കുന്നു. നിൎത്തിവെപ്പാൻ നിവൃത്തിയില്ലാത്ത ഒരു വലിയ ബുദ്ധിമുട്ട നേരിട്ടതുകൊണ്ട് ഞായറാഴ്ച എനിക്കു അവിടെ വരുവാൻ സാധിക്കാതെ വന്നിരിക്കുന്നു.

'രജതജൂബിലി മഹോത്സവം' സുമംഗളമായി കലാശിപ്പാനും കല്പാന്തകാലം വരെ ആൎയ്യവൈദ്യശാല ഉത്തരോത്തരം അഭിവൃദ്ധിയോടുകൂടി നിലനില്പാനും ഞാൻ സൎവ്വശക്തനായ ജഗദീശ്വരനേയും ധന്വന്തരമൂൎത്തിയേയും എന്റെ പരദേവതയായ ഖള്ളൂരികാദേവിയേയും പ്രാൎത്ഥിച്ചുകൊള്ളുന്നു.

വിധേയൻ

നല്ലൂര് ഗോപാലപ്പണിക്കര് (ഒപ്പ്)

ആൎയ്യവൈദ്യശാലയുടെ 'രജതജൂബിലി'ക്ക് ഓരോ സംഗതിവശാൽ വരുവാൻ സാധിക്കാത്തതിനെക്കുറിച്ചു വ്യസനിച്ചും ഒരം ഏൎപ്പാടിന്നു മംഗളമാശംസിച്ചും പല മാന്യന്മാരും അയച്ച കത്തുകളിൽ ഏതാനും ചിലവയാണ് മേൽ ചേൎത്തിരിക്കുന്നതു. ഇങ്ങിനെ എല്ലാവരുടെ കത്തുകളും പ്രത്യേകം പ്രത്യേകം എടുത്തു ചേൎക്കുന്നതായാൽ അതു തന്നെ ഒരു പുസ്തകമാക്കേണ്ടിവരുന്നതിനാൽ തല്ക്കാലം അതിന്നുദ്യമിക്കാതെ ഇനിയുള്ളവ അയച്ചവരുടെ പേരുകൾ മാത്രം താഴെ ചേൎക്കുന്നു;—

ഖാൻബഹദൂർ ഇ. വി. ആമുസാഹേബ് ബഹദൂർ, പോലീസ്സ് ഡിപ്യൂട്ടിസൂപ്രണ്ട്, വടക്കെമലയാളം; അമ്പ്രമോളി രാവുണ്ണിവൈദ്യരവർകൾ, പന്തലായിനി; തൃക്കോവിൽ ഉഴുത്രവാരിയരവർകൾ തൃപ്പൂണിത്തുറ; കെ. പി. രാമൻമേനോനവർകൾ ഹൈക്കോർട്ടുവക്കീൽ, കോഴിക്കോട്; ചുനക്കര ഉണ്ണികൃഷ്ണവാരിയര് അവർകൾ; ടി. അച്യുതവാരിയരവർകൾ ബി. എ, ആയുർവ്വേദവൈദ്യൻ തൃപ്പൂണിത്തുറ; വി. രാമൻനായരവർകൾ, ഹൈക്കോർട്ടു വക്കീൽ, പാലക്കാട്; പുതുക്കോട്ട് ഗോവിന്ദവാരിയരവർകൾ; ഡി. എ. അയ്യർ, നെററീവ് ഡോക്ടർ, മദിരാശി; ഡിവയിൻഡ്രഗ്ഗ് കമ്പനിമാനേജർ, മദിരാശി: പി. കെ. മാനവിക്രമരാജാ അവർകൾ, തിരുവന്നൂർ; സി. അച്യുതവാരിയരവർകൾ, പോലീസ്സ് സബ്ബിൻസ്പെക്ടർ, പൊന്നാനി; ടി. കെ. രാമൻമേനോൻ അവർകൾ, കൊടുങ്ങല്ലൂർ; കെ. ശൂലപാണിവാരിയരവർകൾ; ടി. എസ്സ്, നീലകണ്ഠയ്യർ അവർകൾ; നീലകണ്ഠ ആയുർവ്വേദഔഷധാലയം മാനേജർ തേതിയൂർ; പൂങ്കുന്നത്ത് അച്യുതവാരിയർ അവർകൾ മുതലായവരാകുന്നു.

# മംഗളശ്ലോകങ്ങളും
## വിജയാശംസകളും.

(1)

i ഭൊ ഭൊ ബുധാസ്സദസി മോദഭരാത്സമേതാഃ
കായേന ദൂരപദഭാഗപി മാനസേന
യുഷ്മത്സഹസ്ഥിതിമയം വിദധാന ഏവ
ശ്രദ്ധത്ത ഇത്യവികലം ഹൃദി ഭാവയദ്ധ്വം.

ii സൃഷ്ട്യാദികര്‍മ്മസു സുരാനഖിലാന്‍ നിയുജ്യ
ജാഗര്‍ത്തി സാക്ഷ്യമിഹ യാ പ്രതിപദ്യ ദേവീ.
ഈഹാംബികാട്ടസ്ത്വഭിഷഗ്ഗൃത്തമശാലികായാ
അസ്യൈ ദദാതു പരമോന്നതിമീപ്സിതാം സാ.

പുനാശ്ശേരിനമ്പി നീലകണ്ഠശര്‍മ്മാ.

(2)

1. സുവര്‍ണ്ണരത്നാഞ്ചിതപാദസമ്പദാ
സദര്‍ത്ഥവിദ്യോതരസോല്ലസത്തനു:
സരസ്വതീ നിഷ്കലുഷാശയാ ച യാ
തനോതു തത്സന്നിധിമെവ സന്നിധിം.

2. ചന്ദ്രാര്‍ക്കാനലഭാസമാനലഹരീ
ധര്‍മ്മാര്‍ത്ഥനിഷ്ഠാകരീ
സദ്വൈദ്യാമൃതപൂരവര്‍ഷണധുരീ
വിജ്ഞാനദീപാങ്കുരീ
പി. എസ്സ്. പാശ്ചജവര്‍ണ്ണപാവനകരീ
കീര്‍ത്തി: കൃപാസാഗരീ
ദീനത്രാണനകോടിപുണ്യമുഖരീ
ജേജീയതാം ശങ്കരീ.

3. ജയതു ജയതു ചായുര്‍വ്വേദമത്യന്തപുണ്യം
ജയതു ജയതു ചാത്രേയാദിസിദ്ധര്‍ഷിസംഘ:
ജയതു ജയതു നിത്യം സത്യഗീതിര്‍മ്മുനീനാം
ജയതു ജയതു ചാര്യാ വൈദ്യശാലാ വിശാലാ.

4. വിജ്ഞാപനാർഹവിരളാവസരാനവാപ്ത്യാ
മന്ദോദ്യമഃ സകലമംഗളമംബികായാഃ
നേത്രാഞ്ചലാനി കരുണാപരിപൂരിതാനി
ത്വദ്യോത്സവേഷു വിതരന്ത്വിതി പ്രാൎത്ഥയാമി.

ഇതി സഹൃദയദാസഃ,
എൻ. വി. മാധവവാൎയ്യഃ

14—10—27, Madras. N. V. Madhava Varier,
The Venkita Ramana Dispensary, Mylapore.

---

(3)



ശ്രീഃ

മഹാഭാഗാഃ !

1. സുവൎണ്ണവൎണ്ണാകലിതാം മനോജ്ഞാം
സുരൂപിണീം "ജൂബിലി" ഘോഷിണീം താമ്.
ചിത്രീകൃതാംഗീമഭിവീക്ഷ്യ പീടീം
ചിത്രീയതേ മാനസമസ്മദീയമ്.

2. വ്യചിന്തയം "കിം മമ ഭാഗധേയ-
മഹൊ! മഹൊ മാം സ്പൃഹയത്യകാണ്ഡ
യാത്യൈ, ന സംശീതിരമുത്ര കൃത്യെ,
സത്യം പരസ്താദിഹ മാമകീനമ്."

3. അഥാപി—കിം വച്മ്യ—ധുനാത്മനൈവ
കാൎയ്യേണ കെനാപ്യവിചാരിതേന
സ്വഗാത്രസാന്നിധ്യമവേക്ഷമാണേ-
നാട്ടകാരി നിൎബ്ബന്ധകളേബരേഽയമ്.

4. ആത്മാ മദീയൊട്ടകഥയ, "ശരീര !
പ്രയാമി ശീഘ്രം മഹതെ മഹായ

തിഷ്ഠാത്ര, വക്ഷ്യേ ച തവ പ്രവൃത്തിം
സത്രാ മയാ പ്രേഷയ പത്രമേകമ്. "

5. ഏതാം തദാജ്ഞാമനുരുദ്ധ്യ താവൽ
പ്രേഷ്യ കിമഹ്യാത്മസമേതപത്രമ്
അദ്ധ്യാത്മയെ ശങ്കര മ ഹ്യജസ്രം
വൈദ്യശാലാം പരിപാലയേതി.

6. മോമോദ്മി താവദ്ഭവദീയമാര്യ-
വൈദ്യാലയോല്പ്രഷ്മവേക്ഷമാണഃ
ഇതോപി വൃദ്ധിം സമവാപ്യ ശശ്വ-
ദ്വിലാലസീതപാര്യ്യഭിഷക്പ്രയോഗഃ.

7. വയസ്യവാപ്താ നനു പഞ്ചവിംശേ
സുഭർത്തൃപാണിഗ്രഹണാത്തകീർത്തിഃ
ഭാഗ്യാതിരേകാത്സുമനോജ്ഞരൂപാ
ജേജീയതെ പൂർവ്വഭിഷക്കലേയമ്.

8. അവാപ്തവത്യാര്യഭിഷക്കലൈ! സ-
ന്മഹോത്സവം രാജതജൈൗബിലെയമ്.
കലാവലീം പ്രത്യഹമുന്മിഷന്തീ-
മായോജ്യ പൂർണ്ണാ നചിരാദ്ഭവാര്യെ!

9. ഹേമാഭിഷേകോത്സവമപ്യവാപ്യ
സമസ്തസൌഭാഗ്യസമൃദ്ധരൂപാ
ദീപാന്തരേഷ്വപ്യചിരാൽ പ്രസാര്യ്യ
ശാഖാം സ്വകീയാം വിഹരാദ്യുഗാന്തമ.

10. അദ്യാമുനാപി ഭാവല്ലശാലായാ നവകൈന മൈ
അഭിഷേകൊ ഭവതൈവം വിധയൊ ഭവതാമയമ്.

എം പി. നാരായണൻനായര്.

Mundoor
15—X'27

Ayurvedic Physician.

(4)

ശ്രീ. ര സ്തു.

i ശ്രീമാനേതുകലാധിനാഥകൃപയാലീലോകരാം കൈരവ-
സ്തോമം പൂർണ്ണവികാസമാന്റു നിതരാം തത്തിത്തിളങ്ങുന്നവോ
അ മാന്യപ്രവരേണ്യനാകിയമഹാൻ, ശ്രീയൊത്തെ-
ഴുന്നള്ളിതൻ
പൂമാതും,പുരുകീർത്തിയും ചിരമഹം യോജിച്ചുവാഴേണമെ.

ii രാജത്വംപൂണ്ടു സർവ്വോപരിവിലസുകയാ
ലിന്ദുവാണെന്നു, മിന്നു-
വ്യാജശ്രീമേളനത്താൽ ചിലർ ധനപതിയാ
ണെന്നുമോതും ഭവാനെ,
ആജന്മസൈഹൗലലക്ഷ്യം നിപുണതയിവയോ
ത്തിങ്ങു ഞാൻ കേരളശ്രീ-
ഭോജക്ഷ്മാപാലനെന്നായ് പറയുവനമല-
ശ്ലോകമാലാവിലാസിൻ.

iii ചൊല്ലാം നൽക്കലകൾക്കധീശ, നമലൻ,
ശ്രീവിഷ്ണുപാദാശ്രിതൻ,
നല്ലാനന്ദകരൻ, വിശിഷ്യ വിധിവൽ
സർവ്വജ്ഞസംസേവിതൻ,
ചൊല്ലാളുന്നൊരു മാനുഷപ്രവരനാം
"പി. എസ്സ്. രുദ്രാശ്രിതൻ"
തെല്ലാതങ്കകളങ്കിയല്ല സുവരൻ,
ചന്ദ്രൻ കളങ്കാങ്കിതൻ.

iV ആര്യന്മാരായിരം ചേർന്നുരുതരവിഭവം
തഞ്ചിടുന്നൊരു നേര-
ത്തായുഷ്മാനായവണ്ണം വിലസിന സഭയാ
മീ മഹായോഗമിപ്പോൾ

ആയുസ്സിൻ നാലിലൊന്നങ്ങരുസുകൃതവശാൽ
പ്രാപ്യ ഖജ്ജൂരജൂബി-
ല്യാഘോഷം വൈദ്യശാലക്കടിയടിയധികം
ദീയതാം സാത്ഥമെന്നും.

V ആയം നോക്കിട്ടു വേണ്ടും വ്യയമതു വിധിവൽ
ചെയ്തു വിഖ്യാതി നേടി-
ക്കായക്ലേശാദി കൈവിട്ടയി സുകൃതി ഭവാൻ
പാരിൽ നൂറാണ്ടുകാലം
തായം തെററാതെ താരിന്മകളുടെ കൃപയാൽ
പൂർണ്ണസന്തോഷവാനായ്
ആയുസ്സോജസ്സു തേജസ്സിവകളൊടു സമം
വാഴ്ക മാഴ്കാതെതന്നെ.

ശുഭം.

സി. എ. വാരിയർ,
Sub Inspector of Police.

---

(5)

ശ്രീ

കോട്ടക്കൽ ആര്യവൈദ്യശാലാ രജതജൂബിലി.

പദ്യം.

ദേഹത്തിനാരോഗ്യസുഖൈകമൂത്തെ !
മോഹത്തെ മാററുന്ന സുധാസരിത്തെ !
സോഹംപദപ്പൂമധുവിനൊഴുക്കം സ-
ന്ദോഹത്തെ, 'ധന്വന്തരി' നൽക ചിത്തെ.

(കേക)

ധർമ്മാത്ഥകാമസൌഖ്യം കിട്ടാതെ കഷ്ടപ്പെട്ടു
ദുർമ്മാർഗ്ഗത്തിങ്കലെന്നും ചരിക്കും ജന്തുക്കളെ,

തന്മക്കളെന്നായ്കണ്ടി 'ട്ടൊഷധീശ'നായേതൊ?
നന്മലാമൃതംതൂകി വിളിപ്പൂ തൻപാൎശ്വത്തിൽ,
ആ മഹാവിശിഷ്ടമാമായുൎവ്വേദമെ! ഗുണ-
സീമയിൽ നിൽക്കുന്ന നീ നിസ്സീമനാത്മാവിനെ.

സൃഷ്ടികൎത്താവിൻമുഖപത്മത്തിൽ തേനായ നീ
വൃഷ്ടിയായ്മുനിതൃഷിചാതകങ്ങളിൽ പുരാ
പുഷ്ടികൂട്ടി നീ ചിരകാലമീ ഭാരതത്തിൽ-
പ്പുഷ്ടശബ്ദയായ്തന്നെ യൊഴുകി ഗംഗപോലെ
ശാഖോപശാഖാമാൎഗ്ഗം ദ്വീപാന്തരങ്ങൾപോലും
വേഗേന പരന്നു നീ ജീവകാരുണ്യത്താലെ
കാലഭേദത്താൽ പലരൂപമായ് പലമാൎഗ്ഗ-
ശീലനം കൈക്കൊൾകിലും നീയേകനന്നുമിന്നും.

എങ്കിലും പുരാണൎഷിയോഗസിദ്ധാന്തങ്ങളിൽ
പങ്കുകൊണ്ടിന്നും നിൽപൂ ഭാരതമാതാവുതാൻ
ഓഷധീശനാം പ്രാലെയാദ്രിയാം കിരീടത്താൽ
ഭൂഷിതയായി വിന്ധ്യപാൎശ്വതലക്ഷൊമജയായ്
അമൃതപ്രവാഹകൾ ഗംഗാദിനദികളെ
വിമലഹാരങ്ങളായണിഞ്ഞ ജനനിയാൾ
കാലത്തിനൊത്തകോലം ധരിക്കുന്നെങ്കിൽ തന്റെ
ശീലത്തെ മററുള്ളോരിൽ പകൎന്നുവെപ്പാൻ മാത്രം
സ്ഥൂലത്തിൽ പലമാററം ചെയ്കിലും സൂക്ഷ്മതത്വ-
ശീലനം മാതാവിന്നും മക്കൾക്കും വ്രതം പണ്ടേ.

സാരമാമായുൎവ്വേദലാളനത്തിങ്കൽ പണ്ടേ
കേരളഭൂദേവിയും സുപ്രസിദ്ധതാൻ നൂനം.
അശ്വിനിദേവകൾക്കുതുല്യരാ 'മഷ്ടവൈദ്യർ'
വിശ്രുതരല്ലോ ജീവനാഡികൾ കേരളത്തിൽ
പ്രേമസ്വരൂപന്മാരാം മററനേകം വൈദ്യ-
ധാമങ്ങൾ മറഞ്ഞിതു കാലമാം തിരക്കകം.

ധീമാന്മാ "രട്ടവാട്ടുവാരിയ"ന്മാരും ധർമ്മ-
സീമാക്കളെണ്ടായ്വന്നിത്തുത്തരകേരളത്തിൽ.

ശ്രേഷ്ഠമാം പാരമ്പര്യമായതിക്കാലമെങ്ങും
കോട്ടമെന്നിയേ പ്രകാശിക്കുവാൻ നിരന്തരം
ഏതൊരു പുമാനിൽനിന്നാ"ര്യവൈദ്യശാല"യായ്
ജാതമായ് ശുഭ്യാദ്രിയിവളകാപുരം പോലെ
ഭൂരിയത്നവാൻ ഭാഗ്യശാലിയാമന്നാൻ "പി. എസ്സ്.
വാരിയർ" ജയിക്കട്ടെ ദീർഘായുഷ്മാനായ് ചിരം.

പഞ്ചവിംശതിവർഷം ഭൂഭാഗമെങ്ങും സുധാ-
സഞ്ചയവർഷം ചെയ്ത കീർത്തിശുഭ്രാഭ്രാവകം
സജ്ജനസന്തോഷമാം ശീതനീർതട്ടിയിപ്പോൾ
വിജ്വലം വിളങ്ങുന്ന "രജതജൂബിലി" യായ്.

ശുഭം.

നീലേശ്വരം 14—10—27 } കുട്ടമത്തുകുന്നിയൂര്
രാജാസ്സ് ഹൈസ്കൂൾ. } കുഞ്ഞികൃഷ്ണക്കുറുപ്പ്.

(6)

മംഗളം.

ദേഹാരോഗ്യധനം ജനത്തിനരുളി
ശ്രേയോധനപ്രാപ്തിയാ-
ലാരിക്കേരളവൈദ്യരത്നപദമി-
ന്നാർഹിപ്പു നിർമ്മത്സരം ?
ആ ധന്യാഗ്രണി ശങ്കവാരിയർ വള-
ർത്തീടുന്ന വൈദ്യാലയ-
ശ്രീസന്താനമിതാ വയസ്സിരുപതൊ-
ടഞ്ചാൻ,—ലോകോത്സവം!

പള്ളത്തു രാമൻ.

(7)

ചെഞ്ചുരുട്ടി—ആദി.

"ചെന്തമിഴലകിനിൽ" എന്ന ചിന്തുമട്ട്

പല്ലവി. കണ്ണികൾ.

മാത് പാരത മാതാ- കേതം തുറന്ത് ആയുർ-
വേതപ്പിറശാരാതങ്കമേ-തന്നിന്തേ ഇൻറു
ശീരന്നിന്റോങ്കും ഇൻപമേ—എൻറും
നാട്ടും തിരുരജതജൂബിലി ശിരം ജയം
കാട്ടും നമുക്ക മരുന്തൂട്ടിയ രോകമറ-
കാട്ടുമിച്ചെൽവത്തങ്കമേ—നിതം പണ്ണി ത
ഏററും സന്മാർഗ്ഗച്ചിങ്കമേ.
ആങ്കിലത്താർ മരുന്തെ വാങ്കിനാമുണ്ടതാലെ
ഏങ്കിത്തവിക്കലാകിനോം—അപ്പായുള്ളാക
തേങ്കി അഴകലാകിനോം
ആരിയവൈത്ത്യ വിശാരതർ പി എസ്സ്.
വാരിയർ നർക്കുണം കോരിയെ ഉന്നൊ
നലംപെറും നാമമെ ഇട്ടാർ
നാനിലമെങ്കും
ജയം പുകഴ്ന്തുരപ്പതും കേട്ടാർ.
അഷ്ടാംഗമാനശെൽവം—എട്ടാ തരത്തിനമെ
വിട്ടാർ നട്ടാററിൽത്തവിക്ക—ഇന്തിയമക്കൾ
പട്ടാരാരോക്യംതുലയ്ക്ക - ഇനിമേലും
അനന്തസുഖത്തൊടും പാരതമുയിർ
നാട്ടും സകലഗുണപാക്യമീട്ടുപറ
നവിലും സങ്കീതത്തുങ്കമേ
ശങ്കുമണിയൊർ—പുകഴും നർപ്പോതമെങ്കമേ.

T. N. Sanku Mony Achari
Lokamalaswaram
Cranganore.

(8)

"എന്നാ ലാവണ്യമെ" എന്നമട്ട്.

ബിഹാഗ്‌രാഗം—ആദിതാളം.

പ ല്ല വി .

കാൺക മഹോത്സവം നീ—കണ്ണേ മഹോത്സാഹമായ്

അനുപല്ലവി.

പൌരസ്ത്യലോകംപെയ്യും—ഭൂരിസുകൃതഫലം (കാ)

ച ര ണം .

ആംഗലേയ വൈദ്യശാസ്ത്രം
ഭംഗമെന്യെ കൈതൊഴും
ആര്യവൈദ്യത്തിന്നയിരാ-
മീരജതജ്ജൂബിലീ.
പാശ്ചാത്യാക്രമത്തിൽനിന്നു വീണ്ടു—പാര-
മാശ്ചര്യമാംവിധമിന്നു വേണ്ടും—ആയുർ-
വേദരക്ഷ നന്നായ്നൽകി—വീണ്ടും
ശ്രേയസ്സിതിനേകി
പി. എസ്സ്. വി. യുത്സാഹി
ആയുഷ്മാൻ വിവേകി
ജ്യോതിയോലും ത്യാഗി. (കാൺക)

ടി. കെ. രാമൻമേനോൻ,
കൊടുങ്ങല്ലൂർ.

---

(9)

ആര്യേ! ശ്രീവൈദ്യശാലെ! തവ സുകൃതപരീ-
പാകവൈശിഷ്ട്യലബ്ധാ
കണ്ടെ മംഗല്യസൂത്രം സുദൃഢമയി പരം
രക്ഷ തദ്ജീരജായെ!

സപ്രേമം ലാളൃമാനാ സകുതുകമമുനാ
വല്ലഭേനാട്ടനത്രുപേ-
ണാകല്പം നിസ്സപത്നാ ജയ കുശലവതി
ശങ്കരസ്യ പ്രസാദാൽ.

വൈദ്യവിശാരദൻ, പി. കെ. രാവുണ്ണിമേനോൻ.
ഹെഡ്മാസ്റ്റർ, ആര്യവൈദ്യപാഠശാല
കോട്ടക്കൽ.

---

(10)

ആര്യേ! സദ്വൈദ്യശാലെ! ജയസി ജയസി ഭൊ!
സാദ്ധ്വമാംഗളൃഭൂമ്നോ
ഭർത്താ ശ്രീശങ്കരസ്തേ പ്രഥമഭിഷഗഹൊ!
യന്നാടേശൊസ്തി സാക്ഷാൽ
യത്, കീർത്ത്യാ "രാജതശ്രീജയബലി" മിഷതൊ
"രാജതശ്രീവിലാസം"
ധത്തെ ചാദ്യ—;ാസ്തു ഭൂയൊ "ജയബലി" വിധയെ
ശങ്കരശ്ശങ്കരസ്തേ.

വൈദ്യവിശാരദൻ, എം. അച്യുതൻനായർ
മാസ്റ്റർ, ആര്യവൈദ്യപാഠശാല
കോട്ടക്കൽ.

---

വൈദ്യവിചക്ഷണൻ, എം. കുഞ്ഞൻവാരിയരവർകൾ
എഴുതി പ്രസിദ്ധപ്പെടുത്തിയ

## ആര്യവൈദ്യശാലാ ജൂബിലി വിജയം

എന്ന ചെറുകാവ്യത്തിലെ ചില പദ്യങ്ങൾ.

* * * *

1\. ഒരം വൈദ്യശാലയിരുപത്തൊടൊരഞ്ചുകൊല്ലം
മുമ്പായി നാട്ടിയൊരു നാട്ടിലെ നൽപ്രദീപം
ദ്വീപാന്തരത്തിലുമിതിൻ കിരണം കടന്നു
രോഗാന്ധകാരനിര നീക്കിവരുന്നു നിത്യം.

* * * *

2\. ദൂരത്തുനിന്നെഴുതിയാലുടനേവരും തൻ-
ചാരത്തുകിട്ടുമഖിലം, വില കൂടുമെന്നായ്
വൈരസ്യമോടു ചിലരോതുകിലൌഷധശ്രീ-
സാരജ്ഞരുണ്ടുചിതമുത്തരമേകുവാനും.

* * * *

3\. പോരാ, പഠിപ്പിനു മിടുക്കേഴുമാര്യവൈദ്യ-
ന്മാരെപ്പെരും പാഠശാലയുമൊന്നിദാനീം
സൈ്വരം ദിനംപ്രതി വളൎന്നുവരുന്നതോൎക്കിൽ
പാരഞ്ചുമാറിതിനെഴും ഫലമുല്ലസിപ്പൂ.

* * * *

4\. ഏവം ജൂബിലിതൻമഹോത്സവമഹൊ!
നിൎവ്വിഘ്നമായ് നിൎവ്വഹി-
ച്ചേവൎക്കും ഭുവി മെല്ലെമേലുപകൃതി-
ക്കുന്നുന്ന വൈദ്യാലയം
ദൈവത്തിൻകൃപകൊണ്ടുയൎന്നിനിയുമീ-
ലോകത്തിലോററം രുജാ-
വൈവശ്യം വിരളീകരിച്ചു വിജയി-
ക്കട്ടേ വിശിഷ്ടോദയം.

# മംഗളപത്രങ്ങൾ.

## മഹാമഹിമശ്രീ

പന്നിയമ്പള്ളി വാരിയത്ത് ശങ്കുണ്ണിവാരിയരവർകൾക്ക്

1103 കന്നി 30-ാംനു-

കോട്ടയ്ക്കൽ ആര്യവൈദ്യശാലാ രജതജൂബിലി

ആഘോഷം പ്രമാണിച്ച്

നാട്ടുകാർ സമർപ്പിക്കുന്ന

## മംഗളപത്രം.

ശ്രീമൻ,

ആര്യവൈദ്യശാല സ്ഥാപിച്ച് ഇരുപത്തഞ്ചുകൊല്ലം തികഞ്ഞിരിക്കുന്ന ഈ ശുഭദിവസത്തിൽ അങ്ങയുടെ നേരെ കോട്ടയ്ക്കൽ പൊതുജനങ്ങൾക്കുള്ള അളവററ കൃതജ്ഞതയുടേയും, അതിയായ ബഹുമാനത്തിന്റെയും ഒരു ബാഹ്യചിഹ്നം മാത്രമാണ് അവരുടെ പ്രതിനിധികളുടെ നിലയിൽ ഞങ്ങൾ ഈ സമർപ്പിക്കുന്ന മംഗളപത്രമെന്ന് ഒന്നാമതായി പ്രസ്താവിച്ചുകൊള്ളട്ടെ.

ജനസംഖ്യയും പരിഷ്കാരവും കുറഞ്ഞ ഒരു ഉൾപ്രദേശമായി കിടന്നിരുന്ന കോട്ടയ്ക്കൽദേശം ഇപ്പോൾ കാണുന്ന നിലക്കു ജനപ്പെരുപ്പവും പരിഷ്കാരവും ഉള്ള ഒരു പട്ടണത്തിന്റെ നിലയിലാക്കിത്തീർത്തതിൽ കിഴക്കേ കോവിലകത്തു തമ്പുരാക്കന്മാരുടെ സ്ഥായിയായ ചിരപ്രയത്നം കഴിഞ്ഞാൽ പിന്നെ അങ്ങയുടെ ഈ വൈദ്യശാലാസ്ഥാപനമാണ് ഏററവും പ്രധാനപ്പെട്ട കാരണമായിത്തീർന്നിരിക്കുന്നതെന്നു നിർവ്വിവാദമാകുന്നു.

ആദ്യകാലത്ത് അധികമായ മൂലധനമൊന്നും ഇറക്കാതെ അങ്ങ് സ്ഥാപിച്ചതായ ആര്യവൈദ്യശാല കഴിഞ്ഞ ഇരിപത്തഞ്ചു സംവത്സരംകൊണ്ട് ഇത്രമാത്രം പുഷ്ടിപ്പെട്ടതോടുകൂടി "മലയാളിമടിയൻ" എന്നും, "കേരളീയർ ആരംഭശൂരന്മാർ" എന്നും മററുമുള്ള പഴയ അപവാദങ്ങൾ കേവലം അടിസ്ഥാനമില്ലാത്തവയായിട്ടുണ്ടെന്നു നമുക്കു അഭിമാനിക്കാനിടയായിരിക്കുന്നു. ഇപ്പോൾ ഈ ദിക്കുകാർക്കെന്നല്ല, ഇതരദേശങ്ങളിൽ താമസിക്കുന്നവർക്കുകൂടി ആര്യവൈദ്യപ്രകാരമുള്ള വിശേഷപ്പെട്ട ഔഷധങ്ങൾ ആവശ്യംപോലെ കിട്ടുവാനും ചികിത്സിപ്പിക്കുവാനുമുള്ള സൌകര്യത്തിന്നു പുറമെ ഈ ഒരു മഹത്തായ ഏർപ്പാടിനെ സംബന്ധിച്ചു വൈദ്യന്മാരായും, മററു പ്രവൃത്തിക്കാരായും അനവധി ആളുകൾക്ക് ഇതു് ഒരു ഉപജീവനമാർഗ്ഗംകൂടി ആയിട്ടുണ്ട്.

അത്രമാത്രമല്ല, അങ്ങയുടെ ഈ ഏർപ്പാടാണ് മററു പലർക്കും ഈ വിഷയത്തിൽ മാർഗ്ഗദർശിയായിത്തീർന്നിട്ടുള്ളതെന്നുകൂടി സന്തോഷപൂർവ്വം ഇവിടെ പറയേണ്ടതായിരിക്കുന്നു. ഇപ്പോൾ നാട്ടിലൊക്കെ അനേകം വൈദ്യശാലകളുണ്ടാവാൻ ആര്യവൈദ്യശാലയാണു മാതൃസ്ഥാനം വഹിച്ചിട്ടുള്ളതു. അതോടുകൂടിത്തന്നെ ശാസ്ത്രം നല്ലവണ്ണം പഠിച്ചു പരിചയിച്ചിട്ടുള്ള വൈദ്യന്മാരധികമധികമുണ്ടാകാതെ വൈദ്യശാലകൾ ഗുണപ്രദമാകയില്ലെന്നുള്ള തത്വം മനസ്സിലാക്കി അങ്ങ് ഒരു മാതൃകാവിദ്യാലയവും സ്ഥാപിച്ചു നടത്തിവരുന്നു.

സാധുക്കളുടെ കാര്യത്തിൽ ആദ്യംതന്നെ അത്യന്തം ശ്രദ്ധയുള്ള അങ്ങ്, അത്തരത്തിൽപെട്ട രോഗികളെ സ്വന്തം കയ്യിൽനിന്നു ചിലവുകൂടി കൊടുത്തു വൈദ്യശാലയിൽ കിടത്തി ചികിത്സിക്കുവാൻവേണ്ടി അടുത്ത കാലത്തു സ്ഥാപിച്ചതായ 'ധർമ്മാസ്പത്രി' എന്ന "ധർമ്മചികിത്സാശാല" അങ്ങക്ക് ആര്യവൈദ്യത്തിലുള്ള അതിയായ ഭക്തിവിശ്വാസത്തിന്റെയും പരോപകാ

രതല്പരതയുടേയും ശാശ്വതസ്മാരകമായ ഒരു കീൎത്തിസ്തംഭമായി ശോഭിക്കുന്നതാണ്.

വിനോദാൎത്ഥമായിട്ടെങ്കിലും, അങ്ങുന്നു, ഗീതനാട്യാദികലാവിദ്യകൾക്ക് ചെയ്തുപോരുന്ന പ്രോത്സാഹനത്തെപ്പററിയും ഞങ്ങൾക്കു ഈ അവസരത്തിൽ ഒന്നും മിണ്ടാതിരിക്കുവാൻ നിവൃത്തിയില്ല. ആയുൎവ്വൈദ്യംപോലെതന്നെ വലിയ ശോച്യാവസ്ഥയിൽ കിടക്കുന്ന ഒരം വക കലാവിദ്യകളേയും പോഷിപ്പിക്കുന്നതു എത്രയും ആവശ്യമായിട്ടുള്ളതാകുന്നു. അൎത്ഥപുരുഷാൎത്ഥത്തിൽ നല്ല ശ്രദ്ധയുള്ള ആളുകൾക്കു ധൎമ്മത്തിലും, വിനോദത്തിലും പ്രായേണ ശ്രദ്ധ കുറഞ്ഞിട്ടാണു കാണുക പതിവു. അങ്ങുന്നു അതിനൊരു പ്രത്യുദാഹരണമായിട്ടുള്ളതും അഭിനന്ദനീയംതന്നെ. ഈ പ്രസ്ഥാനവും അങ്ങയുടെ ബുദ്ധിയവനികയിൽകൂടിയുള്ള ധൎമ്മത്തിന്റെ നിഴലാട്ടമാണെന്നേ ഞങ്ങൾ വിചാരിക്കുന്നുള്ളു.

ഇങ്ങിനെ ആൎക്കും ആശിക്കത്തക്ക ധൈൎയ്യം, സ്ഥൈൎയ്യം, കൃത്യനിഷ്ഠ മുതലായ സദ്ഗുണങ്ങൾ ഞങ്ങൾക്കു അങ്ങയിൽനിന്നു കിട്ടുന്ന നല്ലൊരു പാഠമായിരിക്കേ അതിന്നും ഞങ്ങൾ അങ്ങോട്ടു കൃതജ്ഞന്മാരായിരിപ്പാൻ കടപ്പെട്ടവരാണ്. പരോപകാരതല്പരത, സ്വരാജ്യസ്നേഹം, ആതുരന്മാരിൽ ആൎദ്രത മുതലായ സദ്ഗുണങ്ങളെക്കൊണ്ടു സവിശേഷം ശോഭിക്കുന്ന അങ്ങുന്നു ആയുരാരോഗ്യസമ്പത്സമൃദ്ധിയോടുകൂടി അധികകാലം ജീവിച്ചിരുന്നു ഇനിയും മഹത്തരങ്ങളായ ഗുണങ്ങൾ ഈ നാട്ടിലേക്കും, ആ വഴിക്കു രാജ്യത്തിന്നൊട്ടാകെയും ചെയ്യുവാൻ സൎവ്വശക്തനായ ഈശ്വരൻ അങ്ങയെ കടാക്ഷിക്കുമാറാകട്ടെ എന്ന പ്രാൎത്ഥനയോടുകൂടി ഞങ്ങൾ സമൎപ്പിക്കുന്ന ഈ മംഗളപത്രം സന്തോഷപുരസ്സരം സ്വീകരിപ്പാൻ സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

കോട്ടയ്ക്കൽ.
16—10—27.

(2)

കോട്ടക്കൽ ആര്യവൈദ്യശാലയുടെ

സ്ഥാപകനും, പ്രധാനവൈദ്യനും, മാനേജരും ആയ

മഹാരാജമാന്യ രാജശ്രീ

## പി. എസ്സ്. വാരിയരവർകൾക്ക്.

"ആര്യവൈദ്യശാല"യിലും, അതിനോടു ചേൎന്ന

"ആര്യവൈദ്യ പാഠശാല" മുതലായ

സ്ഥാപനങ്ങളിലും ഉൾപ്പെട്ടിട്ടുള്ള

എല്ലാവരും കൂടി സമൎപ്പിക്കുന്ന

# മംഗളപത്രം.

ആര്യവൈദ്യന്മാരിൽ അതിപ്രസിദ്ധനായിരുന്ന കഴിഞ്ഞുപോയ കുട്ടഞ്ചേരി വാസുദേവൻമൂസ്സവർകളുടെ ശിഷ്യത്വത്തെ സൎവ്വഥാ സാൎത്ഥമാക്കിയ അവിടുത്തെ അശ്രാന്തപരിശ്രമത്തിന്റെ പ്രഥമവും പ്രധാനവുമായ ഫലമാണല്ലൊ "ആര്യവൈദ്യശാല". ഈ വൈദ്യശാല സ്ഥാപിച്ചിട്ടു ഇരുപത്തഞ്ചുകൊല്ലം തികയുന്ന ശുഭാവസരത്തിന്റെ സ്മാരകമായി, ഇന്നു ഈ "രജതജൂബിലി" ആഘോഷിക്കുവാനിടവന്നതിൽ ഞങ്ങൾക്കെല്ലാവൎക്കും ഉള്ള അതിയായ സന്തോഷത്തെ ഒന്നാമതായി ഇവിടെ പ്രദർശിപ്പിച്ചുകൊള്ളട്ടെ.

ആര്യവൈദ്യത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചൊ, അതിന്നു കാലഗത്യാ വന്നിട്ടുള്ള അധഃപതനത്തിൽനിന്നു ഉയരേണ്ടതിന്നുള്ള പല മാൎഗ്ഗങ്ങളെപ്പറ്റിയോ ഞങ്ങൾ ഇവിടെ ഒന്നും പ്രസ്താവിക്കേണ്ടതായിട്ടില്ല. ആര്യസന്താനങ്ങളായ ഭാരതീയൎക്ക് ആര്യവൈദ്യത്തെപ്പോലെ അത്ര സാത്മ്യവും സുഖപ്രദവുമായി മറെറാരു ചികിത്സാസമ്പ്രദായവുമില്ലെന്നുള്ള സൂക്ഷ്മ

തത്വം അവിടുന്നാദ്യംതന്നെ മനസ്സിലാക്കി പലപ്പോഴും ഉപദേശിക്കുകയും, പ്രവൃത്തികൊണ്ടു പരബോദ്ധ്യം വരുത്തുകയും ചെയ്തിട്ടുണ്ടല്ലൊ. പാശ്ചാത്യവൈദ്യത്തിൻെറ പ്രചുരപ്രചാരവും അതോടുകൂടി ആൎയ്യവൈദ്യത്തിന്നു നേരിട്ട അധഃപതനവും നിമിത്തം ആളുകൾ ഗത്യന്തരമില്ലാതെ പാശ്ചാത്യവൈദ്യത്തെ അധികമധികം ആശ്രയിച്ചുതുടങ്ങിയ ഘട്ടത്തിലാണ് അവിടുന്നു ആൎയ്യവൈദ്യശാല സ്ഥാപിച്ചതു്. ആൎയ്യവൈദ്യത്തിൻെറ പുനരുജ്ജീവനമെന്ന പാവനകൃത്യത്തിന്നു പുറമെ, ആൎഷമായ നമ്മുടെ ചികിത്സാസമ്പ്രദായത്തെ പരിതഃസ്ഥിതികൾക്കനുസരിച്ചു പരിഷ്കൃതരീതിയിലാക്കുവാനും, അതോടുകൂടി പൊതുജനങ്ങൾക്കു സുഖവും സൌകൎയ്യവും വർദ്ധിപ്പിക്കുവാനും അവിടുത്തെ ഈ സ്ഥാപനംകൊണ്ടു സവിശേഷം സാധിച്ചു. ഇപ്പോൾ ആൎയ്യവൈദ്യത്തിന്നു സിദ്ധിച്ചിട്ടുള്ള അത്ഭുതപൂൎവ്വമായ വിജയത്തിന്നും, ആൎയ്യവൈദ്യശാലക്ക് ലഭിച്ചിട്ടുള്ള അനശ്വരമായ യശസ്സിന്നും പ്രധാനകാരണം ഇതാണ്. അതിന്നു പുറമെ, അവിടുത്തെ കൃത്യനിഷ്ഠയും, ഔഷധനിൎമ്മാണം മുതലായ ഓരോ വിഷയത്തിലുമുള്ള ശ്രദ്ധയും, നിഷ്കൎഷയും, ഭരണനൈപുണ്യവും, അനുകരണീയങ്ങളായ മററനേകം ഗുണങ്ങളും ആൎയ്യവൈദ്യശാലയുടെ അത്ഭുതകരമായ അഭിവൃദ്ധിക്ക് സവിശേഷം സഹായിച്ചിട്ടുണ്ടെന്നുള്ളതും ഇവിടെ വിസ്മരിക്കാവുന്നതല്ല.

ആൎയ്യവൈദ്യശാലയുടെ ആരംഭംമുതല്ക്കേ സാധുക്കളായ രോഗികൾക്കു മരുന്നുകൾ ധൎമ്മമായി കൊടുത്തുവന്നിരുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ, ആവക രോഗികൾക്ക് സകല ചിലവുകളും കൊടുത്തു കിടത്തി ചികിത്സിക്കുവാനാണ് അധികമായ ധനവ്യയം ചെയ്തു 'ആൎയ്യവൈദ്യചികിത്സാശാല' എന്ന ധൎമ്മാസ്പത്രികൂടി മൂന്നുകൊല്ലം മുമ്പെ ഇവിടെ ഏൎപ്പെടുത്തിയതു്. കോഴിക്കോട്ട് വൈദ്യശാലയുടെ ഒരു ശാഖ ഏൎപ്പെടുത്തി, ക്രമാഭിവൃദ്ധമായി വരുന്ന അതുകൊണ്ടു തദ്ദേശീയൎക്കും മ

ററു ദൂരദിക്കുകാൎക്കും അധികസൌകൎയ്യം വരുത്തീട്ടുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണ്.

ആൎയ്യവൈദ്യത്തിന്നു നേരിട്ടിരുന്ന ഒരു കോട്ടം ശരിയായി ശാസ്ത്രാഭ്യാസം ചെയ്തു പരിചയിച്ചിട്ടുള്ള വൈദ്യന്മാർ കുറവായതിനാലാണെന്നുള്ള തത്വം മനസ്സിലാക്കി, അതിന്റെ പരിഹാരത്തിന്നായി അവിടുന്ന് പരിഷ്കൃതസമ്പ്രദായത്തിൽ "ആൎയ്യവൈദ്യപാഠശാല" ഏൎപ്പെടുത്തി കൊല്ലംതോറും സ്വന്തം കയ്യിൽനിന്നു വിദ്യാൎത്ഥികൾക്കെല്ലാം സഹായധനം കൊടുത്തും മററും അനവധി പണം ചിലവുചെയ്തു നടത്തിത്തുടങ്ങീട്ട് പത്തു സംവത്സരം കഴിഞ്ഞിരിക്കുന്നു. ഈ പാഠശാലയിൽ പഠിച്ച് വിജയികളായിപ്പോയ പല 'ആൎയ്യവൈദ്യ'ന്മാരും ആൎയ്യവൈദ്യശാലയെ മാതൃകയാക്കി പല ദിക്കുകളിലും വൈദ്യവൃത്തി ചെയ്തുകൊണ്ടുവരുന്നതിനാൽ നാട്ടുകാൎക്ക് പൂൎവ്വാധികം ഉപകാരവും ആൎയ്യവൈദ്യത്തിന് ഗണ്യമായ ഉൽക്കൎഷവും ലഭിച്ചിട്ടുണ്ടെന്നു നിസ്സംശയം പറയാവുന്നതാണ്. കേരളത്തിലെ ഏകവൈദ്യമാസികയായി 'ധന്വന്തരി'യെ അവതരിപ്പിച്ച് ആൎയ്യവൈദ്യസംബന്ധമായ പല ഗ്രന്ഥതത്വങ്ങളേ പ്രചരിപ്പിക്കുകയും, പരിഷ്കരിച്ച 'അഷ്ടാംഗശാരീരം' മുതലായ ഗ്രന്ഥങ്ങളെ നിൎമ്മിച്ച് ആൎയ്യവൈദ്യത്തിന്നു ഇന്നത്തെ കാലാവസ്ഥക്ക് പോരാതെ വന്നിട്ടുള്ള പല ഭാഗങ്ങളേയും വിശദമാക്കുകയും പൂൎത്തിയാക്കുകയും ചെയ്തിട്ടുള്ളതും ഈ അവസരത്തിൽ സ്മരണീയമാണ്. ഇങ്ങിനെ ആൎയ്യവൈദ്യത്തിന്നുവേണ്ടിത്തന്നെ കഴിഞ്ഞ ഇരുപത്തഞ്ചു കൊല്ലങ്ങളിൽ അവിടുന്നു ചെയ്തിട്ടുള്ള അമൂല്യങ്ങളും, അഗണ്യങ്ങളുമായ പരിശ്രമങ്ങളുടെ ഫലമായി ഇപ്പോൾ ഇന്ത്യയിൽ എന്നല്ല, ഇതരരാജ്യങ്ങളിൽപോലും ആൎയ്യവൈദ്യത്തിന്റെ വിജയകാഹളം മാറെറാലിക്കൊള്ളുമാറായിട്ടുണ്ടെന്നു സ്വരാജ്യസ്നേഹികളെല്ലാവരും സാഭിമാനം സന്തോഷിക്കുന്നു. ഇതിനൊക്കെയും പുറമെ, ഭാഷാപോഷണത്തിന്നായി അവിടുന്ന് മലയാളത്തിൽ ഇദംപ്രഥമമായി "പരമശി

വവിലാസ"മെന്ന ഒരു നാടകക്കമ്പനി ഏപ്പെട്ടത്തി നടത്തു ന്നതും, അതിൻെറ ആവശ്യത്തിന്നായി മലയാളഭാഷയിൽ പല നാടകങ്ങൾ എഴുതീട്ടുള്ളതും ഭാഷാപ്രണയികളുടെ ഹൃദയത്തിൽനിന്നു ഒരുകാലത്തും വിട്ടുപോകുന്നതല്ല. ഇതിൽനിന്നു കിട്ടുന്ന ആദായം ധർമ്മചികിത്സക്കായി വിനിയോഗപ്പെട്ടുത്തുന്നുണ്ടെന്നുള്ളത് എല്ലാവൎക്കും സന്തോഷാവഹമാണെന്ന പ്രത്യേകം പറയേണ്ടതില്ലല്ലൊ.

ആൎയ്യവൈദ്യശാലക്ക് ഇത്രമാത്രം അഭിവൃദ്ധിയുണ്ടായതിൽ ഞങ്ങൾക്കെല്ലാവൎക്കും പ്രത്യേകം ഒരു കൃതാൎത്ഥതക്കവകാശമുണ്ടെന്നു പറയുന്നത് ആത്മാഭിമാനമാകയില്ലെന്നു വിശ്വസിക്കുന്നു. അവിടുത്തെ മേൽനോട്ടത്തിൻകീഴിലും, വിലയേറിയ ഉപദേശങ്ങൾക്കനുസരിച്ചും ഞങ്ങൾ അതാതു പ്രവൃത്തികൾ നിൎവ്വഹിച്ചുപോന്നിട്ടുള്ളത് ഏററവും സന്തോഷത്തോടും സംതൃപ്തിയോടും കൂടിയാണെന്നു അവിടുത്തെ അറിയിച്ചുകൊള്ളട്ടെ. ആൎയ്യവൈദ്യശാലയിലൊ, തൽസംബന്ധമായ മററു സ്ഥാപനങ്ങളിലൊ എന്തെങ്കിലും ഒരു പ്രവൃത്തി ലഭിക്കുന്നതായാൽ അതു് അവൻെറ ഒരു മഹാഭാഗ്യമായി കരുതാവുന്നതാണ്. അവൎക്ക പലവിധ സൌകൎയ്യങ്ങളും ഉള്ളതിന്നു പുറമെ ഏററവും മുഖ്യമായ ഒന്നാണ്, ദുർല്ലഭം വല്ലവരും കാൎയ്യാന്തരഗൌരവംകൊണ്ടു് പിരിഞ്ഞുപോവുകയല്ലാതെ ആരേയും നിവൃത്തിയുള്ളേടത്തോളം പിരിച്ചയക്കുകയില്ലെന്നുള്ള അവിടുത്തെ ഒരു ദൃഢനിശ്ചയം. ഞങ്ങളുടെ പ്രവൃത്തികളിൽ വന്നിട്ടുള്ള തെററുകളെ അവിടുന്നു സദയം ക്ഷമിക്കുകയും, പ്രവൃത്തികളിൽ പ്രത്യേകം പ്രോത്സാഹിപ്പിക്കുകയും, ഞങ്ങളുടെ അഭിവൃദ്ധിക്കു നിയമേന സഹായിക്കുകയും ചെയ്തിട്ടുള്ളതുകൊണ്ടു മാത്രമാണ് സ്വകൃത്യം നിൎവ്വഹിക്കുവാൻ ഞങ്ങൾക്കിപ്പോൾ സാധിക്കുന്നത്.

സന്തോഷാധിക്യത്തിൽ വാക്കുകൾ പുറപ്പെടുകയില്ലെന്നു ഞങ്ങൾക്കിപ്പോൾ അനുഭവമായി. നമ്മുടെ ഇടയിൽ ഒരു മ

ഹത്തായ സ്ഥാപനം ഉണ്ടാക്കി, ഒരാൾതന്നെ ഇരുപത്തഞ്ചു കൊല്ലം അടിക്കടി അഭിവൃദ്ധിയോടുകൂടി ഭരിക്കുവാനിടവരുന്നതു് എത്രയോ അപൂൎവ്വമാണല്ലൊ. ആൎയ്യവൈദ്യശാലക്ക് ആ ഒരു മഹാഭാഗ്യവും സിദ്ധിച്ചിട്ടുള്ളതിൽ പ്രത്യേകം സന്തോഷിക്കുവാൻ ഇടയായിട്ടുണ്ട്. എന്നാൽ ആൎയ്യവൈദ്യശാലക്ക് ഇനിയും മേല്ക്കുമേൽ അഭിവൃദ്ധിയുണ്ടായിക്കാണ്മാനും, മേലിൽ മററു ജൂബിലികൾ കൂടി അവിടുത്തെ ആധിപത്യത്തിൽ തന്നെ ആഘോഷിക്കുവാനിടവരുത്തിത്തരുന്നതിന്നും, ജനങ്ങളുടെ ആയുരാരോഗ്യാഭിവൃദ്ധിക്കുവേണ്ടി നിരന്തരം പരിശ്രമിച്ചു വരുന്ന അവിടുന്ന് പുരുഷായുസ്സ് തികച്ചും അരോഗദൃഢഗാത്രനായി സകലസുഖസമൃദ്ധികളോടുകൂടി ജീവിച്ചിരിക്കുവാനും സൎവ്വശക്തനും സൎവ്വാന്തൎയ്യാമിയുമായ ജഗദീശ്വരനെ ഭക്തിപൂൎവ്വം പ്രാൎത്ഥിച്ചുകൊണ്ട് വിനയബഹുമാനപുരസ്സരം ഈ മംഗളപത്രം അവിടേക്ക് സമൎപ്പിച്ചുകൊള്ളുന്നു.

കോട്ടക്കൽ,
16—10—'27.

(3)

കോട്ടയ്ക്കൽ 'സാക്ഷാൽ ആൎയ്യവൈദ്യശാല'യുടെ

ഉടമസ്ഥനും, മാനേജരും, വൈദ്യനുമായ

മഹാരാജമാന്യരാജശ്രീ

## പി എസ്സ്. വാരിയരവൎകൾക്ക്

കോട്ടയ്ക്കലെ മാപ്പിളമാർ സമൎപ്പിക്കുന്ന

# മംഗളപത്രം.

അവിടുന്ന് ആൎയ്യവൈദ്യശാല സ്ഥാപിച്ചു ഇരുപത്തഞ്ചു കൊല്ലം തികഞ്ഞിരിക്കുന്നതിന്റെ സ്മാരകമായി ഇന്നിവിടെ

വെച്ചു ആഘോഷിക്കുന്ന "രജതജ്ജൂബിലി" മഹോത്സവത്തിൽ, അവിടയ്ക്കു് ഏറ്റക്കുറെ കടപ്പെട്ടിരിക്കുന്ന ഈ ദിക്കിലെ മാപ്പിള മാരായ ഞങ്ങൾക്കുള്ള അതിയായ സന്തോഷത്തെ ഈ മംഗള പത്രം വഴിയായി കുറച്ചെങ്കിലും ഒന്നു കാണിക്കുവാൻ അവിട്ടു ന്നു ദയവുചെയ്തു അനുവദിച്ചതിന്നു ഒന്നാമതായി വന്ദനം പ റയട്ടെ.

മുമ്പു ശുദ്ധമേ ഒരു ഉൾനാടായിരുന്ന ഈ പ്രദേശം കിഴ ക്കേ കോവിലകത്തു തമ്പുരാക്കന്മാരുടെ സ്ഥിരവാസം തുടങ്ങിയ തു മുതല്ക്കാണു പ്രസിദ്ധവും പ്രധാനവുമായിത്തീൎന്നതു. മനോ രമത്തമ്പുരാട്ടി തിരുമനസ്സിലേയും, അവിട്ടത്തെ പുത്രനായ 1031-ൽ തീപ്പെട്ട ശക്തൻ സാമൂതിരിപ്പാട്ടതമ്പുരാൻ തിരുമ നസ്സിലേയും നാമധേയങ്ങൾ കോട്ടയ്ക്കൽ പ്രദേശത്തിൻെറ ന വീന ചരിത്രത്തിൽ ഒരിയ്ക്കലും മറന്നുപോകാത്തതാകുന്നു. പി ന്നെ 1054-ൽ തീപ്പെട്ട ഏറാംപ്പാട്ടതമ്പുരാൻ തിരുമനസ്സു കൊണ്ടാണു ഇന്നു കോട്ടയ്ക്കൽ കാണുന്ന പല പുതിയ പരിഷ്കാ രങ്ങൾക്കും അടിസ്ഥാനമിട്ടതെന്നും, മാപ്പിളമാരായ ഞങ്ങൾക്കു ഈ ദിക്കിൽ കച്ചവടത്തിന്നും മററും സൌകൎയ്യമുണ്ടാക്കിത്ത ന്നിട്ടുള്ളതെന്നും പ്രസിദ്ധമാണല്ലോ. ഇങ്ങിനെ സാമൂതിരി രാ ജവംശത്തിന്നു പ്രത്യേകം പ്രിയപ്പെട്ട മാപ്പിളമാരെ, ആ രാജ കുടുംബത്തിൻെറ പ്രധാന ശാഖയായ കിഴക്കേ കോവിലക ത്തെ തമ്പുരാക്കന്മാർ സദയം സഹായിച്ചുപോരുന്നുണ്ടെന്നു ന ന്ദിപൂൎവ്വം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

നമ്മുടെ തമ്പുരാക്കന്മാരുടെ പരിശ്രമത്തിന്നു പുറമെ, കോട്ടയ്ക്കൽ പ്രദേശത്തിന്നു് ഇന്നു കാണുന്ന പേരിന്നും, പെരുമ യ്ക്കും പ്രധാന കാരണം അവിട്ടത്തെ 'ആൎയ്യവൈദ്യശാല'യാണെ ന്നുള്ള സംഗതി സൎവ്വസമ്മതമാണല്ലോ. ആൎയ്യവൈദ്യശാല സ്ഥാപിച്ചിട്ടു് ഈ കഴിഞ്ഞ ഇരുപത്തഞ്ചുകൊല്ലത്തിനുള്ളിൽ സാധുക്കളായ ഞങ്ങളുടെ കൂട്ടൎക്കു പലവിധത്തിലുമുണ്ടായിട്ടുള്ള

സഹായം പറഞ്ഞറിയിക്കാൻ പ്രയാസമാണ്. മാപ്പിളമാരുടെ കൂട്ടത്തിൽ അഗതികളായ എത്രയെത്ര രോഗികളാണ് ആര്യ വൈദ്യശാലകൊണ്ടു രക്ഷപ്പെട്ടിട്ടുള്ളതെന്നു കണക്കില്ല. ഇങ്ങിനെ നിയമേന ചെയ്തുവരുന്ന ആരോഗ്യദാനത്തിന്നു പുറമെ, അവിടുന്നു ചെയ്യുന്ന അന്നദാനം അതിലും വളരെ അധികമാണ്. ആര്യവൈദ്യശാലയുടെ ആരംഭം മുതൽ ഓരോ കൊല്ലത്തിലുമുണ്ടാകുന്ന അഭിവൃദ്ധിക്കനുസരിച്ച് എല്ലാതരം പ്രവൃത്തികളും അധികമധികം വർദ്ധിച്ചുവരുന്നുണ്ടല്ലോ. ആ വക പ്രവൃത്തികളെടുക്കുന്നതു മിക്കതും ഞങ്ങളുടെ കൂട്ടക്കാരാകയാൽ അനവധി ആളുകൾക്ക് ഇവിടെനിന്നു ഉപജീവനത്തിന്നു വഴിയാകുന്നുണ്ട്. ചുരുക്കിപ്പറയുന്നതായാൽ, ഞങ്ങളുടെയിടയിൽ വർദ്ധിച്ചുവരുന്ന ജനസംഖ്യ നോക്കുമ്പോൾ, ഈ ആര്യവൈദ്യശാലയുടെ മേല്പ്പാടുകൂടി ഇവിടേയുള്ളതുകൊണ്ടാണ് ഇപ്പോൾ അനവധി സാധുക്കൾ രാജ്യം വിട്ടുപോകാതെ ഇവിടെത്തന്നെ ഒരുവിധം ജീവിതം കഴിച്ചുകൂട്ടിപ്പോരുന്നതെന്നു സംശയംകൂടാതെ പറയാം.

ഇതിന്നൊക്കെ പുറമേയാണ്, മൂന്നുകൊല്ലം മുമ്പു അവിടുന്ന് അങ്ങാടിപ്പുറത്തു 'ധർമ്മാസ്പത്രി'കൂടി സ്ഥാപിച്ചത്. സാധുക്കളായ എല്ലാജാതിമതസ്ഥന്മാരേയും ചിലവെല്ലാം കൊടുത്തു അവിടെ കിടത്തി ചികിത്സിക്കാൻ ഏർപ്പാടുചെയ്തിട്ടുണ്ടെങ്കിലും, അധികവും ഞങ്ങളുടെ കൂട്ടർക്കാണ് അതുകൊണ്ടുള്ള സഹായം കിട്ടിവരുന്നത്. ഇങ്ങിനെ അവിടുത്തെ എല്ലാ പരിശ്രമങ്ങളെക്കൊണ്ടും അധികമായ സഹായവും സമ്പാദ്യവും കിട്ടിവരുന്ന ഞങ്ങളാണ ആര്യവൈദ്യശാലയ്ക്കു ഏററവും അധികം കടപ്പെട്ടവരെന്നു കൃതജ്ഞതയോടുകൂടി ഇവിടെ തുറന്നുപറയാതിരിപ്പാൻ നിവൃത്തിയില്ല.

ഇതുകൂടാതെ, മാപ്പിളമാരായ ഞങ്ങളുടെ മതകാര്യത്തിലും അവിടുന്നു പ്രത്യേകം അനുകമ്പയുള്ള ഒരു മഹാശയനാണെ

ന്ന പല വിധത്തിലും പ്രത്യക്ഷമായിട്ടുണ്ടല്ലോ. ഹിന്തുക്കളും മുഹമ്മദീയരും കൂടി യോജിച്ചു പ്രവത്തിക്കണമെന്ന പ്രസംഗിക്കുന്ന പ്രമാണികളെല്ലാം പ്രവൃത്തിയിൽ അവിടുത്തെ അനുകരിക്കുക മാത്രംചെയ്താൽ, ഈ രാജ്യത്തു 'ഹിന്തു-മുസ്ലീംമൈത്രി' സ്ഥിരമായിരിക്കുമെന്ന തീച്ചയായും പറയാം. അവിടുത്തേ ഈ ഒരു മനോവികാസവും, സമസ്തഭൂതസ്നേഹവും അവിടുത്തേ കുടുംബസ്വത്താണെന്നുകൂടി ഞങ്ങൾക്കു അനുഭവപ്പെട്ടിട്ടുണ്ട്.

ഞങ്ങൾ—മാപ്പിളമാർ—വിദ്യാഭ്യാസം കുറഞ്ഞവരും, വാക്സാമത്ഥ്യമില്ലാത്തവരുമാകയാൽ അവിടുത്തേ ഓരോ ഗുണങ്ങളും എണ്ണിയെണ്ണിപ്പറയുവാനോ, അവസ്ഥാനുസരണം അഭിനന്ദിക്കുവാനോ അശേഷം പ്രാപ്തിയുള്ളവരല്ല. എങ്കിലും അവിടുന്ന ചുരുങ്ങിയ നിലയിൽ ആരംഭിച്ച്, മേൽക്കുമേൽ അഭിവൃദ്ധിയുണ്ടാകത്തക്കവണ്ണം ഇരുപത്തഞ്ചുകൊല്ലം സ്ഥിരമായി പരിശ്രമിച്ച് ഇപ്പോൾ ഏററവും ഉയന്ന നിലയിലെത്തിച്ചിരിക്കുന്ന 'ആയ്യവൈദ്യശാല'യുടെ 'രജതജൂബിലി' കൊണ്ടാടുന്ന ഈ ശുഭമായ അവസരത്തിൽ ഞങ്ങളുടെ അതിയായ സന്തോഷത്തേയും അളവററ കൃതജ്ഞതയേയുംകൂടി പൊതുജനസമക്ഷം കുറച്ചെങ്കിലും ഒന്ന കാണിയ്ക്കുവാനാണ് ഈ മംഗളപത്രംകൊണ്ടു അവിടുത്തേ അടുക്കൽ വരുന്നത്. സാധുക്കളായ ഞങ്ങൾ അത്യന്തം ഭക്തിബഹുമാനങ്ങളോടുകൂടി സമപ്പിക്കുന്ന ഈ മംഗളപത്രം സദയം സ്വീകരിക്കുവാൻ അവിടുത്തോടു അപേക്ഷിക്കുന്നതോടുകൂടിത്തന്നെ, സകലവിധസമ്പത്സമൃദ്ധികളോടുകൂടി ഇനിയും വളരെക്കാലം അവിടുന്ന സാധുക്കളെ രക്ഷചെയ്തുകൊണ്ടിരിക്കുമാറാക്കിത്തരുവാൻ സവ്വശക്തനായ പടച്ചതമ്പുരാനെ ഞങ്ങളെല്ലാവരും പ്രത്യേകം പ്രാത്ഥിക്കുകയും ചെയ്യുന്നു.

കോട്ടക്കൽ
1103 കന്നി 30-ാംനു-

വത്തമാനപത്രങ്ങളിലെ
# അഭിപ്രായങ്ങളും റിപ്പോട്ടുകളും.

ആയുർവൈദ്യശാലാ. (1

ശ്രീമാൻ പി. എസ്സ്. വാരിയരാൽ സ്ഥാപിച്ചു നടത്തപ്പെട്ടുവരുന്ന കോട്ടക്കൽ ആയുർവൈദ്യശാലയുടെ രജതജൂബിലിയാഘോഷത്തെസ്സംബന്ധിച്ച ഒരു റിപ്പോർട്ടു ഠരം പത്രത്തിൽ അന്യത്ര ചേത്തിട്ടുണ്ടു. ഇന്ത്യയിൽ മാത്രമല്ല, പുറം രാജ്യങ്ങളിൽക്കൂടി കേൾവിയുള്ള ഠരം വൈദ്യശാലയുടെ നടത്തിപ്പുകാര്യത്തിലും മററും ഒരഭിപ്രായം പറയേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഠരം അടുത്ത കാലത്തിനുള്ളിൽ കേരളത്തിൽ ആയുർവൈദ്യത്തിന്നു ഇത്രയും പ്രചാരം വരുവാനുള്ള കാരണം പി. എസ്സ്. വാരിയരവർകളുടെ അശ്രാന്തപരിശ്രമവും കോട്ടക്കൽ ആയുർവൈദ്യശാലയുടെ ക്രമോൽക്കഷമായ അഭിവൃദ്ധിയും ആണെന്നുമാത്രം പ്രസ്താവിച്ചുകൊള്ളുന്നു. ഠരം സത്തെമ്പ്ര്മാസത്തോടുകൂടി അവസാനിച്ച ഒരു കൊല്ലത്തിൽ 97,689ക. മരുന്നു വിററു കിട്ടീട്ടുണ്ടെന്നും ഇതിൽ 22,885ക. കോഴിക്കോട്ടും 9256ക. കോട്ടക്കലും റൊക്കം വിററതും ബാക്കി 65,547-ൽ ചിലപാനം ഉറുപ്പികക്കുള്ള മരുന്നുകൾ ... തപാൽവഴിക്കും റെയിൽവഴിക്കും ആയി അയച്ചതും ആകുന്നു എന്നും ആസ്പത്രിക്കും പാഠശാലക്കുംകൂടി ഠരം കൊല്ലത്തിൽ 8,978-ൽ അധികം ഉറുപ്പിക മിസ്റ്റർ വാരിയരുടെ കയ്യിൽനിന്നു ചെലവായിട്ടുണ്ടെന്നും മററും റിപ്പോർട്ടിൽനിന്നു കാണുന്നുണ്ട്. ഭാഗ്യവാനായ മിസ്റ്റർ വാരിയക്കും നാട്ടുകാക്കും ഠരം വൈദ്യശാലയുടെ സ്വർണ്ണജൂബിലിയും രത്നജൂബിലിയും മററും കൊണ്ടാടുവാനും ഠരം വൈദ്യശാലക്കു മേൽക്കുമേൽ അഭിവൃദ്ധിയുണ്ടാവാനും ധന്വന്തരീകടാക്ഷത്തിനായി ഞങ്ങൾ പ്രാത്ഥിച്ചുകൊള്ളുന്നു.

(മനോരമ)

1927 ഒക്ടോബർ 22-ാംനു- ശനിയാഴ്ച.

(2)

കോട്ടക്കൽ പി. എസ്സ്. വാരിയരവർകളുടെ വൈദ്യശാലയുടെ രജതജൂബിലിയാഘോഷത്തിന്റെ ഒരു റിപ്പോർട്ട് മറെറാരു ഭാഗത്ത് കൊടുത്തിട്ടുണ്ട്. ആര്യവൈദ്യശാലയുടെ റിപ്പോർട്ട് സ്ഥലച്ചുരുക്കത്താൽ ഠരം ലക്കത്തിൽ കൊടുക്കുവാൻ സാധിച്ചിട്ടില്ല. അതിന്റെ ഒരു ചുരുക്കം വരുന്നലക്കത്തിൽ കൊടുക്കുന്നതാണ്. ഠരം റിപ്പോർട്ടിൽനിന്നു വൈദ്യശാലയുടെ ഉൽഗതി ക്രമൊൻമുഖമായിട്ടുള്ളതാണെന്നു കാണുന്നതാണ്. മലയാളത്തിൽ വലിയ വൈദ്യന്മാർ മുമ്പും ഉണ്ടായിരുന്നുവെങ്കിലും മരുന്നുകൾ ഇംഗ്ലീഷുമരുന്നുകൾപോലെ ആവശ്യംപോലെ കിട്ടുവാനുണ്ടായിരുന്നില്ല. ഇപ്പോൾ മരുന്നുഷാപ്പുകൾ ധാരാളം ഉണ്ടായി. ഈ ഒരു പോരായ്മ തീന്നിരിക്കുന്നുവെങ്കിലും ഠരം ഷാപ്പുകൾക്കൊക്കെ ഒരു മാൎഗ്ഗദശിയായിരുന്നതു ആര്യവൈദ്യശാലയായിരുന്നു. ഇതുപോലെത്തന്നെ മലബാറിൽ വൈദ്യം പഠിപ്പിക്കുവാനായി ഒരു സ്കൂൾ വെച്ചതും വാരിയരവർകൾ തന്നെയാണു. ഠരം സ്കൂളിന്റെ ചിലവിലേക്കായി വാരിയരവർകൾ കൊല്ലംതോറും തന്റെ സ്വന്തം കയ്യിൽനിന്നു വലിയ ഒരു സംഖ്യചെലവാക്കുന്നുണ്ട്. ചുരുക്കിപ്പറയുന്നതായാൽ, ആര്യവൈദ്യത്തിന്നും തന്മൂലം പൊതുജനങ്ങൾക്കും വലിയ ഒരു സഹായമാണ് വാരിയരവർകൾ ചെയ്യുന്നതു. വാരിയരവർകൾക്കും അദ്ദേഹത്തിന്റെ സ്ഥാപനത്തിന്നും മേല്ക്കുമേൽ അഭ്യുദയം ഉണ്ടാവാനായി ഞങ്ങൾ ആഗ്രഹിക്കുന്നു.

(കേരളപത്രിക.)

1927 ഒക്ടോബർ 22-ാംനു- ശനിയാഴ്ച.

(3)

കോട്ടക്കൽ ആര്യവൈദ്യശാല.

കേരളീയൎക്കുമാത്രമല്ല, കേരളീയരല്ലാത്തവൎക്കും അനുഭവത്താലോ കേൾവിയാലൊ സുപരിചിതമായിത്തീന്നിട്ടുള്ള ഒരു

സ്ഥാപനമാണല്ലോ ശ്രീമാൻ പി. എസ്സ്. വാരിയരുടെ വക യായി കോട്ടക്കൽ ഉള്ള ആര്യവൈദ്യശാല. ൟ ശാല സ്ഥാപി തമായി ഇരിപത്തഞ്ചു കൊല്ലം കഴിഞ്ഞതു പ്രമാണിച്ചു ഇയ്യി ടെ ഉണ്ടായ ജൂബിലി ആഘോഷാവസരത്തിൽ സമർപ്പിക്കപ്പെ ട്ട അതിൻെറ ഇതുവരെക്കും ഉള്ള ചരിത്രത്തിലെ പ്രധാന ഭാഗങ്ങളാണ് അന്യത്ര ഉദ്ധരിച്ചിരിക്കുന്നതു. ൟ കാലത്തിനു ള്ളിൽ ൟ സ്ഥാപനത്തിന്നുണ്ടായിട്ടുള്ള നാനാമുഖമായ അഭി വൃദ്ധി ആശ്ചര്യകരവും അതിൻെറ ഉടമസ്ഥനായ ശ്രീമാൻ വാ രിയൎക്ക ഏററവും അഭിനന്ദനീയവും ആയിട്ടുള്ളതാണ്. ൟ സ്ഥാപനം മുഖേന ശ്രീമാൻ വാരിയൎക്ക ചെയ്യാൻ സാധിച്ചി ട്ടുള്ള രാജ്യസേവനം മുഖ്യമായി രണ്ടു വിധത്തിലുള്ളതാണ്. ഒ ന്നാമതായി, ആര്യവൈദ്യത്തെ ആസന്നമായിരുന്ന നാശത്തിൽ നിന്നു സംരക്ഷിക്കുവാനും അതിന്നു പൂൎവ്വാധികം പ്രചാരം ഉ ണ്ടാക്കുവാനും അതുകാരണമായി ദേശീയപരിശ്രമങ്ങളെ വിജ യകരമാക്കുന്നതിന്നു ഉദ്ദേശമഹനീയതമാത്രം മതിയല്ലെന്നും കാൎയ്യക്ഷമതയും സ്ഥിരപ്രയത്നവും അത്യാവശ്യമാണെന്നും, എ ന്നാൽ അവ വിജയകരമാകാതെ വരുന്നതല്ലെന്നും അതു ഉദാ ഹരിക്കുകയും ചെയ്തിരിക്കുന്നു. ൟ ദേശീയസ്ഥാപനത്തെ ഒരു വ്യക്തിയെമാത്രം ആശ്രയിച്ചുള്ള ഒന്നല്ലാതാക്കിത്തീൎക്കുവാനും, അതോടുകൂടിത്തന്നെ അതിനെ ഇനിയും അഭിവൃദ്ധിപ്പെടുത്തു വാനും ശ്രീമാൻ വാരിയർ ഉദ്ദേശിക്കുന്നതായി അറിഞ്ഞു ഞ ങ്ങൾ സന്തോഷിക്കുന്നു. ൟ ഉദ്ദേശനിൎവ്വഹണത്തിൽ ഞങ്ങൾ അദ്ദേഹത്തിന്നു സൎവ്വവിജയവും ആശംസിക്കുകയും ചെയ്യുന്നു.

(മാതൃഭൂമി)

1927 നവെമ്പ്ര 5-ാംനു- ശനിയാഴ്ച.

---

(4)

ശ്രീമാൻ പി. എസ്സ്. വാരിയരവർകൾ കോട്ടക്കൽ സ്ഥാ പിച്ചിട്ടുള്ള ആര്യവൈദ്യശാലയുടെ രജതജൂബിലിയാഘോഷ

ത്തിന്റെ സംക്ഷേപമായ ഒരു റിപ്പോർട്ടു ഞങ്ങറം അന്യത്ര പ്ര സിദ്ധീകരിച്ചിട്ടുണ്ട്. ഔദാര്യവാൻ, പൊതുജനോപകാരി എന്നീ നിലകളിൽ കേരളമൊട്ടുക്ക അറിയപ്പെട്ടുന്ന ശ്രീമാൻ വാരിയരവർകളുടെ വകയും, കേരളത്തിലേക്കും വലിയ ഒരു ആയു്വൈദ്യശാലയുമായ ഠരം സ്ഥാപനത്തിന്റെ രജതജൂബിലി ആഘോഷത്തിൽ നാനാദേശവാസികറം ഒന്നുപോലെ പങ്കെടുത്തതിൽ ഒട്ടുംതന്നെ ആശ്ചയ്യപ്പെട്ടുവാനില്ല. മി. വാരിയർ ധനസമ്പാദനത്തെ മാത്രം ഉദ്ദേശിച്ചല്ലാ ഈ വൈദ്യശാല നടത്തപ്പെട്ടുന്നതെന്നു അദ്ദേഹം പ്രതിവഷം സൌജന്യമായി ചികിത്സിച്ചുവരുന്ന രോഗികളുടേയും, അവക്കുവേണ്ടി ചിലവിടുന്ന ധനത്തിന്റേയും കണക്കുനോക്കിയാൽ ബോധപ്പെട്ടുന്നതാണ്. ഠരം വൈദ്യശാലയെപ്പററി ഇന്ത്യ ഒട്ടുക്ക മതിപ്പുണ്ടായിട്ടുണ്ടെന്നു കാണുന്നതിൽ അത്യധികം സന്തോഷിക്കേണ്ടിയിരിക്കുന്നു. ആയുവ്വേദത്തിന്റേയും, നാടകാദിസാഹിത്യകലയുടേയും പരിപോഷണത്തിൽ ബദ്ധശ്രദ്ധനായിരിക്കുന്ന ശ്രീമാൻ വാരിയരവർകറംക്കും അദ്ദേഹത്തിന്റെ വൈദ്യശാലക്കും ഞങ്ങറം മംഗളമാശംസിച്ചുകൊള്ളുന്നു. പ്രതിദിനം)

19.7 ഒക്ടോബർ 25-ാം ൹ ബുധനാഴ്ച.

ഇതുപോലെ അക്കാലത്തെ മിക്ക മലയാള പത്രങ്ങളിലും ഹിന്തു' മുതലായ ഇംഗ്ലീഷുപത്രങ്ങളിലും റിപ്പോർട്ടുകളും മററും പ്രസിദ്ധം ചെയ്തിട്ടുണ്ടായിരുന്നു.

## പി. എസ്സ് വാരിയരവർകളുടെ ഷഷ്ട്യബ്ദപൂർത്തി ആഘോഷം.

ഇതിന്റെ സംഭവറിപ്പോർട്ട് മുമ്പു ചേർത്തിട്ടുണ്ടല്ലോ. എന്നാൽ ഈ ആഘോഷത്തിൽ പങ്കുകൊള്ളുവാൻ ഓരോ സംഗതിവശാൽ സാധിക്കാത്തതിൽ വ്യസനിച്ചും, വാരിയരവർകൾക്കു ദീർഘായുരാരോഗ്യസമ്പൽസമൃദ്ധിക്കായി പ്രാർത്ഥിച്ചും പല മഹാന്മാരും അയച്ച കത്തുകളും കമ്പികളും വളരെയുള്ളവയിൽ ഏതാനും ചിലതും, ബാക്കി അയച്ചവരുടെ പേരുകളും മംഗളാശംസകം, മംഗളപത്രങ്ങൾ മുതലായവയുമാണ താഴെ ചേർക്കുന്നത്.



### കമ്പികൾ.

(1)

Your letter eleventh received just now too late to arrange journey to-morrow. Congratulations on Shashtipoorthi. Approve all proposals and wish success.

Feroke, 10—4—'29

ERALPAD.
(RAJA K. C. MANAVEDAN RAJA)

(2)

Calicut, 10—4—'29.

Regret inability attend. Heartiest Congratulations. Pray God prolong you life for continuing your unrivalled service humanity.

K. MADHAVAN NAIR, (M. L. C.)

(3)

Calicut, 10—4—'29.

Hearty Congratulations. Wish you long life and continued health to do many more acts of public utility.

RAMUNNI MENON.

---

(4)

Trichur, 10—4—'29.

Hearty congratulations completion sixtieth year of life dedicated service sick and suffering. May you live long to continue noble philanthrophic work.

VALLATHOL.

---

(5)

Shoranur, 10—4—'29,

Hearty congratulations praying for long life and happiness.

DESAMANGALAM NARAYANAN NAMBOODIRIPAD.

---

(6)

Colachel, 10—4—'29.

Oh ! Merciful God protect your long life.

R. EASWARA PILLAY,

Retired Headmaster, Kuzhithura.

---

(7)

Wandiwash, 10—4—'29.

Regret inability attend ceremony. Wish you long life and further prosperity.

NARAYANA MENON,

Dy. Supdt. Police.

---

താഴെ പറയുന്നവരും കമ്പികൾ അയച്ചിട്ടുണ്ട്:—

രാമവാരിയരവർകൾ, മദ്രാസ്; കൃഷ്ണവാരിയരവർകൾ, മദ്രാസ്സ്; ടി. എം. അപ്പുനെടുങ്ങാടി അവർകൾ, മദ്രാസ്; എം. രാമവാരിയരവർകൾ, അംബരനാഥം; വി. ഉണ്ണികൃഷ്ണൻ നായരവർകൾ, കോഴിക്കോട്; ഗോവിന്ദൻ നായരവർകൾ, പാലക്കാട്; സഞ്ജീവമേനോൻ അവർകൾ, കൊയിലാണ്ടി; നെല്ലായവാരിയത്ത് രാവുണ്ണിവാരിയരവർകൾ, ഡോക്ടർ Badarpurghat, Assam: മുതലായി പല മാന്യന്മാരും കമ്പികൾ അയച്ചിട്ടുണ്ട്.

---

കത്തുകൾ.

(1)

വെള്ളിമന, കരുനാഗപ്പള്ളി.

൧൦൮൯ മീനം ൨൭

ശ്രീ

ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ചയച്ച ക്ഷണനക്കത്ത് ഇന്നുകിട്ടി. വെർണാകുലർ സ്കൂൾ ലീവിങ്ങ് പരീക്ഷയുടെ കായംകുളം സെൻററിലെ ചീഫ് സുപ്രഡെണ്ടായിരിക്കുന്നതുകൊണ്ടും മററും ഇവിടം വിടുന്നതിന്നു നിവൃത്തിയില്ലാതിരിക്കുന്നു. അതിനാൽ ഒന്നുകൂടി കോട്ടക്കൽ വന്നു സ്നേഹിതന്മാരുമായി സമ്മേളിച്ചു സുഖിക്കുന്നതിന്നും, പരോപകാരിയും ഭാഗ്യവാനുമായ നിങ്ങൾക്കു ആ മംഗളാവസരത്തിൽ നേരിട്ടു ക്ഷേമാശംസചെയ്തു അനുമോദിക്കുന്നതിന്നും കഴിവില്ലാതായല്ലോ എന്നു വ്യസനിക്കുന്നു.

സർവ്വേശ്വരൻ നിങ്ങൾക്കു ദീർഘായുസ്സും നിരന്തരമായ ആരോഗ്യവും ക്ഷേമവും നൽകുമാറാകട്ടെ.

എന്നു വിധേയൻ

സി. എസ്സ്. സുബ്രഹ്മണ്യൻ പോററി.

എം. എ.

(2)

൧൦൮ മീനം ൨൭

തിരുവനന്തപുരം.

ശ്രീമാൻ പി. എസ്സ്. വാരിയരവർകൾക്കു വടക്കുംകൂർ രാജരാജവർമ്മ:

ആയുർവ്വേദം, സാഹിത്യം മുതലായ പൌരസ്ത്യകലകളുടെ സമുന്നയനത്തിന്നു വേണ്ടി കോട്ടക്കലും മററു പല ദിക്കുകളിലു നടത്തിവരുന്ന സത്തമങ്ങളായ പല വ്യവസായങ്ങളുടേയും ജീവനാഡിയായി പ്രശോഭിക്കുന്ന നിങ്ങളുടെ ഷഷ്ടിപൂർത്തി ആഘോഷിക്കപ്പെടുന്ന ദിവസം കേരളീയൎക്കു അത്യന്തം ആഹ്ലാദജനകവും പ്രത്യേകിച്ചും ഇന്നത്തെ ആയുർവ്വേദചരിത്രത്തിൽ അഭിമാനത്തോടുകൂടി രേഖപ്പെടുത്തേണ്ട മാഹാത്മ്യത്തോടുകൂടിയതും ആയിരിക്കുന്നതാണ്. ഈ ശുഭാവസരത്തിൽ നിങ്ങൾക്കു സർവ്വവിധങ്ങളായ ശ്രേയസ്സുകളും ഉപര്യുപരി ലഭിക്കുന്നതിന്നു ഈശ്വരനെ പ്രാർത്ഥിക്കുന്നു.

ഈ ശോഭനസന്ദർഭത്തിൽ അവിടെ വരുന്നതിന്നു ആഗ്രഹമുണ്ടെങ്കിലും സൌകര്യമില്ലാതെയിരിക്കുന്ന വിവരവും അറിയിച്ചുകൊള്ളുന്നു.

വിധേയൻ.

വടക്കുംകൂർ രാജരാജവർമ്മരാജാ.

Chief Pandit,

M. M. Publication Office.

---

(3)

Dear Mr. P. S. Varier,

Your kind invitation for your Shashtipoorthy to hand a few days ago. Allow me to express my sincere and heartfelt thanks for the same. I regret that personal inconvenience prevent me

from attending the ceremony personally which I very much wish. In responding to your invitation, I join with many of our brothren to wish you long life and prosperity. I foresee on this happy occasion, vision of a happy and united Warrier community towards which you have so long and so selflessly devoted your time and energy and in which community you shine as one of the best and brightest of members. May God grant health and long-life to you to continue your work of unification of the different narrow fragments into which our once glorious community has broken.

Accept the heartfelt greetings to you on this happy occasion—happy to you and to all the members of the community to which you have the honour to belong.

Thanking you once again for your kind invitation,



I remain,

Kottarakara,
(Travancore)
25th Meenam '04.

Dear friend & brother,
K. CHAKRAPANI WARIER,
Thevalapuram Variyam.

---

Mohana Villa,
Kilpauk,
Madras, 3—4—'29.

(4)

ശ്രീ.

ഷഷ്ട്യബ്ദപൂൎത്തിക്ക് സദയം അയച്ച ക്ഷണനക്കത്തു കിട്ടി. ഈ ശുഭാവസരത്തിൽ അവിടെ വന്നുചേരുവാൻ സാധിക്കാത്തതിനാൽ വ്യസനിക്കുന്നു. ദീൎഘായുസ്സും സകല മംഗളങ്ങളും സൎവ്വേശ്വരൻ നൽകട്ടെ.

എന്നു സ്വന്തം, എം കൃഷ്ണൻനായര് (ഒപ്പ്)
(ദിവാൻബഹദൂർ എം. കൃഷ്ണൻനായര്,
ലാ മെമ്പർ മദ്രാസ്.)

(5)

Dear Mr. Varier,

Many thanks for your kind invitation which I shall try my best to avail myself of. But if for any reason I am unable to be there in body, you may rest assured that I am there in spirit invoking the blessings of Lord Sree Krishna on you. May The Divine Flutist give you long life and make you happy! ഓം നമൊ ഭഗവതെ വാസുദേവായ.

Yours sincerely,

Tellicherry, 1—4—'29.

(Sd.) A. V. GOVINDA MENON,
District Judge,
N. Malabar.



(6)

Kottakal,
5—4—29.

Dear Sir,

It is with the greatest pleasure that I convey to you, through this letter, the sense of gratefulness and thanks that the teachers and pupils of the Rajah's High School and the K. P. School feel towards you for your kindness in giving us a sumptuous treat this evening in honour of your sixtieth birth-day. We all pray God to be pleased to grant you a long and useful life and enable you to help the people of Kottakal still more.

Yours sincerely,

(Sd.) K. C. VEERARAYAN RAJA,
Headmaster,
Raja's High School.

(7)

Calicut,
8th April 1929.

My dear Sir,

I thank you for your kind invitation but deeply regret my inability to be present on the auspicious occasion. May Lord Krishna shower His choicest blessings on you and grant you a long lease of happy, useful life!

ഓം നമൊ ഭഗവതെ വാസുദേവായ.

With all good wishes and Namaskarams,

Yours sincerely,
(Sd.) A. V. K. KRISHNA MENON,
Principal,
Zamorin's College.




---

(8)

ഗവൎമ്മെണ്ട് വിക്ടോറിയാകോളേജ്.
പാലക്കാട്, 7-4-1929.

ശ്രീ.

പരോപകാരതല്പരനും പുണ്യവാനുമായ താങ്കളുടെ ഷഷ്ട്യബ്ദപൂർത്തി അവസരത്തിൽ എനിക്കുള്ള ഹാർദ്ദമായ സന്തോഷത്തെ ഞാൻ സവിനയം അറിയിച്ചുകൊള്ളുന്നു. പ്രസിദ്ധന്മാരായ കേരളീയരുടെ മുന്നണിയിൽ നില്ക്കുന്ന താങ്കൾ ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുകൂടി ചിരകാലം ജീവിക്കുമാറാകട്ടെ എന്ന് സർവ്വനിയന്താവായ ജഗദീശ്വരനെ പ്രാർത്ഥിച്ചുകൊണ്ട്,

വിധേയൻ
പഴയന്നൂര് രാമപ്പിഷാരോടി (ഒപ്പ്.)

(9)

Calicut,
6-4-1929.

MY DEAR DR. VARIER,

I thank you for your kind invitation to your Shashtipoorthi ceremony at the Arya Vaidya Sala, Kottakal, on Wednesday the 10th April at 8 A. M. I very much regret that I cannot go to Kottakal on account of failing health, but I wish to join your many friends, who will attend in person or send you greetings, in sending you my heartiest wishes for your long life and prosperity in the field of Indian medicine. I believe you are the first Indian practitioner in Malabar to popularise Arya Vaidyam and I hope you will be spared for many, many years to see Indian medicine placed on the footing of equality with European medicine. You were one of the first in this field to give Indian medicine an impetus.

With all good wishes,

Yours sincerely,

(Sd.) DIWAN BAHADUR G. T. VERGHESE,
Retired Deputy Collector.

---

(10)

Madras,
5th April 1929.

Dear Sir,

In acknowledging with heartfelt thanks the receipt of the invitation which you have been pleased to forward to me in connection with your Shashti Abdapoorthi, nothing gives me a greater pleasure than to peruse the contents of it, and imbibe

the sentiments portrayed thereon. Though pressure of work impedes my presence there for the auspicious occasion, yet my heart is there with you.

Let me with folded arms pray that the Almighty be pleased to shower His Choicest Blessings on your good self, all prosperity in the future with long life and happiness to every one of the members of your family.

With respectful regards, I am,

Very truly yours,

(Sd) L. ANANTA IYER,

EDITOR,

The Hindu Nesan.



(11)

Devi Bhawan,
38 Napean Sea Road.
Bombay, 7th April 1929.

My Revered Patron,

On this auspicious occasion of your attaining the 60th year of age, while tendering my warmest congratulations and best of wishes, I beg to approach you with a small present in humble token of my grateful appreciation of your kind patronage and valuable help extended to me in the course of my educational career. But though the present is small in value, I assure you it is rich with the splendour of true sincerity and loving gratitude. That Almighty God may bestow upon your family and your good self His Choicest Blessings and spare you for many more years to come endowed with a life, healthy, wealthy, and happy, shall ever be the prayer of your loving and devoted

(Sd.) M. UNNIKRISHNA MENON.

(12)

നെയ്യാററിൻകര,

൧൦—൮—൧൦൪.

വന്ദ്യസഹോദര,

ഷഷ്ട്യബ്ദപൂൎത്തിസംബന്ധിച്ചു നിങ്ങൾ അയച്ച ക്ഷണനക്കത്തുകിട്ടി. * * * * * * * നിങ്ങളുടെ ഷഷ്ടിപൂൎത്ത്യുത്സവത്തിൽ പങ്കുകൊള്ളുവാൻ എനിക്കു നിവൃത്തിയില്ലാതെ വന്നതിൽ ഞാൻ കുണ്ഠിതപ്പെടുന്നു. എന്നാൽ തദവസരത്തിൽ സ്നേഹപൂൎണ്ണമായ എന്റെ ഹൃദയം അവിടെ സന്നിഹിതമായിരിക്കുമെന്നുമാത്രം വിചാരിച്ചു സമാധാനിക്കുന്നു.

പരോപകാരത്തിനായി പലവിധത്തിൽ ശ്രമിച്ചുകഴിയുന്ന നിങ്ങൾക്കു ആരോഗ്യഭാസുരമായ ആയുസ്സ് ദീൎഘായുസ്സാകുവാൻ പ്രകൃതിമാതാവ് ഇരുകരങ്ങളും ഉയൎത്തി അനുഗ്രഹിക്കട്ടെ.

(Sd) കെ. രാമവാരിയര്,
വെന്മണി.

(13)

Calicut, 10—4—1929.

മാന്യരെ,

താങ്കളുടെ ഷഷ്ടിപൂൎത്തി അടിയന്തരത്തിന്നുള്ള ക്ഷണനപത്രം കിട്ടി സന്തോഷിക്കുകയും അവിചാരിതമായി നേരിട്ട ചില അസൌകൎയ്യങ്ങളാൽ വന്നുചേരുവാൻ സാധിക്കാതെ വന്നതിൽ വ്യസനിക്കുകയും ചെയ്യുന്നു. താങ്കൾക്കു ദീൎഘായുസ്സിന്നും ക്ഷേമത്തിന്നുമായി പ്രാൎത്ഥിക്കുന്നു.

വിധേയൻ,
കെ. സി. കോമുക്കുട്ടി (ഒപ്പ്)
യുവലോകം പത്രാധിപർ.

(14)

Calicut, 9th April '29

Dear Sir,

I thank you for the kind invitation sent to me for your Shashtipoorthi ceremony. I am sorry I am unable to be present but all the same I send you my hearty congratulations and all good wishes for many more years of happy and useful life. May God be with you With kind regards,

Sincerely yours,
(Sd.) DR. K. NEDUNGADI.



(15)

Chunangad,
10th April '29.

ഞാൻ കോഴിക്കോട്ട് നിന്നു പോന്നിട്ട് നാലുദിവസമാകയാൽ എനിക്കു അങ്ങോട്ടയച്ച ക്ഷണനക്കാഡ് ഇന്നലെ രാത്രിയാണ് കിട്ടുവാനിടയായുള്ളു. അതുകൊണ്ടു ഷഷ്ടിപൂൎത്തി അടിയന്തരാഘോഷത്തിൽ പങ്കുകൊള്ളുവാൻ സാധിക്കാതെ വന്നിരിക്കുന്നു. ഏതായാലും എന്റെ ദേഹം ഇല്ലെങ്കിലും മനസ്സ് അവിടെ ഉണ്ടായിരിക്കും. അടിയന്തരം മംഗളമായി കഴിഞ്ഞുകൂടുവാനും എനിയും അനേകവൎഷം പിറന്നാൾദിനം കൊണ്ടാടുവാൻ സംഗതി വരുത്തി തരുവാനും ഈശ്വരനെ പ്രാൎത്ഥിക്കുന്നു.

എന്ന്: മൂരിയത്തു രാമവാരിയര് (ഒപ്പ്)

(16)

Egmore,
4—4—29.

ശ്രീ

ഷഷ്ടിപൂർത്തിക്ഷണനം കിട്ടി. * * * * കോട്ടക്കലേക്കു വരുവാൻ നിവൃത്തിയില്ലാത്തതിൽ വ്യസനിക്കുന്നു. ജനോപകാരതല്പരനായ നിങ്ങൾ വളരെ വളരെ കൊല്ലങ്ങൾ ഇനിയും ഇരുന്നു കാണ്മാൻ ജഗദീശ്വരൻ കടാക്ഷിക്കട്ടെ എന്ന്, മ. രാ. രാ. വൈദ്യൻ പി. എസ്സ്. വാരിയരവർകൾക്ക്.

(Sd.) K. P. RAMAN MENON.

(17)

തൃപ്പൂണിത്തുറ
1104 മീനം 26-ാംനു-

ശ്രീ

അവിടെനിന്നും അയച്ച ക്ഷണനപത്രം കിട്ടി വളരെ സന്തോഷിക്കുന്നു. എന്നാൽ അപരിഹാര്യമായ കാര്യാന്തരംകൊണ്ടു ഷഷ്ടിപൂർത്തി ദിവസം അവിടെ സന്നിഹിതനാകുവാൻ സാധിക്കുന്നതല്ലെന്നു വ്യസനപൂർവ്വം അറിയിക്കുകയും ഠം ഷഷ്ടിപൂർത്ത്യുത്സവം നിർവ്വഘ്നമായി നല്ലവണ്ണം നടക്കുവാനും വാരിയരവർകൾക്കു ദീർഘായുസ്സും നാനാവിധശ്രേയസ്സുകളും വരുവാനും ഠംശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

എന്ന്, കെ. രാമപിഷാരോടി (ഒപ്പ്.)
സംസ്കൃതപണ്ഡിതർ

(18)

Calicut,
9th April 1929.

Dear Mr. Varier,

I find I shall not be present at your Shashtipoorthi celebration, the kind invitation for which I have received. It is a very great thing to have completed 60 years of life and I pray that the Almighty God grant you many more years of life, prosperity and happiness.

With best wishes and thanking you for the kind invitation

I am,
Yours sincerely,
(Sd.) U. B. SREENIVASA RAO.

---

(കത്തുകളുടെ സ്വഭാവം കാണിക്കുവാൻ ഏതാനും കത്തുകൾ മേലെ ചേർത്തുവല്ലൊ. ഇതുപോലെ അനേകം കത്തുകളുണ്ടു്. ഗ്രന്ഥവിസ്താരഭയത്താൽ അവയെല്ലാം ഇവിടെ ചേർക്കുന്നില്ല.)



# മംഗളാശംസകൾ.

(1)

ഹൈരണ്യദ്രവവർഷിണാ നിജകരേ-
ണാക്രുഷ്ടനിഷ്ചോന്നതേ-
നാതങ്കാവിലിതാനനാന്യപി കരോ-
ത്യാഹ്ലാദയൻ ഭാസുരം
സോട്യ പ്രാപ ഭവാൻ ചികിത്സകരവേ!
ജീവാപരാഹ്ണം; ഭവ-
ദ്ധ്യാനം നൂനമനൂനമേവ കുരുതാ
ച്ഛക്തിഃ പരാ തൽപ്പരാ.

നെയ്യാററിൻകര. } എസ്സ്. ശങ്കരവാരിയർ
൧൦൮൦ മീനം ൨൫-ാംനു- } ബി. എ., വെണ്മണി.

(2)

ഇക്കാലത്തായുർവ്വൈദ്യത്തിനു പുതിയ
പരിഷ്കാരമോരോന്നു കല്പി-
ച്ചിക്കാണും മട്ടിലാക്കി പ്രചുരധന
യശോമാനമാർ നേടിവെച്ചു;
സല്ക്കാരാർഹൻ ഭിഷക്കാർ, സുകൃതി,
സുമുഖനാസ്സൂരി പി. എസ്സ്. വാര്യ-
ക്കുൾക്കാരുണ്യത്തോടപ്പിക്കുക, പരമ
സുഖം ദൈവമേ! ദീർഘകാലം.

തൃശ്ശിവപേരൂർ } പി. കെ. നാരായണൻ
27—8—'04 } നമ്പീശൻ.

(3)

1. ദേവാനാമപ്യലഭ്യൈരതിമഹിതതരൈ
രൌഷധൈഃ പ്രാണിജാതം
ദൂരാസ്തവ്യാധിശങ്കം ജഗതി കലയതോ
വൈദ്യചൂഡാമണേ! തേ
ശ്ലോകൈഃ ശീതാംശുഗൌരൈഃ ശരദി ഗുണഗണാ-
ധാരശുക്ലാഭിധാനം
പ്രാപ്തായാം സംഭവന്തീ തവ ജയതു തരാം
ഷഷ്ടിപൂർത്തിഃ സുകീർത്തിഃ.

2. വൈദഗ്ധ്യോദ്യമസക്തതാഗുരുകൃപാ-
ദ്യസ്തോകനാനാഗുണ-
സ്തോമാരാമ!വിരാമ രോഗപടലീ-
നാം വാമദൃഷ്ടി ജനേ
ശ്രീമൻ! പാരശവേന്ദ്ര! ശങ്കര! ഭവാ-
നാരോഗ്യദാർഢ്യാന്വിതോ
ജീവേദബ്ദസഹസ്രകം കരുണയാ
മുഗ്ധേന്ദുചൂഡാമണേഃ

മേലാക്കോട്,
1929 ഏപ്രിൽ 5-ാംനു- | ജോത്സ്യൻ, കുഞ്ഞികൃഷ്ണവാരിയർ.

(4)

ഷഷ്ടിപൂർത്തിമംഗളം.

(കേക.)

കേട്ടതില്ലയൊ, നിങ്ങൾ മാന്യരേ! മതിമാന്മാർ-
ക്കൂട്ടത്തിലാദ്യനായിപ്പാരിതിൽ പ്രസിദ്ധനായ്
കോട്ടയ്ക്കലമരുന്ന പി. എസ്സ് വാര്യർ പേരു
കേട്ട തൻഷഷ്ടിപൂർത്തിമംഗളം കൊണ്ടാടുന്നു.
മാടഭൂപനും പിന്നെ ശ്രീ "മൂലഭൂപൻ" താനും
പാടവമോടു പണ്ടു പാരിതിൽ പരത്തിയ

കേടററ ഷഷ്ട്യബ്ദപൂർത്ത്യുത്സവസൽക്കീർത്തിക്ക-
മാടലാം പടി പാരം ഭംഗിയായാഘോഷിച്ചു.
നിത്യമപ്പുണ്യജനേശ്വരസംപൂജ്യനായ
നിത്യനാം സദാശിവൻ കോട്ടയ്ക്കൽ മേവും ദേവൻ
വിത്തേശപ്രഭാവനാം വാര്യക്കു തത്സാദൃശ്യ-
വിത്തേന വിപുലമാമാനന്ദം ദാനം ചെയ്തു;
രാജവംശജന്മാരിലാദ്യനാം മാനവേദ-
രാജവര്യനും തദ്വംശ്യന്മാരുമന്നവേലം
വ്യാജമററഭിനന്ദിച്ചീടുന്ന ഗുണങ്ങളാൽ
രാജതുല്യനമകളങ്കനുമാണു, ചിത്രം !
മത്തേതുമണയാത്ത മാന്യനാസ്ഥിതിക്കെല്ലാ-
മൊത്തേതുജനങ്ങൾക്കുമിഷ്ടദാനങ്ങളാലെ
മുത്തേററുംപടി നൂററിനാലു മീനത്തിലിരു-
പത്തെട്ടാംദിനം ബുധവാരവുമശ്വതിയും
ഒന്നിച്ചുചേർന്ന ശുഭവാസരെ ഷഷ്ടിപൂർത്തി-
യെന്നിതു ദേവദ്വിജസൌഹൃദം മേളിക്കുന്നു.
കുന്നിച്ചമോദമതു സർവ്വരുമറിവാനായ്
നന്ദിയിൽ പത്രാവലി നാടെങ്ങും പ്രചരിച്ചു.
തുഷ്ടിയും പഴമയും ഭാഗധേയവും ധന-
പുഷ്ടിയും തികഞ്ഞുള്ളിമ്മാന്യപൂരുഷൻതന്റെ
ഷഷ്ടിപൂർത്ത്യബ്ദം ഭൌതികാത്മാവിനായെങ്കിലും
കഷ്ടിച്ചു പതിനാറേ കീർത്തിമൂർത്തിക്കായുള്ളൂ.
ആകയാൽ പൂർണ്ണപുരുഷായുസ്സു മന്നിൽ വാണു
നാകത്തിലാനന്ദിച്ചു വസിക്കുംകാലത്തിലും
യൌവനയുക്തനായിത്തന്നെ വാണീടുമല്ലോ
ദിവ്യശ്രീയാർന്ന യശോമൂർത്തിയിപ്പാരിടത്തിൽ.
ധൈര്യവും ശ്രിതന്മാരിലാനുകൂല്യവും മന-
സ്ഥൈര്യവുമഭിമതസിദ്ധിയുമെഴും ശ്രീമാൻ
ആര്യവൈദ്യശാലതൻ മാനേജരുടമസ്ഥൻ

കാൎയ്യാകാൎയ്യജ്ഞന്മാരിലഗ്രഗണ്യനാം പുമാൻ
അന്യന്മാൎക്കൊരുത്തൎക്കും സാധിപ്പാനരുതാത്ത
മാന്യകൎമ്മങ്ങളേതെന്നാകിലുമതുകളെ
അന്യസാഹായ്യമെന്യേ നിശ്ചിതകാലത്തിലി-
ദ്ധന്യനാം യശോധനൻ നിൎവ്വ്യാജം സാധിക്കുന്നു.
വാരിജന്മാരാം താരാവലിയിൽ സുനീതിജൻ,
നേരിയന്നുള്ളോർകളിലിന്നൊഴം ഹരിശ്ചന്ദ്രൻ,
പാരിതിൽ പുകഴുന്നോരിലദ്വിതീയനാം സുര-
നാരികൾ പോലുമേവം കൊണ്ടാടി പ്പാടീടുന്നു.
ഠരംവിധമുള്ള ഗുണസമ്പത്തിക്കൊരിക്കലു-
മാവിലമണയാത്തീ പി. എസ്സ്. വാരിയരെ
ഭാവിയിലിരിക്കുന്നോരറുപതാണ്ടും കൂടി
ശ്രീവിധേ! വഴിപോലീയൂഴിയിൽ വാഴിക്കേണം.
അത്രയുമല്ല, വയസ്സൊരുനൂററിരുപതു-
മത്ര കാശ്യപിതലെ മേളിച്ചു വാണശേഷം
സത്രഭോജികളുടെ നാട്ടിൽ നിന്നയച്ചോരു
ചിത്രമാം വിമാനത്തിലേറിപ്പോയ് സ്വൎഗ്ഗംപുക്കു.
കൎമ്മങ്ങൾക്കനുരൂപമായ് ചിരം സുരലോക-
ശൎമ്മങ്ങളനുഭവിച്ചപ്പുറമനശ്വരം
നിൎമ്മലമായ വൈകുണ്ഠാലയമാൎന്ന നിത്യ-
നിൎമ്മലൻതന്നോടൈക്യം പ്രാപിച്ചു ശോഭിക്കട്ടെ!
നൊമ്മൾക്കമതിശയമായൊരാക്കാഴ്ച കാണ്മാൻ
നിൎമ്മലന്മാരെ! പോക, കാൺകിലും ഗതിയുണ്ടാം.
തന്മഹിമാവീവണ്ണം വൎണ്ണിച്ചു കിളിപ്പൈതൽ
നന്മയിൽ പറന്നുപോയ് കോട്ടയ്ക്കൽ ചെന്നാൾ ശുഭം.

വെള്ളിനേഴി
1104 മീനം 26-ാംനു- } എസ്സ്. വി. രാമവാരിയര്.

(5)

## ഷഷ്ടിപൂർത്തി മംഗളാശംസ.

പൌരസ്ത്യദിഗ്ഭാഗത്തിലാദ്യമായുദിച്ചതാം
പൌരസംസ്കാരമിന്നു പാശ്ചാത്യഭാഗങ്ങളിൽ
മാദ്ധ്യാഹ്നികാനക്ഷണദീപ്തിയിൽ വിദ്യോതിക്കെ,
അദ്യ നോ,ക്കുളെ പുനരുദയശ്രീ തേടീടുന്നു.
അതിന്നു 'സുപ്രഭാത'മോതീടുവ.നോ നമു-
ക്കതിമാനുഷർ ചിലർ കാലത്തിലുളവായി?

*    *    *    *

ഏവം താൻ പശ്ചാഗതമാശ്ശവൈദ്യോദയത്തെ
താവിന സന്നാഹത്തിലൌചിത്യബോധത്തോടും,
സ്വാഗതമരുളുവാനീശ്വരേച്ഛയാലാവി-
രാഗതമായി ചിലരാശ്ശകേരളത്തിലും.

*    *    *    *

"കുന്നലക്കോനാതിരി" മഹിതസാമ്രാജ്യത്തി-
ന്നുന്നതപതാകതൻനിഴലിൽ മൌനമോടും,
നന്ദിയിൽ വിശ്രമിച്ചു മേവിന ഗൃഹമേ! നീ
പന്നിയമ്പള്ളിവാശ്ശഗൃഹമേ! ജയിച്ചാലും!!
നിന്നുടെ സുശിക്ഷിതമായോരു 'തൊട്ടിലാട്ടം'
തന്നിലേ വളൎന്നോരു 'ശിശുവിൻ' പുകഴല്ലോ
ആശ്ശശ്രീവൈദ്യശാലാകലിത'യോഗ'ഗുണ-
പ്രേഖ്യമാണങ്ങൾ 'തന്ത്രീസ്വരങ്ങ'ളായിടുന്നു.
ചൊല്ലാൎന്ന 'ശാരീരത്തിൻ' സംസ്കാരംകൊണ്ടു 'രാഗം'
സോല്ലാസമന്തേവാസികൾക്കെല്ലാമിണക്കുന്നു
ഇന്നു 'പി. എസ്സ്.വാശ്ശ'രെന്നു,വൎണ്ണങ്ങളായി-
സ്സന്നാദ'ശ്രുതി'കൊണ്ടു 'നാടകം' മുഴക്കുന്നു.

*    *    *    *    *    *

ആശ്ശവൈദ്യത്തെ കാലോചിതമാഡംബരത്തി-

ലായ്യമാംവണ്ണം സമാദരിച്ചു പോഷിപ്പതാം
ആര്യ്യവൈദ്യശാലതൻസ്ഥാപക! ഭവദീയ-
സ്ഥൈര്യ്യഗാംഭീര്യ്യപ്രതിഷ്ഠാപനങ്ങളങ്ങഹോ!
ആദർശമഹത്വംപോലുയന്ന 'സൌധ'ങ്ങളാ-
യൌദാര്യ്യപൂർവ്വമോരോനിലയായ്പുകഴൊപ്പം
സൌധാംശുമാർഗ്ഗത്തോളമുയന്ന 'വിദ്യുദ്ദ്യോത'-
വൈഭവത്തോടും പ്രകാശിപ്പിതിന്നതിചിത്രം!
അവിടെ 'ഘനാത്ര്യയ' സമേത 'സ'ത്തിങ്കൾന്ത-
ന്നവസ്ഥാവിശേഷം പൂണ്ടിന്നഹോ 'ഹര'പ്രീത്യാ
സാനന്ദം ബുധവാരവന്ദിതനായി സ്വയ-
മൂനമെന്നിയേ ശുക്ലപ്രഥമാനകീത്തിയായ്
അശ്വിർക്ഷ്യാധിദൈവതപ്രാപ്തിപൂണ്ടങ്ങുന്നടൻ
'ഷഷ്ടിമൂത്തിയെ' പൂർണ്ണതേജസ്സായ് നിറവേററി.
നാട്ടാരിൽ ബഹുമാനമംഗളാശിസ്സിൽ സ്വയം
നാട്ടീ താവകയശസ്തംഭമൊന്നന്നൽഭേയം
ഇന്നിതു നിജജനതൃപ്തിപോൽ സുസ്ഥാപിതം
തന്നുടെ മനോഭാവംപോലവേ മഹോന്നതം
സ്വാജ്ജിതസമ്പത്തുപോലെത്രയും സുവിപുല-
മൂജ്ജസ്വിയായി 'സ്വർണ്ണസാര'മാസ്സിജയിപ്പൂ.

* * * * *

ആര്യ്യവൈദ്യശാലയ്ക്കിന്നേകനാമധിപതി,
ആര്യ്യവൈദ്യസമാജത്തിന്നുടനധിമന്ത്രി,
ആര്യ്യവൈദ്യകപാഠാലയത്തിന്നാധിഗുരു,
ആര്യ്യവൈദ്യകവർഗ്ഗത്തിന്നങ്ങുവൈദ്യരാജൻ,
രാജാക്കന്മാക്കു വൈദ്യനാകിയ സൽപൂരുഷൻ,
രാജവൈദ്യനാം പ്രാണാചാര്യ്യനെന്നതുസിദ്ധം.
വൈദ്യന്മാക്കുപജീവ്യനായ്ത്തീന്ന ധന്യൻ ഭവാൻ
വൈദ്യരാജനായ്ത്തന്നെ സർവ്വഥാ ജയിക്കുന്നു.

ആയുരാരോഗ്യസൌഖ്യം ജനതയ്ക്കുനക്ഷണം
ആയങ്ങു കൊടുക്കുന്ന 'സുകൃതയോഗശക്തി'.
നൂനമിന്നവിടേയ്ക്കു നൽകീടുമമേയമാ-
മായുരാരോഗ്യസമ്പൽസമൃദ്ധിയെന്നാകിലും
ആയുർവ്വൈദ്യത്തിന്നധിദൈവതമായിരിപ്പോ-
രായ്യം ധന്വന്തരീയം തേജസ്സാദിമം സദാ
ഭാവൽക്കനക്ഷത്രത്തിന്നധിദൈവതങ്ങളും
ഭാവനമൂലം പ്രസാദിച്ചുടൻ യഥാകാമം,
ആചന്ദ്രതാരമേവമനേകം ഷഷ്ടിപൂർത്തി-
യാചരിച്ചീടാൻ തുണച്ചീടട്ടെ മേല്ക്കുമേലെ!!

(6)

## ഷഷ്ടിപൂർത്തിമംഗളാശംസ.

ഹേ! 'വാരിജോ'ത്തമ! ഭവൽകരുണാനുബദ്ധോ
ദാരിദ്ര്യബന്ധനവിമോക്ഷമവാപ്യ നൂനം
സർവ്വത്ര സഞ്ചരതി ലബ്ധസമസ്തകാമഃ
ഷഷ്ട്യബ്ദപൂർത്തിസുമഹേ സുദിനേദ്യ ലോകഃ

വാരിയന്മാർ മുടി ചൂടും
പാരിജാതമാല്യം—
പാരിലെങ്ങും പരത്തുന്നു
ഭൂരിസൌരഭ്യത്തെ.
തന്മധുവൂർന്നൂഴിയെങ്ങും
നന്മവിളയുന്നു
പൂമ്പൊടിതൻ സമ്പത്തെങ്ങും
സംഭരിച്ചീടുന്നു
വാരിയന്മാർക്കെന്നുവേണ്ട,
പാരിലുള്ളോർക്കെല്ലാം

നേരിലുള്ള ദൈവം പി. എസ്സ്.
വാരിയർ ജയിക്ക.
ആയുരാരോഗ്യാദിയൊത്തു
ശ്രീയുതൻ ജയിക്ക.

പണ്ഡിതർ ദേശമംഗലത്തു ഉക്കണ്ടവാരിയർ

(7)

ഷഷ്ട്യബ്ദപൂത്തിമംഗളാശംസ.

വെൽവുക! വെൽവുക! വൈദ്യവിശാരദ!
വെൽവുക! വെൽവുക! വിദ്വന്മണെ!
വെൽവുക! മാനുഷക്കൊറൊരു മാതൃകെ!
വെൽവുക! വാരിയർവംശവീര!

പാവനമായൊരു ജീവചരിത്രം താൻ
താവകം; ആക്കമസൂയാവഹം
പുസ്തകരൂപത്തിലാക്കാതെത്തന്നെ ഹൃ-
ദിസ്ഥമാണേവക്കും തച്ചരിതം.

കേരളമല്ലല്ലിബ്ഭാരതം തന്നിലെ-
സ്സാരമാം വൈദ്യചരിത്രം തന്നിൽ
താവകനാമത്തെത്തങ്കലിപികളിൽ
തന്നെ കുറിക്കും കൃതജ്ഞലോകം.

കത്തിയും കുപ്പിയും സൂത്രക്കുഴൽകളും
ഒത്തു ഭൂപാലാനുകൂല്യത്തോടെ
വന്നുള്ള പാശ്ചാത്യവൈദ്യച്ചടങ്ങോടു
നിന്നെതിർത്തീടാനുറപ്പുമൂക്കും
കാലത്തിനൊത്ത പയററും പരിഷ്കൃത-
കോലവുമാൎന്നുവൈദ്യത്തിനേററം

ഏകിയ മാന്യമഹാശയന്മാരില-
ങ്ങേകനെന്നുള്ളതു സുപ്രസിദ്ധം!

ധ്യാനനിരതന്മാർ, ആനന്ദഭ്രാന്തന്മാർ,
ജ്ഞാനപ്രവൃദ്ധന്മാർ, മാമുനീന്ദ്രർ,
വിസ്തൃത,ഗംഭീര, നിർമ്മലചിത്തമാം
അബ്ധിയിൽനിന്നു സമുദ്ധരിച്ച
ആരോഗ്യകല്പദ്രുബീജങ്ങൾ മുത്തുകൾ
പാരിടമാകെപ്പരത്തീടുവാൻ
അശ്രാന്തമങ്ങുന്നുചെയ്യും പരിശ്രമം
ഈശ്വര! ഞാനെന്തു ചൊല്ലീടേണ്ടു!!
ആര്യവൈദ്യകൈക്കൊള്ളുമാ വൈദ്യശാലതാ-
നാദ്യത്തെത്താവകകീർത്തിസ്തംഭം.
വൈദ്യവിദഗ്ദ്ധരെത്തീർത്തീടും കോളേജും
ഹൃദ്യമായീടുന്ന ഗ്രന്ഥങ്ങളും
എന്നോക്കം ലോകത്തെയങ്ങുകടപ്പെട്ടു-
ത്തുന്നതിന്നായുള്ള ലക്ഷ്യങ്ങളാം.

നാടക രംഗത്തിൽ, സാഹിത്യലോകത്തിൽ
നാട്ടിയോരജ്ജയവൈജയന്തി
ആകാശപത്രത്തിൽത്താവൽക്കസൈദ്യശ-
സ്സാകാം കുറിപ്പുതിളകും കയ്യാൽ!

ലോകോപകാരാത്ഥമായി സ്വജീവിത-
മാകവെ നീക്കിവെച്ചുള്ള ധീമൻ!
ഇന്നു ഭവാനുടെ ഷഷ്ടബ്ദപൂർത്തിയാ-
ണിന്നു ജനങ്ങൾക്കൊരുത്സവം താൻ!
ഇന്നിതിൽ പങ്കുകൊണ്ടീടുവാൻ സംഗതി
വന്നതുകൊണ്ടു കൃതാത്ഥനായ് ഞാൻ!

കൈരളി, ഗീർവ്വാണി, ഹൈൗണിയെന്നിങ്ങിനെ
നാരിമാർ മൂന്നുപേർ ഭാര്യമാരായ്

ഇഷ്ടാനുവർത്തിനിമാരായിട്ടെപ്പൊഴും
പൃഷ്ടാനുമോദമെടുത്തിരുന്നു
നാടകം, കാവ്യാലങ്കാരവും, ശാസ്ത്രവും
ആടിയും പാടിയും വിസ്തരിച്ചും
എല്ലാ രസങ്ങളുമേറും കൊഴുപ്പോടു-
ണ്ടല്ലോ തരുന്നതേ; ധന്യൻ ഭവാൻ!

'നന്മരുദാലയ' ദേവകാരുണ്യത്താൽ
നന്മകൾക്കെല്ലാം നിദാനമായി
ആയുരാരോഗ്യവും സമ്പൽസമൃദ്ധിയും
ശ്രേയസ്സും ചേൎന്നു ജയിക്കമേന്മേൽ!

വെൽവുക! വെൽവുക! വൈദ്യവിശാരദ!
വെൽവുക! വെൽവുക! വിദ്വന്മണേ!
വെൽവുക! മാനുഷൎക്കുറെറാരു മാതൃകേ!
വെൽവുക! വാരിയർവംശവീര!

നെല്ലുവായ് ഉഴുത്രവാരിയർ, ബി. എ, എൽ. ടി.

ശ്രീരസ്തു.

ആയ്യുവൈദ്യശാലാസ്ഥാപകനും, ആയ്യുവൈദ്യസമാജത്തിൻെറ

പ്രഥമ പ്രവത്തകനും, വിശേഷിച്ചു വാരിയർ

സമുദായാഭ്യുദയകാംക്ഷിയും ആയ

# ശ്രീമാൻ പി. എസ്സ്. വാരിയരവർകൾക്ക്

വാരിയർ സമുദായം വകയായി

സന്തോഷബഹുമാനപുരസ്സരം സമപ്പിക്കുന്ന

# മംഗളപത്രം.



ശ്രീമൻ,

വാരിയന്മാരുടെ പഴയ കുലവിദ്യകളിലൊന്നായ വൈദ്യവിദ്യയിൽ അദ്വിതീയനും, സമുദായാഭ്യുദയത്തിന്നു വേണ്ടുന്ന മാർഗ്ഗങ്ങളാലോചിച്ചു തന്നാൽ കഴിയുന്നതൊക്കെ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു ഉത്തമ സമുദായസ്നേഹിയും, ആയുർവൈദ്യപ്രചാരത്തിന്നായി പല വിധത്തിലും ചെയ്തുവരുന്ന പ്രശംസാർഹങ്ങളായ പരിശ്രമങ്ങളെക്കൊണ്ടു കേരളീയർക്ക് എന്നല്ല ഭാരതീയർക്ക് ആകെത്തന്നെ അഭിമാനിക്കത്തക്ക ഒരു പ്രസിദ്ധ പാരമ്പര്യവൈദ്യവാരിയർകുടുംബത്തിലെ അംഗവും ആയ അങ്ങു ജനിച്ചിട്ട് അറുപതു സംവത്സരം തികയുന്ന ഈ ശുഭസന്ദർഭത്തിൽ, കന്യാകുമാരി മുതൽ കാഞ്ഞിരോട്ടുവരെ നീണ്ടു കിടക്കുന്ന കേരളത്തിൻെറ നാനാഭാഗങ്ങളിലുമായി ചിന്നിച്ചിതറിയിരിക്കുന്ന വാരിയർസമുദായം ഒത്തൊരുമിച്ചു സന്തോഷബഹുമാനപുരസ്സരം സമപ്പിക്കുന്ന ഈ മംഗളപത്രം സ്വാദരം സ്വീകരിക്കണമെന്നു ഒന്നാമതായി അപേക്ഷിച്ചുകൊള്ളട്ടെ.

ഒരുകാലത്തു കേരളത്തിൽ പ്രബലവും പ്രശസ്തവുമായിരുന്ന നമ്മുടെ സമുദായം കാലാന്തരത്തിൽ പല കാരണങ്ങളാ

ല്യം ക്ഷീണിക്കുകയും, ബലമേറിയ ഇതരസമുദായങ്ങളുടെ ഇട യിൽപ്പെട്ടു ഞെങ്ങിഞെരുങ്ങുകയും ചെയ്തതിനാൽ കുറെക്കാല മായിട്ട് അതിൻെറ ആത്മീയശക്തി, ഭസ്മച്ഛന്നാഗ്നിപൊലെ, ലേശവും പുറത്തു പ്രകാശിക്കാതെയാണ് കിടന്നിരുന്നത്. തെ ക്കൻദിക്കിൽ രണശൂരനും ഭരണനിപുണനുമായിരുന്ന എരുവ യിൽ അച്ച്യുതവാരിയർ, മദ്ധ്യകേരളത്തിൽ മഹാവീരന്മാരായി രുന്ന തറയ്ക്കൽ ഉണ്ണിക്കണ്ടമേനോൻ, ശങ്കരമേനോൻ എന്നി വർ, ഉത്തരകേരളത്തിൽ കോട്ടയത്തു രാജാവിൻെറ പടത്തലവ നായിരുന്ന പന്നിയമ്പള്ളി രാഘവവാരിയർ ഇങ്ങിനെ നമ്മു ടെ കൂട്ടത്തിൽ ശസ്ത്രധാരണത്തിൽ സുപ്രസിദ്ധന്മാരായിരുന്നവ രുടെ എല്ലാം കാലം കൊല്ലവർഷം പത്താം നൂററാണ്ടോടുകൂടി അവസാനിച്ചു. ശാസ്ത്രവിഷയത്തിലാകട്ടെ, മഹാവിദ്വാനാ യിരുന്ന ദേശമംഗലത്തു കൃഷ്ണവാരിയർ, സർവ്വതന്ത്രസ്വതന്ത്രനാ യ കൈക്കുളങ്ങരെ രാമവാരിയർ ഇവരുടെ കാലം പതിനൊ ന്നാം നൂററാണ്ടിൻെറ പകുതിയായപ്പോഴക്കും കഴിഞ്ഞുപോയ തിനാൽ നമുക്കുണ്ടായിരുന്ന മെച്ചമെല്ലാം നാമാവശേഷമായി. ഈ കൂട്ടത്തിൽതന്നെ, ഭരണനൈപുണ്യത്തിന്ന് ഉത്തമ മാതൃകാ പുരുഷന്മാരായിരുന്ന ഇടക്കുന്നി ശങ്കരവാരിയർ ദിൻവാജി, കുള ത്തൂർ ഉക്കണ്ടനുണ്ണിമൂപ്പിൽവാരിയർ, തറയ്ക്കൽ എരോമമേ നോൻ എന്നീ മഹാന്മാരുടെ ദേഹവിയോഗത്തോടുകൂടി ആ വി ഷയത്തിലും നമുക്കുണ്ടായിരുന്ന പ്രാശസ്ത്യംഅസ്തമിച്ചു. വിദ്വാ ന്മാരും, വൈദ്യം, ജ്യോതിഷംമുതലായ വിദ്യകളിൽവിദഗ്ദ്ധന്മാരു മായി പലരും ഇതിനിടയ്ക്കും നമ്മുടെകൂട്ടത്തിൽ ഉണ്ടായിട്ടില്ലെ ന്നും, ഇപ്പോഴും അപൂർവ്വമായിട്ടില്ലെന്നും പറയുന്നില്ല. പക്ഷെ, മേൽപറഞ്ഞവരെപ്പോലെ ഇതരസമുദായങ്ങളിലുള്ള മഹാന്മാ രേക്കാൾ പ്രത്യേകം ഒരു മഹത്വമുള്ളവരായി അടുത്തകാലത്തു നമ്മുടെ ഇടയിൽ എണ്ണിപ്പറയത്തക്ക ഒരാളുമില്ലാതായി. ആ ഘട്ടത്തിലാണ്, അങ്ങ് ആര്യവൈദ്യശാല സ്ഥാപിച്ച്, ആര്യ

വൈദ്യാഭിവൃദ്ധിക്കുള്ള ശ്രമം തുടങ്ങി, സമുദായത്തിൻെറ മാനം രക്ഷിക്കുവാൻ സർവ്വഥാ ശക്തനാണെന്നു ലോകസമക്ഷം വെളിവാക്കിയത്. 1078-ൽ, അതായതു കാൽ നൂററാണ്ടിന്നും മുമ്പു, ആരംഭിച്ചതായ പ്രസ്തുത വൈദ്യശാലയെ ഇപ്പോൾ ഏതു കവിരാജന്മാക്കും അസൂയപ്പെടത്തക്കനിലയിലുള്ള പ്രസിദ്ധി സമ്പാദിച്ച ഭാരതഖണ്ഡത്തിലെ പ്രാചീനവൈദ്യസമ്പ്രദായത്തിൻെറ വിജയസ്തംഭമായി പ്രകാശിപ്പിച്ചതിൽപരം അഭിമാനകരമായി മറെറന്തൊരു കൃത്യമാണ് ചെയ്യാനുള്ളത്.

ചികിത്സാവൃത്തി നമ്മുടെ കുലവിദ്യകളിലൊന്നാണെന്നു മാത്രമല്ല, അത് അങ്ങയുടെ കുടുംബത്തിൽ പാരമ്പര്യം കൂടി ആകയാൽ അതിൻെറ അഭിവൃദ്ധിക്ക് അങ്ങ് ആര്യവൈദ്യശാലയ്ക്കു പുറമെ പ്രശംസാർഹമായ മററു പല പരിശ്രമങ്ങളും ചെയ്യുന്നുണ്ടെന്നുകൂടി പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ വൈദ്യന്മാരെയെല്ലാം വിളിച്ചുകൂട്ടി നമ്മുടെ വൈദ്യശാസ്ത്രത്തിൻെറ പുനരുദ്ധാരണത്തിന്നുള്ള വഴികളാലോചിക്കുവാനും, ആ വക ആലോചനകളുടെ ഫലങ്ങൾ പ്രവൃത്തിരൂപത്തിൽ വരുത്തുവാനുമായി 'ആര്യവൈദ്യസമാജം' ഏർപ്പെടുത്തുവാൻ പ്രധാനമായി ശ്രമിച്ചതും മററാരുമല്ലല്ലൊ. അതിൻേറയും, ആര്യവൈദ്യശാലയുടേയും പ്രവൃത്തികൾ പൊതുജനങ്ങളെ ധരിപ്പിക്കുവാനും, പൌരസ്ത്യവൈദ്യതത്വങ്ങളെ പാശ്ചാത്യവൈദ്യസിദ്ധാന്തങ്ങളുമായി താരതമ്യപ്പെടുത്തി ഗുണദോഷവിവേചനം ചെയ്യുന്നതിന്നും മററുമായി 'ധന്വന്തരി' എന്നൊരു വൈദ്യമാസികയും 1079 മുതൽക്ക് അങ്ങയുടെ ആധിപത്യത്തിൽ നടത്തിത്തുടങ്ങി. ഈ മൂന്നു പദ്ധതികളിൽകൂടി പ്രച്ഛരിച്ചു, കഴിഞ്ഞ ഇരുപത്തഞ്ചു സംവത്സരത്തിനകം ആര്യവൈദ്യം എത്രയധികം പ്രശസ്തവും ലോകോപകാരപ്രദവുമായിത്തീൎന്നിട്ടുണ്ടെന്നുള്ളതിന്, ജനങ്ങളുടെ ഇടയിൽ വദ്ധിച്ചുവരുന്ന ആര്യവൈദ്യത്തിലുള്ള വിശ്വാസവും, ആയുർവ്വേദവൈദ്യശാലകളുടെ എണ്ണവും മതിയായ തെളിവാണല്ലൊ.

എങ്കിലും ആയുർവ്വെദ്യത്തിന്റെ അഭ്യുദയത്തിൽ അങ്ങ ചെയ്തുവരുന്ന അശ്രാന്തപരിശ്രമത്തെപ്പററിത്തന്നെ രണ്ടു വാക്കുകൂടി പറയാതിരിപ്പാൻ ഞങ്ങളുടെ മനസ്സനുവദിക്കുന്നില്ല. ആയുർവ്വെദ്യസമാജംവകയായി ഒരു പാഠശാല സ്ഥാപിക്കുവാൻ അങ്ങ പൊതുജനസഹായംവഴിക്കു കുറെ ശ്രമിച്ചുനോക്കി എങ്കിലും അതു വിചാരിച്ചപോലെ ഫലപ്രദമാകുന്നില്ലെന്നു കണ്ടപ്പോൾ സ്വന്തം കയ്യിൽനിന്നുതന്നെ പണം ചിലവിട്ടു സമാജത്തിന്റെ പേരിൽ ഒരു പാഠശാല കോഴിക്കോട്ടു സ്ഥാപിച്ചു നടത്തിത്തുടങ്ങി. സാധുക്കളെ സൌജന്യമായി ചികിത്സിക്കാൻ അനവധി ദ്രവ്യം ചിലവാക്കി കോട്ടയ്ക്കൽ ഒരു ധർമ്മാസ്പത്രികൂടി ഏർപ്പെടുത്തിയശേഷം വിദ്യാർത്ഥികളെ തന്റെ സ്വന്തം മേൽനോട്ടത്തിൽ പഠിപ്പിക്കുവാനും കർമ്മങ്ങളിൽ പരിചയിപ്പിക്കുവാനും വേണ്ടി പാഠശാലതന്നെ കോട്ടയ്ക്കലേക്കു മാററി. ആയുർവ്വെദ്യത്തിൽ ശാരീരഭാഗം ഇപ്പോൾ അശേഷം തൃപ്തികരമല്ലെന്നുള്ള അപഖ്യാതി തീർക്കുവാനായി പ്രാചീനങ്ങളും നവീനങ്ങളുമായ ശാരീരതത്വങ്ങളെ കൂട്ടിയിണക്കി 'അഷ്ടാംഗശാരീരം' എന്നൊരു വിശിഷ്ടഗ്രന്ഥം നിർമ്മിച്ചു. ഈ പുസ്തകത്തിന്റെ യഥാർത്ഥമഹത്വം മനസ്സിലാക്കുമ്പോൾ അങ്ങയുടെ അഗാധബുദ്ധിയും ആലോചനാശക്തിയും ആരേയും അത്ഭുതപ്പെടുത്താതിരിക്കയില്ല.

ഇങ്ങിനെ പല പ്രകാരത്തിൽ ആയുർവ്വെദ്യാഭിവൃദ്ധി എന്ന ഒരൊററക്കാര്യത്തിൽ മാത്രമാണ് അങ്ങയുടെ ഇതേവരെയുള്ള പരിശ്രമങ്ങളെല്ലാമെങ്കിലും അവസ്ഥാനുസരണം മററു വിഷയങ്ങളിലെല്ലാം അങ്ങയുടെ ശ്രദ്ധ പതിഞ്ഞിട്ടുണ്ടെന്നു കാണാവുന്നതാണ്. 'പരമശിവവിലാസനാടകക്കമ്പെനി'യുടെ ഏർപ്പാടുകൊണ്ട് അങ്ങയ്ക്കു സംഗീതത്തിലും സാഹിത്യത്തിലുമുള്ള വൈദുഷ്യം വ്യക്തമായിട്ടുണ്ടല്ലൊ. കല്പിതങ്ങളായും തർജ്ജമകളായും അങ്ങ് എഴുതിയ കഥകൾതന്നെയാണല്ലൊ പ്രസ്തുത

നാടകക്കമ്പനിക്കാർ അഭിനയിച്ചുവരുന്നത്. കഥകളി, കൃഷ്ണനാട്ടം മുതലായ പഴയ നാട്യകലകളിൽ അങ്ങ് ആദ്യംതന്നെ അപാരമായ പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളതുകൊണ്ടാണ് ഈ നാടകം ഇത്രമേൽ ആകർഷകമായിത്തീർന്നതെന്ന് അധികമാരും അറിഞ്ഞിരിക്കാനിടയില്ല. എന്നാൽ അങ്ങയുടെ ബഹുവിധങ്ങളായ ഈ വക എല്ലാ പരിശ്രമങ്ങളുടേയും ഫലങ്ങൾ പൊതുവിലെല്ലാവൎക്കും ഗുണപ്രദമായിത്തീരുന്നുണ്ട്. ആ കൂട്ടത്തിൽ അധികം ഗുണം സിദ്ധിക്കുന്നതു വാരിയർ സമുദായത്തിന്നുതന്നെയാണെന്നു കൃതജ്ഞതാപൂർവ്വം ഇവിടെ സ്മരിക്കാതിരിക്കാൻ നിവൃത്തിയില്ല. ആൎയ്യവൈദ്യശാലയിലെ വൎദ്ധിച്ചുവരുന്ന പ്രവൃത്തികളിൽ പ്രധാനപ്പെട്ട കാൎയ്യങ്ങളിലെല്ലാം ഭാരവാഹികളായി നിയമിച്ചിട്ടുള്ളതു വാരിയന്മാരെയാണല്ലൊ. ആൎയ്യവൈദ്യപാഠശാലയിൽ പഠിക്കുന്ന വിദ്യാൎത്ഥികൾക്കു ചെയ്തുകൊടുക്കുന്ന ധനസഹായത്തിൽ അധികഭാഗം അനുഭവിക്കുന്നതും ഈ സമുദായാംഗങ്ങൾ തന്നെയാണ്.

അനവധി ജോലികൾക്കിടയിൽ വാരിയർ സമുദായത്തിന്റെ പൂൎവ്വചരിത്രം അന്വേഷിച്ചറിഞ്ഞ് ഒരു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തിയതും, സ്വജനങ്ങളുടെ അഭ്യുദയത്തിന്നു വേണ്ടതു പ്രവൎത്തിക്കുവാൻ ഒരു 'സമസ്തകേരളവാരിയർ സമാജം' വിളിച്ചുകൂട്ടി ഭംഗിയായി നടത്തിയതും അങ്ങയുടെ സമുദായസേവനവിഷയത്തിലുള്ള പ്രശസ്തകൃത്യങ്ങളാണെന്നും കൂടി ഈ ഘട്ടത്തിൽ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ഇങ്ങിനെ അങ്ങുനിമിത്തം നമ്മുടെ സമുദായത്തിന്നുണ്ടായിക്കൊണ്ടിരിക്കുന്ന ഏറെക്കുറെ വലുതായ അനേകം സഹായങ്ങളെപ്പററി ഇവിടെ പ്രത്യേകം പ്രത്യേകം എടുത്തുപറവാൻ സാദ്ധ്യമല്ല. എങ്കിലും "സ ജാതോ യേന ജാതേന യാതി വംശസ്സമുന്നതിം" എന്നുപറഞ്ഞ കൂട്ടത്തിൽതന്നെ നമ്മുടെ സമുദായത്തിന്നുണ്ടായിരുന്ന ആ പൂൎവ്വമഹിമ അങ്ങ് ഒരാൾ നിമിത്തം

വീണ്ടും പൂർത്തിയായി സ്ഥാപിക്കപ്പെട്ടു എന്നുള്ള, അഭിമാനകരമായ സംഗതികളെ ഇവിടെ എടുത്തുപറയാതെ കഴികയില്ല. എന്നാൽ മേലിലും അങ്ങയുടെ സഹായം വളരെ വർദ്ധിച്ചുവരുമെന്നു പൂർണ്ണമായി വിശ്വസിക്കുന്നതോടുകൂടി അങ്ങയുടെ ഷഷ്ടിപൂർത്തി മഹോത്സവത്തിൽ ഭാഗഭാക്കുകളാവാൻ ഭാഗ്യം സിദ്ധിച്ച ഞങ്ങൾ അങ്ങേയ്ക്കു് പരമായുസ്സും അനശ്വരങ്ങളായ ആരോഗ്യസമ്പത്സമൃദ്ധികളും ഉണ്ടാവാൻ സാക്ഷാൽ ജഗദീശ്വരനായ പരമശിവനെ പ്രാർത്ഥിക്കുകയും ഞങ്ങൾക്കുള്ള സന്തോഷാധിക്യത്തിന്റേയും സമുദായാഭിമാനത്തിന്റേയും ഒരു ലഘുസൂചകം മാത്രമായി ഈ മംഗളപത്രത്തെ ബഹുമാനഭക്തിപുരസ്സരം സമർപ്പിക്കുകയും ചെയ്യുന്നു. മംഗളം ഭവതു.

കോട്ടയ്ക്കൽ, } എന്നു, വിനീതവിധേയരായ
൧൧൦൮ മീനം ൨൨. } വാരിയർസമുദായാംഗങ്ങൾ.

---

ആര്യവൈദ്യസമാജത്തിന്റെ

പ്രഥമപ്രവർത്തകനും, ട്രസ്റ്റിയും, കാര്യദർശിയുമായ

## ശ്രീമാൻ പി. എസ്സ്. വാരിയരവർകൾക്ക്

മേപ്പടി സമാജം വകയായി സമർപ്പിക്കുന്ന

## മംഗളപത്രം.

---

ശ്രീമന്മഹാശയ!

കേരളത്തിലെ ആര്യവൈദ്യകസംഘമായ ഈ സമാജം സ്ഥാപിച്ചതു്, ഈ വക വലിയകാര്യങ്ങളിൽ പൂർണ്ണമായ വിജയം സിദ്ധിക്കണമെങ്കിൽ ഒരു സംഘം മുഖേന തന്നെ പരിശ്രമിക്കണമെന്നും എന്നാൽ മാത്രമെ വേണ്ടുന്നിടത്തോളം ശക്തിയും നിലയും വിലയുമുണ്ടാകയുള്ളൂ എന്നും കരുതീട്ടാണല്ലൊ. മ

ലയാളത്തിൽ പ്രമാണപ്പെട്ട വൈദ്യന്മാരെയെല്ലാം കൂട്ടിച്ചേൎത്ത് നിയമപ്രകാരം 1078-ൽ സ്ഥാപിച്ച് 1082-ാമതിൽ റജിസ്റ്റ്രാക്കിയ ഈ സമാജം ഭവാന്റെ ഷഷ്ട്യബ്ദപൂൎത്തി കൊണ്ടാടുന്ന ഈ ശുഭാവസരത്തിൽ അനുമോദനത്തെ രേഖപ്പെടുത്തി കൃതജ്ഞതയെ പ്രകടിപ്പിക്കുന്നത് സമുചിതവും എല്ലാവൎക്കും സന്തോഷപ്രദവുമാണെന്നുള്ളതിന്നു സംശയമില്ല.

ഈ സമാജത്തെ സ്ഥാപിച്ച് റജിസ്റ്റ്രാക്കി എല്ലാ കാൎയ്യങ്ങളും നിൎവ്വഹിക്കേണ്ടതിന്നു അത്യാവശ്യകമായ മൂലധനം സമ്പാദിപ്പാൻ ഒരു പന്തീരാണ്ടിനു മുമ്പ് കുറെ പരിശ്രമം ചെയ്തുവെങ്കിലും അതുകൊണ്ടു വിചാരിച്ചതുപോലെയുള്ള ഫലം സിദ്ധിക്കാതിരുന്നിട്ടും നിരാശപ്പെടാതെ സ്ഥിരോത്സാഹത്തോടുകൂടി പ്രവൎത്തിച്ച് സ്വന്തം പണം ധാരാളമായി ചിലവിട്ട്, ഉദ്ദിഷ്ടകാൎയ്യങ്ങളെ നടത്തിക്കൊണ്ടുപോരികയും, എല്ലാ വിധത്തിലും ആവശ്യമായ വൈദ്യപാഠശാലകൂടി സമാജം വകയായി സ്ഥാപിച്ചു സ്വന്തം പണം കൊണ്ടു ക്രമമായി നടത്തിവരികയും, ആ പാഠശാല തക്ക അദ്ധ്യാപകന്മാരെക്കൊണ്ടും ഉത്സാഹികളായ വിദ്യാൎത്ഥികളെക്കൊണ്ടും ആശാസ്യമായ വിധത്തിൽ നടത്തേണ്ടതിന്നു എല്ലാ വിധത്തിലും ഉത്സാഹിക്കുകയും ചെയ്യുന്നതു ഈ അവസരത്തിൽ പ്രത്യേകം ഓൎമ്മവെച്ചുകൊള്ളുന്നു.

അത്രയുമല്ല, ഈ സമാജത്തിന്റെ വാൎഷികോത്സവം ആദ്യകാലത്തിൽ തലശ്ശേരി, വടകര, പട്ടാമ്പി, തൃശ്ശിവപേരൂർ, പാലക്കാട് മുതലായ പല പ്രധാന സ്ഥലങ്ങളിലുംവെച്ച് വളരെ ആഘോഷത്തോടുകൂടി നടത്തിയതും വൈദ്യസംബന്ധമായ പ്രശ്നം ആൎയ്യവൈദ്യത്തിന്റെ യോഗ്യതക്കനുസരിച്ചവിധം ഭംഗിയായി നടത്തിയതും, ഇപ്പോൾ വേറെ അനേകകാൎയ്യങ്ങളിൽ പ്രവൎത്തിക്കേണ്ടതായി വന്നിട്ടുണ്ടെങ്കിലും നിയമപ്രകാരം സമാജത്തിന്റെ അഭിവൃദ്ധിക്ക് വേണ്ടതെല്ലാം ചെയ്തുകൊ

ണ്ടിരിക്കുന്നതും ഈ അവസരത്തിൽ കൃതജ്ഞതാപൂർവ്വം ഈ സമാജം സ്മരിക്കാതിരിക്കുന്നില്ല.

ആയ്യവൈദ്യത്തിന്റെ പ്രചാരത്തിന്ന് ആദ്യകാലംമുതൽക്ക് ഇന്നെവരക്കും ഈ സമാജംവഴിക്കല്ലാതെ സ്വന്തമായും ഉത്സാഹിച്ചുവരുന്നതും, അതിൽ ആദ്യമെ സ്ഥാപിച്ച ആയ്യവൈദ്യശാല ഭാരതവഷത്തിൽ മാത്രമല്ല പുറംരാജ്യങ്ങളിൽ കൂടിയുള്ള രോഗികൾക്കും വൈദ്യന്മാക്കും ഉപകാരപ്രദമായവിധം നടത്തിവരുന്നതും, ആയ്യവൈദ്യപ്രകാരം രോഗികളെ കിടത്തിചികിത്സിക്കേണ്ടതിന്ന വിധിക്കനുസരിച്ച് ആരോഗ്യശാല (ധമ്മാസ്പത്രി) സ്ഥാപിച്ച് സവ്വസമ്മതമാകത്തക്ക നിലയിൽ നടത്തിവരുന്നതും, ആയ്യവൈദ്യശാസ്ത്രത്തിലെ ശാരീരഭാഗം ഇപ്പോഴത്തെ നിലക്ക പരിപൂണ്ണമല്ലെന്നുള്ള അപവാദത്തെ അനേക വൈദ്യന്മാരാൽ അഭിനന്ദിക്കപ്പെട്ടുവരുന്ന ഗ്രന്ഥത്തിന്റെ നിമ്മാണംകൊണ്ട് ഇല്ലാതാക്കിതീത്തതും പ്രത്യേകം പ്രശംസിക്കത്തക്ക കായ്യങ്ങളാകുന്നു.

അധികവിസ്തരത്തെ ഭയപ്പെട്ടു ബാക്കി വക്തവ്യാംശങ്ങളെ വിട്ടുകളകയും അരോഗദൃഢഗാത്രതയോടും യഥോത്തരാഭ്യുദയത്തോടും കൂടി ശാസ്ത്രവിഹിതമായ പരമായുസ്സു മുഴുവനും അനുഭവിപ്പാൻ ആശംസിക്കുകയും, ആയ്യവൈദ്യപ്രചാരത്തിന്നുള്ള ഉത്സാഹത്തെ വദ്ധിപ്പിച്ചുകൊണ്ടുവരുവാനും ഈ സമാജവും സമാജം വകയായ പാഠശാലയും സ്വന്തം ആയ്യവൈദ്യശാലയും ആരോഗ്യശാലയും എന്നെന്നും ഉൽകൃഷ്ടനിലയിൽ നടന്നുവരുവാൻ തക്കവിധം വേണ്ടുന്ന ഏപ്പാടുകളും മൂലധനസ്ഥാപനവും ചെയ്യുവാനും അപേക്ഷിക്കുകയും, സമാജത്തിന്റെ ആശംസയും അപേക്ഷയും സഫലീകരിപ്പാൻ സാക്ഷാൽ പരമശിവനെ പ്രാത്ഥിക്കുകയും ചെയ്തുകൊണ്ടു ഈ മംഗളപത്രത്തെ കൃതജ്ഞതാപൂവ്വം സമപ്പിക്കുന്നു.

കോട്ടക്കൽ,
10—4—1929.

എന്ന്
ആയ്യവൈദ്യസമാജാംഗങ്ങൾ.

श्रीमदार्यवैद्यपाठशालाप्रतिष्ठापकानामध्यक्ष (Principa ) स्थानमलङ्कुर्वताञ्च

मान्यश्री 'पि. एस्. वारियर्'महाशयानां सन्निधौ तदीयषष्ट्यब्दपूर्ति-

विजयमंगळमहोत्सवदिवसे तत्पाठशालायामधीतवद्भिरधी-

यानैश्च सर्वैर्विद्यार्थिभिर्मिळित्वा समर्पितेयं

# मंगळपत्रिका.

मान्यश्री सद्गुरुमहाभागाः !

अति हि नाम प्रमोदामहे वयं, यदद्य तत्रभवतामाचार्यवर्याणामस्मिन् मद्धयायुःपूर्तिमंगळमहादिन एवमत्रैकीभूयास्मदन्तरंगस्थभक्तिबहुमानस्नेहातिरेकादिप्रकाशिकामिमां मंगळपत्रिकां श्रीमत्पादमूले सविनयं समर्पयितुं साधीयांसं भागधेयपरिपाकमलभामहीति । आर्याः! न चैतन्नो न विदितं, यत् प्रस्तुतेऽस्मिन् विषये सर्वेपि जनास्ससन्तोषं भागभाजो भवेयुरिति। स्थाने चैतत्, यतो जन्मवतामवश्यसंसाधनीयानां पुरुषार्थानां मूलमुत्तममारोग्यं खलु विदुः । यन्निबद्धमेव दीर्घायुरप्यवतिष्ठते । तादृशारोग्यारामगमनायास्मत्पूर्वर्षिवर्योपज्ञमेवायुर्वेदाख्यस्सुगमोऽस्माकं समुचितो निरपायश्च पन्थाः। कालातिक्रमणेनापर्याप्तगमनसौकर्यं महापथं तमश्रान्तबहुप्रयत्नेन कालोचितं परिष्कृत्य मार्गस्य शोभनतापौष्कल्यादिना तन्मार्गगामिनां जीवितस्य सुरक्षितत्वेन च महतीमुपकृतिमापादयन्तोस्मद्गुरुपादा निस्संशयं "नवीनधन्वन्तरि"रिति प्रथीयसीं प्रथामर्हन्त्येवेत्यत्र नास्ति काचन सन्देहकणिकापि । तस्मात्तादृङ्महोपकारकर्तॄणां तत्रभवतामायुस्संबन्धिन्यस्मिन् विजयमंगळाभ्युदयावसरे न केवलं भारतीया अपि तु द्वीपान्तरीया अप्यवश्यमभिनन्देयुर्मंगळमाशंसमानास्तत्रभवद्भिरनुष्ठितानि जनसामान्यक्षेमोपयोगीनि तत्तत्कृत्यानि स्मारं स्मारं तत्र तत्र सोत्साहाघोषातिशयम् ।

तथापि प्रतिफलस्वीकरणं विनैव सवात्सल्यं तामायुर्वेदविद्यां प्रसादीकृत्य श्रीमद्भिस्सुगमं प्रकाशितजीवितयात्रापथानामस्माकमस्ति भवदन्तेवासिनां विषयेऽस्मिन्नन्यादृश्येव काचन धुर्यतेत्यत्र कस्यापि न स्याद्विशयः। "विद्याधनं सर्वधनात् प्रधानं," "एकाविद्या वैद्यमाध्यात्मिकं वा" इत्याद्यभिज्ञवचने समालोच्यमाने सत्यत्युत्कृष्टः कदाप्यनश्वरश्चायं भवद्दत्तो महानिधिरिति निस्तर्कोयमंशः। अपिचाद्य भवन्तः प्रायेण सर्वानपि विद्यार्थिनः पितृनिर्विशेषं प्रत्यवेक्ष्य यथोचितमासिकवेतनादिबहुविधसाहाय्यदानेनाप्यनुगृह्णन्तः प्रोत्साहयन्तीत्यस्मिन् महोद्यमे श्रीमतामायुर्वेदप्रतिपत्तिर्वा, उत लोकोपकारश्रद्धालुता वा, आहोस्विच्छिष्यजनवात्सल्यं वा किं मुख्यतमं निदानमिति न केनापि शक्यत इदन्तया तर्कयितुम्। अहो ! गंभीराभिप्रायता महापुरुषाणां !! परञ्च सुशिक्षितानां प्रशस्तवैद्यानां दौर्लभ्यमप्यायुर्वेदचिकित्सासंप्रदायस्याधोगतिहेतुषु मुख्यतमं किमपीति सूक्ष्मतत्वं समालोच्याऽवगम्य तन्न्यूनतापरिहारार्थं खलु कापि सुपरिष्कृतेयं पाठशालापि भवद्भिर्यथाकालं स्थापिता। प्रायेण सफलश्चास्ते श्रीमतां स सदुद्देशः। यदेतावता कालेन पाठशालायामस्यां निपुणमभ्यस्तविद्या बहिरागता अनेकपरिष्कृतवैद्यास्तत्र तत्र प्रशस्तया रीत्याऽद्य वैद्यवृत्तिमाकलयन्तो वर्तन्त इत्येतन्मन्यामहे महत्तरं नश्चारितार्थ्यमन्यादृशाभिमानहेतुम्।

तथाहि श्रीमदीयैरार्यवैद्यशाल, धर्मचिकित्साशालप्रभृतिभिः स्थापनैरार्यवैद्यशास्त्रस्य तद्द्वारा लोकस्य च संभृतं क्षेमोत्कर्षं सर्वविदितं न वयमत्र विस्तरभयादाम्रेडयामः। तत्सांन्निध्यवशादस्माकं क्रियापरिचयादिषूपलभ्यमाना सर्वसौकरी तत्तादृशीत्येव केवलं वक्तुं युज्यते। विशेषतश्च नवीनसिद्धान्तानुसारेण तत्रभवद्भिः स्वयं निबध्य प्रकाशितं शारीरशास्त्रसारसर्वस्वभूत "मष्टांगशारीरा"ख्यं तन्त्रमवश्यमायुर्वेदवैद्यभाण्डागारे अनश्वरमपूर्वममूल्यञ्च किमपि दिव्यरत्नमेव विराजेतेति सविशेषं प्रशंसनीयोयमारंभः। अथच स्वशरीरश्रममविगणय्यापि तदधुना पाठशालायां श्रीमद्भिरेवाध्याप्यत इत्ये-

तत्सांप्रतमधीयानानामसाधारणः कोपि भागधेयस्य गरिमा। यतः प्रबन्धकर्तृमुखादेव तन्त्रार्थतत्वं साक्षात् गृहीतुं नहि लभ्येत सार्वकालीना सौकरी। किं वहुना, आयुर्वेदस्य तद्विद्यार्थिनामस्माकञ्चैतादृक्षबहुप्रकारमहाभ्युदयहेतुभूतेषु तत्रभवत्स्वतितरां खल्वधमर्णाः स्मो वयमिति सत्यं जानीम एव। किन्तु प्रयोजनान्तरमनुद्दिश्यैव लोकोपकारमात्रनिबद्धलक्ष्याणां जगदीश्वरानुग्रहेण सर्वसंपत्सामग्र्यसंपन्नानां भवादृशामुदारमहापुरुषाणां विषये किमिव कृत्वा, केन वा, कथं वा अनृणीभवेम। वाक्शतसहस्रैरप्यस्माकं कृतज्ञता यथोचितं प्रकटयितुं न शक्यत एव।

अतो भवदीयविधेया इमे इदमेकमेवेदानीं सशपथं प्रतिजानीमहे यत् सर्वे वयं तत्रभवतामुपदेशमादर्शञ्चानुसृत्य वैद्यवृत्तौ यावच्छक्यं प्रयतमाना वर्तिष्यामहे इति। परं प्रार्थयामश्च वयमियं पाठशाला जगन्नियन्तुर्विश्वंभरस्य तत्रभवताञ्च करुणाकटाक्षेणाचन्द्रतारमितोप्युत्तरोत्तराभ्युदयशालिनी मातृकाभूता विजेजीयतामिति। किञ्च तत्रभवन्तोप्यायुर्वेदभाग्यावतारभूता अस्मदाचार्यवर्या आयुरारोग्यादिसर्वश्रेयःपुञ्जपरिपूर्णा दिगन्तविश्रान्तयशस आयुर्वेदाभ्युदयाधानविधौ पूर्वाधिकेन समुत्साहेन प्रवर्तमानाः पूर्णायुषा तावन्निरतन्द्रं नितान्तसुखिनो जीयासुरित्यभ्यर्थयामहे मुहुर्मुहुर्भगवन्तं साक्षाद्धन्वन्तरिमिति शुभम्॥

इति

कोट्टक्कल्, — विनीतः शिष्यसंघः

१०–४–१९२९.

സാക്ഷാൽ ആര്യവൈദ്യശാലയുടെ സ്ഥാപകനും,
കേരളത്തിലെ പൊതുജനോപകാരികളിൽവെച്ചു
പ്രഥമഗണനീയനും,
വിദ്യാഭ്യാസാദിവൃദ്ധിക്കുവേണ്ടി അശ്രാന്തപരിശ്രമം
ചെയ്തുവരുന്ന മഹാനുമായ മഹാരാജ മാന്യരാജശ്രീ

# പി. എസ്സ്. വാരിയർ അവർകൾക്ക്

കോട്ടയ്ക്കൽ ഗേൾസ് സ്കൂളിലെ അദ്ധ്യാപികമാർ സമർപ്പിക്കുന്ന

## മംഗളപത്രം.

ഈ രാജ്യത്തിന്റെ നാനാഭാഗങ്ങളിൽനിന്നും എത്തിച്ചേർന്നിട്ടുള്ള മഹാന്മാരുടെ മംഗളപത്രസമർപ്പണാശീർവ്വാദങ്ങൾക്കിടയിൽ ഏററവും എളിയവരും അബലകളും ആയ ഞങ്ങളുടെ നിഷ്കളങ്കവും ഹൃദയപൂർവ്വവുമായ സ്നേഹബഹുമാനങ്ങളെ പ്രദർശിപ്പിക്കുവാൻ വേണ്ടി അവിടുത്തെ ഷഷ്ടിപൂർത്തിദിനമായ ഇന്ന് ഈ മംഗളപത്രസമർപ്പണത്തിന്നനുവദിച്ചതിൽ ഞങ്ങൾ ഒന്നാമതായി നന്ദി പറഞ്ഞുകൊള്ളുന്നു.

ഞങ്ങളുടെ വിദ്യാലയം 1914 ഫെബ്രുവരിയിലാണു സ്ഥാപിച്ചിട്ടുള്ളതു്. അന്നുമുതൽ ഇന്നേവരെ യാതൊരു പ്രതിഫലവും കൂടാതെ സ്കൂളാവശ്യാത്ഥമായി കിഴക്കേക്കോവിലകത്തുനിന്ന് ഒരു എടുപ്പു പണിചെയ്തുതന്നതിന്നു കോവിലകത്തോടുള്ള അളവററ കൃതജ്ഞതയെ പ്രദർശിപ്പിക്കാതിരുന്നാൽ ഞങ്ങൾ കൃതകൃത്യരാകുന്നതല്ല. വിശേഷിച്ചു സാഹിത്യലോകത്തിൽ അനശ്വരമായ കീർത്തി സമ്പാദിച്ച മനോരമത്തമ്പുരാട്ടിയുടെ സന്താനങ്ങളായ കോവിലകാംഗങ്ങൾ ഞങ്ങൾക്കെന്നുമാത്രമല്ല ഈ നാട്ടുകാർക്കൊട്ടാകെ ചെയ്യുന്ന സഹായസഹകരണങ്ങൾക്കു ഞങ്ങൾ ആജീവനാന്തം കടപ്പെട്ടിട്ടുള്ളവരും, ഈ അടുത്തകാലത്തു് ഇവിടെ ഒരു ഹൈസ്കൂൾകൂടി സ്ഥാപിച്ചതിന്നു രാജ്യ

മാനവേദൻ രാജാവെന്ന ഇപ്പോഴത്തെ ഏറാൽപ്പാട്ട തമ്പുരാനവർകളോട്ട നന്ദിയുള്ളവരും ആകുന്നു. ഇപ്പോഴും ഞങ്ങളുടെ പുതിയ സ്കൂൾപണിക്കു സൌജന്യമായി സ്ഥലം കോവിലകത്തുനിന്നു തന്നിട്ടുണ്ടെന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണ്.

എന്നാൽ ഇവിടെ ഗവമ്മേണ്ട കല്പനപ്രകാരം അവർണ്ണബാലികമാക്കും സ്കൂളിൽ പ്രവേശം നൽകുവാൻ ഞങ്ങൾ നിർബ്ബന്ധിതരായിരിക്കുന്നു. സ്കൂൾ സ്ഥിതിചെയ്യുന്നതു കോവിലകത്തിൻെറ പരിസരപ്രദേശങ്ങളിലാകയാൽ അതിന്നു അസൌകര്യം നേരിടുകയും, അതു കാരണത്താൽ സ്കൂൾ ഇവിടെനിന്നു എടുത്തുകളയുന്നതാണെന്നുള്ള ബോഡിലെ കല്പന കിട്ടുകയും ചെയ്തപ്പോൾ ഞങ്ങൾ വ്യസനപരവശകളായി. ഈ ആപൽഘട്ടത്തിൽ വിശാലഹൃദയനും പരോപകാരതല്പരനുമായ അങ്ങ സ്കൂളാവശ്യത്തിന്ന് ഒരു പുതിയ കെട്ടിടമുണ്ടാക്കുവാൻ ഗണ്യമായ ഒരു സംഖ്യ ബോർഡുപ്രസിഡണ്ടിൻെറ പക്കൽ ഏല്പിച്ചുവെന്നു കേട്ടപ്പോൾ ഞങ്ങൾക്കുണ്ടായ സന്തോഷം എത്രമാത്രമാണെന്നു പറഞ്ഞറിയിപ്പാൻ പ്രയാസമാണ്. അപ്രതീക്ഷിതമായ ഈ വിലയേറിയ സഹായം—അങ്ങയുടെ വിശാലഹൃദയത്തിൻേറയും ഔദാൎയ്യത്തിൻേറയും ഉത്തമദൃഷ്ടാന്തം—ഞങ്ങൾക്ക് ഉപജീവനമാൎഗ്ഗത്തെ ഉണ്ടാക്കിത്തന്നുവെന്നു മാത്രമല്ല, ഈ ദിക്കിലെ അഗതികളായ പെൺകുട്ടികളുടെ നാമാവശേഷമാകുമായിരുന്ന വിദ്യാഭ്യാസത്തിന്നു മതിയായ പ്രോത്സാഹനവും പോഷണവും നൽകുകകൂടിച്ചെയ്തിരിക്കുന്നു.

വൈദ്യവിഷയത്തിൽ മാത്രമെ അങ്ങയ്ക്കു ശ്രദ്ധയുള്ളുവെന്നു പറയുമാറുണ്ടെങ്കിലും പരോപകാരപ്രദമായ കാൎയ്യങ്ങളിലൊന്നും അങ്ങ ശ്രദ്ധവെക്കാതിരിക്കുന്നില്ലെന്നു മേൽപറഞ്ഞ വസ്തുതതന്നെ തെളിയിക്കുന്നുണ്ടല്ലോ. പൊതുജനനാഗരികത്വത്തിന്നുവേണ്ടി പ്രാഥമികവിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിക്കുന്ന ദേ

ശാഭിമാനിയായ അങ്ങു സുമാർ പന്ത്രണ്ടു കൊല്ലം മുമ്പു കോഴിക്കോട്ടു സ്ഥാപിച്ചതും, പിന്നീടു ഇങ്ങോട്ടു മാററി സ്വന്തം ചിലവിന്മേൽ നടത്തിവരുന്നതുമായ ആയുവ്വൈദ്യപാഠശാലയും വിദ്യാത്ഥികൾക്കു ഏററവും ഉപകാരപ്രദമായിരിക്കുന്നു. എന്നാൽ ഒരു സംസ്കൃതപാഠശാലയുടെ അഭാവം നിമിത്തം ഈ നാട്ടുകാരായ ദുർല്ലഭം വിദ്യാത്ഥികൾക്കു മാത്രമേ അതിൻെറ പൂണ്ണമായ ഗുണം അനുഭവിക്കുവാൻ സാധിക്കുന്നുള്ളൂ. അതിനാൽ ഒരു സംസ്കൃതപാഠശാലകൂടി ഏർപ്പെടുത്തി വിദ്യാത്ഥിനികൾക്കും അതിൽ പ്രവേശം കൊടുത്തു ക്രമേണ ആയുവ്വൈദ്യപാഠശാലയിലും അവരെ സ്വീകരിച്ചു കേരളീയമഹിളകളുടെയിടയിൽ ആയുവ്വൈദ്യപഠനത്തിന്നു പ്രചാരമുണ്ടാക്കുവാൻ ഞങ്ങൾ സവിനയം അഭ്യത്ഥിച്ചുകൊള്ളുന്നു.

അങ്ങയുടെ ആയുവ്വൈദ്യശാല, സ്ത്രീകളായ ഞങ്ങൾക്കാണു ഏററവും ഉപകാരപ്രദമായിട്ടുള്ളതെന്നു പറഞ്ഞാൽ അതു് ഒട്ടും അതിശയോക്തിയായിരിക്കയില്ല. അതിന്നുപുറമെ, അങ്ങു് ഒരു ധമ്മാസ്പത്രി കൂടി സ്ഥാപിച്ചു് അവിടെ ഒരു ഇംഗ്ലീഷു ഡാക്ടരെ നിയമിച്ചതു ഞങ്ങൾക്കു് എത്രത്തോളമാണു സഹായമായിട്ടുള്ളതെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. അന്യദിക്കുകളിൽനിന്നു ഡാക്ടർമാരെക്കൊണ്ടുവന്നു് ആപൽക്കരമായ പ്രസവക്കേസ്സുകളെ നിവൎത്തിക്കുകയെന്നതു സാധുക്കൾക്കു് ഒട്ടും സുകരമല്ല. സാധിക്കുന്നവൎക്കുതന്നെ ദൂരസ്ഥന്മാരെത്തുമ്പോഴെയ്ക്കു കാൎയ്യം തകരാറിലാകുവാനും എളുപ്പമാണല്ലൊ. അതുകൊണ്ടു് അദ്ധ്യാപികമാരുടെ നിലയ്ക്കു പുറമേ, ഈ ദിക്കിലെ സ്ത്രീസമുദായത്തിൻെറ പ്രതിനിധികളായും അങ്ങയുടെ അനേകവിധ സഹായങ്ങൾക്കു ഞങ്ങൾ ഹാൎദ്ദമായി നന്ദിപറഞ്ഞുകൊള്ളുന്നു.

മേലിലും ഞങ്ങളുടെ വിദ്യാലയത്തിൻെറ ഭാവിശ്രേയസ്സിന്നായി യഥാവസരം സഹായിക്കുവാനും, മേൽപ്രസ്താവിച്ച പ്ര

കാരം വിദ്യാൎത്ഥിനികൾക്കുകൂടി ഉപകരിക്കുന്നതായി • ഇവിടെ ഒരു സംസ്കൃതപാഠശാല സ്ഥാപിക്കുവാനും, വിദ്യാൎത്ഥിനികളേയും ആൎയ്യവൈദ്യപാഠശാലയിൽ സ്വീകരിപ്പാനും വീണ്ടുംവീണ്ടും അഭ്യൎത്ഥിച്ചുകൊണ്ടും, അങ്ങയുടെ എല്ലാ സ്ഥാപനങ്ങൾക്കും വിജയമാശംസിച്ചും, അങ്ങ് അധികകാലം ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുകൂടി സുഖിച്ചിരിപ്പാൻ അഭീഷ്ടവരദാനതല്പരനായ സാക്ഷാൽ ജഗദീശ്വരനെ ഹൃദയപൂൎവ്വം പ്രാൎത്ഥിച്ചുകൊണ്ടും ഈ മംഗളപത്രം ഏററവും ഭക്തിബഹുമാനങ്ങളോടുകൂടി ഞങ്ങൾ അങ്ങയ്ക്കു സമൎപ്പിച്ചുകൊള്ളുന്നു.

കോട്ടയ്ക്കൽ,
1104 മീനം 28-ാംനു-

എന്ന് അവിടുത്തെ
വിധേയകളും, വിനീതകളുമായ
ഗൎൾസ് സ്കൂളിലെ അദ്ധ്യാപികമാർ.

---

സാക്ഷാൽ ആൎയ്യവൈദ്യശാലയുടെ സ്ഥാപകനും

സാധുസംരക്ഷകനുമായ

മഹാരാജമാന്യരാജശ്രീ

## പി. എസ്സ്. വാരിയർവർകൾക്ക്

മാപ്പിളമാരുടെ വകയായി സമൎപ്പിക്കുന്ന

## മംഗളപത്രം.

---

പാരമ്പൎയ്യമായിത്തന്നെ ചികിത്സക്കും സാധുസംരക്ഷണത്തിന്നും കേൾവികേട്ട ഒരു പഴയ കുടുംബത്തിലെ കാരണവരും, ആൎയ്യവൈദ്യശാലാസ്ഥാപനം മുതലായ അനവധി സൽപ്രവൃത്തികളാൽ ജാതിമതഭേദം കൂടാതെ സകലജനങ്ങളുടേയും പ്രീതിബഹുമാനങ്ങൾക്കു പാത്രമായിട്ടുള്ള ഒരു മഹാനുമായ അവിടയ്ക്കു അറുപതുവയസ്സു തികയുന്ന ഈ ശുഭദിവസത്തിൽ, ഉന്നതസ്ഥിതിയിലുള്ള പല ജാതിക്കാരിൽനിന്നും അനേകം മം

ഗളപത്രങ്ങളും സമ്മാനങ്ങളും കിട്ടുവാനിടയുള്ള കൂട്ടത്തിൽകൂടി പരമസാധുക്കളും വിദ്യാവിഹീനന്മാരുമായ ഞങ്ങളുടെ വകയായും ഒരു മംഗളപത്രം സ്വീകരിക്കാമെന്നു സദയം സമ്മതിച്ച അവിടുത്തെ ബുദ്ധിഗുണത്തിന്നു ഞങ്ങൾ എന്നെന്നും കടപ്പെട്ടിട്ടുണ്ടെന്ന് ഒന്നാമതായി പ്രസ്താവിച്ചുകൊള്ളട്ടെ.

സാമൂതിരിരാജകുടുംബവും മാപ്പിളമാരും തമ്മിലുള്ള പഴയ ബന്ധത്തിന്നും താല്പര്യത്തിന്നും അനുസരിച്ചു, ആ രാജകുടുംബത്തിന്റെ ഒരു പ്രധാനശാഖയായ കിഴക്കേകോവിലകമാണ് ഈ ദിക്കിൽ മാപ്പിളമാരെ ആദ്യംതന്നെ വരുത്തി കുടിപാർപ്പിക്കുകയും രക്ഷിച്ചുപോരികയും ചെയ്തിട്ടുള്ളത്. ഇങ്ങിനെ കോവിലകത്തുനിന്നുള്ള സഹായം ഞങ്ങൾക്ക് ഇന്നും എന്നുമുള്ളതാണെങ്കിലും ഞങ്ങളുടെ ഇടയിൽ ക്രമേണ ജനസംഖ്യ വളരെ വൎദ്ധിച്ചുവരുന്നതുകൊണ്ട് പലക്കും ഉപജീവനത്തിന്നു തക്കതായ പ്രവൃത്തികളില്ലാതെ ബുദ്ധിമുട്ടിന്നിടവന്നുതുടങ്ങി. ആ അവസരത്തിലാണ് അവിടുന്നിവിടെ വൈദ്യശാലയുടെ ഏർപ്പാടു തുടങ്ങിയത്. ഇതുനിമിത്തം ഞങ്ങളുടെ കൂട്ടരിൽ പലതരത്തിലുള്ളവക്കും ഓരോവക പ്രവൃത്തിക്കും കഴിച്ചിലിന്നും വകയായി. അതുപോലെതന്നെ അവിടുത്തെ ധൎമ്മാസ്പത്രികൊണ്ടും അധികം ഗുണം അനുഭവിക്കുന്നതു ഞങ്ങളുടെ കൂട്ടത്തിലുള്ള സാധുക്കൾതന്നെയാണ്. അവിടുത്തെ ഈ വക ഏർപ്പാടുകളെല്ലാം ദിവസംതോറും പുഷ്ടിപ്പെട്ടുവരുന്നതോടുകൂടി ഞങ്ങൾക്കും അധികമധികം ഉപജീവനമാൎഗ്ഗങ്ങളും ചികിത്സാസൌകൎയ്യങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെന്നുള്ള സംഗതി പ്രത്യേകം നന്ദിയോടുകൂടി പ്രസ്താവിക്കാതേ കഴികയില്ല.

1097-ൽ കഴിഞ്ഞ ലഹളക്കാലത്തും മാപ്പിളമാരായ ഞങ്ങൾക്ക പ്രധാനബന്ധു അവിടുന്നുതന്നെയായിരുന്നു. മാപ്പിളമാരിൽ ചിലർ കാണിച്ച അക്രമങ്ങൾക്ക ഞങ്ങൾ പലക്കേ കഷ്ടത അനുഭവിക്കേണ്ടിവന്ന ആ കാലത്തു ഞങ്ങൾക്കിവിടെ ഒരു രക്ഷ കിട്ടിയത് അവിടുന്നു സൂക്ഷ്മസ്ഥിതി മനസ്സിലാക്കി

നിഷ്പക്ഷനിലയിൽ നിന്നതുകൊണ്ടു മാത്രമാണ്. ഏറനാട്ടിൽ അന്നിവിടെമാത്രം ലഹള വർദ്ധിക്കാതെ കഴിച്ചതും അവിടുത്തേയും അനുജൻ കൃഷ്ണവാരിയരവർകളുടേയും മററും ശ്രമം കൊണ്ടാണെന്നും പറയാതെ കഴികയില്ല. അന്നു സ്വന്തം വകയായും രക്ഷാസംഘക്കാർ മുഖാന്തരവും സാധുക്കളായ ഞങ്ങളുടെ കൂട്ടർക്കുടി പട്ടിണികിടക്കാതെ കഴിച്ചതിൽ ഞങ്ങൾക്കുള്ള നന്ദി പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്.

ജാതിസ്പർദ്ധയും വർഗ്ഗവിദ്വേഷവും തീരെ നശിപ്പിച്ച് ഇന്ത്യക്കാരെല്ലാവരും ഒത്തൊരുമിക്കണമെന്നുവെച്ച് പല മഹാന്മാരും പ്രസംഗിച്ചുവരുന്ന ഇക്കാലത്ത് അവിടുന്നുതന്നെയാണ് പ്രവൃത്തികൊണ്ടു കാര്യം സാധിക്കുന്നതെന്ന് ഇവിടെ എടുത്തു പറയാതെ കഴിയില്ല. എന്തൊക്കെ പേർ പറഞ്ഞാലും ദൈവം എല്ലാവക്കും ഒന്നുതന്നെയാണെന്നുള്ള വിചാരത്തോടുകൂടിയാണ് അവിടുന്ന് എല്ലാ മതക്കാരോടും ജാതിക്കാരോടും പെരുമാറുന്നത്. അവിടുത്തെ വിലയേറിയ സഹായങ്ങളും അതിന്നനുസരിച്ചാണ്. അതുകൊണ്ടുതന്നെയാണ് ഹിന്തുക്ഷേത്രങ്ങൾക്കെന്നപോലെ പള്ളികൾക്കും അവിടുന്നു അവസ്ഥാനുസരണം ഓരോ ദാനങ്ങളും മററും ചെയ്തുവരുന്നതു. ഇതെല്ലാം, ബുദ്ധിയോ പഠിപ്പോ കുറഞ്ഞവരാണെങ്കിലും ഞങ്ങളും ഏറെക്കുറെ മനസ്സിലാക്കീട്ടുള്ളതുകൊണ്ട് അവിടുത്തേയും കുടുംബത്തിൻേറയും പേരിൽ പ്രത്യേകം കടപ്പെട്ടവരാണെന്നവിടെ ധരിപ്പിച്ചുകൊള്ളുന്നു.

ഇനിയും ഞങ്ങൾക്കു പലതും പറവാനുണ്ടെങ്കിലും അവിടുത്തെ പേരിൽ ഞങ്ങളുടെ ഉള്ളിലുള്ള സന്തോഷവും നന്ദിയും ഏതാനുമെങ്കിലും അറിയിക്കാനുള്ള ശക്തിയോ സാമർത്ഥ്യമോ ഞങ്ങൾക്കില്ലാത്തതിനാൽ ആ സാഹസത്തിന്നു പുറപ്പെടുന്നില്ല. എന്നാൽ അവിടേക്കു വളരെകാലത്തെ ആയുസ്സുണ്ടാകുവാനും, അവിടേക്കും കുടുംബങ്ങൾക്കും സകലവിധസമ്പത്തും സന്തതിയും വർദ്ധിച്ചുവരുവാനും സാക്ഷാൽ ദൈവത്തെ പ്രാ

ത്ഥിച്ചുകൊണ്ട് ഈ ചെറിയ മംഗളപത്രവും, പാവപ്പെട്ട ഞങ്ങളുടെ സ്ഥിതിക്കനുസരിച്ചു ലഘുവായ ഒരു കാഴ്ചയും ഭയഭക്തി ബഹുമാനങ്ങളോടുകൂടി മാപ്പിളമാരുടെ പ്രതിനിധിയുടെ നിലയിലും സ്വന്തം നിലയിലും ഞാനിതാ സമർപ്പിക്കുന്നു.

കോട്ടക്കൽ, 1104 മീനം 28-ാംനു-.

എന്ന്, അവിടുത്തെ വിധേയനും, വിനീതനുമായ കല്ലങ്ങാട്ടുകുഴി കുഞ്ഞമ്മത്തുകുട്ടി മുസലിയാർ.

---

തളിപ്പറമ്പിലെ വാരിയർസമുദായം

ഭക്തിസ്നേഹബഹുമാനപുരസ്സരം

# മ. രാ. രാ. പി. എസ്സ്. വാരിയരവർകൾക്ക്

സമർപ്പിക്കുന്ന

# മംഗളപത്രം.

മഹാത്മൻ,

കേരളത്തിലെ മഹാന്മാരിൽ ഒരു ഗണ്യമായ സ്ഥാനത്തേയും ആയുർവ്വേദവിശാരദന്മാരിൽ അദ്വിതീയമായ പദവിയേയും അർഹിക്കുന്ന അങ്ങയുടെ ഷഷ്ടിപൂർത്തിദിനാഘോഷത്തിൽ ഞങ്ങൾ ഹൃദയംഗമമായി അനുമോദിച്ചുകൊള്ളുന്നു. ആ സുദിനത്തെ അധികരിച്ചു ഞങ്ങൾക്കുള്ള സീമാതീതമായ ആഹ്ലാദത്തെ ഈ മംഗളപത്രമുഖേന ഒരുവിധം പ്രകാശിപ്പിക്കാൻ സദയം സമ്മതിച്ച അങ്ങയോടു ഞങ്ങൾ എന്നും കൃതജ്ഞരായിരിക്കും. സ്വസമുദായത്തിൻെറ അഭ്യുന്നതി ഏതൊരു മഹാമനസ്കൻേറയും ആത്യന്തികമായ ശ്രദ്ധക്കു വിഷയീഭവിക്കേണ്ടതാണെന്ന ബോധം വിശാലഹൃദയനായ അങ്ങയുടെ മനസ്സിൽ എപ്പോഴും കുടികൊള്ളുന്നുണ്ടെങ്കിലും അങ്ങിനെ പ്രവൃത്തിമുഖേന വെളിപ്പെടുത്തുവാൻ ഈ ശുഭാവസരത്തെ വിനിയോഗിച്ചതിലുള്ള ഔചിത്യം എത്രയും സ്തുത്യർഹംതന്നെ.

കേരളീയരുടെ സവിശേഷമായ അഭിനന്ദനത്തെ അവിടുന്ന സൎവ്വദാ അർഹിക്കുന്നുണ്ടെന്നുള്ളതിൽ അവിടുന്ന ഏൎപ്പെടുത്തീട്ടുള്ള സ്ഥാപനങ്ങൾതന്നെ ഉത്തമനിദർശങ്ങളാണ്. ഭാരതത്തിൻെറ ദക്ഷിണഭാഗത്തു പുതിയ പ്രസ്ഥാനത്തെ അവലംബിച്ചു മാതൃകാരീതിയിലുള്ള ഒരു ചികിത്സാശാല ഏർപ്പെടുത്തി അതിനെ വിജയകരമാംവണ്ണം നടത്തിക്കുന്നതിന്നുവേണ്ടി സൎവ്വപ്രകാരേണയും പ്രവൃത്തിച്ച അങ്ങയെ സാക്ഷാൽ ലക്ഷ്മീഭഗവതി ഉത്തരോത്തരം അനുഗ്രഹിച്ചും അങ്ങയുടെ കീൎത്തി ഭാരതമാസകലവും അനുദിനം വ്യാപിച്ചും കാണ്മാൻ ഇടവന്നതിൽ ഞങ്ങൾ ഏത്രയും ചരിതാൎത്ഥന്മാരായിരിക്കുന്നു. വൈദ്യവിദ്യാലയം, മുദ്രണാലയം മുതലായ ഇതരസ്ഥാപനങ്ങൾ മുഖേന അവിടുന്നു പ്രദൎശിപ്പിച്ച പരിശ്രമശീലവും ധൎമ്മതല്പരതയും കേരളീയൎക്കെല്ലാം എന്നും അനുകരണീയങ്ങളും വാരിയർ സമുദായത്തിന്നു പ്രത്യേകം അഭിമാനജനകങ്ങളും ആണ്. അവിടുത്തെ ബുദ്ധിവൈഭവത്തിൻെറയും ഔദാൎയ്യവിലാസത്തിൻെറയും സന്താനങ്ങളായി ജനോപകാരപ്രദങ്ങളായ അനേകം വ്യാവസായികസ്ഥാപനങ്ങൾ എനിയും ഉൽഭൂതമാകുവാനും തന്നിമിത്തം അവിടുത്തെക്കു ശാശ്വതമായ യശസ്സ് സുപ്രതിഷ്ഠിതമായിത്തീരുവാനും സംഗതിവരട്ടെ.

ലോകാനുഗ്രഹത്തിന്നായി അവിടുത്തെ കൎമ്മപദ്ധതി നെടുനാൾ സൊത്സാഹം തുടൎന്നുകൊണ്ടുപോകുന്നതിന്നു വേണ്ട ആയുരാരോഗ്യസമ്പൽസമൃദ്ധിയും മനഃസുഖവും അവിടുത്തേക്കു പ്രദാനംചെയ്യുന്നതിന്നു ജഗന്നിയന്താവിനോടു ഞങ്ങൾ ഹൃദയപൂൎവ്വം പ്രാൎത്ഥിച്ചുകൊള്ളുന്നു.

എന്ന്,

തളിപ്പറമ്പ,
1104 മീനം 28-ാംനു-.

വിധേയരായ തളിപ്പറമ്പിലെ
വാരിയർസമുദായാംഗങ്ങൾ.

മഹാരാജമാന്യരാജശ്രീ

# പി. എസ്സ്. വാരിയർ അവർകൾക്ക്

വാരിയർ യുവജനസംഘത്തിൽ നിന്ന്

സവിനയം സമർപ്പിക്കുന്ന

## മംഗളപത്രം.

മാന്യമഹാശയ,

അവിടുത്തെ ഷഷ്ടിപൂർത്തിമഹോത്സവം കൊണ്ടാടുന്ന ഈ മംഗളാവസരത്തിൽ, അനുകരണീയങ്ങളും, അതിശ്ലാഘ്യങ്ങളുമായ അവിടുത്തെ അനവധി സൽപ്രവൃത്തികളെ ഞങ്ങൾ അഭിമാനത്തോടും ആഹ്ലാദത്തോടുംകൂടി അനുസ്മരിക്കയും അഭിനന്ദിക്കയും ചെയ്തുകൊള്ളുന്നു.

ആയുർവ്വേദവിധിപ്രകാരം നിഷ്കൃഷ്ടമായി നിർമ്മിച്ചുവരുന്ന നിരവധി ഔഷധങ്ങളാൽ, ആര്യവൈദ്യത്തിന്റെ അന്യാദൃശമായ മാഹാത്മ്യത്തെ അനേകസംവത്സരത്തോളമായി, മലയാളക്കരയിലെന്നല്ല മറുനാടുകളിൽപോലും ധാരാളമായി പ്രകാശിപ്പിച്ച് അസംഖ്യം രോഗികൾക്ക് ഒരവലംബവും പ്രയോജനപ്രദവുമായിത്തീർന്ന് പ്രസിദ്ധിസമ്പാദിച്ചിട്ടുള്ള സാക്ഷാൽ ആര്യവൈദ്യശാല, അവിടുത്തെ അക്ഷയ്യമായ യശസ്സിനെ അനക്ഷരം വിശദമാക്കിക്കൊണ്ടു വിളങ്ങുന്നു.

ഇതുപോലെതന്നെ, നിർദ്ധനന്മാരായ രോഗികളെ സർവ്വഥാ സഹായിപ്പാനായി ഏൎപ്പെടുത്തിയിട്ടുള്ള ചികിത്സാശാലയും, ആയുർവ്വേദത്തെ പ്രചരിപ്പിയ്ക്കുവാനും ആര്യവൈദ്യന്മാരുടെ സംഖ്യയെ വർദ്ധിപ്പിയ്ക്കുവാനുമായി ഏൎപ്പെടുത്തിയിട്ടുള്ള പാഠശാലയും, ധർമ്മമായും, വിദ്യാർത്ഥികൾക്ക്—വാരിയർവിദ്യാർത്ഥികൾക്കു പ്രത്യേകിച്ചും—സഹായധനം നൽകിയും നടത്തപ്പെ

ട്ടുവരുന്ന എന്നത് അവിടുത്തെ അനന്യസാധാരണമായ പരോപകാരപരായണത്വത്തേയും സമുദായസ്നേഹത്തേയും വ്യക്തമായി ഉദാഹരിയ്ക്കുന്നു.

ഈ വിധത്തിൽ അവിടുന്ന് അപ്പപ്പോഴായി ചെയ്തിട്ടുള്ളവയും ചെയ്യുന്നവയുമായ സൽപ്രവൃത്തികളെ ഓരോന്നായി പ്രസ്താവിയ്ക്കുകയെന്നത് പ്രകൃതത്തിന്നനുഗുണമാണെന്നിരിയ്ക്കിലും, തുലോം പരിമിതമായ ഈ അവസരത്തിന്നു പററുന്നതല്ലായ്കയാൽ, ഇവിടെ ഇതിലധികം വിസ്തരിക്കുന്നില്ല.

ഉത്തമങ്ങളെന്നു ഗണിക്കപ്പെട്ടുവരുന്ന സംഗീതം, സാഹിത്യം, അഭിനയം എന്നീ കാലവിദ്യകളിലും അവിടുത്തേയ്ക്കു അസാധാരണമായ അഭിനിവേശമുണ്ടെന്നതിന്നു ശാകുന്തളാദി സംഗീതനാടകനിർമ്മാണവും നവീനരീതിയിൽ നടത്തപ്പെട്ടു വരുന്ന നാടകവും സാക്ഷ്യം വഹിയ്ക്കുന്നുണ്ട്.

ഊർജ്ജസ്വലമായ ഉത്സാഹത്തോടെ നടത്തിവന്നിരുന്ന ആ സമസ്തകേരളവാരിയർ സമാജം സംഗതിവശാൽ ഇന്നു വെളിവിൽ അറിയപ്പെടുന്നില്ലെങ്കിൽ കൂടിയും ആയത് ഇങ്ങിനി വരാതവണ്ണം തീരെ തിരോധാനം ചെയ്തിട്ടില്ലെന്നുള്ള വിചാരത്താലും, ആ സമാജത്തിന്റെ പുനഃസംഘടനവും പ്രചാരണവും പലമട്ടിലും പരിഷ്കരിയ്ക്കപ്പെടേണ്ടുന്ന നമ്മുടെ സമുദായത്തിന്റെ ഭാവിശ്രേയസ്സിന്ന് ഒരു പ്രധാനനിദാനമാണെന്നുള്ള വിശ്വാസത്താലും, ആ സമാജത്തിന്റെ നായകനായിരിപ്പാൻ അർഹനായി അവിടുത്തെയല്ലാതെ മററാരേയും കാണാത്തതിനാലും, ആ സമാജത്തെസ്സംബന്ധിച്ചു വേണ്ടതെല്ലാം ചെയ്തുകൊണ്ടു നമ്മുടെ സമുദായത്തിന്നു നന്മയുണ്ടാക്കിത്തീർക്കുവാൻ അവിടുന്നു സദയം ഒരുങ്ങേണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

ഋഷിപ്രോക്തവും ഗംഭീരവുമായ ആയുർവ്വേദത്തെ ആത്മനിർവ്വിശേഷം ആരാധിച്ചുവരുന്ന അവിടുന്ന് ഇനിയും വളരെ

ക്കാലം ആയുരാരോഗ്യസമ്പത്സമൃദ്ധിയോടുകൂടി ഇരുന്നുകാണ്മാൻ സർവ്വശക്തനായ ജഗദീശ്വരൻ കടാക്ഷിക്കുമാറാകട്ടെ!

എന്ന് അവിടുത്തെ വിധേയന്മാരും വിനീതന്മാരുമായ
വാരിയർ യുവജനസംഘപ്രതിനിധികൾ.

൧. മലമക്കാവിൽ രാഘവവാരിയർ.

൨. കൈക്കുളങ്ങര കൃഷ്ണവാരിയർ.

൩. ഏച്ചശ്ശേരി ബാലകൃഷ്ണവാരിയർ.

൪. കവപ്രമഠത്തിൽ ശങ്കരവാരിയർ.

൫. വൈദ്യവിശാരദൻ നെയ്യോട്ടിൽ മാധവവാരിയർ.

൧൧൦൮ മീനം ൨൭-ാംനു-

---

കടത്തനാട് വാരിയർ ഫണ്ട് വക

# ശ്രീമാൻ പി. എസ്സ്. വാരിയരവർകളുടെ

ഷഷ്ട്യബ്ദപൂർത്തി

## മംഗളപത്രം.

(1)

സ്വായത്തവിത്തവിഹിതവ്യയമായനല്പ-
ശ്രേയസ്സോടൊത്ത ശുഭശുഭ്രയശസ്സയത്തും
പിയെസ്സ് വാര്യരുടെ പാവനഷഷ്ടിപൂർത്തി-
സ്ഫായൽഗുണോജ്ജ്വലമഹോത്സവമെ ജയിക്കൂ!

(2)

ഓരോരോ രോഗമാകും കൊടിയതടിമരക്കൂട്ടമൊട്ടുക്കനാനാ-
വേരോടുംകൂടെ വെട്ടിക്കളവതിനു കുഠാരങ്ങളാമൌഷധങ്ങൾ
നേരോടുണ്ടാക്കി വേണ്ടും സുകരത ശരിയായാര്യവൈദ്യത്തിനേകി-
പ്പേരോലുമ്മാരു നാട്ടാൾക്കുപകൃതി സദയം ചെയ്യുതീ ധന്യധന്യൻ.

(3)

ഉത്സാഹത്താൽ പണ്ടു കണ്ടിട്ടൊരുവിധമറിയാറുള്ള മർമ്മാദിവസ്തു-
വ്യൂഹത്തെച്ചിത്രമാക്കിസ്സകലരുമറിയത്തക്കമെട്ടച്ചടിച്ചു
ദേഹത്തിന്നുള്ള തത്വം തരമൊടു വിവരിക്കുന്ന ബുക്കൊന്നുതീ- [ർത്തും-
സ്നേഹത്താലായുർവ്വൈദ്യത്തിന്നുഗുണമധികം ചേർത്തതീ വാര്യ- [രേകൻ.

(4)

ധർമ്മ'സ്പത്രിയിലെട്ടത്തിടുന്ന ജനതക്കത്യുഗ്രരോഗോൽക്കരം
നിർമ്മാർജ്ജിച്ചു നിരാമയത്വമരുളുന്നൊന്നൊന്നുമെന്നല്ലഹോ!
നിർമ്മായം ചിലവുംകൊടുത്തു സുഖമായ് വൈദ്യം പഠിപ്പിച്ചിടും
കർമ്മാദ്യങ്ങളിലും മഹാശയനെഴും പുണ്യങ്ങൾ ഗണ്യങ്ങളോ!!

(5)

ദോഷജ്ഞ പ്രൌഢനശ്വി പ്രഥ മഹിയിലുദിക്കാത്തമട്ടാത്മ- [കീർത്ത്യു-
ന്മേഷത്താൽ തന്നെ നിത്യം ത്രിഭുവനഭവനം വെള്ളവീശിത്തി- [ളക്കി-
വൈഷമ്യം വന്നുകൂടാഞ്ഞഖിലരു മഭിനന്ദിക്കുമീനന്മഹോദ്യൽ-
ഘോഷം നന്നായ്നടത്തീ ഹര ഹര ദിനമൊന്നല്ല രണ്ടല്ല- [നേകം,

(6)

ധീമാനാമിപ്പുമാനിക്ഷിതിയിലധികനാളായുരാരോഗ്യഭാഗ്യ-
സ്ഥേമാവോടൊത്തു വർത്തിക്കണമിതുപൊതുവേ നാട്ടുകാർക്കിഷ്ട- [മോർത്താൽ
പൂമാതിൻകാന്ത! വിഷ്ണോ! ഗുരുപവനപുരാധീശ! നീതാൻ [തെളിഞ്ഞും-
പ്രേമാധിക്യത്തൊടീ വാര്യരിലരുളണമേ ലക്ഷലക്ഷം കടാക്ഷം.

ശുഭം.

കെ. കുഞ്ഞുണ്ണിവാരിയര്,
കടത്തനാട് വാരിയർഫണ്ട്, സിക്രട്ടരി.

മഹാമഹിമശ്രീ

# പി എസ്സ്. വാരിയരവർകളുടെ

ഷഷ്ടിപൂർത്ത്യുത്സവദിവസം കടത്തനാട്-
കുറുമ്പ്രനാട് വാരിയർ സമുദായത്തിൽ നിന്നു
സമർപ്പിക്കുന്ന

## മംഗളപത്രം

1. ശ്രീമാൻ പി. എസ്സഭിഖ്യഃ പ്രഥിതതരഭിഷക്
സ്വാർജ്ജിതാനല്പസമ്പൽ
സർവ്വേഷാം നിർവ്വിശേഷം വിദധദുപകൃതിം
വൈദ്യവിദ്യാപ്രദാനൈഃ
തന്വൻ ഷഷ്ട്യബ്ദപൂർത്ത്യുത്സവമഖിലജനൈഃ
സ്തൂയതേ യസ്തു തസ്മൈ
കോട്ടക്കൽക്ഷേത്രനാഥഃ പരമനിശമിത-
ശ്ശങ്കരഃ ശങ്കരോതു.

2. ഇന്നല്ലൊ സാധുവർഗ്ഗത്തിനു വയർ നിറയും
സദ്യ, വിപ്രോത്തമന്മാ-
ർക്കിന്നല്ലൊ കൈ കനക്കെക്കനകമയമഹാ
ദാനവും, മററുമേററം,
ഇന്നല്ലൊ വാരിജന്മാരുടെ കൊടിയ മഹാ
ഭാഗ്യയോഗം ഫലിക്കു-
ന്നിന്നല്ലൊ ഷഷ്ടിപൂർത്ത്യുത്സവസുകൃതമുയ-
ർത്തുന്ന പി. എസ്സ്. വാര്യർ.

കടത്തനാട്,
10—4—'29. } പി. കുഞ്ഞികൃഷ്ണവാരിയര്

വത്തമാനപത്രങ്ങളിലെ അഭിപ്രായങ്ങൾ.

(1)

## ശ്രീമാൻ പി. എസ്സ്. വാരിയർ.

കേരളത്തിൻെറ ആധുനികകാലത്തെ വൈഭവങ്ങളിൽ പ്രഥമഗണനീയമായിട്ടുള്ള ഒരു സ്ഥാപനമാണു കോട്ടക്കലെ ആൎയ്യവൈദ്യശാല. കേരളത്തിന്നു പുറമെ പേർ പരത്തീട്ടുള്ള അപൂൎവ്വം ചില സ്ഥാപനങ്ങളിൽ പ്രധാനമായിട്ടുള്ളതു ഇതു തന്നെയാണു. മികച്ച വൈദ്യസഹായം ലഭിക്കുകയെന്നതു ഏതൊരു പരിഷ്കൃതരാജ്യത്തിന്നും അഭിമാനം അരുളുന്ന ഒരു സംഗതിയാണു. ഈ അഭിമാനം കേരളത്തിന്നു അവകാശപ്പെടുത്തികൊടുത്തത് ഈ ആൎയ്യവൈദ്യശാലയാണെന്നതിന്നു സംശയമില്ല. ഈ മഹനീയമായ സ്ഥാപനത്തിൻെറ കൎത്താവും അതിൻെറ അഭിവൃദ്ധ്യുന്മുഖമായ നടത്തിപ്പിൽ ബദ്ധശ്രദ്ധനായിരിക്കുന്ന ദേഹവും ആയ ശ്രീമാൻ പി. എസ്സ്. വാരിയരവർകൾ കേരളത്തിൽ സുസ്ഥിരയശസ്കനായി ഏതു കാലത്തും സ്മരിക്കപ്പെടുന്നതായിരിക്കും. അദ്ദേഹത്തിൻെറ ഷഷ്ടിപൂൎത്തി ഇന്നാണു. ഈ അവസരത്തെ ആൎയ്യവൈദ്യശാലയുടെ പ്രാഭവത്തിന്നും, വാരിയരവർകളുടെ സ്ഥാനത്തിന്നും അനുസരിച്ച നിലക്കു കൊണ്ടാടുന്നതിന്നു അദ്ദേഹത്തിൻെറ ശിഷ്യന്മാർ ഒരുങ്ങിക്കാണുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. വാരിയരവർകൾ കേരളത്തിന്നു ചെയ്തുകൊണ്ടിരിക്കുന്ന അനേകം സഹായങ്ങളെ ഓൎത്തു പൊതുപ്രവൎത്തകന്മാരായ എല്ലാ കേരളീയരും അദ്ദേഹത്തോടു നന്ദി പ്രദർശിപ്പിക്കേണ്ടതാണു. ആതുരന്മാൎക്കു സൌജന്യമായ ചികിത്സ നൽകുക, ആൎയ്യവൈദ്യത്തിൽനിന്നു നവീന ശാസ്ത്രീയ പദ്ധതിക്കനുസരിച്ചു സഹായങ്ങൾ സിദ്ധിക്കുമാറാക്കുക, മുതലായവയാണു വാരിയരവർകൾ ചെയ്തുകൊണ്ടിരിക്കുന്ന പ്രവൃ

ത്തികളിൽ പ്രധാനമായിട്ടുള്ളവ. വൈദ്യ സംബന്ധമായ ഈ വക പ്രവൃത്തികൾക്കു പുറമെ ജീവിതത്തിന്റെ മററു വിഭാഗങ്ങളിലും കേരളത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിന്നു അദ്ദേഹം പരിശ്രമിച്ചുവരുന്നുണ്ടു; കേരളത്തിന്റെ കലാപരമായ ഉന്നതിക്കായി അദ്ദേഹം നടത്തിവരുന്ന പരമശിവവിലാസ നാടകയോഗം ഇതിന്നു ദൃഷ്ടാന്തമാണു. ജാതിമതവ്യത്യാസമെന്യെ അനേകം ധമ്മവിഷയങ്ങൾക്കായും അദ്ദേഹം ലോഭം കൂടാതെ ധനസംഭാവന ചെയ്യുന്നുമുണ്ട്. ഇങ്ങിനെ കേരളത്തിന്റെ സവ്വതോമുഖമായ മേന്മക്കായി അശ്രാന്തപരിശ്രമം ചെയ്യുന്ന ഈ പരോപകാരതല്പരന്നു ഞങ്ങൾ ആയുരാരോഗ്യ സമ്പൽസമൃദ്ധിയെ ആശംസിച്ചുകൊള്ളുന്നു.

(മനോരമ.)

1929 ഏപ്രിൽ 10-ാംനു- ബുധനാഴ്ച.

---

(2)

ശ്രീമാൻ പി. എസ്. വാരിയരുടെ ഷഷ്ടിപൂത്തിസംബന്ധിച്ചുണ്ടായ ആഘോഷത്തിന്റെ റിപ്പോർട്ട് മറെറാരിടത്തു ചേത്തിട്ടുണ്ടു. ശ്രീമാൻ വാരിയരുടെ ജീവിതം വ്യത്ഥമായിട്ടില്ലെന്ന കൃതാത്ഥതക്കു അദ്ദേഹത്തിന്നും, അഭിനന്ദനത്തിന്നു മലയാളികൾക്കും ധാരാളം അവകാശം ഉണ്ടെന്നാണ് ഞങ്ങൾക്കു തോന്നുന്നത്. ഗവർമ്മേണ്ടു സർവീസിലൊ, വക്കീൽ പ്രവൃത്തിയിലൊ ഏപ്പെട്ടിട്ടുള്ളവരെ കഴിച്ചാൽ സ്വന്തം ബുദ്ധിയും യുക്തിയും പ്രയോഗിച്ചു സ്വന്തമായ അദ്ധ്വാനംകൊണ്ടു ജീവിതം നയിക്കുന്നവരുടെ എണ്ണം മലയാളികളുടെ ഇടയിൽ, പ്രത്യേകിച്ചു ഉയന്ന ജാതിക്കാരെന്നു പറയപ്പെടുന്ന ഹിന്തുക്കളുടെ ഇടയിൽ, വളരെ അപൂവ്വമാണ്. അപ്രകാരമുള്ള അപൂർവ്വതരക്കാരിൽ ഒരാളാണ് ശ്രീമാൻ പി. എസ്സ്. വാരിയർ. ശ്രീമാൻ

വാരിയർ ഒരു ഉന്നതനിലയിൽ എത്തീട്ടുള്ളത് അദ്ദേഹത്തിന്റെ സ്വന്തബുദ്ധിയും യുക്തിയും പ്രയോഗിച്ചും തന്റെ സ്വന്ത അദ്ധ്വാനത്താലും ആണ്. ഇതു മാത്രമായിരുന്ന അദ്ദേഹത്തിന്നു സാധിച്ചിരുന്നതെങ്കിൽ തന്നെയും ആയത് ഒരു ഗണ്യമായ നേട്ടമാകുമായിരുന്നു. എന്നാൽ അത്രമാത്രമല്ല അദ്ദേഹത്തിന്നു സാധിച്ചിട്ടുള്ളൂ. കേരളത്തിന്റെ പൊതുവിലുള്ള ഉന്നതിക്കു സഹായകരമായ പല കൃത്യങ്ങളും അദ്ദേഹം നിർവ്വഹിച്ചിട്ടുണ്ട്.

1929 ഏപ്രിൽ 18-ാംനു-
വ്യാഴാഴ്ച. } (മാതൃഭൂമി.)

ഇതുപോലെ അന്നത്തെ വർത്തമാനപത്രങ്ങളിലെല്ലാം റിപ്പോർട്ടുകളും അഭിപ്രായങ്ങളും പ്രസിദ്ധപ്പെടുത്തിയിരുന്നു. പക്ഷെ അതെല്ലാം ഇവിടെ എടുത്തുചേർത്തു ഇനിയും ഈ ഗ്രന്ഥത്തെ ദീർഘിപ്പിക്കേണ്ട ആവശ്യമില്ലാത്തതിനാൽ ഉദാഹരണത്തിന്നു വേണ്ടി ഒന്നുരണ്ടെണ്ണം എടുത്തു ചേർത്തുവെന്നു മാത്രമേയുള്ളൂ.



| ഭാഗം. | വരി. | അബദ്ധം | സുബദ്ധം. |
|---|---|---|---|
| 12 | 15 | തുടക്കി | തുടങ്ങി. |
| 21 | 15 | ഇംഗ്ലീഷുവൈദ്യം | ഇംഗ്ലീഷൂവൈദ്യം |
| 23 | 17 | രരെ വളരെ | രെ വളരെ |
| 27 | 16 | പഠച്ചിട്ടുണ്ട് | പഠിച്ചിട്ടുണ്ട്. |
| 27 | 28 | അന്നാനെ പ്രധാന | അന്നത്തെ പ്രധാന |
| 32 | 27 | സന്മനസ്സകളായ | സന്മനസ്സുകളായ |
| 34 | 3 | ഗുരുനോഥനാടാ | ഗുരുനാഥനോടാ |
| 35 | 2 | താതൊരു | യാതൊരു |
| 35 | 3 | ന്നായില്ല | ന്നിയില്ല |
| 53 | 20 | പിണ്ണെ | പിന്നെ |
| 38 | 7 | തളിച്ചുമഴകം | തളിച്ചുമെഴുകം |
| 40 | 19 | െ ളിച്ചത്തു | വെളിച്ചത്തു |
| 44 | 11 | തീപ്പട്ടിക്കോലും | തീപ്പെട്ടിക്കോലും |
| 47 | 4 | വൈദ്യപ്രവൃത്തി | വൈദ്യവൃത്തി |
| 47 | 12 | ചരാത്രനായകൻ | ചരിത്രനായകൻ |
| 47 | 21 | സംശതികളാലോ | സാംഗതികളാലോ |
| 52 | 14 | രോഗിനിർണ്ണയം | രോഗനിർണ്ണയം |
| 54 | 18 | തോന്നന്നതും | തോന്നുന്നതും |
| 58 | 7 | ചരിത്രനാനായകൻ | ചരിത്രനായകൻ |
| 59 | 18 | വിട്ടുപോന്നപ്പോഠം- തന്നെ താമ | വിട്ടുപോന്നപ്പോഠം തന്നെതാമ- |
| 60 | 28 | 1068-ൽ | 1063ൽ |
| 64 | 12-13 | തികഞ്ഞിരുന്നുള്ള | തികഞ്ഞിരുന്നുള്ളു |
| 68 | 17 | രാമവാരിയക്കുണ്ടായിരുന്നു | രാമവാരിയക്കുണ്ടായിരുന്ന |
| 70 | 20 | വരുന്നു | വരുന്ന |

| ഭാഗം. | വരി. | അബദ്ധം | സുബദ്ധം |
|---|---|---|---|
| 71 | 25 | തെററദ്ധിരിച്ചു | തെററിദ്ധരിച്ചു |
| 72 | 11 | രോശി | രോഗി |
| 73 | 10 | ചെയ്തു | ചെയ്തു |
| 80 | 4 | യദാ യാന്നാധി- | യദായാന്നാധി- |
| 80 | 6-7 | അതിസ്നേഹംപാപ ശങ്കി | അതിസ്നേഹഃപാപശങ്കീ |
| 80 | 26 | ടി. സി. മൂസ്സവർകളും | ടി. സി. പി. മൂസ്സ വർകളും |
| 88 | 2 | കൂട്ടുകയും | കൂട്ടുകയും |
| 88 | 5 | എത്തു | ഏത്തു |
| 96 | 18 | തന്നെയിണു | തന്നെയാണു |
| 96 | 19 | ദാവ്യാത്ഥികൾ | വിദ്യാത്ഥികൾ. |
| 97 | 13 | മുഴവനും | മുഴവനും |
| 98 | 13 | ഗ്രഹപ്പികൾ | ഗ്രഹപ്പിഴകൾ |
| 9) | 3 | മർപ്പിക്ക | സമർപ്പിക്ക |
| 102 | 17 | (End. M.P. 89/M.K,) | (**End.** M.P.389/M.K.) |
| 103 | 9 | വളരെ പരിഭ്രമിച്ചു | വളരെപരിഭ്രമിച്ചു |
| 105 | 4 | അന്നും ചിലവു | അന്നു ചിലവും |
| 107 | 7-8 | കുട്ടിവാരര ന്യാരുടെ | കുട്ടിവാരസ്യാരുടെ |
| 109 | 27 | കുഴിച്ചപ്പോൾ | കുഴിപ്പിച്ചപ്പോൾ |
| 139 | 15 | കാശിഘട്ടാം | കാശിഘട്ടം |
| 144 | 1 | വിട്ടയക്ക | വിട്ടയച്ചു |
| 144 | 20 | എന്നാലും | എവിടെച്ചെന്നാലും |
| 145 | 9 | ചരിത്രനായകനും | ചരിത്രനായകൻ |
| 149 | 5 | ചെയ്തു | ചെയ്തു |
| 149 | 10 | പരിചയിപ്പിക്കപ്പെട്ടതും | പരിചയിപ്പിച്ചതും |

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം |
|---|---|---|---|
| **151** | **15** | ദീവസം | ദിവസം |
| 152 | 27 | സാഷ്ടാംഗൊ | സാഷ്ടാംഗം |
| 156 | 8 | പൊരുഷത്തോടുക്രുടി | പൌരുഷത്തോടു ക്രുടി |
| 156 | 14 | അവർകൾക്ക | അവർകൾ |
| 166 | 8 | കവികളരശ് | കവിളരശ് |
| 171 | 14 | സൌഖ്യവൃദ്ധിമാൎഗ്ഗോദയഃ | സൌഖ്യവൃദ്ധിമാൎഗ്ഗോദയഃ |
| 180 | 12 | ത്യാജമായ | ത്യാജ്യമായ |
| 188 | 3 | ഹൃദയംഗമായിരുന്നു | ഹൃദയംഗമമായിരുന്നു |
| 188 | 25 | ധൎമ്മമാചാരേൽ | ധൎമ്മമാചരേൽ |
| **191** | **26** | അദ്ധ്യാപകമാക്കും | അദ്ധ്യാപകന്മാക്കും |
| 204 | 27 | ജയിപ്പാനുള്ള | ജയിക്കുവാൻ |

